


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പ്രൊഫ: കുമ്പളത്തുശാന്തകുമാരി അമ്മ

ദിവാൻ സർ സി. പിയുടെ ഭരണകാലത്ത് ജയിൽവാസത്തിനിടയിൽ വീരചരമമടഞ്ഞ അഡ്വ. പ്രാക്കുളം പി. കെ. പത്മനാഭപിള്ളയുടേയും കുമ്പളത്ത് തങ്കമ്മയുടേയും നാലാമത്തെ മകളായി പന്മനയിൽ കുമ്പളത്തു വീട്ടിൽ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം പന്മനയിൽ ശ്രീ ബാലഭട്ടാരകവിലാസം സംസ്കൃത സ്കൂളിൽ. തിരുവനന്തപുരം സംസ്കൃതകോളേജിൽ നിന്നും വേദാന്തത്തിൽ ബി. എ ബിരുദം നേടി. 1956–ൽ വിവാഹിതയായി. അതിനുശേഷം യൂണിവേഴ്സിറ്റി കോളേജിൽ ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എയ്ക്കും മലയാളം എം. എയ്ക്കും പഠനം തുടർന്നു. മലയാളം എം. എ ഒന്നാംക്ലാസിൽ പാസ്സായി. എൻ. എസ്. എസ് കോളേജ് ധനുവച്ചപുരം, നീറമൺകര, എം. ജി കോളേജ് എന്നിവിടങ്ങളിൽ മലയാളം അദ്ധ്യാപികയായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു (ബാലസാഹിത്യം) എന്നീ കൃതികൾ രചിച്ചിട്ടുണ്ട്. സർക്കാരിന്റെ സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് പ്രകാശനം ചെയ്ത ചട്ടമ്പിസ്വാമികളുടെ ഒരു ജീവചരിത്രവും 'ചണ്ഡാലഭിക്ഷുകി ഒരവലോകനം' എന്ന കൃതിയും രചിട്ടുണ്ട്. ഒരു പതിറ്റാണ്ടുകാലം "തങ്കത്താലം" എന്ന മാസികയിൽ വനിതാപംക്തി കൈകാര്യം ചെയ്തു. ആദ്ധ്യാത്മികവും, വിജ്ഞാനസാഹിത്യശാഖയെ സംപുഷ്ടമാക്കുന്നതുമായ നിരവധി പ്രബന്ധങ്ങളും, ഭാരതത്തിലെ സ്തീകളുടെ മഹത്വത്തെ പ്രകീർത്തിക്കുന്നതുമായ അനവധി ലേഖനങ്ങളും എഴുതിയിട്ടുണ്ട്. ആറ്റുകാൽ ഭഗവതി ട്രസ്റ്റിന്റെ "ചട്ടമ്പിസ്വാമി പുരസ്കാരവും" തിരുവനന്തപുരം വിദ്യാധിരാജ മിഷൻ ഏർപ്പെടുത്തിയ "ശ്രീ വിദ്യാധിരാജ പുരസ്കാരവും" ലഭിച്ചിട്ടുണ്ട്.

| | | |
|---|---|---|
| ഭർത്താവ് | - | പ്രൊഫ: ജഗതി വേലായുധൻ നായർ |
| മക്കൾ | - | കുമ്പളത്തുശരത്ചന്ദ്രൻ നായർ<br>(ഓഫീസർ, പി. ആർ. ഡി സെക്രട്ടേറിയറ്റ്)<br>ഡോ: കുമ്പളത്തുപ്രതാപചന്ദ്രൻ നായർ |
| വിലാസം | - | കുമ്പളത്ത്,<br>മുക്കോല പി.ഒ., തിരുവനന്തപുരം.<br>Phone (Res) : 2438355, 2431147, 2439665 |

# മുഖവുര

## സുഗന്ധമാർന്ന വർണ്ണപുഷ്പങ്ങൾ

വിദ്യാധിരാജ സാഹിത്യകുടുംബത്തിന്റെ അംഗസംഖ്യ സാവകാശത്തിലാണെങ്കിലും ക്രമേണ വർദ്ധിച്ചു വരുകയാണ്. കീർത്തനങ്ങൾ, കാവ്യങ്ങൾ, ജീവചരിത്രങ്ങൾ, പഠനപ്രബന്ധങ്ങൾ, പ്രശംസാപദ്യങ്ങൾ എന്നിങ്ങനെ പദ്യത്തിലും ഗദ്യത്തിലുമായി രചിക്കപ്പെട്ട ഗ്രന്ഥങ്ങളുടെ എണ്ണം അറുപതെങ്കിലുമുണ്ട്. ഇവയിലൊട്ടുമുക്കാലും മലയാള കൃതികളാണ്. ഇംഗ്ലീഷ്, സംസ്കൃതം, ഹിന്ദി, ഭാഷകളിൽ എഴുതപ്പെട്ടവയും അപൂർവമായിട്ടുണ്ട്. കുടുംബത്തിന്റെ അംഗസംഖ്യ വർദ്ധിപ്പിക്കാനുള്ള ശ്രമം ഇപ്പോളും നടന്നു കൊണ്ടിരിക്കുന്നുവെന്നുള്ളത് ആഹ്ളാദകരവും അഭിനന്ദനാർഹവുമായ ഒരു വസ്തുതയാണ്. തറവാടിന്റെ പേരും പെരുമയും നിലനിർത്താനും പ്രവൃദ്ധമാക്കാനും കഴിവുള്ള അംഗങ്ങൾ പിറക്കുന്നത് തറവാടിന്റെ പുണ്യപരിപാകം കൊണ്ടാണല്ലോ. വിദ്യാധിരാജ ഭക്താഗ്രണികളുടെ വംശത്തിൽപ്പെട്ട പ്രൊഫ. കുമ്പളത്ത് ശാന്തകുമാരിയമ്മയാണ് വിദ്യാധിരാജ സാഹിത്യകുടുംബത്തിലെ ഈ കനിഷ്ഠ ശിശുവിന്റെ പുണ്യഗാത്രിയായ ജന്മദാത്രി.

"ഇങ്ങനെയൊരു മനുഷ്യൻ ഇവിടെ ജീവിച്ചിരുന്നുവെന്ന യാഥാർത്ഥ്യം വരും തലമുറകൾ അംഗീകരിച്ചേക്കില്ല" എന്നർത്ഥം വരുന്ന, മഹാത്മാഗാന്ധിയുടെ മഹത്ത്വത്തെ പരാമർശിക്കുന്ന, പ്രസിദ്ധമായ ഒരു വാക്യമുണ്ട്, ആൽബർട്ട് ഐൻസ്റ്റീന്റേതായി. ഏതാണ്ടതുപോലൊരു വാക്യം ചട്ടമ്പിസ്വാമികളെപ്പറ്റിയും പറയാവുന്നതാണെന്നു പറയുമ്പോൾ ഗാന്ധിജിയും സ്വാമികളും തമ്മിലുള്ള സദൃശഭാവം ഏറെക്കുറെ അത്രയും കൊണ്ടവസാനിക്കുന്നു. അതിലളിതവും മഹത്തായ ഒരു ലക്ഷ്യത്തിന്റെ സാക്ഷാൽക്കാരത്തിനുവേണ്ടി ഉഴിഞ്ഞു വയ്ക്കപ്പെട്ടതുമായ നിസ്വാർത്ഥവും ത്യാഗപൂർണ്ണവുമായ ജീവിതം, ലക്ഷ്യസാക്ഷാൽക്കാരത്തിനു വേണ്ടി സ്വീകരിച്ച മാർഗ്ഗത്തിന്റെ അപൂർവതയും വിശുദ്ധിയും, ജനഗണ മനസ്സുകളിൽ നേടിയ ആരാധ്യമായ അധിനായകസ്ഥാനം, അപ്രായോഗികമെന്ന് പലരും അഭിപ്രായപ്പെട്ടിട്ടുള്ള ആശയങ്ങളും, ആദർശങ്ങളും, പ്രവർത്തന പരിപാടികളും, ആദ്ധ്യാത്മികതയുടെ അന്തർദ്ധാരയുള്ള കർമ്മങ്ങളും വചസ്സുകളും, ആകർഷകമല്ലാത്ത ബാഹ്യാകാരം, അധികാരത്തിൽ നിന്നും പദവികളിൽ നിന്നും ബഹുദൂരം അകന്നു നിൽക്കുന്ന നിസ്സംഗത എന്നിങ്ങനെ വിപരീതങ്ങളും വിരുദ്ധങ്ങളും അത്യപൂർവ്വങ്ങളും അതിശയജനകങ്ങളുമെന്നു തോന്നിക്കുന്ന പലതും ചേർന്നാണ് ഗാന്ധിജിയുടെ ജീവിതത്തിന് അവിശ്വസനീയതയുടെ പരിവേഷം നൽകുന്നത്. തന്റെ സന്ന്യാസിജീവിതത്തിൽ ഇതിനു സമാനമായ ഒരു അന്യാദൃശത്വവും വ്യതിരിക്തതയും വച്ചു പുലർത്തിയ ആളായിരുന്നുവല്ലോ ചട്ടമ്പിസ്വാമികൾ. ചട്ടമ്പിസ്വാമികൾ എന്ന പേരിൽതന്നെ ആരംഭിക്കുന്ന ആ അന്യാദൃശത്വം മനുഷ്യസഹജമെന്നല്ല സന്ന്യാസിസഹജമായ കർമ്മങ്ങളിൽ പോലും സംദൃശ്യമായിരുന്നു. ധനം, അധികാരം, യശസ്സ് ഇന്ദ്രിയസുഖം തുടങ്ങി മനുഷ്യന്റെ കർമ്മങ്ങൾക്ക് പ്രേരകമായ

കാര്യങ്ങളിലൊന്നും ഒരു താല്പര്യവും അദ്ദേഹം കാണിച്ചിരുന്നില്ല. മഹർഷിയോ സന്ന്യാസിയോ ആണെന്നു ദ്യോതിപ്പിക്കുന്ന ബാഹ്യചിഹ്നങ്ങളൊന്നും, നീണ്ട താടി ഒഴികെ, അദ്ദേഹം സ്വീകരിച്ചിരുന്നില്ല. മഠങ്ങളോ, ആശ്രമങ്ങളോ സ്ഥാപിച്ചില്ല. പ്രസ്ഥാനങ്ങൾ കെട്ടിപ്പടുത്തില്ല. ആതുരാലയങ്ങൾ, അനാഥമന്ദിരങ്ങൾ, വിദ്യാലയങ്ങൾ, തുടങ്ങിയവയുടെ സ്ഥാപനത്തിലൂടെ സമൂഹസേവനത്തിന് ഉദ്യുക്തനായില്ല. അനുയായികളെയോ ശിഷ്യന്മാരെയോ സൃഷ്ടിച്ചെടുക്കാനാവശ്യമായ പരസ്യപ്രചാരണങ്ങളിലൊന്നും ഏർപ്പെട്ടില്ല. കാഴ്ചകളും കാണിക്കകളും സ്വീകരിച്ച് പ്രസാദവും അനുഗ്രഹങ്ങളും വിതരണം ചെയ്യുന്ന ക്രയവിക്രയശാലയുടെ അധിപതിയാകാൻ ആഗ്രഹിച്ചില്ല. തിരുവിതാംകൂർ പ്രദേശങ്ങളിൽ കാൽനടയായി അങ്ങോളമിങ്ങോളം സഞ്ചരിച്ചു. സ്നേഹബഹുമാനങ്ങളുടെ ഈടുവയ്പ്പുണ്ടെന്നു തോന്നിക്കുന്ന ഗൃഹങ്ങളിൽ വിശ്രമിക്കും. സ്വാമികൾ വന്നിട്ടുണ്ടെന്നറിഞ്ഞ് എത്തിച്ചേരുന്നവരോട് സരസമായും ദീർഘമായും പല വിഷയങ്ങളെപ്പറ്റിയും സംഭാഷണം നടത്തും.

ജനഹിതമറിഞ്ഞ് ജനമദ്ധ്യത്തിലിറങ്ങി പ്രവർത്തിച്ചതുകൊണ്ട് ജിവിച്ചിരുന്ന കാലത്തു തന്നെ ഗാന്ധിജിയെ സംബന്ധിക്കുന്ന കഥകളും കാര്യങ്ങളുമെല്ലാം ജനങ്ങൾക്കിടയിൽ പ്രചരിക്കുകയും അദ്ദേഹം ജനഹൃദയങ്ങളിൽ സ്ഥാനം നേടുകയും ചെയ്തു. ബഹുജനങ്ങളിൽ നിന്നകന്ന് ഒരു ചെറിയ വൃത്തത്തിലൊതുങ്ങിക്കൂടുകയും ഏതാനം വ്യക്തികളോടും പരിമിതമായ ഗൃഹസദസ്സുകളോടും മാത്രം സമ്പർക്കത്തിലേർപ്പെടുകയും ചെയ്തതു കൊണ്ട് സ്വാമികളുടെ മഹത്ത്വവും അനന്യാദൃശത്വവും ഘടദീപസദൃശങ്ങളായി പരിണമിച്ചു. ജീവിതകാലത്ത് അദ്ദേഹത്തെക്കുറിച്ച് എന്തെങ്കിലുമൊക്കെ അറിഞ്ഞത് വളരെ കുറച്ചു പേർ മാത്രം.

ആഗ്രഹിച്ചിരുന്നുവെങ്കിൽ, ഹിന്ദുക്കളുടെ ആദ്ധ്യാത്മിക ഗുരുനാഥനോ നായർ സമുദായത്തിന്റെ ആചാര്യനോ ആവാൻ അദ്ദേഹത്തിന് അനായാസം സാധിക്കുമായിരുന്നു. "അതിനൊക്കെ പറ്റിയ വേറെ ആളുണ്ട്, കിഴവനെ വെറുതേ വിട്ടേക്കുക" എന്നു പറഞ്ഞ് അത്തരം രംഗങ്ങളിൽ നിന്നെല്ലാം അദ്ദേഹം ഒഴിഞ്ഞുമാറി. ജ്ഞാനോദ്ദീപകങ്ങളായ മഹാഗ്രന്ഥങ്ങൾ രചിക്കാനുള്ള കഴിവും അദ്ദേഹം തീരെ പ്രയോജനപ്പെടുത്തിയില്ല. അലക്ഷ്യമായി കുത്തിക്കുറിച്ചിട്ട കടലാസുകൾ അനുചരർ പുസ്തകരൂപത്തിലാക്കിയതാണ് ഇന്ന് സ്വാമികളുടേതായി അറിയപ്പെടുന്ന ഗ്രന്ഥങ്ങളിൽ ഒട്ടു മുക്കാലും. നിസ്സംഗത്വത്തിന്റെ ആൾരൂപമായിരുന്നു സ്വാമികൾ. നിസ്സംഗത്വത്തിന് ലോപം വരുത്താതെ തന്നെ ഇരുട്ടിൽ തപ്പിത്തടയുന്നവരെ വെളിച്ചത്തിലേക്കു നയിക്കാൻ അദ്ദേഹത്തിനു കഴിയുമായിരുന്നു. ശ്രീനാരായണഗുരുസ്വാമികൾ അതാണല്ലോ ചെയ്തത്. അതു ചെയ്യാനാവശ്യമായ കർമ്മപ്രേരണകൾക്കപ്പുറത്ത് കടന്നതുകൊണ്ടാവാം, അതിനും അദ്ദേഹം തയ്യാറായില്ല. ഹൃദയത്തിൽ നിന്ന് നന്മയും പ്രജ്ഞയിൽ നിന്ന് വെളിച്ചവും വിതറിക്കൊണ്ട് ഇരുൾ നിറഞ്ഞ ഗ്രാമവീഥികളിലൂടെ സകലചരാചരങ്ങളിലും സ്നേഹം വർഷിച്ചുകൊണ്ട് സഞ്ചരിക്കുകമാത്രം ചെയ്തു. കർത്തവ്യനിർവഹണത്തിന്റെ ഭാഗമായി ഈ നാട്ടിലെ ഓരോ കരയിലും മുക്കിലും മൂലയിലും കാൽനട സഞ്ചാരം നടത്തിയ മന്നത്തു പത്മനാഭന് ജിവിതത്തിലൊരിക്കലും ചട്ടമ്പിസ്വാമികളെ കണ്ടുമുട്ടാനായിട്ടില്ല എന്ന യാഥാർത്ഥ്യം അത്യദ്ഭുതത്തോടുകൂടിയേ

നമുക്ക് ഉൾക്കൊള്ളാനാവൂ. ഒതുങ്ങിയും ഉൾവലിഞ്ഞും പ്രശസ്തിവിമുഖനായി സ്വാമികൾ ജീവിച്ചതു കൊണ്ടാണ് അതങ്ങനെ സംഭവിച്ചതെന്നു സ്പഷ്ടം.

മനുഷ്യാണാം സഹസ്രേഷു
കശ്ചിദ് യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്ത്വതഃ

(അനേകായിരം മനുഷ്യരിൽ കഷ്ടിച്ചൊരുവൻ പൂർവ്വപുണ്യവശാൽ തത്ത്വജ്ഞാന ലബ്ധിക്കുവേണ്ടി പ്രയത്നിക്കുന്നു. അങ്ങനെയുള്ളവരിൽത്തന്നെ കഷ്ടിച്ച് ഒരുവൻ എന്റെ യാഥാർത്ഥതത്ത്വമറിയുന്നു.) എന്ന ഗീതാശ്ലോകത്തിന്റെ സാരം ചട്ടമ്പിസ്വാമികൾക്ക് ചേരുന്നതാണ്. അക്കാലത്ത് ജീവിച്ചിരുന്ന ലക്ഷക്കണക്കിന് കേരളീയരിൽ ഏതാനും പേർ മാത്രം അദ്ദേഹത്തെപ്പറ്റി കേട്ടറിഞ്ഞു. അവരിൽ ചുരുക്കം ചിലർ മാത്രമേ അദ്ദേഹത്തിന്റെ യഥാർത്ഥ തത്ത്വം അറിഞ്ഞവരായുള്ളു. അത്തര ക്കാരിൽ പലതുകൊണ്ടും പ്രഥമഗണനീയനെന്നു പറയാവുന്ന കുമ്പളത്തു ശങ്കുപ്പിള്ള പറയുന്നത് "ഒരു മഹാസമുദ്രത്തിന്റെ കടവിൽ കിടന്ന് നീന്തിക്കളിക്കുന്ന ഒരു കൊച്ചുകുട്ടിയെപ്പോലെ മാത്രമേ അവിടുത്തെക്കുറിച്ച് അറിവുള്ളു" എന്നാണ്. നമുക്ക് കൈവന്ന ഒരു മഹാനുഗ്രഹം പൂർണ്ണമായി അറിയപ്പെടാതെയും അനുഭവിക്കാതെയും ആണ് അസ്തമിച്ചത് എന്ന മഹാസത്യത്തിലേക്ക് വിരൽ ചൂണ്ടുകയായിരുന്നു ഞാൻ ഇതുവരെയും.

സമാധിക്കുശേഷം അദ്ദേഹത്തിന്റെ ജീവിതത്തെപ്പറ്റി രചിക്കപ്പെട്ട ഗ്രന്ഥങ്ങളുടെ വെളിച്ചത്തിലാണ് ജനസാമാന്യം സ്വാമികളെക്കുറിച്ച് കുറെ കാര്യങ്ങളെങ്കിലും അറിയാനിടയായത്. അടുത്തറിയുംതോറും കൂടുതൽ കൂടുതൽ അറിയാനുള്ള താല്പര്യം അവരിൽ വളർന്നു. നിർഭാഗ്യകരമെന്നു പറയട്ടെ ജിജ്ഞാസുക്കളുടെ തൃഷ്ണയെ സന്തർപ്പണം ചെയ്യാൻ കഴിവും അറിവുമുള്ളവരുടെ തലമുറ അപ്പോഴേക്കും മിക്കവാറും അസ്തമിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തെ നേരിൽ കണ്ടവരാരെങ്കിലും ഇന്നു ജീവിച്ചിരിപ്പുണ്ടോ എന്നറിയുന്നില്ല. നേരിട്ടറിവുള്ളവരിൽ നിന്ന് അദ്ദേഹത്തിന്റെ മഹത്ത്വത്തെ പറ്റി പറഞ്ഞുകേട്ടറിഞ്ഞവരാണ് ഇന്നത്തെ സ്വാമിഭക്തന്മാർ. അങ്ങനെയുള്ളവരിൽ വച്ച് പലതുകൊണ്ടും ശ്രദ്ധേയയാണ് ശ്രീമതി കുമ്പളത്തു ശാന്തകുമാരി അമ്മ. ചട്ടമ്പിസ്വാമികളുടെ പാദരേണുക്കൾ പതിഞ്ഞ് പവിത്രമായ കുമ്പളത്തു തറവാട്ടിലെ തങ്കമ്മയുടെ മകളാണവർ. സ്വാമിയുടെ ഭക്താഗ്രണിയും അദ്ദേഹത്തിന്റെ സവിശേഷമായ അനുഗ്രഹത്തിന് പാത്രീഭൂതനാവുകയും ചെയ്ത ജനനായകൻ കുമ്പളത്ത് ശങ്കുപ്പിള്ളയുടെ കൊച്ചനന്തിരവൾ. കവിയും ഗവേഷകനും പണ്ഡിതനും വിദ്യാധിരാജപുരാണകർത്താവുമായ ജഗതി വേലായുധൻ നായരുടെ സഹധർമ്മിണി. സ്വാമികളുടെ അപദാനങ്ങൾ നിറഞ്ഞുനിൽക്കുന്ന അന്തരീക്ഷത്തിൽ സ്വാമിഭക്തിയുടെ പ്രഭാപ്രസരത്തിൽ വളർന്നു വന്ന ശാന്തകുമാരിയാൽ രചിക്കപ്പെട്ട ചട്ടമ്പിസ്വാമികളുടെ ജീവിതചരിത്രത്തിന് ചുരുങ്ങിയ സമയപരിധിക്കുള്ളിൽ മൂന്നു പതിപ്പുകൾ ആവശ്യമായി വന്നു. കഥാപുരുഷനോട് ഗ്രന്ഥകർത്ത്രിക്കുള്ള ആത്മൈക്യവും, രചനയിലൂടനീളം പ്രതിഫലിതമായ തജ്ജന്യമായ ആത്മാർത്ഥ തയുമാണ് ആ ഗ്രന്ഥത്തിന് അങ്ങനെയൊരു നേട്ടം ഉണ്ടാക്കിക്കൊടുത്തതും അതിനെ

വിദ്യാധിരാജ പുരസ്കാരത്തിന് അർഹമാക്കിതീർത്തതും.

ജീവചരിത്രത്തിന്റെ സാഹിത്യപരവും കലാപരവുമായ മേന്മയെ മുൻനിർത്തി നാതിദീർഘമായി അതിൽ പറയേണ്ടി വന്ന സ്വാമികളുടെ വ്യക്തിത്വത്തിന്റേയും മഹത്ത്വത്തിന്റേയും ഭിന്ന മുഖങ്ങളെപ്പറ്റി സുദീർഘമായി പ്രതിപാദിക്കുന്ന ഏതാനം ഈടുറ്റ പ്രബന്ധങ്ങളുടെ സമാഹാരമാണ് ഈ 'പൂജാപുഷ്പങ്ങൾ'. സ്വാമിപാദങ്ങളിൽ അർച്ചിക്കപ്പെട്ട പൂജാപുഷ്പമാണ് അവയോരോന്നും.

കേരളത്തിന്റെ സാമൂഹ്യവും ആദ്ധ്യാത്മികവുമായ നവോത്ഥാനത്തിൽ ചട്ടമ്പിസ്വാമിക്കുള്ള പങ്കിനെ വിശകലനം ചെയ്യുന്നതാണ് നവോത്ഥാനനായകൻ എന്ന പ്രബന്ധം. ബ്രാഹ്മണപ്രാബല്യം ഒരു മിഥ്യയാണെന്നു സമർത്ഥിക്കുകയും നായരീഴവ സമുദായങ്ങൾക്കുണ്ടായിരുന്ന അധഃസ്ഥിത ബോധം നിർമ്മാർജ്ജനം ചെയ്യുകയും ഇരു സമുദായങ്ങളെയും സമാനഭാവത്തിൽ ദർശിക്കുകയും ഇരു കൂട്ടരുടേയും ഗൃഹങ്ങളിൽ തുല്യമായ സ്വാതന്ത്ര്യത്തോടെ പെരുമാറുകയും, അങ്ങനെ സാമൂഹിക പരിഷ്കരണത്തിന് സ്വജീവിതം കൊണ്ട് മാർഗ്ഗദർശനമരുളുകയും, നവീനാശയങ്ങൾ പലതും പ്രചരിപ്പിക്കുകയും അനാചാരധ്വംസനത്തിന് തുടക്കമിടുകയും ചെയ്ത നവോത്ഥാനനായകനായിരുന്നു സ്വാമികളെന്ന് വിശദീകരിക്കുന്നു.

സ്വാമികളെ പരമാചാര്യനെന്ന നിലയിൽ പരിചയപ്പെടുത്തുന്നതാണ് ആ പേരിലുള്ള പ്രബന്ധം. കാഷായവും മറ്റു ബാഹ്യചിഹ്നങ്ങളുമല്ല ജ്ഞാനമാണ് സന്ന്യാസലക്ഷണമെന്നും, ചോദകൻ, മോദകൻ, മോക്ഷദൻ എന്നിങ്ങനെ മൂന്നു തരത്തിലുള്ള സന്ന്യാസിമാരിൽ മോക്ഷദനായിരുന്നു തിരുവടികളെന്നും, അറിവുകളെ ആരാധകർക്കിടയിൽ വിതരണം ചെയ്യുക മാത്രമല്ല അവയെ സ്വജീവിതത്തിൽ ആചരിക്കുകകൂടി ചെയ്ത ആചാര്യനായിരുന്നു അവിടുന്നെന്നും, അവിടുത്തെ സാമീപ്യത്തിനും ശുശ്രൂഷയ്ക്കും അവസരം ലഭിച്ച നിരവധി പേരുടെ പ്രതിഭാപ്രകാശത്തിനും വ്യക്തിപരിണാമത്തിനും അവിടുന്ന് അവരിൽ വർഷിച്ച അനുഗ്രഹമായിരുന്നു കാരണമെന്നും സ്വാമികളെ ഗുരുവായും ആചാര്യനായും വരിച്ചാൽ ജീവിതോൽക്കർഷം ആർക്കും നേടാവുന്നതേയുള്ളുവെന്നും ആ പ്രബന്ധത്തിൽ പ്രസ്താവിക്കപ്പെടുന്നു.

സർവ്വജ്ഞനെന്നും ഋഷിയെന്നും സദ്ഗുരുവെന്നും വിദ്യാധിരാജനെന്നുമുള്ള നിലകളിൽ സ്വാമിതിരുവടികൾക്കുണ്ടായിരുന്ന സിദ്ധികൾ വിശദമാക്കുന്നതാണ് 'നഹിജ്ഞാനേന സദൃശം' എന്ന പ്രബന്ധം. കാര്യമായ ഗുരുമുഖാഭ്യാസം കൂടാതെയാണ് അദ്ദേഹം പരിണത പ്രജ്ഞനായതെന്നും താഴെ നിന്നാൽ വീഴാതെ കഴിക്കാം എന്ന മട്ടിലുള്ള അനന്യദൃശ്യമായ അനഹങ്കാരം ജ്ഞാനത്തിന്റെ ഫലമായി കൈവരിച്ചതാണെന്നും, അടക്കം, ഒതുക്കം, വിനയം, സകലകലാവല്ലഭത്വം, സകലജീവജാലസ്നേഹം എന്നിവയെല്ലാം ചേർന്ന ഒരസാധാരണത്വം അത് അദ്ദേഹത്തിലുണ്ടാക്കിയെന്നും ജ്ഞാനത്തെക്കാൾ ശ്രേഷ്ഠവും പവിത്രവുമായി ഒന്നുമില്ലെന്ന് സ്വാമികൾ സ്വജീവിതത്തിലൂടെ കാട്ടിത്തരുകയായിരുന്നുവെന്നും സ്ഥാപിക്കപ്പെടുന്നു ആ പ്രബന്ധത്തിൽ.

മഹാജ്ഞാനി എന്നതിനു പുറമെ മികച്ച ഒരു ഗവേഷകനും ഭാഷാശാസ്ത്രജ്ഞനും കൂടിയായിരുന്നു ചട്ടമ്പിസ്വാമികൾ. തമിഴിൽ എഴുതിയ ആദിഭാഷ, കേരളത്തിലെ ദേശനാമങ്ങൾ എന്നീ പ്രബന്ധങ്ങൾ ഉദാഹരണങ്ങളാണ്. ഭാഷാശാസ്ത്രപണ്ഡിതൻ എന്ന പ്രബന്ധത്തിൽ ഇക്കാര്യങ്ങളാണ് പ്രസ്താവിച്ചിട്ടുള്ളത്.

കവി ഋഷിയായിരിക്കണം എന്ന ചൊല്ല് പ്രസിദ്ധമാണ്. ഋഷി കവിയായിരിക്കുകയും വേണമെന്ന് നാ നൃഷിഃ കവിഃ എന്ന പ്രബന്ധത്തിൽ പ്രബന്ധകർത്ത്രി അവശ്യപ്പെടുന്നു. തമിഴ്, മലയാളം, സംസ്കൃതം എന്നീ ഭാഷകളിൽ സ്വാമികൾ കവിതകൾ രചിച്ചിട്ടുണ്ടെന്നുള്ളതിന് ദൃഷ്ടാന്തങ്ങൾ എടുത്തുദ്ധരിക്കുകയും ചെയ്യുന്നു.

സ്നേഹവും ജീവകാരുണ്യവും അഹിംസയുമാണ് സ്വാമികളുടെ ജീവിത സന്ദേശങ്ങളെന്ന് ജീവകാരുണ്യം എന്ന പ്രബന്ധത്തിൽ പറയുന്നു. അതിനുള്ള നിദർശനങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. ജീവികളെ സ്നേഹിച്ചാൽ അവ നമ്മെയും സ്നേഹിക്കും എന്ന സരളമായ സത്യമാണ് ഇതിലൂടെ ഇതൾവിടർത്തുന്നതെന്നും, അവയെ പർവതീകരിച്ച് അമാനുഷസിദ്ധികളായി അവതരിപ്പിക്കരുതെന്ന് അവിടുന്ന് ആരാധകരെ ഉപദേശിച്ചിരുന്നുവെന്നും ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുന്നു.

സ്വാമികളുടെ പരിപൂർണ്ണ കലാനിധിത്വവും വിദ്യാധിരാജത്വവും വിവരിക്കപ്പെടുന്ന പ്രബന്ധമാണ് പരിപൂർണ്ണകലാനിധി. സംഗീതം, അഭിനയം, തർക്കശാസ്ത്രം, വ്യാകരണശാസ്ത്രം, അങ്കഗണിതം, ജ്യോതിഷം, സാഹിത്യം, ഗവേഷണം, കവിത, ആയുർവേദം, ചിത്രരചന എന്നിങ്ങനെ ഒട്ടെല്ലാ വിജ്ഞാന-കലാ മേഖലകളിലും അദ്ദേഹത്തിന് പൂർണ്ണമായ അവഗാഹമുണ്ടായിരുന്നുവെന്ന് സംഭവങ്ങളും സന്ദർഭങ്ങളും ഉദ്ധരിച്ച് സമർത്ഥിക്കുന്നു.

ചരിത്രം, മതം, ഭാഷ വേദേതിഹാസങ്ങൾ സംസ്കാരം എന്നിങ്ങനെ വിവിധ വിഷയങ്ങളിൽ അദ്ദേഹത്തിന്റെ ഗവേഷണബുദ്ധി സാഹസസഞ്ചാരം നടത്തിയതിന്റെ ഫലമായി ആദിഭാഷ, ജീവകാരുണ്യനിരൂപണം, ക്രിസ്തുമതസാരം, ക്രിസ്തുമതഛേദനം, നിജാനന്ദവിലാസം, അദ്വൈതചിന്താ പദ്ധതി, ചിദാകാശലയം, മോക്ഷപ്രദീപഖണ്ഡനം, സർവ്വമതസാരസ്യം തുടങ്ങിയ നിരവധി ഗ്രന്ഥങ്ങൾ നമുക്കു ലഭിച്ചു. അവയെക്കുറിച്ചുള്ള സാമാന്യമായ ഒരറിവു നൽകാനും അവ വായിക്കാനുള്ള താല്പര്യമുണ്ടാക്കാനും ഉപകരിക്കുന്നതാണ് 'ഗവേഷകൻ, ഗ്രന്ഥകർത്താവ്' എന്ന ശീർഷകത്തിലുള്ള പ്രബന്ധം.

'സംസാരിച്ചു തുടങ്ങിയ അന്നു മുതൽ ചട്ടമ്പിസ്വാമി എന്നു ജപിച്ചു തുടങ്ങിയവളാണു ഞാൻ. എന്റെ ജീവിതത്തിലുണ്ടായിട്ടുള്ള എല്ലാ സംഭവങ്ങളും സ്വാമികളുമായി ബന്ധപ്പെട്ടവയാണ്. എന്റെ വീട്ടിൽ എല്ലാ മുറിയിലും പ്രധാനദേവൻ ചട്ടമ്പിസ്വാമികൾ തന്നെ' (P 103 ശ്രീ വിദ്യാധിരാജാ ചട്ടമ്പിസ്വാമികൾ) ശ്രീമതി ശാന്തകുമാരിയമ്മയുടെ ആരാധനാ ബുദ്ധിയുടെ ആഴം ഈ പ്രസ്താവനയിൽ നിന്നളന്നെടുക്കാവുന്നതാണ്. അങ്ങനെയുള്ള ഒരാൾക്കുമാത്രം രചിക്കാവുന്നതാണ് പൂജാപുഷ്പങ്ങൾ കൊണ്ടുണ്ടാക്കിയ ഈ കമനീയ ഹാരം. ഭക്തിവിശ്വാസങ്ങൾ നിറഞ്ഞു തുളുമ്പുന്ന ഒരു ഹൃദയവും കലാമേന്മയാർന്ന കൈവിരുതും ഈ പുഷ്പങ്ങളുടെ ഓരോ ഇതളിലും സംദൃശ്യമാണ് സർവ്വഥാസാർത്ഥകവും സമരാദ്ധ്യവുമായ ഈ പ്രസിദ്ധീകരണോദ്യമത്തിന് ഞാൻ സർവവിജയങ്ങളും ആശംസിക്കുന്നു. ചിന്തയിലും മനസ്സിലും സുഗന്ധം പരത്തുന്ന വർണ്ണഭംഗിയാർന്ന ഈ പൂജാപുഷ്പങ്ങൾ വാടാമലരുകളായി വായനക്കാർക്ക് അനുഭവപ്പെടുമെന്ന കാര്യത്തിൽ സംശയം വേണ്ട.

**പ്രൊഫ. ഹരീന്ദ്രനാഥ കുറുപ്പ്**

# ആശംസകൾ

**പ്രൊഫ: ബി. സുലോചനാ നായർ**

വിശ്വാചാര്യനായ സ്വാമിവിവേകാനന്ദനെ അദ്ഭുതപരതന്ത്ര നാക്കാൻ കഴിഞ്ഞ മഹായോഗിയായ ചട്ടമ്പിസ്വാമികളെക്കുറിച്ചുള്ള ലേഖന സമാഹാരമാണ് "പൂജാപുഷ്പങ്ങൾ". പരമഭട്ടാരക ചട്ടമ്പിസ്വാമികൾ ഒരു സ്ഫടികമണിയാണ്. ഏതു കോണിൽക്കൂടി നോക്കിയാലും എണ്ണിയാലൊടുങ്ങാത്ത വിഭൂതികൾ ദർശിക്കാം. സർവ്വഭൂത-സുഹൃത്ത്, നവോത്ഥാനനായകൻ, ആദ്ധ്യാത്മിക മഹാ പുരുഷൻ, ഭാഷാശാസ്ത്രപണ്ഡിതൻ, ഗ്രന്ഥകാരൻ അങ്ങനെ ഉപര്യുപരി ഉയർന്നുകാണാവുന്ന, അത്യുച്ചത്തിൽ നിന്ന് അത്യുച്ച ത്തിലേക്ക് അനാദിയാത്ര ചെയ്ത ഉത്തമശ്ലോകന്റെ ചരിതമാണിത്. കേരളീയർക്ക് സ്വപൈതൃകത്തെപ്പറ്റി അഭിമാനം എന്നും കുറവായിരുന്നു; കുറവാണ്. അത് സുക്ഷ്മമായി അറിയണമെന്നും മാറിൽ ധരിക്കണമെന്നുമില്ല. പക്ഷേ, കാലം എന്നും ഉണർന്നിരിക്കുന്നു. ആ ശംഖധ്വാനം കേൾക്കാതിരിക്കാനാവില്ലല്ലോ. ഈ ലേഖനസ മാഹാരത്തിലെ ഓരോ ലേഖനവും ഒന്നിനൊന്നു വിശിഷ്ടം. ജന്മനിയോഗത്താൽ ഭൂമിയിലേക്കു വന്ന ചട്ടമ്പിസ്വാമികളുടെ ജീവിതത്തിലെ - ഇന്നു വരെ പലർക്കും അറിഞ്ഞുകൂടാത്ത അത്യപൂർവ്വസുന്ദരമായ പല സന്ദർഭങ്ങളും ഈ ലേഖനങ്ങൾക്ക് സഹജമായി കൈവന്നിട്ടുള്ള ഗൗരവം പതിന്മടങ്ങായാക്കുന്നുണ്ട്. ഒരു പരമാചാര്യനെ കുറിച്ചെഴുതാനുള്ള വിജ്ഞാനം ലേഖിക പൂർവ്വപുണ്യത്താൽ കരസ്ഥമാക്കിയിരിക്കുന്നു. ആദരവോടുകൂടി മാത്രമല്ല ഭക്തിനിർഭരമായ മനസ്സോടുകൂടിയാണ് എഴുതുന്നത്. പലയിടത്തും വിജ്ഞാനദീപം താഴത്തു വയ്ക്കുന്നു; ഭക്തിയുടെ കണ്ണുനീർ തുടയ്ക്കാൻ. അങ്ങനെ എഴുതാനുള്ള മനസ്സാണ് എന്റെ പ്രിയപ്പെട്ട ശിഷ്യയായ കുമ്പളത്തുശാന്തകുമാരിക്കുള്ളത് ചട്ടമ്പിസ്വാമികളുടെ ചരണതലങ്ങളിൽ ചൊരിയുന്ന ഈ പൂജാപുഷ്പങ്ങൾ കേരളീയരുടെ ഹൃദയതലങ്ങളെ സുരഭിലമാക്കട്ടെ എന്ന പ്രാർത്ഥനയോടെ.

**കെ. കെ. പൊന്നപ്പൻ ആചാരി,**

ശ്രീപത്മം, മുട്ടട,

തിരുവനന്തപുരം - 25

28.03.2005

ഞാൻ വളരെയധികം ബഹുമാനിക്കുകയും ഒരു സഹോ ദരിയെപ്പോലെ സ്നേഹിക്കുകയും ചെയ്യുന്ന പ്രൊഫ: കുമ്പളത്തു ശാന്തകുമാരി ടീച്ചർ എന്നെ ഒരു ആശയക്കുഴപ്പത്തിലാക്കിയിരിക്കു കയാണ്. ബ്രഹ്മരഹസ്യങ്ങൾ ഗ്രഹിച്ച മഹാജ്ഞാനിയും സർവവിദ്യാ പ്രവീണനുമായ ശ്രീ ചട്ടമ്പിസ്വാമികളുടെ കൃതികളേയും സിദ്ധികളേയും കുറിച്ച് സംസ്കൃത-മലയാള ഭാഷകളിലും വേദാന്തത്തിലും പാണ്ഡിത്യം ആർജിച്ച പ്രൊഫസർ രചിച്ച ഈ ഗവേഷണ ലേഖനങ്ങളെപ്പറ്റി ഇവയിലൊന്നും പിടിപ്പില്ലാത്ത എനിക്ക് എന്ത് എഴുതാൻ കഴിയും? 'ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ' എന്ന വിശിഷ്ട ജീവചരിത്രം രചിച്ച പ്രൊഫ: കുമ്പളത്തുശാന്തകുമാരി അമ്മ ടീച്ചറോട് ശ്രീ ചട്ടമ്പിസ്വാമികളുടെ കൃതികളെക്കുറിച്ചും സിദ്ധികളെക്കുറിച്ചും കൂടുതൽ എഴുതണമെന്ന ആഗ്രഹം ഞാൻ പലപ്പോഴും പ്രകടിപ്പിച്ചിട്ടുണ്ട്. അതിനാൽ പ്രൊഫസർ എഴുതിയ ഈ ലേഖനങ്ങൾ ആ മഹതിയുടെ മഹാമനസ്കത കൊണ്ടും എന്നോടുള്ള സഹോദര നിർവിശേഷമായ സ്നേഹം കൊണ്ടും കൈപ്പടരൂപത്തിൽ തന്നെ എനിക്ക് വായിക്കാൻ തന്നു. ഞാൻ അവ വളരെ ശ്രദ്ധാപൂർവ്വം വായിച്ചു. കുറേയൊക്കെ മനസ്സിലാക്കി. മനസ്സിലാക്കിയടത്തോളം ഗ്രന്ഥകാരിയോടുള്ള എന്റെ മതിപ്പും ബഹുമാനവും വർദ്ധിച്ചുവന്നു. എന്റെ അഭിനന്ദനം കലവറയില്ലാതെ ആ മഹതിയെ അറിയിച്ചു. പക്ഷേ അത് എന്നെ വെട്ടിലാക്കി; എന്റെ അഭിപ്രായം ഒരു ആശംസാ രൂപത്തിൽ എഴുതിക്കൊടുക്കണമെന്ന് ടീച്ചർ ആവശ്യപ്പെട്ടു. ഏതൊരാൾക്കും ഏതിനെക്കുറിച്ചും വാമൊഴിയായി എന്തെങ്കിലും ഒക്കെ പറയാൻ കഴിഞ്ഞേക്കും. പക്ഷേ അതു വരമൊഴിയായി എഴുതേണ്ടി വരുമ്പോഴാണ് എല്ലാ ശക്തിയും ചോർന്നു പോകുന്നത്. അതിന് കഴിവുകൾ വേറെ വേണം. അക്ഷരം അറിയണം. വാക്ക് അറിയണം. അർത്ഥം അറിയണം. ഭാഷാ നിയമങ്ങൾ അറിയണം. സ്വന്തമായ ആശയവും ശൈലിയും ഉണ്ടായിരിക്കണം. ഇവയ്ക്കെല്ലാം പുറമേ, പരമപ്രധാനമായി എഴുതാനുള്ള സിദ്ധി ഉണ്ടായിരിക്കണം. ഈ സിദ്ധി അഭ്യാസത്തിലൂടെ നേടാവുന്ന ഒന്നല്ലതാനും; ഒരു അനുഗ്രഹം പോലെ ഉള്ളിൽ ഉണ്ടാകേണ്ടതാണ്. അനുഗൃഹീതനായ ഒരു സംഗീതജ്ഞന്റെ മുമ്പിൽ സംഗീതാലാപനം ആസ്വദിച്ച് മതിമറന്നിരിക്കുന്ന ഒരു സാധാരണ ആസ്വാദകനോട് ഒന്നു പാടാമോ എന്നു ചോദിക്കും പോലെയാണ് ആശംസ എഴുതാൻ എന്നോടാ വശ്യപ്പെട്ടിരിക്കുന്നത്. ഇതാവശ്യപ്പെടാൻ ഗ്രന്ഥകർത്രി യെക്കൊണ്ട് തോന്നിപ്പിച്ച മറ്റൊരു കാര്യം ഗ്രന്ഥകർത്രി പുസ്തക രൂപത്തിൽ ആദ്യം രചിച്ച 'ശ്രീ

വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ' എന്ന ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ ഞാൻ നിമിത്തമായി എന്നതാണ്.

സെക്രട്ടേറിയറ്റിൽ അഡീഷണൽ സെക്രട്ടറിയായി സ്വസ്ഥമായി കഴിഞ്ഞിരുന്ന എന്നെ തത്സ്ഥാനത്തു നിന്നും മാറ്റി സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പിന്റെ ഡയറക്ടറായി സർക്കാർ നിയമിച്ചപ്പോൾ സർക്കാർ എന്നെ പുറന്തള്ളിയതു പോലെയുള്ള മാനക്കേടും ദുഃഖവുമാണ് തോന്നിയത്. എന്നാൽ 'ഉർവ്വശീശാപം ഉപകാരം' എന്ന ചൊല്ല് അന്വർത്ഥമാക്കുന്ന അനുഭവമാണ് പിന്നീടുണ്ടായത്. പുതിയ സ്ഥലത്ത് കാര്യമായ പണിയില്ല. കഷ്ടിച്ച് രണ്ടു മണിക്കൂർ നേരത്തെ ജോലിയേയുള്ളു. ധാരാളം സമയം ബാക്കി. സമയം ഒരു ഭാരമായി അനുഭവപ്പെട്ടത് അപ്പോഴാണ്. ഈ ദുസ്സഹമായ ഏകാന്തത തരണം ചെയ്യുവാനായി ഞാൻ പുസ്തകങ്ങളെ കൂട്ടുപിടിച്ചു. ചരിത്രം, ജീവചരിത്രം, ആത്മകഥ, കല തുടങ്ങിയ ശാഖകളിലായി നൂറോളം മികച്ച പുസ്തകങ്ങൾ വകുപ്പ് പ്രസിദ്ധീകരിച്ചിരുന്നു. കഥകളിലും നോവലുകളിലും യാത്രാവിവരണങ്ങളിലും അലഞ്ഞിരുന്ന എന്നിലെ അസ്വാദകനെ ആഹ്ലാദിപ്പിക്കുവാൻ ഈ വിശിഷ്ട ഗ്രന്ഥങ്ങൾക്കും കഴിയുമെന്ന് ഞാൻ തിരിച്ചറിഞ്ഞു. കൂട്ടത്തിൽ ശ്രീ ശങ്കരാചാര്യരെ ക്കുറിച്ചും അതുവരെ ഞാൻ കേട്ടിട്ടില്ലാത്ത ബ്രഹ്മാനന്ദശിവയോഗി, വാഗ്ഭടാനന്ദഗുരു എന്നിവരെക്കുറിച്ചുമുള്ള ആദ്ധ്യാത്മിക ഗ്രന്ഥങ്ങളും എന്നെ ആകർഷിച്ചു തുടങ്ങി. പിന്നെ, ആ വഴിയ്ക്കായി കൂടുതൽ താൽപര്യം. ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ചും ശ്രീനാരായണ ഗുരുവിനെക്കുറിച്ചുമുള്ള പുസ്തകങ്ങൾക്കു വേണ്ടി ഞാൻ പരതി. നിരാശയായിരുന്നു ഫലം. ഇവരെക്കുറിച്ച് പുസ്തകങ്ങളൊന്നും വകുപ്പ് പ്രസിദ്ധീകരിച്ചിരുന്നില്ല. എന്റെ കുട്ടിക്കാലം മുതലേ കേട്ടിട്ടുള്ള ഒരു സന്ന്യാസിവര്യനാണ് ശ്രീ ചട്ടമ്പിസ്വാമികൾ. കുട്ടിക്കാലത്ത് പലപ്പോഴും കൂട്ടുകാരുമൊത്ത് ഞാൻ കുമ്പളത്തുകാവു കാണാനും ചട്ടമ്പിസ്വാമികളെ കാണാനും പോയിട്ടുണ്ട്. സ്വാമികൾ കാവിയുടുത്ത് ആ കാവിൽ എവിടെയോ ധ്യാനനിരതനായി ഇരിപ്പുണ്ടായിരുന്നു എന്നായിരുന്നു അന്നത്തെ ഞങ്ങളുടെ വിചാരം. അടുത്തു ചെല്ലാൻ ഭയമായിരുന്നു. സ്വാമി ചട്ടമ്പികൂടിയാണല്ലോ! എന്നാൽ ആ ദിവ്യപുരുഷന്റെ സമാധിമാത്രമാണ് അവിടെയുള്ളതെന്ന് വളരെക്കാലത്തിനു ശേഷമാണ് മനസ്സിലാക്കിയത്. അപ്പോഴും അദ്ദേഹം എവിടെ ജനിച്ചെന്നോ എങ്ങനെ ജനിച്ചെന്നോ എങ്ങനെ സന്ന്യാസിവര്യൻ ആയെന്നോ അദ്ദേഹത്തിന്റെ ദർശനങ്ങൾ എന്താണെന്നോ യാതൊരു അറിവും ഇല്ലായിരുന്നു. ചട്ടമ്പിസ്വാമികൾ മറ്റു സ്വാമിമാരെപ്പോലെ കാവിവസ്ത്രം ധരിക്കില്ലായിരുന്നു വെന്നകാര്യം പോലും അറിഞ്ഞത് ശാന്തകുമാരി ടീച്ചറുടെ പുസ്തകം വായിച്ചശേഷമാണ്. ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് പുതിയ

തലമുറയ്ക്ക് മനസ്സിലാക്കാനുതകുന്ന പുസ്തകങ്ങളോ സ്മാരകങ്ങളോ വേണ്ടത്രയില്ല. ശ്രീനാരായണഗുരുവിനെ സംബന്ധിച്ചാണെങ്കിൽ ആ പുണ്യാത്മാവിന്റെ കൃതികളോ അദ്ദേഹത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങളോ വായിക്കാത്തവർക്കുപോലും അദ്ദേഹത്തിന്റെ ദർശനങ്ങളെക്കുറിച്ചും മറ്റും നല്ല ധാരണയുണ്ട്. ശ്രീനാരായണഗുരുവിന്റെ പടം ഏതാണ്ട് എല്ലാ ഈഴവഭവനങ്ങളിലും വച്ച് ആരാധിക്കുന്നു. അദ്ദേഹത്തിന്റെ പ്രതിമകൾ എല്ലാ വഴിയോരങ്ങളിലും കാണാം. അദ്ദേഹത്തിന്റെ നാമത്തിലുള്ള മഠങ്ങളും ഗുരുകുലങ്ങളും ക്ഷേത്രങ്ങളും സ്കൂളുകളും കോളേജുകളും മറ്റ് വിദ്യാഭ്യാസസ്ഥാപനങ്ങളും കേരളത്തിൽ അങ്ങോളമിങ്ങോളമുണ്ട്. അദ്ദേഹത്തിന്റെ മഹത്വചനങ്ങൾ എവിടെയും വായിക്കാം. ഗുരുജയന്തിയും സമാധിദിനവും നാടെങ്ങും ആഘോഷിക്കുന്നു. ഇവയ്ക്കെല്ലാം പുറമേ, ശിവഗിരിതീർത്ഥാടനവും അരുവിപ്പുറം തീർത്ഥാടനവും മുടങ്ങാതെ ആഘോഷിക്കുന്നു. ഇക്കാരണങ്ങളാൽ അദ്ദേഹത്തെക്കുറിച്ചുള്ള അറിവ് ദേശാന്തരങ്ങളിൽ വരെ എത്തി. അദ്ദേഹത്തിന്റെ മഹത്ദർശനങ്ങൾ നമ്മെ നിത്യവും സ്വാധീനിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ശ്രീനാരായണഗുരുവിന്റേയും ഗുരുവായിരുന്നുവെന്ന് വിശ്വസിക്കപ്പെടുന്ന അല്ലെങ്കിൽ ശ്രീനാരായണഗുരു പോലും ഏറെ ആദരിച്ചിരുന്ന, അല്ലെങ്കിൽ 'ഭാരതത്തിൽ ഒരേ ഒരു സന്ന്യാസിയെമാത്രമേ എനിക്കു കാണാൻ കഴിഞ്ഞുള്ളു അത് സർവഥാ സമ്പൂർണനായ കുഞ്ഞൻ പിള്ള ചട്ടമ്പിയാണ്' എന്ന് ലോകാരാധ്യനായ ശ്രീ വിവേകാനന്ദനെകൊണ്ടുപോലും പറയിച്ച ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് മനസ്സിലാക്കാൻ ഇത്തരം യാതൊരുപാധികളും ഇല്ലെന്നു വേണം പറയാൻ. എന്തിനധികം, അദ്ദേഹത്തിന്റെ പടം പോലും സർവ്വദൈവങ്ങളുടേയും ഗുരുക്കന്മാരുടേയും സന്ന്യാസിമാരുടേയും പടങ്ങൾ വില്ക്കുന്ന വഴിവാണിഭക്കാരന്റെ ചിത്രശേഖരത്തിൽ പോലും കണ്ടെന്നുവരില്ല. അങ്ങനെയുള്ള ആ അദ്ധ്യാത്മിക ജ്യോതിസ്സിനെ മനസ്സിലാക്കാൻ ഒരു പുസ്തകം പ്രസിദ്ധീകരിക്കേണ്ടത് വളരെ അത്യാവശ്യമാണെന്ന് എനിക്കു തോന്നി. എന്റെ ഈ ആഗ്രഹം സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പിന്റെ ഉപദേശകസമിതിയുടെ പരിഗണനയ്ക്കായി സമർപ്പിച്ചു. "തീർച്ചയായും അതു വേണ്ടതാണല്ലോ" എന്നാണ് ഉൽപതിഷ്ണുവായ ഉപദേശകസമിതി ചെയർമാൻ പ്രൊഫ: തുമ്പമൺ തോമസ് സാർ അതിനോട് പ്രതികരിച്ചത്. "ഡയറക്ടർ തന്നെ ഒരാളിനെ കണ്ടുപിടിച്ച് എഴുതിച്ചോളൂ" എന്നുകൂടി അദ്ദേഹം എന്നെ പ്രോത്സാഹിപ്പിച്ചു. ഞാൻ അല്പമൊന്നുപരുങ്ങി. ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് എഴുതാൻ പറ്റിയ എഴുത്തുകാർ ആരും തന്നെ എന്റെ പരിചയസീമയിൽ ഇല്ലായിരുന്നു. അതിനും ഉപദേശകസമിതിയിലെ ഒരംഗം എന്റെ സഹായത്തിനെത്തി. സാഹിത്യകാരന്മാരുടെ സഹചാരിയും സഹകാരിയും എഴുത്തുകാരനുമായ ശ്രീ. എൽ. വി. ഹരികുമാർ പറഞ്ഞു: "താങ്കളുടെ അയൽപക്കത്തുതന്നെയുണ്ടല്ലോ പറ്റിയ ആൾ.

പ്രൊഫ: കുമ്പളത്തു ശാന്തകുമാരി അമ്മ. പ്രൊഫ: ജഗതി വേലായുധൻ നായരുടെ ഭാര്യ. ചൂഴമ്പാലയിൽ താമസിക്കുന്നു. പ്രൊഫ: ജഗതി വേലായുധൻ നായർ സാറിനെ എനിക്കറിയാം. പക്ഷേ പ്രൊഫ: കുമ്പളത്തു ശാന്തകുമാരി അമ്മയെ ഞാൻ ആദ്യമായാണ് കേൾക്കുന്നത്. എങ്കിലും കുമ്പളം എന്ന കുടുംബപ്പേരുകേട്ടപ്പോൾ തന്നെ എനിക്കു ധൈര്യമായി. കുമ്പളത്തു ശങ്കുപ്പിള്ള എന്ന വലിയ മനുഷ്യൻ പ്രശസ്തമാക്കിയതാണ് കുമ്പളം എന്ന തറവാട്ടു പേര്. ആ വലിയ മനുഷ്യനുമായും കുമ്പളത്തു തറവാടുമായും ശ്രീ ചട്ടമ്പിസ്വാമികൾക്കുള്ള അഭേദ്യമായ ബന്ധം ഞാൻ പണ്ടേ മനസ്സിലാക്കിയിട്ടുള്ളതാണ്. അതുകൊണ്ട് ആ തറവാട്ടിൽ ജനിച്ച പ്രൊഫസറായ ശാന്തകുമാരി അമ്മ തന്നെയാണ് ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് എഴുതാൻ ഏറ്റവും യോഗ്യ എന്ന് ഞാൻ ഉറപ്പിച്ചു. ഉപദേശക സമിതി എടുത്ത തീരുമാനം എനിക്കുവേണ്ടി ശാന്തകുമാരി ടീച്ചറെ അറിയിക്കുന്ന കാര്യവും ശ്രീ ഹരികുമാർ ഏറ്റു. പിന്നെ എല്ലാം ധൃതഗതിയിലാണു നീങ്ങിയത്. സമിതിയുടെ അടുത്ത യോഗത്തിന്റെ തലേദിവസം രാവിലെ പ്രൊഫ കുമ്പളത്തു ശാന്തകുമാരി അമ്മ രചിച്ച 'ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ' എന്ന പുസ്തകത്തിന്റെ സ്ക്രിപ്റ്റ് ഗ്രന്ഥകർത്രിയുടെ മകൻ ശ്രീ. ശരത് ചന്ദ്രൻ എന്റെ ഓഫീസിൽ വന്ന് എന്നെ ഏൽപ്പിച്ചു. ഞാൻ അതിശയിച്ചു പോയി. കുറച്ചുകാലം ഞാൻ ശ്രീ ശരത്തിനോടൊപ്പം ജോലി ചെയ്തിട്ടുണ്ട്. അപ്പോഴൊന്നും ശ്രീ ശരത് പ്രശസ്തരായ രണ്ടു പ്രൊഫസർമാരുടെ മകനാണെന്ന് വെളിപ്പെടുത്തിയിരുന്നില്ല. ഞാൻ സ്ക്രിപ്റ്റ് അകാംക്ഷയോടെ വായിച്ചു തുടങ്ങി. കണ്ണമ്മൂല, പേട്ട, മലയിൻകീഴ്, കല്ലടക്കുറിച്ചി, മൂവാറ്റുപുഴ, വാഴൂർ, മലയാറ്റൂർ, എഴുമറ്റൂർ, പ്രാക്കുളം, പന്മന, കരുനാഗപ്പള്ളി തുടങ്ങിയ സ്ഥലങ്ങളും നങ്ങമ്മപ്പിള്ള, വാസുദേവശർമ്മ, രാമൻപിള്ള ആശാൻ, സുബ്ബജടാപാഠികൾ തുടങ്ങി മറ്റനേകം വ്യക്തികളും വെറും സ്ഥലങ്ങളും വ്യക്തികളുമല്ലാതെ ചരിത്രപ്രാധാന്യമുള്ള സ്ഥലങ്ങളും വ്യക്തികളുമായി എന്റെ മനസ്സിൽ സ്ഥാനം പിടിക്കാൻ തുടങ്ങി. അന്ന് മുഴുവൻ ആ സ്ക്രിപ്റ്റുമായി ഞാനിരുന്നു. ചട്ടമ്പിസ്വാമികൾ എന്ന ആ വലിയ യോഗി എന്റെ മനസ്സിൽ നിറഞ്ഞു.

പിറ്റേന്നത്തെ യോഗത്തിൽ സ്ക്രിപ്റ്റ് പരിശോധിക്കാൻ ആളെ നിശ്ചയിച്ചു. അടുത്ത യോഗത്തിൽ പുസ്തകം പ്രസിദ്ധീകരിക്കാൻ ഉപദേശകസമിതി തീരുമാനിച്ചു. ആ സാമ്പത്തിക വർഷം അവസാനം എട്ടു പുസ്തകങ്ങളാണ് പ്രസിദ്ധീകരണത്തിനു തയ്യാറാക്കിയത്. അതിൽ ഏറ്റവും അവസാനം പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചതും അച്ചടിക്കു നൽകിയതും ശ്രീ ചട്ടമ്പിസ്വാമികളുടെ പുസ്തകമാണ്. എന്നാൽ അതിശയം എന്നു പറയട്ടെ ആദ്യം അച്ചടിച്ചു കിട്ടിയത് ഈ പുസ്തകമായിരുന്നു. അതു പോലെ ഈ എട്ടു പുസ്തകങ്ങളുടേയും പ്രകാശനത്തിന് പരിപാടികൾ നിശ്ചയിക്കുകയും നോട്ടീസുവരെ തയ്യാറാക്കുകയും ചെയ്തു. എന്നാൽ 'ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ'

എന്ന പുസ്തകത്തിന്റെ പ്രകാശനം മാത്രമാണ് ആദ്യമേ നിശ്ചയിച്ച സ്ഥലത്തും തീയതിയിലും നടന്നത്. 2003 ഏപ്രിൽ 11-നു കൊല്ലത്തുവച്ചു നടന്ന പ്രസ്തുത ചടങ്ങ് വളരെ മംഗളകരവും ഗംഭീരവുമായിരുന്നു. (മറ്റ് പുസ്തകങ്ങളുടെ പ്രകാശനവും പിന്നീട് നടക്കുകയുണ്ടായി. അതു പോലെ 'മഹർഷി ശ്രീനാരായണഗുരു' എന്ന പുസ്തകവും സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് അധികം വൈകാതെ പുറത്തിറക്കി)

ചട്ടമ്പിസ്വാമികളെ കുറിച്ച് ഒരു പുസ്തകം ഉണ്ടാകണമെന്ന് എന്റെ മനസ്സിൽ തോന്നിയതും ആ ആഗ്രഹം കുറഞ്ഞസമയം കൊണ്ട് സഫലമായതും എനിക്ക് അത്ഭുതമായി തോന്നുന്നു. ഇതിനുവേണ്ടിയാണ് ഞാൻ സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പിൽ പോയത് എന്നു പോലും തോന്നിപ്പോകുന്നു. കാരണം, ഈ പുസ്തകം പ്രസിദ്ധീകരിച്ചു കഴിഞ്ഞ ഉടൻ തന്നെ ഞാൻ ആ വകുപ്പിനോട് വിട പറയുകയും സെക്രട്ടേറിയറ്റിലേക്കു തിരിച്ചുവരികയും ചെയ്തു. എന്റെ സർവ്വീസിൽ കുറച്ചു കാലത്തിനുമുമ്പുണ്ടായ ഒരു പ്രിതിസന്ധി ഈ അവസരത്തിൽ നീങ്ങികിട്ടുകയും തന്മൂലം മനസ്വസ്ഥതയോടെ ഞാൻ സർവ്വീസിൽ നിന്ന് വിരമിക്കുകയും ചെയ്തു. ഇതിന്റെയെല്ലാം പിന്നിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ നിയോഗവും അനുഗ്രഹങ്ങളും ഉണ്ടായിരുന്നുവെന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. 'സംഭവിച്ചതെല്ലാം നല്ലതിന്; ഇനി സംഭവിക്കാൻ പോകുന്നതും നല്ലതിന്' എന്ന ഗീതാ സന്ദേശം അർത്ഥവത്തായി എനിക്ക് തോന്നിയതും ഈ അവസരത്തിലാണ്.

ശാന്തകുമാരി ടീച്ചറുടെ 'ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ' എന്ന പുസ്തകത്തിന് വിപുലമായ സ്വികരണമാണ് ലഭിച്ചത്. ഒട്ടുമിക്ക പ്രസിദ്ധീകരണങ്ങളിലും നല്ല നിരൂപണങ്ങൾ വന്നു. പല പുരസ്കാരങ്ങളും ടീച്ചറെ തേടിയെത്തുകയും ചെയ്തു. അവാർഡുകൾ സ്വീകരിച്ചുകൊണ്ട് പ്രൊഫ: കുമ്പളത്തു ശാന്തകുമാരി അമ്മ നടത്തിയ പ്രഭാഷണങ്ങൾ എന്നെ അതിയായി ആകർഷിച്ചു. ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് പുതിയ പുതിയ അറിവുകൾ, നൂതനമായ വ്യാഖ്യാനങ്ങൾ, അണപൊട്ടിയൊഴുകുന്ന വാഗ്പ്രവാഹത്തിലൂടെ ടീച്ചർ കാഴ്ചവച്ചു. സ്വകാര്യ സംഭാഷണത്തിലും ചട്ടമ്പിസ്വാമികളെക്കുറിച്ച് നോൺസ്റ്റോപ് പ്രസംഗമാണ് ടീച്ചറിൽ നിന്നുണ്ടാകുന്നത്. ഈ ഉജ്ജ്വലമായ പ്രഭാഷണങ്ങൾ കേട്ടപ്പോഴൊക്കെ പ്രൊഫ. കുമ്പളത്തു ശാന്തകുമായി അമ്മയ്ക്ക് ചട്ടമ്പിസ്വാമികളെക്കുറിച്ച് ഇനിയും എത്രയോ എഴുതാനുണ്ട് എന്ന് എനിക്കു തോന്നി. ചട്ടമ്പിസ്വാമികളെക്കുറിച്ച് മനസ്സിലാക്കാനും ഓർക്കാനും നമുക്ക് എന്തുണ്ട്? നെയ്യാറ്റിൻകര ശ്രീകൃഷ്ണസ്വാമി ക്ഷേത്രം മുതൽ കരുനാഗപ്പള്ളി പുതിയ കാവിന് പടിഞ്ഞാറുഭാഗത്ത് സ്ഥിതി ചെയ്യുന്ന ശ്രീ നീലകണ്ഠതീർത്ഥപാദസമാധി പീഠം വരെയുള്ള നൂറോളം കിലോമീറ്റർ സഞ്ചരിച്ചാൽ

ശ്രീ ചട്ടമ്പിസ്വാമികളെ ഓർക്കാൻ സഹായിക്കുന്ന എത്ര സ്മാരകങ്ങളും സ്ഥാപനങ്ങളും ഉണ്ട്? ശ്രീ പദ്മനാഭസ്വാമി ക്ഷേത്രത്തിനു മുമ്പിലുള്ള അഭേദാനന്ദാശ്രമം, തീർത്ഥപാദമണ്ഡപം, പന്മന ആശ്രമം എന്നീ സ്ഥാപനങ്ങളും കണ്ണമ്മൂല, ആറ്റുകാൽ തുടങ്ങിയ സ്ഥലങ്ങളിലെ പ്രതിമകളും കഴിഞ്ഞാൽ പിന്നെ എന്തുണ്ട്? അദ്ദേഹത്തിന്റെ ജന്മദിന-സമാധിദിന വാർഷിക ആഘോഷങ്ങൾ പോലും കണ്ണമ്മൂലയിലും പന്മന യിലുമായി ഒതുങ്ങുന്നു. എന്നാൽ കേരളത്തിന്റെ ദൈർഘ്യം ഈ എഴുപതോ നൂറോ കിലോമീറ്റർ അല്ലല്ലോ. ആ മഹാജ്യോതിസ്സ് കുടത്തിലെ വിളക്കുപോലിരുന്നാൽ പോരാ. ഈ കുറവ് ഒരു പരിധി വരെ പരിഹരിക്കാൻ പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മ രചിച്ച 'ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ' എന്ന ഗ്രന്ഥത്തിനു കഴിഞ്ഞു. അതിലും കൂടുതൽ പ്രകാശം പരത്തുന്ന ഒരു ഗ്രന്ഥമാണ് ഈ രണ്ടാമത്തെ കൃതി. ശ്രീ ചട്ടമ്പിസ്വാമികളുടെ എത്രയെത്ര വ്യക്തിത്ത്വങ്ങളാണ് ഈ കൃതിയിലൂടെ വരച്ചുകാട്ടുന്നത്. ഭാഷാ പണ്ഡിതൻ, സ്ഥലനാമഗവേഷകൻ, ചിത്രകാരൻ, ഗായകൻ, കവി. അദ്ദേഹത്തിന് വഴങ്ങാത്തതായി എന്തുണ്ടായിരുന്നു എന്നന്വേഷി ക്കുന്നതാവും എളുപ്പം. ഇത്രയും വൈവിധ്യമാർന്ന സിദ്ധികൾ ഒത്തുചേർന്ന ഒരു യോഗി ഭാരതത്തിൽ തന്നെ വേറെയുണ്ടോ? ഈ ബഹുമുഖവ്യക്തിത്വം പൂർണ്ണമായി, പ്രകാശപൂരിതമായി അനാവരണം ചെയ്യുകയാണ് ഗ്രന്ഥകർത്രി. ഒരു മൂലയിൽ നിന്നുത്ഭവിച്ച പല നദികൾ വെൺനുരപരത്തി പാഞ്ഞൊഴുകി ഭൂനിരപ്പിൽ പതിച്ച് വിസ്തൃതമായി പരന്നൊഴുകുന്ന, ആഹ്ലാദിപ്പിക്കുന്ന, കണ്ണഞ്ചിപ്പിക്കുന്ന അനുഭവമാണ് ഈ ഒമ്പതു ലേഖനങ്ങളും വായിച്ചപ്പോൾ എനിക്കുണ്ടായത്.

കൈരളിക്ക് ഈ വിലപ്പെട്ട സംഭാവന നല്കിയ പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മയ്ക്ക് എന്റെ ഹൃദയം നിറഞ്ഞ ആശംസകൾ അർപ്പിക്കുന്നു. ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് ടീച്ചർക്ക് ഇനിയും ധാരാളം എഴുതാൻ കഴിയുമെന്ന് ഈ ലേഖനങ്ങൾ ഉത്തമസാക്ഷ്യം വഹിക്കുന്നു. സർവ്വജ്ഞാനിയായ ശ്രീ ചട്ടമ്പിസ്വാമികളുടെ കൃതികളാകുന്ന വൃക്ഷങ്ങളിൽ നിന്ന് നമുക്ക് ജ്ഞാനപ്പഴങ്ങൾ പറിച്ചുതരികയാണ് പ്രൊഫ. ശാന്തകുമാരി അമ്മ ഇവിടെ. ഇതു പോലെ ഇനിയും ടീച്ചർ എഴുതണമെന്നു കൂടി ഈയവസരത്തിൽ അഭ്യർത്ഥിച്ചു കൊള്ളുന്നു.

# ആമുഖം

ഈ ലോകത്ത് കാലപരിപാകം വന്ന ഒരു വസ്തുതയുണ്ട്. ഒരളവുവരെ അതു നാം മനസ്സിലാക്കുന്നില്ല; അറിയുന്നില്ലാ എന്നു മാത്രം. ഒരു വിത്തിന് വൃക്ഷമായിത്തീരാൻ ഒരു നിശ്ചിത കാലയളവുണ്ട്. അതു പോലെയാണ് മഹാൻമാരുടെ കഥയും. അവർ ജീവിച്ചിരിക്കുമ്പോൾ അല്പമതികളായ നമ്മൾ അവരെ അറിയുന്നില്ല; അറിയാൻ ശ്രമിക്കുന്നില്ല എന്നു പറയുന്നതാവും ശരി. ഗദാധരന്, ശ്രീരാമകൃഷ്ണദേവനാനാകാൻ കാലം വേണ്ടിവന്നു. നരേന്ദ്രന്, വിവേകാനന്ദസ്വാമികളായിത്തീരാൻ സമയമെടുത്തു. അതു പോലെ കുഞ്ഞൻ പിള്ള ചട്ടമ്പി ശ്രീ വിദ്യാധിരാജപ്രഭുവായിത്തീരാനും കാലമെടുത്തു. അമ്പത് വർഷം കഴിയുമ്പോൾ അറിയപ്പെടുമെന്ന് സ്വാമിതിരുവടികൾ, ഒരിക്കൽ സംഭാഷണമദ്ധ്യേ ശ്രീ. കുമ്പളത്തു ശങ്കുപിള്ളയോടു പറയുകയുണ്ടായി. വിളക്കിന് അതിന്റെ ചുവട്ടിലുള്ള ഇരുട്ടിനെ പ്രമാർജ്ജനം ചെയ്യുവാൻ കഴിയുകയില്ലല്ലോ. സജ്ജനങ്ങളായ മഹത്തുക്കളുടേയും കഥ അങ്ങനെതന്നെ. ഇനിയും നമ്മൾ ശ്രീ വിദ്യാധിരാജ സ്വാമികളെ അറിയാൻ കിടക്കുന്നതേയുള്ളു. എന്നാൽ ആർക്കും അറിയാൻ കഴിഞ്ഞിട്ടില്ലാത്ത ഒരദ്ഭുത ശക്തിയാണ് സ്വാമിതിരുവടികൾ എന്നതാണ് സത്യം. കുഞ്ഞൻ പിള്ള ചട്ടമ്പി, ശ്രീ വിദ്യാധിരാജ പ്രഭുവായിത്തീർന്നത് കാലം മനസ്സിലാക്കിക്കൊണ്ടിരിക്കുന്നതേയുള്ളു. സ്വമിതിരുവടികൾ ജീവിച്ചിരുന്ന കാലത്ത് പ്രസിദ്ധനാകാൻ ശ്രമിച്ചിരുന്നില്ല. രംഗത്തുനിന്നും മറഞ്ഞുനില്ക്കാനാണ് അവിടുന്ന് ആഗ്രഹിച്ചത്. എന്നാൽ മാഞ്ഞും മറഞ്ഞും പൊയ്ക്കൊണ്ടിരുന്ന മാനവസംസ്കാരം പുഷ്പിച്ച് വികസിക്കുവാനുള്ള വിത്ത് ഭട്ടാരകമുനികൾ അന്നേ പാകി കഴിഞ്ഞു.

കേരള സർക്കാറിന്റെ സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് പ്രസിദ്ധീകരച്ച "ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ" എന്ന ഗ്രന്ഥത്തിന് "ശ്രീ വിദ്യാധിരാജ പുരസ്കാരം" നല്കി എന്നെ ആദരിച്ചപ്പോൾ, ബഹുമാന്യരായ അന്നത്തെ സാംസ്കാരിക വകുപ്പ് മന്ത്രിയായിരുന്ന ശ്രീ. ജി. കാർത്തത്തികേയനും, ദർശനം ഭാരവാഹി ശ്രീ. ഗോപിനാഥൻ നായരും പറഞ്ഞ കാര്യങ്ങളാണ് എന്നെ ഇങ്ങനെയൊരു മഹത്തായ കാര്യത്തിന് പ്രേരിപ്പിച്ചത്. "ലോകൈകവന്ദിതനും, പരിപൂർണ്ണകലാനിധിയും, ബ്രഹ്മ

ജ്ഞനുമായ ശ്രീ ചട്ടമ്പിസ്വാമികളെ തിരുവനന്തപുരം മുതൽ കൊല്ലം വരെ അറിഞ്ഞാൽ മതിയോ" എന്ന ശ്രീ. ജി കാർത്തികേയന്റെ ആത്മാർത്ഥമായ ചോദ്യം എന്റെ ഉള്ളിൽതട്ടി എന്റെ കണ്ണുതുറപ്പിച്ചു. സ്വാമിതിരുവടികളുടെ ദർശനവും ഗ്രന്ഥങ്ങളും, ആദ്ധ്യാത്മിക സാമൂഹിക സമുദായിക പ്രവർത്തനങ്ങളുമെല്ലാം പഠിച്ച് കൊച്ചു കൊച്ചു ലേഖനങ്ങളായി പ്രസിദ്ധീകരിക്കണം എന്ന് ആ സുമനസ്സുകൾ എന്നെ ഓർമിപ്പിച്ചു. വായനാശീലനും, സാഹിത്യകുതുകിയും, വാഗ്മിയും സഹോദരതുല്യനുമായ ശ്രീ. കാർത്തികേയന്റെ വാക്കുകൾ എന്റെ കർത്തവ്യത്തെ ഉണർത്തി. ശ്രീ വിദ്യാധിരാജമിഷന്റെ "ശ്രീ വിദ്യാധിരാജ പുരസ്കാരം" തന്ന് എന്നെ അനുഗ്രഹിച്ച മുൻ കേന്ദ്രമന്ത്രി ശ്രീ. രാജഗോപാൽജിയും ഈ അഭിപ്രായം സൂചിപ്പിച്ചു. മഹത്തുക്കൾ പറയുന്ന കാര്യങ്ങൾ ഉൾക്കൊള്ളുകയും, അത് പ്രാവർത്തികമാക്കാൻ ശ്രമിക്കുകയും ചെയ്യേണ്ടത് എന്റെ കടമയായിത്തോന്നി. അതിനുള്ള കഴിവില്ലെങ്കിലും ആഗ്രഹം എനിക്ക് നന്നായിട്ടുണ്ട്. ആ "അത്യാഗ്രഹം" പ്രാവർത്തികമാക്കി, സ്വാമിതിരുവടികൾ സഫലമാക്കി അനുഗ്രഹിക്കുമെന്ന് എനിക്ക് പൂർണ്ണവിശ്വാസവുമുണ്ട്. ആ വിശ്വാസത്തിൽ, എന്റെ മാതാപിതാക്കളുടേയും, ഗുരുക്കന്മാരുടേയും സ്വാമിഭക്തരുടേയും അനുഗ്രഹത്തോടു കൂടി ആ സൽകൃത്യം നിർവഹിക്കാൻ ഞാൻ അന്നു തന്നെ തീരുമാനിച്ചു. ആ തീരുമാനത്തിൽ നിന്നുണ്ടായ പൂജാമലരുകളാണ് ഈ ലേഖനങ്ങൾ. ഓരോലേഖനവും സ്വാമിതൃപ്പാദങ്ങളിൽ അർപ്പിക്കുന്ന ഓരോ "പൂജാപുഷ്പമാണ്.

ഭക്തവത്സലനും സ്നേഹസ്വരൂപനുമായ ശ്രീ വിദ്യാധിരാജന്റെ കരുണാകടാക്ഷങ്ങൾകൊണ്ട് ഒൻപതു ലേഖനവും എഴുതി പൂർത്തിയാക്കിയപ്പോൾ പണ്ഡിതനും, കോളേജ് അദ്ധ്യാപകനും കവിയും, എന്റെ അഭിവന്ദ്യ ഭർത്താവിന്റെ സഹപാഠിയുമായ ശ്രീ. പ്രൊഫ: ഹരീന്ദ്രനാഥകുറുപ്പുസാറിനെ ഈ വിവരങ്ങളെല്ലാം അറിയിച്ചു. നായർ സർവ്വീസ് സൊസൈറ്റിയുടെ ദ്വൈവാരികയായ "സർവ്വീസ്സിന്റെ" എഡിറ്ററായ അദ്ദേഹത്തിന് ലേഖനങ്ങൾ അയച്ചുകൊടുത്തു. സൗകര്യം പോലെ പ്രസിദ്ധീകരിക്കാനും അഭ്യർത്ഥിച്ചു. എന്നെ സഹോദരിയെപ്പോലെ സ്നേഹിക്കുന്ന ആ സനേഹധനൻ കാരുണ്യപൂർവ്വം എന്റെ അഭ്യർത്ഥന സ്വീകരിച്ചു. വീണ്ടും ഒരപേക്ഷകൂടി ഞാൻ കുറുപ്പുസാറിന്റെ മുൻപിൽ വച്ചു. "നല്ല വാക്കോതുവാൻ ത്രാണിയുണ്ടാകണം" എന്ന സുഭാഷിതരത്നം രചിച്ച അദ്ദേഹം നല്ല വാക്കോതി എന്നെ അനുഗ്രഹിക്കണമെന്ന് അപേക്ഷിച്ചു. ഇങ്ങനെയൊരു മുഖവുര എഴുതിതന്ന് എന്നെ അനുഗ്രഹിച്ച ആ ഗുരുനാഥന് ഭക്ത്യാദരപുരസ്സരം ഞാൻ പ്രണാമങ്ങൾ അർപ്പിയ്ക്കുന്നു. "പൂജാപുഷ്പങ്ങൾ" എഴുതിതുടങ്ങുന്നതിനുമുൻപു തന്നെ, എന്നെ പുത്രീ നിർവ്വിശേഷം സ്നേഹിക്കുന്ന വാത്സല്യനിധിയായ, എന്റെ അഭിവന്ദ്യ ഗുരുനാഥ (പ്രൊഫ: സുലോചനാ നായർ) സുലോചനടീച്ചറിനോട് വിവരം പറഞ്ഞപ്പോൾ "പൂജാപുഷ്പങ്ങൾ" എന്നെ നാമകരണം ചെയ്തതിന് എന്നെ അനുമോദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. ഇപ്പോൾ വളരെക്കാലമായി ആദ്ധ്യാത്മികപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിയ്ക്കുന്ന ആദ്ധ്യാത്മിക ലേഖനങ്ങൾ എഴുതിക്കൊണ്ടിരിക്കുന്ന "ബ്രഹ്മം സത്യം ജഗന്മിഥ്യ" ഭാവം ഉൾക്കൊള്ളാൻ ശ്രമിച്ചുകൊണ്ടിരിയ്ക്കുന്ന, "സ്വാമിവിവേകാനന്ദൻ കവിയും ഗായകനും" എന്ന വിശിഷ്ട ഗ്രന്ഥം രചിച്ച കവയിത്രിയായ, സമാരാദ്ധ്യയായ എന്റെ ഗുരുനാഥയോട് ആശംസ എഴുതി എന്നെ അനുഗ്രഹിക്കണമെന്ന് അഭ്യർത്ഥിച്ചപ്പോൾ സന്തോഷപുര

സ്സരം എന്റെ സ്നേഹാഭ്യർത്ഥന സ്വീകരിച്ചു. എന്റെ എല്ലാമെല്ലാമായ ആ അമ്മയുടെ മുൻപിൽ എന്റെ സ്നേഹനിർഭരമായ കൂപ്പുകൈ!!

"ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ" എന്ന ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ കഴിഞ്ഞ ആദ്ധ്യാത്മിക സംസ്കാര സമ്പന്നനായ സമാരാദ്ധ്യനായ, അന്നത്തെ സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് ഡയറക്ടറായിരുന്ന ശ്രീ. പൊന്നപ്പൻ ആചാരി സാറിനെയും ഞാൻ ഈ ലേഖനങ്ങൾ കാണിക്കുകയുണ്ടായി. കാരണം അദ്ദേഹം തികഞ്ഞ ഒരു ചട്ടമ്പി സ്വാമിഭക്തനാണെന്ന് എനിക്ക് നേരിട്ട് ബോധ്യമുണ്ട്. എനിക്ക് പ്രോത്സാഹനം നല്കി നല്ലവാക്കുകൾ പറഞ്ഞ് എന്നെ അനുഗ്രഹിച്ച എന്റെ നാട്ടുകാരനായ, സ്നേഹനിധി യായ ശ്രീ. കെ. കെ. പൊന്നപ്പൻ ആചാരി അവർകളെയും സ്നേഹബഹുമാനാദരങ്ങ ളോടെ സ്മരിക്കുന്നു. ഭക്തിസാന്ദ്രവും അർത്ഥസമ്പൂർണ്ണവുമായ ആത്മാർത്ഥത നിറഞ്ഞ 'ആശംസ' കൊണ്ട് എന്നെ അനുഗ്രഹിച്ച ആ സ്വാമിഭക്തന്റെ മുൻപിൽ വിനയാന്വിത യായി എന്റെ സന്തോഷവും കൃതജ്ഞതവും അറിയിച്ചുകൊള്ളട്ടെ!!

സുസമ്മതനായ അദ്ധ്യാപകൻ, തികഞ്ഞ ഭാഷാപണ്ഡിതൻ, ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള മഹാൻമാരുടെ ഗുരുനാഥൻ, രൂപത്തിലും ഭാവത്തിലും ലാളിത്യത്തിന്റെ വെണ്മ പരത്തുന്ന മഹാത്മാവ്, എന്നീ നിലകളിൽ പ്രസി ദ്ധിയാർജ്ജിച്ച ശ്രീ. പ്രൊഫ: കുഞ്ഞുശങ്കര പിള്ളസാറിനെക്കുറിച്ച് ഈ ആമുഖത്തിൽ അനുസ്മരിക്കേണ്ടത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. എന്റെ അഭി വന്ദ്യ ഭർത്താവ് പ്രൊഫ: ജഗതി വേലായുധൻ നായരുടെ ഗുരുവും എന്റെ ബന്ധു വും, ജ്ഞാനവൃദ്ധനും, വയോവൃദ്ധനുമായ അദ്ദേഹത്തെ ഫോണിൽ വിളിച്ച്, ചട്ടമ്പി സ്വാമികളെക്കുറിച്ച് ലേഖനങ്ങൾ എഴുതുന്നതിനെക്കുറിച്ച് അഭിപ്രായം ആരാഞ്ഞു. സ്വതസിദ്ധമായ ശൈലിയിൽ അദ്ദേഹം എന്നോട് ഇങ്ങനെ പറഞ്ഞു. "ചട്ടമ്പിസ്വാമിഭ ക്ത, ചട്ടമ്പിസ്വാമിഭക്തനായ ജഗതിയുടെ ഭാര്യ, ചട്ടമ്പിസ്വാമികളുടെ സമാധി പീഠവും അവിടെ ബാലഭട്ടാരകേശ്വര ക്ഷേത്രവും പണിതുയർത്താൻ കഴിഞ്ഞ, ചട്ടമ്പിസ്വാമിഭ ക്തനായ ചട്ടമ്പിയായ കുമ്പളത്തിന്റെ കൊച്ചനന്തിരവൾ, കുമ്പളത്തെ കുഞ്ഞ് എല്ലാ വരും ചട്ടമ്പികൾ - ധൈര്യമായി എഴുതിത്തുടങ്ങിക്കോ: മംഗളമായി പര്യവസാനിക്കും"- ആ അനുഗ്രത്തിന്റെ ബലത്തിലും ധൈര്യത്തിലും ശക്തിയിലും ഞാൻ എഴുതിത്തുട ങ്ങി. സമാരാദ്ധ്യനായ ആ ഗുരുവിന്റെ പാദങ്ങളിൽ ഞാൻ നമസ്കരിക്കുന്നു.

ഇനിയും എനിക്ക് നന്ദി പറയേണ്ടത് സിസോ ബുക്ക്സ് പ്രസിദ്ധീകരണ വകു പ്പിനോടാണ്. സാഹിത്യ മേന്മയുള്ള വിജ്ഞാനപ്രദങ്ങളായ അനവധി വിശിഷ്ടഗ്രന്ഥ ങ്ങളും, ശ്രീമദ് ഭാഗവതം, സമ്പൂർണ്ണരാമായണം, തുടങ്ങിയ പുരാണങ്ങളും നിഘണ്ടു ക്കളും ഗവേഷണത്തിന് അവലംബങ്ങളായി പ്രയോജനപ്പെടുന്ന നിരവധി ചരിത്രഗ്ര ന്ഥങ്ങളും എല്ലാം പ്രസിദ്ധീകരിച്ച്, പ്രസിദ്ധിയും പ്രശസ്തിയും ആർജ്ജിച്ച "സിസോ ബുക്സ്, പട്ടം, തിരുവനന്തപുരം" എന്ന സ്ഥാപനം സാഹിത്യകുതുകികൾക്ക് ഒരാ ശ്രയ കേന്ദ്രമാണ്. "ഈ പൂജാപുഷ്പങ്ങളുടെ" രൂപശില്പത്തിന്റെ പിന്നിൽ പ്രവർത്തിച്ച സേവനതല്പരരായ സ്നേഹനിധികളായ ഓരോരുത്തരോടും വിശിഷ്യാ ശ്രീ. ഗിരീഷ്, പി. ഐ ലിസ്സി, തുടങ്ങിയ എല്ലാവരോടും എന്റെ സ്നേഹത്തിന്റെയും കൃതജ്ഞതയു ടേയും കടപ്പാടിന്റേയും പൂച്ചെണ്ടുകൾ സാദരം അർപ്പിച്ചുകൊള്ളട്ടെ!!!

"ഈ പൂജാപുഷ്പങ്ങൾ" വായിച്ച് ചട്ടമ്പിസ്വാമികളെക്കുറിച്ച് മനസ്സിലാക്കാൻ ശ്രമിക്കുന്ന സജ്ജനങ്ങളായ വായനക്കാരെല്ലാവരും തിരുവടികളുടെ ജീവചരിത്രം വായിച്ചിരിക്കണമെന്നില്ലല്ലോ. ആ സുമനസ്സുകൾക്കുവേണ്ടി ആ മഹാപ്രഭുവിന്റെ ഒരു ലഘു ജീവചരിത്രം അനുബന്ധമായി ഇതിൽ ചേർക്കുന്നു.

പരിപൂർണ്ണകലാനിധിയും, ആത്മാരാമനുമായ ശ്രീ വിദ്യാധിരാജ പ്രഭുവിന്റെ നാനാമുഖമായ സിദ്ധിവിശേഷങ്ങളെക്കുറിച്ചും, പ്രഭാവത്തെക്കുറിച്ചും, വസ്തുനിഷ്ഠമായ ഒരു പഠനം നടത്തുക മനുഷ്യസാധ്യമല്ല. അത് മനുഷ്യ ബുദ്ധിയ്ക്കും യത്നത്തിനും എത്രയോ അപ്പുറത്താണ്. സകലകലാവല്ലഭനും സർവ്വജ്ഞനുമായ അവിടുത്തെ മഹത്വം- "യതോ വാചോ നിവർത്തന്തേ – അപ്രാപ്യമനസാ സഹ"- എന്ന ശ്രുതി വചനം വ്യക്തമാക്കുന്നു. ഈ ശ്രുതി വചനം ആ മഹാപ്രഭുവിന്റെ വ്യക്തിപ്രഭാവത്തിന് സർവഥാ ഇണങ്ങിച്ചേരുന്നു. പണ്ഡിതാഗ്രേസരനും, സിദ്ധനും, യോഗിയും, സ്വാമിതിരുവടികളുടെ പ്രിയ ശിഷ്യനുമായ ശ്രീ നീലകണ്ഠതീർത്ഥപാദരോട് ഭട്ടാരകസ്വാമികളുടെ ജീവചരിത്രം എഴുതാൻ ഒരു ഭക്തൻ ആവശ്യപ്പെട്ടപ്പോൾ തീർത്ഥപാദർ പറഞ്ഞിതിങ്ങനെയാണ് – "അഹോ! പരബ്രഹ്മത്തിന്റെ ജീവചരിത്രം എഴുതുകയോ!" എന്ന് അമ്പരക്കുകയാണ് ചെയ്തത്. ഇതുതന്നെയാണ് എന്റെയും അവസ്ഥ. അവിടുന്ന് ചെയ്തുതീർത്ത കാര്യങ്ങൾ അളക്കുവാനോ വിലയിരുത്തുവാനോ ആർക്കെങ്കിലും സാധിക്കുമോ??!! എന്റെ ഈ "അത്യാഗ്രഹ'ത്തിന് ഞാൻ സമാധാനം കണ്ടെത്തുന്നത് ഇങ്ങനെയാണ് – മഹാന്മാരുടെ ചരിത്രങ്ങളെല്ലാംതന്നെ അപൂർണ്ണങ്ങളായിട്ടാണ് അവശേഷിച്ചിരിക്കുന്നത്. അങ്ങനെയായിരിക്കാനേ വഴിയും ഉള്ളൂ. പ്രവൃത്തിനിവൃത്തികൾക്കതീതവും അദ്വിതീയവുമായ സുഖസാമ്രാജ്യത്തിൽ വിഹരിച്ചുകൊണ്ടിരിക്കുന്ന ആത്മാരാമനായ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളെ, കേവലം ബാഹ്യമായ ഏതാനും കർമ്മപരിപാടികളെ മാനദണ്ഡമാക്കി അവിടുത്തെ മഹത്വം സ്പഷ്ടമാക്കാൻ ശ്രമിക്കുന്നത് എത്ര കണ്ട് ഫലപ്രദമാകുമെന്ന് ചിന്തിക്കാവുന്നതേയുള്ളൂ. എന്റെ "അത്യാഗ്രഹം" കൊണ്ട് ഞാനതിനു ശ്രമിച്ചു എന്ന് കൃതാർത്ഥത നേടാമെന്നു മാത്രം !!

എന്റെ ഈ "അത്യാഗ്രഹത്തി"ൽ നിന്നും മൊട്ടിട്ട്, പുഷ്പിച്ച് വികസിച്ച ഈ "പൂജാപുഷ്പങ്ങൾ" ഒരിക്കലും വാടാത്ത, എപ്പോഴും സുഗന്ധം ചൊരിയുന്ന മലരുകളായി സുമനസ്സുകളായ സജ്ജനങ്ങൾ സന്തോഷപൂർവ്വം സ്വീകരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഭക്തി സാന്ദ്രമായ, ശ്വേതാഭമായ, ഈ "പൂജാപുഷ്പങ്ങൾ" സകലകലാവല്ലഭനും പരിപൂർണ്ണകലാനിധിയും യോഗീശ്വരനുമായ ശ്രീ വിദ്യാധിരാജ സ്വാമികളുടെ പാദാരവിന്ദങ്ങളിൽ ഭക്ത്യാദരപുരസ്സരം സർവ്വസമർപ്പണമായി അർച്ചിയ്ക്കുന്നു.

നമസ്ക്കാരം!

വിനയപൂർവ്വം,

ഗ്രന്ഥകർത്രി.

# പൂജാപുഷ്പങ്ങൾ



അനുബന്ധം I

ശ്രീ വിദ്യാധിരാജ വിശ്വ കേന്ദ്രവും നായർ സുഹൃത് സംഘവും (തിരുവനന്തപുരം) ചേർന്ന് 1995-ൽ പ്രസാധനം ചെയ്ത 'ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമികൾ' എന്ന ഗ്രന്ഥത്തിനു വേണ്ടി പ്രസാധകരുടെ അഭ്യർത്ഥനയനുസരിച്ച് പ്രൊഫ: ജഗതി വേലായുധൻ നായർ എഴുതിയ "ഗുരുശിഷ്യ ബന്ധം - ഒരു പഠനം"

"ശ്രീ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും എന്ന ലേഖനം അനുബന്ധമായി ചേർത്തിരിക്കുന്നു

അനുബന്ധം II

പരമഭട്ടാര ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ (ഒരു ലഘു ജീവചരിത്രം)

ശ്രീ വിദ്യാധിരാജ ദശകം (പ്രൊഫ: ജഗതി വേലായുധൻ നായർ)

# 1. മഹൽസംഗമം

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ എല്ലാ ജീവചരിത്രകാരൻമാരും രേഖപ്പെടുത്തിയിട്ടുള്ളതും സ്വാമി തിരുവടികൾ തന്നെ നേരിട്ട് പറഞ്ഞിട്ടുള്ളതുമായ ഒരു സംഭവത്തെക്കുറിച്ച് അഭിപ്രായവ്യത്യാസവും സംശയവും ഉണ്ടാകേണ്ട ഒരു കാര്യവുമില്ല. ചട്ടമ്പിസ്വാമി തിരുവടികളും വിവേകാനന്ദ സ്വാമികളും തമ്മിലുള്ള കൂടിക്കാഴ്ചയെക്കുറിച്ചാണ് ഇവിടെ വിവരിക്കുന്നത്.

ശ്രീ വിവേകാനന്ദ സ്വാമികളെ ശ്രീ ചട്ടമ്പിസ്വാമികൾ തിരുവനന്തപുരത്തു വച്ചു കണ്ടതായി ചിലർ എഴുതിയിട്ടുണ്ട്. ഇത് ശരിയല്ല.

ശ്രീ. പന്നിശ്ശേരി നാണുപിള്ളയും, ശ്രീവർദ്ധനത്ത് കൃഷ്ണപിള്ളയും കൂടി ചേർന്നെഴുതിയ "ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്ര സമുച്ചയം" എന്ന ഗ്രന്ഥത്തിൽ ഇക്കാര്യം സത്യസന്ധമായി രേഖപ്പെടുത്തിയിട്ടുണ്ട്.

"ഇദ്ദേഹത്തിന്റെ (ചട്ടമ്പിസ്വാമിതിരുവടികളുടെ) വിദ്വത്വത്തെ അറിഞ്ഞ് പല മഹാശയൻമാരും അഭിനന്ദിച്ചു പറഞ്ഞിട്ടുണ്ട്. അതിനൊരു ഉദാഹരണം പറയാം. ഒരിക്കൽ ഇദ്ദേഹം എറണാകുളത്തു താമസിച്ചിരുന്നപ്പോൾ വിശ്വവിശ്രുതനായ ശ്രീ വിവേകാനന്ദസ്വാമികളെ കാണുന്നതിനു സംഗതിയായി. വിവേകാനന്ദസ്വാമികൾ കുളംബിലേക്ക് പോകും വഴി എറണാകുളത്ത് വിശ്രമിച്ച അവസരത്തിലായിരുന്നു പരമഗുരുപാദർ ചെന്നു കണ്ടത്. പരമഗുരുപാദരോടുകൂടി ശ്രീ മന്ത്രിത്രവും സർവ്വശാസ്ത്രകുശലനും പ്രസംഗകനുമായ പത്മനാഭാചാരിയും ഉണ്ടാ

യിരുന്നു. ആചാരിക്ക് ഇംഗ്ലീഷ് ഭാഷ പരിചിതമായിരുന്നതിനാൽ ആ ഭാഷയിൽ സംസാരിച്ചു. പരമഗുരുപാദർ ഗീർവ്വാണിയിലായിരുന്നു സ്വാമികളോട് സംഭാഷണം ചെയ്തത്. സംഭഷണം കഴിഞ്ഞ് പിരിഞ്ഞപ്പോൾ ദാക്ഷിണ്യാത്യന്മാരിൽ ഈ വിധം ഒരു മഹാനെ കണ്ടിട്ടില്ലെന്നും, മലയാളിയെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന തെറ്റിദ്ധാരണ നിശ്ശേഷം നശിച്ചിരിയ്ക്കുന്നുവെന്നും ശ്രീ വിവേകാനന്ദസ്വാമികൾ അഭിപ്രായപ്രകടനം ചെയ്തതായി അറിയുന്നു. അടുത്തദിവസം താല്പര്യപ്രകാരം പരമഗുരുപാദർ തനിച്ചുചെന്ന് അദ്ദേഹത്തെ ദർശിക്കുകയുണ്ടായി. ഈ രണ്ടു സന്ദർഭങ്ങളിലും പരമഗുരുപാദർ പ്രദർശിപ്പിച്ചതിൽ കൂടുതൽ വണക്കവും മര്യാദയും സ്വാമികൾ അവലംബിച്ചിരുന്നു എന്നത് സെക്രട്ടറി മിസ്റ്റർ രാമയ്യർ മുതൽപേർക്ക് പ്രത്യക്ഷമായിരുന്നു''.... (Page 62-63)

സ്വാമി തിരുവടികളെ അടുത്തറിയാൻ സാധിച്ച ശ്രീ. ആറൻമുള നാരായണപിള്ള വൈദ്യൻ അവിടുത്തെ ശിഷ്യൻമാരിൽ ജ്ഞാനവൃദ്ധനും വയോവൃദ്ധനുമായ ഒരു മഹാനുഭാവനുമായിരുന്നു. അദ്ദേഹം 1080-ാമാണ്ടിടയ്ക്കു തന്നെ സ്വാമികളുടെ ജീവിതകഥയെ ഇതിവൃത്തമാക്കി 'സദ്ഗുരുചരണാഭരണം' എന്ന ഒരു മനോഹര സംസ്കൃത കാവ്യം രചിച്ചിട്ടുണ്ട്. 1129 ചിങ്ങം 14-ാം തീയതി പ്രസിദ്ധീകരച്ച ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദ സ്മാരകഗ്രന്ഥത്തിൽ 'ഗുരുസ്മരണകൾ' എന്ന ലേഖനത്തിൽ ശ്രീനാരായണപിള്ള വൈദ്യൻ സ്വാമികളെക്കുറിച്ച് സ്മരിക്കുന്ന ഘട്ടത്തിൽ വിവേകാനന്ദസ്വാമികളുമായുള്ള കൂടികാഴ്ചയെക്കുറിച്ച് പറഞ്ഞിരിയ്ക്കുന്ന കാര്യങ്ങളാണ് ചുവടെ ചേർക്കുന്നത്. :- "സ്വാമി തിരുവടികൾ എറണാകുളത്തുവച്ചു തന്നെ കാണുന്നതിനായി വന്ന വിവേകാനന്ദസ്വാമികളെ പടികടന്നപ്പോഴെ ഓടിചെന്ന് കെട്ടിപിടിച്ചതും താമസിച്ചിരുന്ന ബംഗ്ലാവിന്റെ തെക്കുപുറത്ത് ഒരു തണൽമരത്തിന്റെ ചുവട്ടിൽ വെള്ളമണലിൽ പോയിരുന്ന് പല കഥകൾ സംഭാഷണം ചെയ്തതും വിവേകാനന്ദസ്വാമികൾ വിദ്യാധിരാജ സ്വാമികളുടെ രണ്ടു കൈകളും പിടിച്ച് സ്വശിരസ്സിൽ വച്ചതും എന്നോട് തിരുവടികൾ നേരിട്ടു പ്രസ്താവിച്ചിട്ടുണ്ട്". (Page 35 ശതാബ്ദി സ്മാരകഗ്രന്ഥം)

ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രിയ ശിഷ്യനും, ദീർഘകാലം അവിടുത്തോട് സമ്പർക്കം പുലർത്തിവമന്നിട്ടുമുള്ള ഒരു സ്വാമിഭക്തനാണ് ശ്രീ. ടി. ആർ. അനന്തക്കുറുപ്പ്. തിരുവടികളെക്കുറിച്ച് പല ഗദ്യങ്ങളും പദ്യങ്ങളും എഴുതിയിട്ടുള്ള ഈ ശിഷ്യൻ വിവേകാനന്ദസ്വാമികളും

ചട്ടമ്പിസ്വാമികളുമായുണ്ടായ അഭിമുഖ സമ്പർക്കത്തെക്കുറിച്ച് "ഒരു മഹൽ സമ്മേളനം" എന്ന ലേഖനത്തിൽ സവിസ്തരം പ്രതിപാദിക്കുന്നു (ശതാബ്ദി സ്മാരക ഗ്രന്ഥം Page 36-39)

ക്രിസ്തുവർഷം 1892-ൽ (കൊല്ലവർഷം 1068)-ൽ ഒരു സുപ്രഭാതത്തിൽ ഒരു കേവുവഞ്ചി എറണാകുളം വള്ളക്കടവിൽ അടുത്തു. അതിൽ നിന്നും ഒരു യുവസന്ന്യാസി വെളിയിൽ ഇറങ്ങി നിന്നു. കൊച്ചി ദിവാൻസെക്രട്ടറി രാമയ്യരും പോലീസ് സൂപ്രണ്ട് ചന്തുലാലും ഉഷസിൽ ശീലിച്ചുവന്ന ലഘുവ്യായാമാർത്ഥം സഞ്ചരിച്ച് ആ കടവിലെത്തി. പ്രഥമദൃഷ്ടിയിൽതന്നെ സന്ന്യാസിയെ അവർക്കു ബോധിച്ചു. തങ്ങളുടെ വീട്ടിൽ നിന്നും അന്നത്തെ ഭിക്ഷ സ്വീകരിക്കണമെന്നു പറഞ്ഞ് അവർ മൂന്നുപേരും കൂടി രാമയ്യന്റെ ഗൃഹത്തിൽ എത്തി. "ഉദരപൂരണത്തിനു വേണ്ടിയും കാഷായം അണിയുന്ന സ്വാമിമാർ ധാരാളമുണ്ട്. കൂട്ടത്തിൽ യഥാർത്ഥ സന്ന്യാസിമാരും ഉണ്ട്. സത്യമറിയാൻ നിവൃത്തിയില്ലാത്തതുകൊണ്ട് എല്ലാവരെയും പൂജിക്കുകതന്നെ" എന്ന് ചന്തുലാൽ ഇംഗ്ലീഷിൽ രാമയ്യനോട് പറഞ്ഞു. ഇതു കേട്ടപ്പോൾ യുവസന്ന്യാസിയുടെ മുഖത്ത് ഒരു പുഞ്ചിരി പരന്നു. ഇംഗ്ലീഷ് നന്നായറിയാമോ എന്ന് രാമയ്യൻ ചോദിച്ചു. പിന്നീടവർ സംസാരിച്ചതു മുഴുവൻ ഇംഗ്ലീഷിലായിരുന്നു. യുവസന്യാസിയുടെ ആംഗലഭാഷാ പാടവം കണ്ട് അവർ അദ്ഭുതപ്പെട്ടു. അടുത്ത ഒരു വീട്ടിൽ ചട്ടമ്പിസ്വാമികൾ വിശ്രമിക്കുന്ന കാര്യം അവർ സന്യാസിയോടു പറഞ്ഞു. ബംഗാളിൽ നിന്നും ഒരു സന്യാസി വന്നിട്ടുണ്ട് എന്ന വിവരം രാമയ്യൻ ചട്ടമ്പിസ്വാമികളെയറിയിച്ചു. വിരോധമില്ലെങ്കിൽ അങ്ങോട്ടു ചെന്നാൽ കൊള്ളാമെന്നും പറഞ്ഞു. ചട്ടമ്പിസ്വാമികളെ കണ്ടപ്പോൾ യുവസന്യാസി ചാടിയെഴുന്നേറ്റ് ആചാരപുരസ്സരം സ്വാമികളെ സ്വീകരിച്ചിരുത്തി. "ഭാരതത്തിൽ ഒരേ ഒരു സന്യാസിയെ മാത്രമേ എനിയ്ക്കു കാണാൻ കഴിഞ്ഞുള്ളു. അത് സർവ്വഥാ സമ്പൂർണ്ണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണെന്ന് വിവേകാനന്ദൻ പറഞ്ഞു. വിവേകാനന്ദൻ ബംഗാളിൽ തിരിച്ചു ചെന്നപ്പോൾ ശ്രീരാമകൃഷ്ണ മിഷനിൽപ്പെട്ട 'ആനന്ദൻ' എന്ന സന്യാസി കേരളത്തിലേക്ക് പുറപ്പെടാൻ തുടങ്ങുകയായിരുന്നു. കേരളത്തിൽ എത്തിയാലുടൻ എറണാകുളത്തുചെന്ന് കുഞ്ഞൻപിള്ള ചട്ടമ്പിയെ കണ്ടിട്ടേ മടങ്ങാവൂ എന്ന് വിവേകാനന്ദൻ പറഞ്ഞയച്ചു. വിവേകാനന്ദൻ പറഞ്ഞതനുസരിച്ചാണ് ഈ സന്ദർശനമെന്ന് 'ആനന്ദൻ' ചട്ടമ്പിസ്വാമികളോട് പറഞ്ഞു. അതിനുശേഷം വിവേകാനന്ദന്റെ ഡയറിക്കുറിപ്പുക

ളിൽ നിന്നും ചട്ടമ്പിസ്വാമികളുടെ സിദ്ധി വിശേഷങ്ങളെക്കുറിച്ച് മന സ്സിലാക്കിയ 'അമൃതാനന്ദജിയും' കേരളത്തിലെത്തി സ്വാമികളെ സന്ദർശിച്ച് 'ഖേചരീമുദ്ര' അഭ്യസിക്കുകയും ചെയ്തു. ഈ രണ്ടു സംഭ വങ്ങൾക്കും എറണാകുളത്തുള്ള ടി. ആർ. അനന്തക്കുറുപ്പ് ദൃക്സാ ക്ഷിയാണ്. ഇതിനെക്കുറിച്ച് ശതാബ്ദിഗ്രന്ഥത്തിൽ വിശദീകരച്ച് അദ്ദേഹം എഴുതിയിട്ടുണ്ട്. (36-39)

ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദി സ്മാരക ഗ്രന്ഥത്തിലെ "കോടനാ ട്ടുവനങ്ങളിൽ" എന്ന ലേഖനത്തിൽ ശ്രീ. കെ. നാണുപിള്ള അവർകളും ആ ഋഷീശ്വരൻമാരുടെ കൂടിക്കാഴ്ച എറണാകുളത്തു വച്ചായിരുന്നു എന്ന് വ്യക്തമാക്കുന്നു. ഇദ്ദേഹം കൊല്ലവർഷം 1091-92 കാലഘട്ടത്തിൽ മലയാറ്റൂർ ഡിവിഷനിൽ ഫോറസ്റ്റ് ഡിപ്പാർട്ടുമെന്റിൽ ഉദ്യോഗസ്ഥനാ യിരുന്നു. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ വകയായി അവിടെ ഒരു പുതുവൽ സ്ഥലവും ഒരു ചെറിയ വീടും ഉണ്ടായിരുന്നു. സ്വാമിതിരുവ ടികൾ പതിവായി അവിടെ വരാറില്ല. അവിടുത്തെ കാണാൻ ആഗ്രഹി ച്ചിരുന്ന ശ്രീ. നാണുപിള്ളയ്ക്ക് സ്വാമികൾ അവിടെ വന്നിട്ടുണ്ട് എന്ന വിവരം ലഭിച്ചു. അദ്ദേഹം ഡെപ്യൂട്ടി റേഞ്ചർ ഗോപാലൻ തമ്പിയു മായി ചെന്ന് സ്വാമിതിരുവടികളെ സന്ദർശിച്ചു. അപ്പോൾ ശ്രീ നാണു പിള്ള തന്റെ കയ്യിലുണ്ടായിരുന്ന വിവേകാനന്ദന്റെ ഒരു ജീവചരിത്രം സ്വാമികളെ കാണിച്ചു. അതിലുണ്ടായിരുന്ന വിവേകാനന്ദന്റെ ചിത്രം സ്വാമികൾ സൂക്ഷിച്ചുനോക്കിയിട്ട് ഇങ്ങനെ പറഞ്ഞു :- "അന്നു ഞാൻ അദ്ദേഹത്തെ കാണുന്ന കാലത്തെ രൂപമാണിത്". അപ്പോൾ ശ്രീ. നാണു പിള്ള അവരുടെ അഭിമുഖദർശനത്തെപ്പറ്റി സ്വാമിയോടു ചോദിച്ചു. "സ്വാമികൾ എറണാകുളത്തു താമസിച്ചിരുന്ന കാലത്തായിരുന്നു, വിവേ കാനന്ദൻ കന്യാകുമാരി ദർശനത്തിനായി മൈസൂർ വഴി എറണാകുള ത്തെത്തിയത് - വിവേകാനന്ദസ്വാമികളെക്കുറിച്ച് ചട്ടമ്പിസ്വാമികൾ അവ രോട് ഇങ്ങനെ പറഞ്ഞു :- "ശങ്കരാചാര്യ സ്വാമികളുടെ പ്രശസ്തി ഹിമവൽസേതുപര്യന്തമായിരിക്കെ, വിവേകാനന്ദന്റേത് സർവ്വലോക വ്യാപകമാണെന്ന്" വിവേകാനന്ദനെപ്പറ്റി സ്വാമികൾക്കുള്ള ബഹുമാനം നോക്കുക! (Page 134)

"വ്യാസനും ശങ്കരനും അഥവാ മൂലവും ഭാഷ്യവും" എന്ന ശ്രീ ബോധേശ്വരന്റെ ലേഖനത്തിൽ ഇങ്ങനെ പറയുന്നു. "ശ്രീ ചട്ടമ്പിസ്വാ മികൾ വിവേകാനന്ദസ്വാമിയുടെ സംഗീതമാധുര്യം അനുസ്മരിക്കുന്നത്

ഇങ്ങനെയായിരുന്നു. "അയ്യോ, അതെന്തൊരു കണ്ഠം! ആ തങ്കക്കൊടമൊന്ന് വാതുറന്നാലോ, സർവ്വപ്രപഞ്ചവും അതിൽ ലയിച്ചൊടുങ്ങിപ്പോകും. ഗന്ധർവ്വൻമാരെയും അതിശയിപ്പിക്കും!" (അവർ തമ്മിലുണ്ടായ എറണാകുളം സമാഗമം സൂചിപ്പിക്കപ്പെടുന്നു) (Page 234-35 ശതാബ്ദി സ്മാരക ഗ്രന്ഥം)

"ആ സ്മരണയുടെ മുൻപിൽ" എന്ന ലേഖനത്തിൽ സദസ്യതിലകൻ ടി. കെ. വേലുപിള്ള - വിവേകാനന്ദസ്വാമികൾ തിരുവിതാംകൂർ സന്ദർശ്ശിച്ച അവസരത്തിൽ ചട്ടമ്പിസ്വാമികളുമായി സംഭാഷണങ്ങൾ നടത്തിയെന്നും അക്കൂട്ടത്തിൽ ചിന്മുദ്രയെപ്പറ്റിയുണ്ടായ പ്രഭാഷണം വിവേകാനന്ദസ്വാമികൾക്ക് വളരെ വിജ്ഞാനപ്രപദമായിരുന്നുവെന്നും പരസ്യമായ സംഗതികളാണ്" (ശതാബ്ദി സ്മാരകഗ്രന്ഥം Page. 266)

ശതാബ്ദസ്മാരക ഗ്രന്ഥത്തിൽ "പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികൾ" എന്ന ലേഖനത്തിൽ ശ്രീ ശൂരനാടു കുഞ്ഞൻപിള്ള :- "ഭ്രാന്താലയം എന്ന് വിവേകാനന്ദനെകൊണ്ട് പറയിക്കത്തക്കവണ്ണം കേരളീയ ജീവിതം അന്നു വികലമായിരുന്നു. ആ ദുസ്ഥിതി കണ്ട് ഉള്ളലിഞ്ഞ വിവേകാനന്ദനെതന്നെ അദ്ഭുതപരതന്ത്രനാക്കാൻ കഴിഞ്ഞ ഒരു മഹായോഗിയായിരുന്നു ചട്ടമ്പിസ്വാമികൾ. എറണാകുളത്തുവച്ചുള്ള അവരുടെ സന്ദർശനത്തെപ്പറ്റി സ്വാമികളുടെ ജീവചരിത്രകാരൻമാർ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ" (Page. 25 )

"ആ ജീവിതത്തിന്റെ വ്യാഖ്യാനം" എന്ന സ്മരണിയിൽ ശ്രീ. കെ. പി. പ്രഭാകരൻ നായർ B.A.L.T -: "ശ്രീ വിവേകാനന്ദസ്വാമികളെ തന്റെ ജ്ഞാനവിജ്ഞാനങ്ങൾകൊണ്ട് അമ്പരപ്പിച്ച സ്വാമികൾ സാധാരണക്കാരോട് വെറും പ്രാകൃത ശൈലികൾ ഉപയോഗിച്ചാണ് സംസാരിച്ചിരുന്നത്"- (ശതാബ്ദി സ്മാരക ഗ്രന്ഥം Page. 119 )

ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിയോടടുപ്പിച്ച് തോട്ടുവയലിൽ ബംഗ്ലാവിൽ വച്ചുണ്ടായ ഒരു സംഭാഷണത്തെക്കുറിച്ച് "സംഭാഷണമദ്ധ്യേ" എന്ന സ്മരണകളിൽ ശ്രീ. പ്രാക്കുളം നാണുപിള്ള സ്മരിക്കുന്നു. "-വിവേകാനന്ദസ്വാമിയും സ്വാമിതിരുവടികളുമായുള്ള ഈ കൂടികാഴ്ചയെപ്പറ്റി ചോദിച്ചപ്പോൾ, കണ്ണിനു ഒമ്പതു ഗുണങ്ങൾ ശാസ്ത്രീയമായിട്ടുണ്ടെന്നും അവ ഒമ്പതും തികഞ്ഞ കണ്ണുകൾ വിവേകാനന്ദസ്വാമികൾക്കല്ലാതെ മറ്റാർക്കും കണ്ടിട്ടില്ലെന്നും സ്വാമികൾ പറഞ്ഞു." (ശതാബ്ദി സ്മാരക ഗ്രന്ഥം Page. 121 )

1129 ചിങ്ങം 14ന് പ്രസിദ്ധീകരച്ച ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദി സ്മാരക ഗ്രന്ഥത്തിൽ നിന്നും ആ യതീശ്വരന്മാരുടെ കൂടിക്കാഴ്ചയെക്കുറിച്ചുള്ള സ്മരണകളാണ് മുകളിൽക്കുറിച്ചത്. 1125ൽ ശ്രീ പെരുമ്പാവൂർ പി. ജി. നാരായണപിള്ള പ്രസാധനം ചെയ്ത പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹാസമാധി ജൂബിലിസ്മാരകമായ "ഉപഹാരമാലികാ" എന്ന ഗ്രന്ഥത്തിൽ ഈ മഹൽസംഗമത്തെക്കുറിച്ച് എന്തു പറയുന്നു എന്ന് നമുക്ക് പരിശോധിക്കാം.

ഈ ഗ്രന്ഥത്തിലെ "ശ്രീ വിദ്യാധിരാജൻ" എന്ന ജീവചരിത്രത്തിൽ ശ്രീ. കുറിശ്ശേരി ഗോപാലപിള്ള ഇങ്ങനെ സ്മരിക്കുന്നു. "ശ്രീ ചട്ടമ്പിസ്വാമികൾ കൊച്ചി പോലീസ് സൂപ്രണ്ടായിരുന്ന 'ചന്തുലാൽ' എന്ന ഒരു മാന്യന്റെയും മറ്റും ശുശ്രൂഷയിൽ എറണാകുളത്തു വിശ്രമിക്കുകയായിരുന്നു. അന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ ദക്ഷിണേന്ത്യാ പര്യടനത്തിനായി എറണാകുളത്തു വന്നത്. അന്ന് യദൃച്ഛയാ കണ്ടുമുട്ടിയ ശ്രീ. ചന്തുലാൽ സ്വാമികളെ സ്വഗൃഹത്തിൽ വിരുന്നിനു ക്ഷണിക്കുകയും അവിടെവച്ച് ചട്ടമ്പിസ്വാമികളുമായി പരിചയപ്പെടുത്തുകയും ചെയ്തു. (Page 14 )

ഉപഹാരമാലികാ എന്ന ഗ്രന്ഥത്തിലും ശ്രീ. ശൂരനാട് കുഞ്ഞൻ പിള്ള അവർകൾ എറണാകുളത്തുവച്ചുള്ള അവരുടെ സന്ദർശനത്തെക്കുറിച്ച് സൂചിപ്പിക്കുന്നു (Page 21 )

"ഒരു സമാഗമം" എന്ന ഓർമക്കുറിപ്പിൽ, സ്വാമിധർമ്മാനന്ദ :- "ശ്രീ ചട്ടമ്പിസ്വാമികൾ പരിവ്രാജകനായി ഭാരതം മുഴുവനും സഞ്ചരിച്ചിരുന്ന കാലത്തെല്ലാം ഈ രാജ്യത്തെ പേരും പെരുമയുമുള്ള മഹാന്മാരെല്ലാം അദ്ദേഹത്തെ സമീപിക്കുകയും ഉപദേശങ്ങൾ സ്വീകരക്കുകയും ചെയ്തിട്ടുണ്ട്. "I met a wonderful man" എന്നു തുടങ്ങിയ വാക്കുകൾ ചരിത്രത്തിൽ രേഖപ്പെടുത്തത്തക്കവണ്ണം പ്രഥമദർശനത്തിൽ തന്നെ അദ്ഭുതാവഹമായ വികാരങ്ങളെ ശ്രീമദ് വിവേകാനന്ദസ്വാമികളിൽ അങ്കുരിപ്പിക്കുവാൻ ചട്ടമ്പിസ്വാമികളുടെ അനിർവാച്യമായ വ്യക്തിമാഹാത്മ്യത്തിനു കഴിഞ്ഞിരുന്നല്ലോ (ഉപഹാരമാലികാ Page. 130 )

ചട്ടമ്പിസ്വാമിതിരുവടികളുടെ അൻപതാം സമാധിവാർഷത്തോടനുബന്ധിച്ച് ശ്രീ വിദ്യാധിരാജ സഭ പ്രസിദ്ധപ്പെടുത്തിയ 'ഗുരുപ്രണാമം' എന്ന സ്മരണിക പരിശോധിക്കാം. "ശ്രീ വിദ്യാധിരാജ സ്വാമികൾ" എന്ന ലഘുജീവചരിത്രത്തിൽ യാമിനീദേവി ഈ മുനീശ്വരൻമാരുടെ

കൂടിക്കാഴ്ചയെക്കുറിച്ച് ഇങ്ങനെ സ്മരിക്കുന്നു :- "സ്വാമികൾക്ക് ഏതാണ്ട് 39 വയസ്സു പ്രായമുള്ളപ്പോൾ എറണാകുളത്തുവച്ച് വിവേകാനന്ദസ്വാമിയുമായി ഒരു സമാഗമം ഉണ്ടായി. വിവേകാനന്ദന്റെ അഭിലാഷപ്രകാരം 'ചിൻമുദ്ര' യുടെ രഹസ്യ തന്ത്രം മനസ്സിലാക്കികൊടുക്കുന്നത് ഈ സന്ദർഭത്തിലാണ്. കേരളത്തിൽ താൻ കണ്ട ഒരേയൊരു 'പരിണതപ്രജ്ഞൻ' എന്ന് വിവേകാനന്ദസ്വാമി ശ്രീ വിദ്യാധിരാജ സ്വാമികളെപ്പറ്റിയും, വിവേകാനന്ദൻ വായ് തുറന്നാൽ മണൽത്തരിപോലും മധുരിച്ചുപോകുമെന്ന്" പരമഭട്ടാരസ്വാമികൾ അദ്ദേഹത്തെപ്പറ്റിയും അഭിപ്രായം പറഞ്ഞിട്ടുണ്ട്. (ഗുരു പ്രണാമം Page 15 )

ശ്രീ. പി. ദാമോധരൻ പിള്ള, "സ്വാമിതിരുവടികൾ ഒരവതാരം തന്നെ" എന്ന ലേഖനത്തിൽ :- "ചിന്മുദ്രയെപ്പറ്റി ഉത്തരേന്ത്യയിലെ പലപല യോഗികളോടും ചോദിച്ചിട്ടും സ്വാമിവിവേകാനന്ദന് ഒരു സമാധാനവും കിട്ടിയില്ല. ഒടുവിൽ എറണാകുളത്തുവച്ച് അദ്ദേഹം ശ്രീ വിദ്യാധിരാജ സ്വാമികളോട് അതിനെപ്പറ്റി ചോദിച്ചു. ദേഹത്തിലെ പ്രാണശക്തിയുടെ ഒഴുക്കുകളെ ആസ്പദമാക്കി അത്യന്തം ശാസ്ത്രീയമായി ഒരു വിശദീകരണമാണ് അതിനു മറുപടിയായി വിവേകാനന്ദന് ലഭിച്ചത്!! (Page 74 - ഗുരുപ്രണാമം)

ശ്രീ വിദ്യാധിരാജ പൂജ എന്ന ലേഖനത്തിൽ ശ്രീ. ശൂരനാട് കുഞ്ഞൻപിള്ള :- "വിവേകാനന്ദനെത്തന്നെ അദ്ഭുതപരതന്ത്രനാക്കാൻ കഴിഞ്ഞ മഹാത്മാവായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. എറണാകുളത്തു വച്ചുണ്ടായ അവരുടെ സന്ദർശനത്തെപ്പറ്റി ജീവചരിത്രകാരൻമാർ രേഖപ്പെടുത്തിയിട്ടുണ്ട്." (ഗുരുപ്രണാമം Page 119-120)

"അപൂർവ്വ യോഗിയായ ശ്രീ വിദ്യാധിരാജൻ" എന്ന സ്മരണയിൽ ശ്രീ. വെൺകുളം പരമേശ്വരൻ ഇങ്ങനെ പറയുന്നു:- "സ്വാമി വിവേകാനന്ദൻ എറണാകുളത്തു വന്നപ്പോൾ ശ്രീ വിദ്യാധിരാജനോട് "കീദൃശീ ചിന്മുദ്രാ" എന്നു ചോദിച്ചതും, ചിന്മുദ്രയുടെ സകലഭാവങ്ങളും ഭാഗങ്ങളും, പ്രയോജനങ്ങളും വിവരിച്ച് "അലമലം" എന്നു പറയുന്നതു വരെ സ്വാമിതിരുവടികൾ പ്രസ്താവിച്ചതും ചരിത്രപരമായ സംഭവമാണ്" - ( Page 171 ഗുരുപ്രണാമം)

ഗുരുപ്രണാമത്തിൽ "ഒരുമഹത് സംഗമം" എന്ന കവിതയിൽ കുറിശ്ശേരി ഗോപാലപിള്ള :-

"ബംഗാളിന്റെ മഹർഷി ശിഷ്യമണിയാം
സന്ന്യാസിയന്നെത്തിനാൻ
ശൃംഗാരക്കറ തീണ്ടിടാത്തൊരു 'ശുക'
ബ്രഹ്മഋഷിയെപ്പോലവേ
സംഗം വി"ട്ടെറണാകുള"ത്തമരുമാ
ഭട്ടാരകന്നന്തികം
ഗംഗാ സംഗമമാർന്ന ചാരുയമുന
യ്ക്കൊപ്പം പരം പുണ്യവാൻ..."

(Page 172)

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ജീവചരിത്രമായ "ശ്രീ വിദ്യാധിരാജപുരാണ" ത്തിൽ ഗ്രന്ഥകർത്താവായ പ്രൊഫ: ജഗതി വേലായുധൻ നായരും ആ യുഗപ്രഭാവൻമാരുടെ സംഗമം എറണാകുളത്തായിരുന്നു എന്ന് വിശദീകരക്കുന്നു:-

"വശികൾ കുലവരനുമഥ വിരവിലെറണാകുള-
ത്തെത്തിനാനത്രപിറ്റേന്നു സായന്തനേ
..................................................................
..................................................................
പരിചിലൊരു ദിവസമഥ കണ്ടുമുട്ടീ വിവേ-
കാനന്ദനെന്ന വിശ്ടനാം താപസൻ.
കൂടിക്കാഴ്ചയ്ക്കുശേഷം,
യുവമുനികൾ വരനുമഥ കതിപയ ദിനാന്തരേ
കേരളം വിട്ടു പോയീടും ദശാന്തരേ
അരുളിയിദമിവനിവിടെയൊരു മുനിയെമാത്രമേ
കണ്ടതായുള്ളു, "സമ്പൂർണ്ണനായ് സർവഥാ......"

ശ്രീ ഭട്ടാരകശതകം എന്ന ഗ്രന്ഥത്തിന്റെ കർത്താവും പണ്ഡിതനും ചട്ടമ്പിസ്വാമിഭക്തനുമായ ശ്രീ മുഴങ്ങാട്ടുവിള കൃഷ്ണപിള്ള അവർകൾ തന്റെ കൃതിയിൽ ഈ സംഗമത്തെക്കുറിച്ചു പറയുന്നതു കേൾക്കുക:-

"മന്നാകെവെൺപുകളണച്ചുയരും വിവേകാ-
നന്ദാഭിധാന മുനിമുഖ്യനുമീമഹാനും
അന്നാളൊരിക്കലെറണാകുളമെന്നദിക്കി-
ലൊന്നിച്ച് ശുക്രനൊടു ഗീഷ്പതിയെന്ന പോലെ".

ശ്രീ. പറവൂർ കെ. ഗോപാലപിള്ളയുടെ "പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമികൾ" എന്ന ജീവചരിത്രത്തിൽ ശ്രീ. വി. നാരായണമേനവന്റെ സ്മരണകളിൽ നിന്നുമുള്ള വിവരങ്ങളാണ് ഇവിടെ കുറിയ്ക്കുന്നത് :- "കലൂർ നാട്ടാശുപത്രിയുടെ ഉടമസ്ഥനായ കണ്ടവൈദ്യൻ ചട്ടമ്പി സ്വാമി തിരുവടികളുടെ ഒരു ശിഷ്യനായിരുന്നു. കലൂർ, കണ്ടവൈദ്യൻ സ്വാമി തിരുവടികളെ തന്റെ ആശുപത്രിയിൽ കൊണ്ടു വന്ന് പിഴിച്ചിൽ കഴി പ്പിച്ചു. നന്ത്യാരുവീട്ടിൽ പരമേശ്വരൻ പിള്ളയുടെ അച്ഛനായ പോലീസ് സൂപ്രണ്ടായിരുന്ന കൊട്ടാരപ്പാടു പപ്പുപിള്ളയുടെ ആലുവായിലുള്ള വസതിയിൽ സ്വാമി തിരുവടികൾ വിശ്രമിക്കുന്ന സമയമായിരുന്നു. അവിടെ നിന്നുമാണ് വൈദ്യൻ തിരുവടികളെ കല്ലൂർ കൊണ്ടു വന്ന ത്. തൃപ്പാദങ്ങളോടൊപ്പം ശ്രീ. പത്മനാഭപ്പണിക്കരും ഉണ്ടായിരുന്നു. പ്രിയ ശിഷ്യനായ വൈദ്യരുടെ സന്തോഷത്തിനുവേണ്ടിയാണ് സ്വാമി കൾ പിഴിച്ചിലിന് സമ്മതിച്ചത്. അന്ന് എറണാകുളത്ത് തിരുവെങ്കിടാ ചാര്യൻ എന്നയാൾ കൊച്ചിദിവാനായിരുന്നു. ദിവാൻസെക്രട്ടറി രാമ യ്യനും, കോടരുടെ ഒരു കാര്യസ്ഥനും തമിഴിൽ അസാമാന്യ പണ്ഡി തനും തിയൊസസഫിയിലെ ഒരു പ്രഭാഷകനും ആയിരുന്ന പത്മനാ ഭാചാരി എന്നയാളും, ചന്തുലാലാ എന്ന രജപുത്രൻ - അന്നത്തെ പോലീസ് സൂപ്രണ്ടും, എറണാകുളത്തു താമസിക്കുന്നുണ്ട്. കല്ലൂർ ആശു പത്രിയിൽ കിടക്കുന്ന സ്വാമികളെ കാണുവാൻ ചന്തുലാലാ കൂടെക്കൂടെ വരും. പിഴിച്ചിൽ കഴിഞ്ഞപ്പോൾ ചന്തുലാലാ സ്വാമികളെ എറണാകു ളത്തുള്ള അദ്ദേഹത്തിന്റെ വസതിയിലേക്ക് ക്ഷണിച്ചു. അവിടെ അദ്ദേ ഹത്തിന് പപ്പോഴും വിരുന്നുണ്ടായിട്ടുണ്ട്. ഈ കാലത്താണ് സ്വാമി കളും വിവേകാനന്ദസ്വാമികളും തമ്മിൽ കണ്ടത്. ചന്തുലാലാ, രാമ യ്യൻ, പത്മനാഭാചാരി ഇവർ വിവേകാനന്ദന്റെ യോഗ്യത പരീക്ഷിക്കാൻ സ്വാമിയെ ക്ഷണിച്ചുകൊണ്ടുപോകുകയായിരുന്നു ചെയ്തത്. സ്വാമി കളുടെ കൂടെ ഞാനും വിവേകാനന്ദസ്വാമികളുടെ വസതിയേലേക്ക് പോയിരുന്നു". സ്വാമിതിരുവടികളും വിവേകാനന്ദനുമായി എറണാകു ളത്തു വച്ചു കാണുമ്പോൾ കൂടെ ഉണ്ടായിരുന്ന ശ്രീ. വി. നാരായണ മേനവന്റെ വാക്കുകളാണിവ.

ഇത്രയും വസ്തുനിഷ്ഠമായ തെളിവുകൾ നമ്മുടെ മുൻപിൽ ഉണ്ടാ യിരിക്കേ സ്വാമിതിരുവടികളും വിവേകാനന്ദസ്വാമികളും തിരുവനന്ത പുരത്തോ, തമിഴ്നാടുകളിലോ വച്ച് കണ്ടുമുട്ടിയെന്ന് ആവശ്യമില്ലാത്ത ഒരു സംശയം തോന്നേണ്ടുന്ന കാര്യമില്ലല്ലോ. മുകളിൽ പ്രസ്താവിച്ച

സംഭവങ്ങളെല്ലാംതന്നെ വിവേകാനന്ദ സ്വാമികളും ചട്ടമ്പിസ്വാമികളും തമ്മിൽ കണ്ടുമുട്ടിയത് എറണാകുളത്തായിരുന്നു എന്ന സത്യം വ്യക്തമാക്കുന്നു.

ആ ഋഷീശ്വരൻമാരുടെ സംഗമം എറണാകുളത്തുതന്നെയായിരുന്നു എന്നാണ് നാം മലസ്സിലാക്കേണ്ടത്. ഇതിലെല്ലാം ഉപരി സ്വാമിതിരുവടികൾതന്നെ ശ്രീ കുമ്പളത്തു ശങ്കുപിള്ളയോടു നേരിട്ടു പറഞ്ഞ കാര്യങ്ങൾ കൂടി ഇവിടെ അനാവരണം ചെയ്യേണ്ടതായിട്ടുണ്ട്. അവിടുന്ന് സമാധിയോടനുബന്ധിച്ച് പന്മനയിൽ സി. പി. പി. പി. സ്മാരക വായനശാലയിൽ വിശ്രമിക്കുന്ന സമയത്ത് ശ്രീ. കുമ്പളത്തിനെ വിളിച്ച് പല കാര്യങ്ങളും സംസാരിക്കുമായിരുന്നു. ക്ഷേത്രങ്ങളിൽ കയറാൻ അവസരം ലഭിക്കാത്ത അവർണ്ണരെക്കുറിച്ച്, ജന്തു ബലിയെക്കുറിച്ച്, അടുക്കളിയിലെ ശുദ്ധിക്കുറവിനെക്കുറിച്ച്, ഇങ്ങനെ പലതും പലതും. ആ വായനശാലയുടെ ഭിത്തിയിൽ തൂക്കിയിട്ടിരുന്ന ശ്രീശങ്കരൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി എന്നിവരുടെ പടങ്ങളിൽ നോക്കി അദ്ദേഹം പലതും പറയുമായിരുന്നു അപ്പോൾ. ഒരു ദിവസം ശ്രീ കുമ്പളം സ്വാമി വിവേകാനന്ദനെ കണ്ട വിവരത്തെക്കുറിച്ച് തിരുവടികളോട് ചോദിച്ചു. സ്വാമികൾ ഇങ്ങനെ പറഞ്ഞു :- "ഞാൻ എറണാകുളത്ത് ഒരു വീട്ടിൽ വിശ്രമിക്കുകയായിരുന്നു. അങ്ങനെ ഇരിക്കെ ഒരു ദിവസം ആ വീട്ടിലെ മൂപ്പൻ എന്നോട് വളരെക്കാര്യമായിട്ട് ഒരു വിവരം പറഞ്ഞു. ദിവാൻ സെക്രട്ടറി രാമയ്യരുടെ വീട്ടിൽ ഒരു യുവസന്യാസി വന്നിരിക്കുന്നു എന്ന്. ആ സന്യാസിയെ ഒന്ന് സന്ദർശിക്കണമെന്ന് ഗൃഹനാഥൻ എന്നോട് നിർബന്ധപൂർവ്വം പറഞ്ഞു. മറ്റു പലരും എന്നെ നിർബന്ധിച്ചു. എന്നാൽ ഒന്നു കാണുക തന്നെ. ഞാനും നിർബന്ധത്തിനു വഴങ്ങി. ഞാൻ വിശ്രമിച്ചിരുന്ന വീട്ടിലെ നായകനുമൊന്നിച്ച് യുവസന്യാസിയെ കാണാൻ രാമയ്യരുടെ വീട്ടിലെത്തി. ദിവാൻ സൂപ്രണ്ട് ചന്തുലാലും മറ്റനേകം പ്രമാണിമാരുമപ്പോൾ അവിടെയുണ്ട്. രാമയ്യൻതന്നെ എന്നെ ആ യുവസന്യാസിക്ക് പരിചയപ്പെടുത്തി. അദ്ദേഹം എന്നെയും ഞാൻ അദ്ദേഹത്തിനെയും സ്വാഗതം ചെയ്തു. ഞാനും ആ യുവസന്യാസിയുമായി അല്പം അകലെ പറമ്പിലേക്കു മാറിയിരുന്നു. സംസ്കൃതത്തിലായിരുന്നു ഞങ്ങളുടെ സംസാരം. ആത്മീയവും ഭൗതികവും പല രൂപത്തിലും ഭാവത്തിലും ഞങ്ങൾ വിവക്ഷിച്ചു. ചിന്മുദ്രയെക്കുറിച്ച് പറഞ്ഞുകേട്ടാൽ കൊള്ളാമെന്നായി യുവസന്യാസി. വിരൽ പിടിച്ച് ഉയർത്തി ചിന്മുദ്രയിങ്ങനെയാണെന്നു ഞാൻ പറഞ്ഞു

മനസ്സിലാക്കി. ഇത് ആത്മജ്ഞാനത്തിന് എങ്ങനെ ഉതകുമെന്നായി അദ്ദേഹം. അതുവരെയും പ്രസിദ്ധീകരിച്ചിട്ടില്ലാത്തതും പ്രാചീനവുമായ ഒരു പ്രമാണം ഉദ്ധരിച്ചുകൊണ്ട് ഞാൻ അദ്ദേഹത്തിന് സംശയനിവൃത്തി വരുത്തി.

"ഞാൻ ബംഗാളത്തുനിന്നും ബഹുദൂരമുള്ള ഇവിടെയെത്തി യാത്രയിൽ പല സന്യാസിമാരേയും കണ്ടു. ഈ ചോദ്യം ഞാൻ അവരോടെല്ലാം ചോദിച്ചതാണ്. ഇത്ര തൃപ്തികരമായ മറുപടി പറവാൻ ഇന്നേവരെ ആർക്കും സാധിച്ചില്ല." യുവസന്യാസിക്ക് ചിന്മുദ്രയെക്കുറിച്ചുള്ള പ്രതികരണമതായിരുന്നു. ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നതിനടുത്തൊരു മരക്കൊമ്പിൽ ഒരു കുരങ്ങിരുന്ന് കളിയ്ക്കുന്നുണ്ടായിരുന്നു. അതു കണ്ട് യുവസന്യാസി ഇങ്ങനെ പറഞ്ഞു :- "അതാ ആ മരക്കൊമ്പിൽ മനുഷ്യചിന്ത വിളയാടുന്നു. ഞങ്ങൾ മരക്കൊമ്പിലെ ആ മനുഷ്യനെക്കുറിച്ച് ദീർഘമായി സംസാരിച്ചു. വളരെ സമയം ഞങ്ങൾ തമ്മിൽ സംസാരിച്ചെങ്കിലും സ്വാമി വിവേകാനന്ദനായിരുന്നു ആ യുവസന്യാസിയെന്ന് പിന്നീട് ഒരിക്കലാണ് എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞത്. മാസങ്ങൾ ചിലതു കഴിഞ്ഞപ്പോൾ ഒരു സന്യാസി ഞാൻ വിശ്രമിച്ചിരുന്ന ഇടപ്പള്ളിയിൽ വന്നു. ആനന്ദജി എന്നു പേരുള്ള അദ്ദേഹം ബംഗാളത്തുകാരനായിരുന്നു. സ്വാമി വിവേകാനന്ദൻ പറഞ്ഞയച്ചതാണ് തന്നെയെന്ന് ആ സന്യാസി പറഞ്ഞു. ചട്ടമ്പി, ചട്ടമ്പി എന്ന പേരും ഉച്ചരിച്ച് എറണാകുളം മുഴുവൻ ചുറ്റിത്തിരിഞ്ഞിട്ടാണ് ഇപ്പോൾ ഇവിടെ എത്തിയതെന്നും ആനന്ദജി പറഞ്ഞു. ഞാൻ എറണാകുളത്തുവച്ച് കണ്ടുമുട്ടി സംസാരിച്ച യുവസന്യാസി വിവേകാനന്ദനായിരുന്നു എന്നങ്ങനെയാണ് മനസ്സിലായത്. ആനന്ദജി കുറേനാൾ എന്നോടു കൂടി അങ്ങനെ ഇടപ്പള്ളിയിൽ താമസിക്കുകയും ചെയ്തു. നീലകണ്ഠതീർത്ഥരും അന്ന് എന്റെ കൂടെ ഉണ്ടായിരുന്നു" - (Page 78-79 )

"എന്റെ കഴിഞ്ഞകാലസ്മരണകൾ" എന്ന ശ്രീ. കുമ്പളത്തിന്റെ ആത്മകഥയിൽ പറഞ്ഞിട്ടുള്ള അതേ വാക്കുകളാണ് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത്. സ്വാമികൾ തന്നെ കുമ്പളത്തിനോടു പറഞ്ഞ വാക്കുകൾ!!!

# 2. പരമാചാര്യൻ

ഭാരതത്തിന്റെ വിശിഷ്ടസംസ്കാരമാണ് സന്ന്യാസം. സർവ്വസംഗപരിത്യാഗത്തിലധിഷ്ഠിതമായ ആ വിശിഷ്ട സംസ്കാരം നമുക്കു ചൂണ്ടിക്കാണിച്ചു തന്നത്, അത്തരം ദുർഗമമാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ച് ലക്ഷ്യത്തിലെത്തിച്ചേർന്ന അനുഭവസമ്പന്നരായ ഋഷീശ്വരൻമാരും ഭൗതിക സുഖങ്ങളെ പാടേ പരിത്യജിച്ച് കാടകങ്ങളിലും ഗഹ്വരാന്തരങ്ങളിലും ഏകാന്തതപസ്സനുഷ്ഠിച്ച ആ സാധുക്കൾ വാരിവിതറിയതാണ് നാമിന്ന് അനുഭവിച്ചു പോരുന്ന ആത്മീയതയുടേയും സംസ്കാരത്തിന്റേയും പ്രകാശം. ഋഷി എന്ന പദത്തിനു തന്നെ പ്രകാശിപ്പിക്കുന്നവൻ എന്നർത്ഥമുണ്ട്. അവിദ്യയുടെ അന്ധകാരത്തെ വിപാടനം ചെയ്യാനും, അദ്ധ്യാത്മവിദ്യയുടെ പ്രകാശം കൊണ്ട് ലോകത്തെ തേജോമയമാക്കിതീർക്കാനും ശ്രമിക്കുന്നവരാണ് ഋഷിമാർ. ഭാരതസംസ്കാരത്തിന്റെ സവിശേഷത തന്നെ അതിന് ആർഷകാന്തിയുണ്ടെന്നുള്ളതാണ്. ഭാരതം ഇന്നും തിളങ്ങിവിളങ്ങുന്നതും ആ വിശിഷ്ടകാന്തിയുടെ മാസ്മരികമായപ്രഭാവലയം ഏൽക്കുന്നതുകൊണ്ടാണ്. നമ്മുടെ ഋഷീശ്വന്മാരുടെ മുദ്രാവാക്യം 'ത്യാഗ'മാണ്. അവരുടെ ലക്ഷ്യം 'സ്നേഹ'മാണ്. "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്നതാണ് അവരുടെ ആപ്തവാക്യം. ഈ വിശിഷ്ട സംസ്കാരത്തിന്റെ അവതാരമായി, നിസ്സംഗനും, നിരീഹനും, നിർമ്മമനുമായി ജീവിച്ച പരമതപോധനനായ - നിർലേപവര്യനായ ശ്രീ വിദ്യാധിരാജാ ചട്ടമ്പിസ്വാമിക

ളാണ് നമ്മുടെ പരമാചാര്യനും ഗുരുവും. കാഷായമല്ലാ, സന്യാസമെന്നും, അത് മനസ്സിനു കൈവരേണ്ട ഒരു സംസ്കാരമാണെന്നും, സ്വജീവിതം കൊണ്ട് നമ്മെ പഠിപ്പിച്ച യതിവര്യനും ജഗത്ഗുരുവുമാണ് ശ്രീ ചട്ടമ്പിസ്വാമികൾ.

"അഹങ്കാരാദി ദേഹന്താൻ
ബന്ധാന ജ്ഞാന കല്പിതാൻ
സ്വസ്വരൂപാവബോധേന
മോക്തു മിച്ഛാ മുമുക്ഷതാ"-

എന്ന് അദ്ധ്യാത്മ ശാസ്ത്രങ്ങളിൽ വ്യവഹരിക്കപ്പെട്ടിരിക്കുന്ന മുമുക്ഷുത അഥവാ മോക്ഷേച്ഛ ജന്മനാ ലഭിച്ചവർക്കുമാത്രമേ സന്യാസമാർഗ്ഗത്തിന്റെ പടികൾ ചവിട്ടിക്കയറാനും, ലക്ഷ്യസ്ഥാനത്തെത്താനും സാധിക്കുകയുള്ളൂ. ആ ലക്ഷ്യം സഫലമാകുമ്പോൾ, അദ്ധ്യാത്മ മാർഗ്ഗസഞ്ചാരി ബ്രഹ്മജ്ഞാനിയായി മാറും. ഇങ്ങനെ മനസ്സിന്റെ വാസനാരൂപമായ മുമുക്ഷതയെ അഥവാ മോക്ഷേച്ഛയെ യമനിയമാസന നിധിദ്ധ്യാസനാദി കഠിനാദ്ധ്വാനങ്ങൾ കൊണ്ട് സഫലമാക്കി ബ്രഹ്മലബ്ധി നേടിയ പരമാചാര്യനാണ് ശ്രീവിദ്യധിരാജ സ്വാമികൾ. പരമസത്യം തേടി 16-ാമത്തെ വയസ്സിൽ വീടുവിട്ടിറങ്ങുകയും ഇരുപത്തി എട്ടാമത്തെ വയസ്സിൽ ഉപലബ്ധമായ മഹാവാക്യതത്ത്വോപദേശത്തോടുകൂടി ബ്രഹ്മാവബോധം സിദ്ധിക്കുകയും ചെയ്ത യോഗീശ്വരനാണ് അവിടുന്ന്. നിസ്സംഗനും നിശ്ശബ്ദനുമായിരുന്നുകൊണ്ട് സാമൂഹികവും ആദ്ധ്യാത്മികവുമായ ശുദ്ധീകരണ പ്രക്രിയയ്ക്കു സജീവനേതൃത്വം നല്കിയ അവിടുന്നാണ് യഥാർത്ഥത്തിൽ ഈ നാടിന്റെ പരമാചാര്യനും പരമഗുരുദേവനും.

"ആചാര്യോ, വേദസമ്പന്നോ
ഗുരുഭക്തോ വിമത്സരഃ
മന്ത്രജ്ഞോ, മന്ത്രഭക്തിശ്ച
സദാ മന്ത്രാർത്ഥദഃ, ശുചി
ഗുരുഭക്തി സമായുക്തോ
പുരാണജ്ഞോ വിശേഷതഃ
ഏവം ലക്ഷണ സമ്പന്നോ
ഗുരുരിത്യഭിധീയതേ"-

എന്നിങ്ങനെ ശാസ്ത്രങ്ങളിൽ വ്യവഹരിക്കപ്പെടുന്ന ഗരുലക്ഷണം ശ്രീ ചട്ടമ്പിസ്വാമികൾക്ക് പരിപൂർണ്ണമായി യോജിക്കുന്നുണ്ട്. ആചാര്യനും, വേദസമ്പന്നനും ഗുരുഭക്തനും, വിമത്സരനും, മന്ത്രജ്ഞനും, മന്ത്രാർത്ഥദനും പുരാണജ്ഞനുമായ മഹാത്മാവാണ് ഗുരു. ഈ സവിശേഷതകളെല്ലാം സ്വാമിതിരുവടികൾക്ക് യോജിക്കുന്നുണ്ട്.

വേദാന്തസമ്പ്രദായത്തിലും സിദ്ധാന്തസമ്പ്രദായത്തിലുമുള്ള ശാസ്ത്രങ്ങളിൽ അഗാധവൈദുഷ്യവും, യോഗമാർഗ്ഗത്തിൽ നിർവ്വികല്പസമാധിവരെയുള്ള സിദ്ധിയും നേടി, "അദൃഷ്ടശ്രുതപൂർവ്വനാമാവായ" ഏതോ ഒരവധൂത ഗുരുവിൽ നിന്നും "ദൃഷ്ടിദീക്ഷാപൂർവ്വകമായ" ആത്മോപദേശം സിദ്ധിച്ച്, ശിവാദ്വൈതസ്വരൂപത്തിൽ ഉണർന്ന് ജീവന്മുക്തി സുഖം അനുഭവിച്ച് "ലീലായാകാലമധികം നയിച്ച" ചട്ടമ്പിസ്വാമികൾ സിദ്ധാന്തസമ്പ്രദായത്തിലെ പരമാചാര്യനായിരുന്നു. അതുകൊണ്ടാണ് അവിടുത്തേക്ക് സന്യാസത്തിന്റെ ബാഹ്യലക്ഷണങ്ങളായ കാഷായം, കമണ്ഡലു മുതലായവ ഇല്ലാതിരുന്നത്. ബാഹ്യചടങ്ങുകളിലൊന്നും ശ്രദ്ധിക്കാതെ "ജ്ഞാനം സന്യാസ ലക്ഷണം" എന്ന തത്ത്വത്തെ പ്രായോഗികമാക്കിയ യതിവര്യനാണ് ശ്രീ വിദ്യാധിരാജസ്വാമികൾ. അതിനാൽ സർവ്വസംഗ പരിത്യാഗിയായി, അതിവർണ്ണാശ്രമിയായി അവിടുന്ന് പ്രശോഭിച്ചു. ബാഹ്യമായ സന്യാസവേഷമല്ല, സന്യാസിയ്ക്കുണ്ടായിരിക്കേണ്ടതെന്നും ആർഷാദികളായ തത്ത്വജ്ഞാനലബ്ധിയാണ് സന്യാസലക്ഷണമെന്നും അവിടുന്നു തെളിയിച്ചു. ചോദകൻ, മോദകൻ, മോക്ഷദൻ എന്ന് സന്യാസിഗുരുക്കന്മാർ മൂന്നുതരത്തിലുണ്ട്. അതിൽ പരമാചാര്യനായ സ്വാമികൾ മോക്ഷദനാണ്. അദ്ധ്യാത്മമാർഗ്ഗത്തിലേക്ക് ശിഷ്യനെ പ്രചോദിപ്പിക്കുന്ന ഗുരുവാണ് ചോദകൻ. ബ്രഹ്മതത്ത്വം ഉപദേശിച്ച് അദ്ധ്യാത്മ മാർഗത്തിലേക്ക് ശിഷ്യന് സന്തോഷം ജനിപ്പിക്കുന്ന ഗുരു, മോദകൻ. മന്ത്രോപദേശം കൊണ്ട് ബ്രഹ്മസാക്ഷാത്ക്കാരം ബോധ്യപ്പെടുത്തി മായാബന്ധങ്ങളിൽ നിന്ന് ശിഷ്യനെ മുക്തനാക്കുന്ന ഗുരു, മോക്ഷദൻ, ശ്രീ ചട്ടമ്പിസ്വാമികൾ മോക്ഷദനായ ഗുരുവാണ്. ശ്രീനാരായണഗുരു, ശ്രീനീലകണ്ഠതീർത്ഥപാദർ, ശ്രീ തീർത്ഥപാദപരമഹംസർ എന്നിവർക്ക് മോക്ഷോപദേശം നല്കി ഭവബന്ധവിച്ഛിത്തി വരുത്തിയത് സ്വാമിതിരുവടികളാണല്ലോ. സർവ്വചരാചരങ്ങളും തത്ത്വത്തിൽ ഒരേ അദ്വൈത ചൈതന്യവസ്തുവാണെന്ന പരമമായ സത്യം മനസ്സിലാക്കിയ പരമാചാര്യനായിരുന്നു സ്വാമിതിരുവടികൾ.

"ആചിനോതിഹി ശാസ്ത്രാർത്ഥാൻ
ആചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്മാദ്
തസ്മാദാചാര്യ ഉച്യതേ" -

എന്നാണല്ലോ ആചാര്യലക്ഷണം. ശാസ്ത്രാർത്ഥങ്ങൾ പൂർണ്ണമായി അറിയുകയും അവയെ ലോകാചാരങ്ങളിൽ സ്ഥാപിക്കുകയും, സ്വയം ആചരിക്കുകയും ചെയ്യുന്നവനാണ് ആചാര്യൻ. ശ്രീ ചട്ടമ്പി സ്വാമികൾ അക്ഷരാർത്ഥത്തിൽ ആചാര്യനാണ്. അവിടുത്തെപ്പോലെ സർവ്വശാസ്ത്രങ്ങളും വശപ്പെടുത്തിയ ഒരു സന്യാസിശ്രേഷ്ഠൻ ഭാരതത്തിലില്ല. ആ ശാസ്ത്രതത്ത്വങ്ങളെ ലോകാചാരങ്ങളിൽ പ്രതിഷ്ഠിക്കാൻ അവിടുന്ന് പരിശ്രമിച്ചു. സ്വജീവിതത്തിൽ അവയെ പകർത്തിക്കാണിക്കുകയും ചെയ്തു. ഗുരു വേദസമ്പന്നനായിരിക്കണമെന്നാണ് ലക്ഷണവാക്യം അനുശാസിക്കുന്നത്. സ്വാമിതിരുവടികളെപ്പോലെ വേദവിഷയത്തിൽ ഇത്ര അവഗാഹം നേടിയ മറ്റൊരാളില്ലെന്നുള്ളതിനു തെളിവാണ് അവിടുത്തെ 'വേദാധികാരനിരൂപണം' എന്ന വിശുദ്ധഗ്രന്ഥം. വേദം സാർവജനീനമാണെന്നും സാർവലൗകികമാണെന്നും തെളിയിച്ച് വേദാധികാരതയുടെ കുത്തകക്കോട്ട വെട്ടിപ്പൊളിക്കാൻ തിരുവടികൾക്ക് കഴിഞ്ഞത് നിസ്തന്ദ്രമായ ഈ വേദവിജ്ഞാനം കൊണ്ടാണ്. വേദങ്ങളെ വ്യസിക്കാൻ കഴിഞ്ഞ വ്യാസമുനിയ്ക്കും, അദ്വൈതസിദ്ധാന്തം പ്രചരിപ്പിച്ച ആദിശങ്കരനും വേദം സാർവ്വജനീനമെണെന്ന് പ്രഖ്യാപിക്കാൻ കഴിഞ്ഞില്ല. അവിടെയാണ് വേദാധികാരത്തിന്റെ വിജയക്കൊടി പറപ്പിക്കുവാൻ വിദ്യാധിരാജസ്വാമികൾക്ക് കഴിഞ്ഞത്. അബ്രാഹ്മണർ വേദാർഹരാണെന്ന് ഉറക്കെ പ്രഖ്യാപിക്കുവാൻ സ്വാമികൾക്ക് ഒരു ഭയവും തോന്നിയില്ല. അബ്രാഹമണഹിന്ദു സമൂഹം ഇന്നനുഭവിക്കുന്ന ആത്മീയ സ്വാതന്ത്ര്യത്തിന്റെ പ്രഭവകേന്ദ്രം ഈ പ്രഖ്യാപനമാണെന്ന് ഓർക്കണം. ഈ പരമാചാര്യൻ മന്ത്രജ്ഞനും, മന്ത്രാർത്ഥദനും ആണെന്ന് എടുത്തു പറയേണ്ട കാര്യമില്ലല്ലോ. അവിടുന്ന് ദാനം ചെയ്ത മന്ത്രാർത്ഥത്തിന്റെ മഹത്വം കൊണ്ട് ബ്രഹ്മപദപ്രാപ്തി ലഭിച്ച തപസ്വികളാണല്ലോ ശ്രീനാരായണഗുരുദേവനും നീലകണ്ഠതീർത്ഥപാദരും, തീർത്ഥപാദപരമഹംസസ്വാമികളും.

"അന്തർമ്മിമത്ത്വം ദേഹേസ്മിൻ
ദൂരശ്രവണ കീർത്തനം

മനോജവഃ കാമരൂപം
പരകായപ്രവേശനം
സ്വച്ഛന്ദ മൃത്യുർ, ദ്ദേവാനാം
സഹക്രീഡാനു ദർശനം
യഥാസങ്കല്പ സംസിദ്ധി-
രാജ്ഞാ, "പ്രതിഹതാഗതിഃ"
ത്രികാലജ്ഞത്വ മദ്വന്ദ്വം
പരചിന്താദ്യ ഭിജ്ഞതാ
അഗ്ന്യംബുച വിഷാദീനാം
പ്രതിഷ്ഠാം ഭോ അപരാജിതഃ"

എന്നിങ്ങനെ മഹായോഗികൾക്ക് മാത്രം വശംഗതമായിരിക്കുന്ന ചില സിദ്ധിവിശേഷങ്ങളെപ്പറ്റി ശാസ്ത്രം ഉദ്ഘോഷിക്കുന്നുണ്ട്. മേൽപ്പറഞ്ഞ എല്ലാ സിദ്ധിവിശേഷങ്ങളും ശ്രീ ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നുവെന്ന് അവിടുത്തെ നേരിൽ കണ്ടിട്ടുള്ളവർക്കും ജീവിത കഥകൾ പഠിച്ചിട്ടുള്ളവർക്കും അറിയാവുന്നതാണ്. ഇങ്ങനെ നോക്കുമ്പോൾ ശ്രീ വിദ്യാധിരാജൻ അക്ഷരാർത്ഥത്തിൽ തന്നെ ആചാര്യനാണ്.

"ആചാര്യഃ ആചാരനാചിനോതി, അർത്ഥാനാചിനോതി, ബുദ്ധിംവാ" - എന്നാണ് ആചാര്യപദത്തെ "യാസ്കൻ" നിർവചിച്ചിരിയ്ക്കുന്നത്. ആചാരങ്ങളെ ദേശകാലാനുരൂപമായി സമാഹരിക്കുകയും, പ്രമാണവാക്യങ്ങളെ സമന്വിതമായി വ്യാഖ്യാനിക്കുകയും, സംശയപരിഹാരത്തിനായി ഉപഗമിക്കുന്നവർക്ക് നിർണ്ണീതമായ സിദ്ധാന്തത്തെ ഉപദേശിക്കുകയും ചെയ്യുന്നത് ആരോ, ആ മഹാത്മാവ് ആചാര്യവ്യപദേശം അർഹിക്കുന്നു. "ആചാര്യഃ ശ്രേഷ്ഠോഗുരുണാം" (ഗൗതമ സൂത്രം II 57) എന്ന സൂത്രത്തിൽ ഗൗതമൻ ഗുരുക്കൻമാരിൽ ആചാര്യന് ശ്രേഷ്ഠത്വം നിർധാരണം ചെയ്തിരിക്കുന്നു. ഈ ലക്ഷണങ്ങളെയെല്ലാം തികഞ്ഞ പരമഹംസനായ പരമാചാര്യനായിരുന്നു ശ്രീ വിദ്യാധിരാജ പ്രഭുവെന്ന് ഭാരതീയർക്ക് പൊതുവായും കേരളീയർക്ക് പ്രത്യേകമായും അവിടുന്ന് ചെയ്തിട്ടുള്ള ആചാര്യപരിഷ്കൃതികൾ പഠിച്ചാൽ നമുക്ക് ബോധ്യപ്പെടുന്നതാണ്. ശ്രീനാരായണ ഗുരുദേവനെക്കൊണ്ട് വിധിയാംവണ്ണം ക്ഷേത്രപ്രതിഷ്ഠാദികൾ നടത്തിക്കുകയും, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെക്കൊണ്ട് 'ദേവാർച്ചാപദ്ധതി', 'ആചാരപദ്ധതി' മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ച് പ്രചരിപ്പിക്കു

കയും, തീർത്ഥപാദപരമഹംസസ്വാമികളെക്കൊണ്ട് ആദ്ധ്യാത്മിക പ്രസംഗങ്ങൾ നടത്തിക്കുകയും ചെയ്ത്, മലയാളികളെ അനാചാരങ്ങളിൽ നിന്നും, അസ്വതന്ത്രതയിൽ നിന്നും ഉയർത്തിയ അവിടുന്ന് നമ്മുടെ പരമാചാര്യൻ തന്നെയാണ്.

മഹാത്മാക്കളുടെ കേവലസങ്കല്പം പോലും എപ്പോഴെങ്കിലും ഫലപ്രാപ്തിയിൽ എത്തിച്ചേരാതിരിയ്ക്കാൻ വഴിയില്ലല്ലോ. സ്വാമികളുടെ ആഗ്രഹത്തിന്റെയും അനുഗ്രഹത്തിന്റെയും ഫലമാണ് ശ്രീമാൻ കുമ്പളത്തു ശങ്കുപ്പിള്ളയുടെ മഹത്വത്തിനു വഴിതെളിച്ചത്. ഒരിക്കലെങ്കിലും അവിടുത്തെ സാമീപ്യം അനുഭവിക്കാനും അനുഗ്രഹങ്ങൾ ലഭിക്കുവാനും അവസരം കിട്ടിയവരെല്ലാം മഹാൻമാരായി തീർന്നിട്ടുണ്ട്. ശ്രീ പന്നിശ്ശേരി നാണുപിള്ള, തന്ത്രി താഴമൺ പോറ്റി, ശ്രീ ആണ്ടിപിള്ള മജിസ്ട്രേറ്റ്, തച്ചുടയകൈമൾ, വരിക്കോലിൽ ഉണ്ണിത്താൻ, കൊറ്റിനാടുനാരായണപിള്ള, ആറമ്പിൽ ഉണ്ണിത്താൻ, ശ്രീവർദ്ധനത്തു കൃഷ്ണപിള്ള, കല്ലുവീട്ടിൽ ഗോവിന്ദപിള്ള, റ്റി. ആർ. അനന്തക്കുറുപ്പ്, ആറന്മുള നാരായണപിള്ള, സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനവൻ, എ. കൃഷ്ണപിള്ള ശാസ്ത്രി, വെണ്മണി നാരായണപിള്ള, ചിത്രമെഴുത്ത് കെ. എം വർഗീസ്, പി. ജി. നാരായണപിള്ള, അഴകത്തു പത്മനാഭക്കുറുപ്പ്, കരിങ്ങാട്ടിൽ പപ്പുപിള്ളശാസ്ത്രികൾ, ഒ. എൻ. കൃഷ്ണക്കുറുപ്പുവൈദ്യൻ, ആയുർവേദഡയറക്ടർ കെ. ജി. ഗോപാലപിള്ള തുടങ്ങി എത്രയെത്രപേരുടെ പ്രതിഭാവിലാസത്തിനും വ്യക്തിപരണാമത്തിനും കാരണമായിതീർന്നിട്ടുള്ളത് സ്വാമികളുടെ അനുഗ്രഹം ഒന്നു മാത്രമാണ്.

സ്വച്ഛന്ദമൃത്യുവും, ത്രികാലജ്ഞത്വവും ആചാര്യലക്ഷണങ്ങളിൽപ്പെടുന്നവയാണ്. അതും അവിടുത്തേയ്ക്ക് വശഗമായിരുന്നു. ഒരിക്കൽ അവിടുത്തെ ഗൃഹസ്ഥശിഷ്യനായ കെ. നാണുപിള്ള, മരണസമയം നീട്ടാൻ കഴിയുമോ എന്ന് സ്വാമികളോട് ചോദിച്ചു. ജീവാവസാന മുഹൂർത്തത്തിനു മുൻപ് മരണവായു ശരീരത്തിൽ കടന്ന് സഞ്ചരിക്കുന്നുവെന്നും, അത് പ്രാണവായുവിനെ ഗ്രഹിച്ചിട്ട് ബഹിർഗമിക്കുന്നുവെന്നുമാണ് സ്വാമികളുടെ വിസ്തരിച്ച വിവരണത്തിന്റെ ചുരുക്കം. പ്രാണനിയമനം സാധിച്ചിട്ടുള്ള യോഗികൾക്ക് ഈ സന്ദർഭത്തിൽ പ്രാണവായുവിനെ മൃത്യുവായു സഞ്ചാരമാർഗത്തിൽ നിന്നും ഗോപനം ചെയ്ത് സൂക്ഷിക്കുക സാധ്യമാണെന്നും അങ്ങനെ വളരെക്കാലം മരണത്തിൽ നിന്നും ഇഷ്ടാനുസാരം ഒഴിഞ്ഞുജീവിക്കാൻ പ്രയാസമി

ല്ലെന്നും സ്വാമികൾ പറഞ്ഞു. അതുപോലെതന്നെ ത്രികാലജ്ഞനായ അവിടുന്ന് തന്റെ സമാധി നേരത്തെ സൂചിപ്പിച്ചിരുന്നു. സമാധിക്ക് ഏതാനും ദിവസത്തിനു മുമ്പ് ശ്രീ കുമ്പളത്തിനെ വിളിച്ച് "കാരണവരെ; കിളവന് ഇടവ സൂര്യനെ കാണാൻ കഴിയുകയില്ല" എന്നും, തിരുവനന്തപുരത്തു നിന്നും വന്നവരോട് "മേടം 23 കഴിഞ്ഞ് തെക്കോട്ടു വന്നേക്കാം" എന്നും അരുളിയത് ഓർക്കുക!! അതു പോലെ സമാധി ദിവസം ശ്രീ കുമ്പളത്തിനെ വിളിച്ച് "ഇന്നു വൈകിട്ട് നാലുമണിവരെ കാരണവർ എങ്ങും പോകരുത് എന്നും ആ ത്രികാലജ്ഞൻ അരുളി ചെയ്തിരുന്നു.

പ്രവൃത്തി നിവൃത്തിക്കതീതവും അദ്വീതിയവുമായ സുഖ സാമ്രാജ്യത്തിൽ വിഹരിച്ചു കൊണ്ടിരിയ്ക്കുന്ന പുണ്യാത്മാക്കളെ ശാസ്ത്രോക്തമായ ആചാര മര്യാദകളെ മാനദണ്ഡമാക്കി മനസ്സിലാക്കുവാൻ സാധിക്കുകയില്ല. ലോകോത്തരമായ മഹത്വം അവിടുത്തെ ഓരോ കർമ്മത്തിലും തിളങ്ങി വിളങ്ങിയിരുന്നു. പ്രവൃത്തനെങ്കിലും വാസ്തവത്തിൽ അവിടുന്ന് നിവൃത്തനായിരുന്നു. അവിടുന്നു ചെയ്തു തീർത്തിട്ടുള്ള കാര്യങ്ങളെല്ലാം തന്നെ കുശാഗ്രബുദ്ധിയും, ദൂരവീക്ഷണപടുത്വവും, സൂക്ഷ്മദൃഷ്ടിയുമുള്ള അതിസമർത്ഥനായ ഒരു പ്രവാചകന്റേയോ, പ്രതിഭാശാലിയായ ഒരു ലോകാചാര്യന്റേയോ ജോലികളായിരുന്നു. അവിടുത്തെ ജീവിതം തന്നെ ഒരു മഹാസന്ദേശമായിരുന്നു. ലോകത്തിൽ നിന്ന് അകന്നു ജീവിച്ചിട്ടില്ല. സാധാരണക്കാരുടെ ഇടയിൽ അവരിൽ ഒരുവനായി ജീവിച്ച് അവരുടെ സുഖദുഃഖങ്ങൾ പങ്കുവച്ച്, സ്ഥിതപ്രജ്ഞനായി ആ യോഗിവര്യൻ തന്റെ ജീവിതം അവസാനിപ്പിച്ചു. ആത്മീയ വളർച്ചയ്ക്ക് നമ്മൾ ധരിച്ചുവച്ചിട്ടുള്ള പ്രത്യേകതകൾ ഒന്നും ആവശ്യമില്ലെന്ന് ആ ബ്രഹ്മജ്ഞൻ സ്വജീവിതം കൊണ്ട് തെളിയിച്ചു. നമ്മെ പഠിപ്പിച്ചു. മഹാസമാധിസുഖം അദ്ദേഹം സദാ അനുഭവിച്ചുകൊണ്ടിരുന്നു. (സമാധിസ്തുനിർവിഷയം മനഃ)

ഏതു വിഷയത്തെപ്പറ്റിയുള്ള ഏതു ചോദ്യത്തിനും പെട്ടെന്നു തൃപ്തികരമായ ഉത്തരം നല്കാൻ ആ പരിപൂർണ്ണ കലാനിധിയായ അവിടുത്തേയ്ക്ക് കഴിയുമായിരുന്നു. ശ്രീ ശങ്കരനെ അനുസ്മരിപ്പിക്കുന്ന സർവ്വജ്ഞത്വത്തിന്റെ അമേയമായ മനുഷ്യപ്രഭാവോത്ക്കഷത്തിന്റെ മറ്റൊരു മഹാപ്രതിഭാസമായിരുന്നു അവിടുന്ന് - നമുക്കറിയാവുന്ന ഏറ്റവും മഹത്തായ മാനദണ്ഡം വച്ച് അളന്നാലും അദ്ദേഹത്തിൽ തിട്ട

പ്പെടുത്താനാവാത്തതെന്ന് അവശേഷിക്കുന്ന ഒരു വലിയ അംശം അവശേഷിയ്ക്കും. "സ്നേഹത്താൽ പ്രബുദ്ധവും ജ്ഞാനത്താൽ നിയന്ത്രിതവുമായ ജീവിതമാണ് ശ്രേഷ്ഠം" എന്ന മഹനീയമായ സിദ്ധാന്തം ജീവിതത്തിൽ നൂറു ശതമാനവും അനുസരിച്ച മഹാചാര്യനാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. പരബ്രഹ്മത്തെ മനസ്സിലാക്കുവാൻ, അളക്കുവാൻ ആർക്കെങ്കിലും കഴിയുമോ? ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്നേഹവാത്സല്യങ്ങൾ അനുഭവിക്കുവാനും, അവിടുത്തെ ദിവ്യസമാധിയിൽ ശ്രീ ബാലഭട്ടാരകേശ്വര ക്ഷേത്രം പണിയിക്കുവാനും പരമഭാഗ്യം ലഭിച്ച ശ്രീ കുമ്പളത്തു ശങ്കുപിള്ളയും സ്വാമിതിരുവടികളെക്കുറിച്ച് പറയുന്നതിങ്ങനെയാണ്, "ഒരു മഹാസമുദ്രത്തിന്റെ കടവിൽ കിടന്ന് നീന്തികളിയ്ക്കുന്ന ഒരു കൊച്ചുകുട്ടിയെപ്പോലെ മാത്രമേ എനിയ്ക്ക് അവിടുത്തേക്കുറിച്ച് അറിവുള്ളു. പിന്നെ, എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്, ആർക്കും അറിയാൻ കഴിഞ്ഞിട്ടില്ലാത്ത ഒരദ്ഭുതശക്തിയാണ് ചട്ടമ്പിസ്വാമികളെന്ന്!!" (ശതാബ്ദി സ്മാരക ഗ്രന്ഥം പേജ് 42-43)

ബ്രഹ്മവിദ് ബ്രഹ്മൈവഭവതി (ബ്രഹ്മജ്ഞൻ ബ്രഹ്മം തന്നെയാണല്ലോ) എന്ന ശാസ്ത്രവാക്യം സ്മരിയ്ക്കുക! ബ്രഹ്മസ്വരൂപനായി മാറിയ ബ്രഹ്മവിദ്വരനായ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ തന്നെയാണ് നമ്മുടെ പരമാചാര്യനും പരമഗുരുവും. അങ്ങനെ സ്വാമിതിരുവടികളെ പരമാചാര്യനായും പരമഗുരുവായും ധ്യാനിച്ച് അവിടുത്തെ ജീവനലീലകളറിയാനും ആരാധിക്കാനും ശ്രമിക്കുക!!

# 3. "നഹിജ്ഞാനേനസദൃശം പവിത്രമിഹ വിദ്യതേ"-

വസ്തുതത്ത്വം ഒന്നേയുള്ളു എന്ന് വെളിപ്പെടുത്തുന്ന ജ്ഞാനം പോലെ പവിത്രമായി ലോകത്ത് മറ്റൊന്നും തന്നെയില്ല. യോഗസാധനകളിൽ പൂർണ്ണസിദ്ധിവന്ന ഒരാൾക്ക് ആ ജ്ഞാനം സ്വയമേവ ലഭ്യമായിത്തീരുന്നു. മഹത്തായ ഈ ശാസ്ത്രരഹസ്യം സ്വജീവിതം കൊണ്ട് ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ തെളിയിച്ചു. ജ്ഞാനബലത്തെക്കാൾ വലിയ ബലം ഇല്ല. ജ്ഞാനം അത്ര പവിത്രവും വജ്രതുല്യവുമാണ്. രണ്ടെന്നഭാവമില്ലാത്ത ജ്ഞാനി എല്ലാത്തിനെയും സ്നേഹിക്കുന്നു. ലോകമാകെ സ്വന്തമെന്ന ഭാവമാണ് ഒരു ജ്ഞാനിയ്ക്കുള്ളത്. ഒരൊറ്റ ആകാശം ഒരൊറ്റ ഭൂമി. പുറം ലോകത്തിന്റെ അതിർവരമ്പുകൾ ജ്ഞാനിക്കില്ല. ഈ ഭാവം ഉൾക്കൊണ്ട മഹാപ്രഭുവായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. "അഭിന്നേനചക്ഷുഷാ" എന്ന് ഭാരതം ഉപദേശിച്ച ആ ഭാവം സ്വാമികളിൽ സർവ്വഥാ പ്രകടമായിരുന്നു. ജ്ഞാനത്തോട് കിടനിൽക്കത്തക്കവണ്ണം പരിശുദ്ധമായ മറ്റൊന്നില്ല. എല്ലാ കർമ്മങ്ങളും ജ്ഞാനത്തിലാണ് പര്യവസാനിക്കുന്നത്.

"സർവ്വം കർമ്മാഖിലം പാർത്ഥ
ജ്ഞാനേന പരിസമാപ്യതേ" എന്ന ഭഗവദ്വചനം ഇവിടെ ഓർക്കുക! ശ്രീ വിദ്യാധിരാജപ്രഭുവിന്റെ ജീവിതം മുഴുവനും ഒരു സർവ്വജ്ഞന്റെ ലക്ഷണമൊത്തതായിരുന്നു. ജന്മസിദ്ധം, കർമ്മസിദ്ധം, തപസ്സിദ്ധം

എന്ന മൂന്നു കഴിവുകളും അവിടുത്തേയ്ക്കുണ്ടെങ്കിലും ജന്മസിദ്ധമായി ലഭിച്ച ജ്ഞാനം തിരുവടികൾക്ക് കൂടുതലായി ഉണ്ടായിരുന്നു. പതിമൂന്നാമത്തെ വയസ്സിൽ തന്നെ "ബാലാസുബ്രഹ്മണ്യസിദ്ധി" നേടിക്കഴിഞ്ഞിരുന്ന അവിടുത്തെ, പരമജ്ഞാനിയായ ഒരവധൂതൻ മഹാവാക്യതത്ത്വമോതി; യോഗസംസിദ്ധനായ സ്വാമിതിരുവടികളെ അനുഗ്രഹിച്ചു. ആ അവധൂത ഗുരു ബ്രഹ്മാത്മൈക്യബോധകമായ ജ്ഞാനോപദേശം നല്കി അനുഭവിപ്പിച്ച് കുഞ്ഞൻപിള്ള ചട്ടമ്പിയെ ജീവന്മുക്തനാക്കി -

"ഭിദ്യതേ ഹൃദയഗ്രന്ഥിഃ
ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയതേ ചാസ്യകർമ്മാണി"

എന്ന സ്മൃതിവാക്യത്തിന്റെ പൊരുൾ അനുഭവിച്ചറിഞ്ഞ് "ജഗദഖിലമഹം" എന്ന പരമസത്യത്തിൽ എത്തിച്ചേർന്നു. അങ്ങനെ അവിടുന്ന് വിദ്യാധിരാജനായി. - പരിപൂർണ്ണ കലാനിധിയായി. അങ്ങനെ പൂർണ്ണ സിദ്ധിവന്ന സ്വാമികൾക്ക് ജ്ഞാനം സ്വയമേവ വന്നു ചേരുന്നു. അതു കൊണ്ടാണ് വിജ്ഞാനത്തിന്റെ എല്ലാ മണ്ഡലങ്ങളെയും സ്വാംശീകരിക്കുവാൻ അവിടുത്തേയ്ക്ക് കഴിഞ്ഞത്. ഗുരുമുഖാഭ്യാസം കൂടാതെ പരിണതപ്രജ്ഞനായിത്തീർന്ന മഹാജ്ഞാനിയായ അവിടുന്ന് ഒരു ജീവൻമുക്തന്റെ കർമ്മം സ്വീകരിച്ചു.

ജ്ഞാനലബ്ധിക്കു ശേഷമുള്ള അവിടുത്തെ ജീവിതം ശ്രദ്ധിച്ചു പഠിച്ചാൽ അദ്ഭുതകരമായ പല കാര്യങ്ങളും നമുക്ക് മനസ്സിലാകും. പരമസത്യം നേടിയ ആ ജ്ഞാനസിദ്ധൻ, അർത്ഥശൂന്യങ്ങളായ ആചാരങ്ങളിലും ഭേദചിന്തകളിലും കുടുങ്ങി ഭ്രാന്തചിത്തരായിമാറിയ മാനവരാശിയെ സമത്വബോധത്തോടെ സത്യപഥത്തിലേയ്ക്ക് തെളിച്ച് പിടിച്ചുയർത്തി. ഇതിനായി സ്വാമിതിരുവടികൾ നിരവധി ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ രചിച്ചു. പല ശിഷ്യോത്തമന്മാരേയും പഠിപ്പിച്ച് ബോധവാന്മാരാക്കി പാകപ്പെടുത്തി പ്രചാരണത്തിനായി നിയോഗിച്ചു. വേദം സാർവ്വലൗകികമാണെന്നും സാർവ്വജനീനമാണെന്നും സപ്രമാണം സ്ഥാപിച്ചു. പാഠശാലകളിൽ നിന്നും ഗുരുമുഖത്തുനിന്നും പഠിക്കാൻ വിദ്യാഭ്യാസസൗകര്യമില്ലാതിരുന്ന അവിടുന്ന് പുരാണേതിഹാസങ്ങളിൽ എങ്ങനെ ഇത്ര അവഗാഹമായ പാണ്ഡിത്യം നേടി എന്ന് നമ്മൾ അതിശയിച്ചു പോകും. അതാണ് ബ്രഹ്മനിഷ്ഠനായ ജീവന്മുക്തന്റെ കർമ്മ സാമർത്ഥ്യം. അക്ഷരം പഠിയ്ക്കുവാൻ സാഹചര്യമില്ലാതിരുന്ന സ്വാമികൾ അക്ഷരവിദ്യയുടെ തന്നെ അനന്തതലങ്ങളിൽ അജയ്യനായി

– സർവ്വജ്ഞനായി പരിശോഭിച്ചതോർക്കുമ്പോൾ ആ ജന്മവാസന എത്ര ശക്തമായിരുന്നുവെന്ന് നമുക്ക് ഊഹിക്കുവാൻ കഴിയും!!

സാധാരണ ജീവിതം നയിച്ച ആ അസാധാരണ യോഗിയായ ചട്ടമ്പിസ്വാമികളുടെ രീതി ഒന്നു വേറെയായിരുന്നു. ശാന്തത, അടക്കം, ലഘുജീവിതലാളിത്യം, അനാർഭാടം, സകലകലാവല്ലഭത്വം, വിനയം, ആർക്കും സമീപിക്കാവുന്ന സ്വഭാവസവിശേഷത, ഇതൊക്കെയായിരുന്നു തിരുവടികളിൽ തിളങ്ങിവിളങ്ങിയിരുന്ന മഹത്തായ ഗുണങ്ങൾ. വേദാന്തികൾക്ക് വേദാന്തവും ലൗകികർക്ക് ലോകനീതികളും, കുട്ടികൾക്ക് ലീലാവിനോദങ്ങളും പകർന്നുകൊണ്ട് ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ച അസാധാരണനായിരുന്നു ആ ജ്ഞാനി.

ഈ പ്രപഞ്ചത്തിലുള്ള എല്ലാ ജീവജാലങ്ങളെയും ഒരു പോലെ സ്നേഹിച്ചിരുന്നു ആ പ്രേമസ്വരൂപൻ. സമസ്തജീവജാലങ്ങൾക്കുമുണ്ടാകുന്ന സുഖദുഃഖങ്ങളും നന്മതിന്മകളും സ്വന്തം അനുഭവമായിതീരത്തക്കവണ്ണമുള്ള "സർവ്വഭൂതാത്മത്വം" തിരുവടികൾക്കുണ്ടായിരുന്നു. സങ്കുചിതമനസ്കരായ മതനേതാക്കൾ മാനവസമൂഹത്തിന്റെ സമഗ്രഭാവനയേയും ലക്ഷ്യത്തേയും ചുട്ടുപറത്തിയപ്പോൾ, "ലോകാഃസമസ്താഃ സുഖിനോ ഭവന്തു" എന്നും വസുധൈവകുടുംബകം" എന്നും "ഏകം സദ് വിപ്രാ ബഹുധാഭവന്തി" എന്നും ഉറക്കെ പ്രസ്താവിച്ചുകൊണ്ട് മനുഷ്യരാശിയെ കൂട്ടിയിണക്കിയത് ഭാരതസംസ്കാരപ്രണേതാക്കളായ നമ്മുടെ ഋഷീശ്വരൻമാരാണ്. ആ പരമ്പരയിൽ എല്ലാംകൊണ്ടും പ്രമുഖനായ – ജ്ഞാനിയായ വിദ്യാധിരാജസ്വാമികൾ മനുഷ്യത്വത്തിന് വളരാനും ചെന്നെത്തുവാനും അവസാനത്തേതായ ഒരു ലക്ഷ്യമുണ്ടെന്നും, അതിലേക്കാണ് മാനവ ജനതയെ ഉയർത്തേണ്ടതെന്നും മനസ്സിലാക്കിയ ശാസ്ത്രജ്ഞനായ മഹാജ്ഞാനിയായിരുന്നു. യോഗദർശനവും വേദാന്തദർശനവും രണ്ടല്ലെന്ന് ധരിക്കാനുതകുന്ന സമന്വയപരിപക്വത യോഗമാർഗ്ഗചാരികൾക്ക് അവിടുന്ന് കാട്ടികൊടുത്തു. വൈവിധ്യമാർന്ന മോക്ഷമാർഗ്ഗങ്ങളെ ഭിന്നങ്ങളായി വ്യാഖ്യാനിച്ചും, ഭിന്ന രുചികൾ പുലർത്തിയും ഭിന്നാഭിപ്രായങ്ങളെ സൃഷ്ടിക്കുന്ന പണ്ഡിതന്മാർക്ക് സംശയാതീതമായ രീതിയിൽ ഉത്തരം നല്കത്തക്കഒന്നായിരുന്നു അവിടുത്തെ യോഗസമന്വയ സിദ്ധാന്തം. അതു സ്വന്തം ജീവിതത്തിൽ കൂടി കാണിച്ചു കൊടുക്കുകയും ചെയ്തു. പരിവ്രാജകന്റേയും അവധൂതന്റേയും ലക്ഷണമനുസരിച്ചുള്ള ഒരു സന്യാസിയുടെ ജീവിതചര്യയാണ് അവിടുന്ന് അനുഷ്ഠിച്ചു പോന്നത്. ആഗ്രഹിച്ചത്

ലഭിക്കാതാകുമ്പോൾ ദുഃഖം തോന്നുകയോ, കിട്ടുമ്പോൾ സന്തോഷിക്കുകയോ, ചെയ്യാതെ ധർമ്മസംരക്ഷണാർത്ഥം സഞ്ചരിക്കുന്ന യോഗി പ്രജ്ഞാനികളിൽ അതീവ ശ്രേഷ്ഠനാകുന്നു. ബഹുമാനം ലഭിക്കുന്നതിൽ ഉദാസീനനും, മാനാപമാനങ്ങളിൽ അനാസക്തനുമായി പെരുമാറിക്കൊണ്ട് ലോകസഞ്ചാരം ചെയ്യുന്ന സന്യാസി ധർമ്മം മാത്രം ലക്ഷ്യമാക്കി ചരിയ്ക്കുന്നു :-

തുരീയഃ പരമോഹംസഃ
സാക്ഷാന്നാരായണോയതിഃ"-

സത്വഗുണപ്രധാനിയായും, സമദർശിയായും ദ്വന്ദ്വഭാവങ്ങൾ ഇല്ലാത്തവനായും, തുരീയാവസ്ഥിതനായിരിയ്ക്കുന്ന പരമഹംസസന്യാസി നാരായണന്റെ സാക്ഷാൽ സ്വരൂപം തന്നെയാണ്. ഈ ഉപനിഷദ്വാക്യം ചട്ടമ്പിസ്വാമികളെ സംബന്ധിച്ച് അന്വർത്ഥമാണ്. ഈ ഗുണങ്ങളെല്ലാം അവിടുത്തേയ്ക്കുണ്ടായിരുന്നുവെന്ന് തിരുവടികളുടെ സമാധിപര്യന്തമുള്ള ജീവതം നമുക്ക് കാട്ടിത്തരുന്നു. പതിനാറാമത്തെ (16) വയസ്സിൽ വീടു വിട്ടിറങ്ങിയ അദ്ദേഹം "അനികേതന സമ്പ്രദായ" ത്തിൽ തന്നെ ജീവിതം തുടർന്നു. സ്ഥാനമാനങ്ങളിലും ആർഭാടങ്ങളിലും ഒന്നും അവിടുത്തേയ്ക്ക് ഒട്ടും താല്പര്യം ഇല്ലായിരുന്നു. തന്റെ ദ്വതീയ ശിഷ്യനായ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സമാധിചടങ്ങിനുവേണ്ടി കരുനാഗപ്പള്ളിയിലേക്ക് എഴുന്നള്ളിയ സ്വാമികളെ സ്വീകരിയ്ക്കുവാൻ ജംങ്ഷനിൽ ഒരുക്കിയ ആഘോഷങ്ങൾ കാലേകൂട്ടി മനസ്സിലാക്കിയ അവിടുന്ന് വഴിമാറി സമാധിസ്ഥലത്ത് എത്തുകയായിരുന്നു. ആ വിവരം ഭക്തജനങ്ങൾ അറിയിച്ചപ്പോൾ, സാരമില്ല അത് വേറെ ആരെങ്കിലും സ്വീകരിച്ചുകൊള്ളും എന്ന് പറഞ്ഞ് ആ നിർലേപൻ ഒഴിഞ്ഞുമാറി. അതുപോലെ ഗൃഹസ്ഥ ശിഷ്യരും സന്യാസശ്രേഷ്ഠരും, ഭക്തജനങ്ങളും സമുദായപ്രമുഖരും ചേർന്ന് കൊല്ലത്തു വച്ച്, സാഹിത്യപഞ്ചാനനൻ ശ്രീ. പി. കെ നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ ഒരു സമ്മേളനം കൂടി, സ്വാമി തിരുവടികളെ നായർ സമുദായത്തിന്റെ ആദ്ധ്യാത്മികാചാര്യനാക്കണം എന്ന് ഒരു പ്രമേയം പാസ്സാക്കി. തിരുവടികളുടെ സമ്മതത്തിനു വേണ്ടി ആ പ്രമേയം അവിടുത്തേയ്ക്ക് അയച്ചുകൊടുത്തു. അതിന് സ്വാമികളുടെ മറുപടി ഇതായിരുന്നു -: "താഴെ നിന്നാൽ വീഴാതെ കഴിക്കാം. ഇങ്ങനെയുള്ള സ്ഥാനമാനങ്ങളിൽ നിന്നും ഈ കിഴവനെ അങ്ങു വിട്ടേയ്ക്കുക. അതിനർഹതയുള്ളവർ ഈ നാട്ടിൽ തന്നെയുണ്ട്. അവർക്ക് ആ സ്ഥാനം കൊടുത്തു പൂജിച്ചു

കൊള്ളു". "എന്റെ കഴിഞ്ഞകാല സ്മരണകൾ" എന്ന ഗ്രന്ഥത്തിൽ ശ്രീ കുമ്പളുത്തു ശങ്കുപ്പിള്ള രേഖപ്പെടുത്തിയിരിയ്ക്കുന്നതാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്.

മഹാസിദ്ധികളുടെയും യോഗസാധനകളുടേയും എല്ലാ അധികാരിയും ഉടമസ്ഥനുമായിരുന്ന അവിടുന്ന് സകലകലാവല്ലഭനുമായിരുന്നു. എന്നാൽ മഹാജ്ഞാനിയും ബ്രഹ്മനിഷ്ഠനും, പരമസത്യം കണ്ടെത്തിയവനുമായ അവിടുന്ന് സിദ്ധികളിൽ മോഹിച്ചിരുന്നില്ല. എന്നുമാത്രമല്ല, യഥാർത്ഥയോഗികൾ അദ്ഭുതസിദ്ധികൾ കാണിക്കുന്നതിനോട് സ്വാമികൾ എതിരുമായിരുന്നു. യോഗികൾ ഒരിക്കലും അദ്ഭുതസിദ്ധികൾ കാണിക്കാൻ പാടില്ല എന്ന മതക്കാരനായിരുന്നു അവിടുന്ന്. ചില നേരമ്പോക്കുകൾക്കു വേണ്ടി ചില സാഹചര്യങ്ങളിൽ ഒരു ലീലയായി അവിടുന്ന് ചിലതൊക്കെ കാണിച്ചു എന്നു മാത്രം. അദ്ഭുതങ്ങളും തന്ത്രങ്ങളും കാട്ടി മനുഷ്യരെ ആകർഷിക്കുന്നതിൽ അദ്ദേഹം വിമുഖനായിരുന്നു.

നമ്മുടെ ഋഷീശ്വരൻമാർ, ലോകജീവിതത്തിൽ ശാശ്വതമായി നിലനിന്നു പോരുന്ന സത്യവസ്തുവുണ്ടെന്ന് കണ്ടുപിടിച്ചവരാണ്. സ്വന്തം ആത്മാവിനെ കണ്ടെത്തുന്നതാണവരുടെ ലക്ഷ്യം. സത്യാന്വേഷികളായ ആ ഋഷീശ്വരൻമാരുടെ പരമ്പരയിലെ തേജസ്സുറ്റ ഒരു കണ്ണിയാണ് ശ്രീ വിദ്യാധിരാജ പ്രഭു. എന്നാൽ പരമമായ സത്യം സാക്ഷാത്കരിച്ച ഇവർ കർമ്മ വിമുഖരല്ല എന്ന സത്യം നാം മനസ്സിലാക്കണം. ത്യാഗബുദ്ധികളായ ആ ഋഷീശ്വരന്മാരെപ്പോലെ ലോകത്തിനു വേണ്ടി കാര്യമായി പ്രവർത്തിച്ചവരാരും ഇല്ല. ശ്രീശങ്കരാചാര്യർ, ശ്രീ രാമകൃഷ്ണ ദേവൻ, വിവേകാനന്ദൻ, ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു സ്വാമികൾ തുടങ്ങിയവരുടെ ജീവിതം ഇതിനു സാക്ഷ്യം വഹിക്കുന്നു. ലോകോത്തരമായ മഹത്വം സ്വാമിതിരുവടികളുടെ ഓരോ കർമ്മത്തിലും സുവ്യക്തം പ്രകാശിച്ചിരുന്നു. ഒരു നാടിനോടോ, വീടിനോടോ, പ്രത്യേകമായ പ്രതിപത്തിയോ വിപ്രതിപത്തിയോ അവിടുത്തേയ്ക്ക് ഉണ്ടായിരുന്നില്ല. ഈ പ്രപഞ്ചത്തിലുള്ള സമസ്ത ജീവജാലങ്ങളെയും ഒരുപോലെ കണ്ടിരുന്നു. അനന്യസുലഭമായ ഈ ഉത്കൃഷ്ടഭാവം അഖണ്ഡബ്രഹ്മജ്ഞാനത്തിന്റെ ഫലമായ സമഭാവനയുടെ പാരമ്യത്തിന്റെ ലക്ഷണമാണ്. ഇപ്രകാരം സമഭാവനയോടെ സമസ്ത ജീവജാലങ്ങളെയും വീക്ഷിക്കുന്ന ഒരു മഹാപുരുഷനിൽ ശത്രുമിത്ര ഭാവമോ, ലഘുത്വമഹത്വബുദ്ധിയോ ഉണ്ടാകുകയില്ല. ആ മഹാത്മാ

ക്കൾ തന്റെ ആത്മാവ് സർവ്വചരാചരങ്ങളിലും അടങ്ങിയിരിക്കുന്ന തായും സർവ്വചരാചരങ്ങളും തന്റെ ആത്മാവിൽ കുടികൊള്ളുന്നതായും മാത്രമാണ് കാണുന്നത്.

"സർവ്വഭുതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ
സർവ്വത്ര സമദർശിനഃ"-

ഈ സർവ്വാത്മൈകത്വ ദൃഷ്ടി, ബ്രഹ്മനിഷ്ഠനായ സ്വാമികളുടെ ജീവിതയാത്രയിൽ തിളങ്ങിവിളങ്ങിയിരുന്നു. ആത്മജ്ഞാനമാണ് സന്യാസികളുടെ ലക്ഷണമെന്ന് അവിടുന്ന് തെളിയിച്ചു.

യജ്ഞോപവീത ധാരണമോ, ഹോമമോ, അർപ്പണമോ ചെയ്യാതെതന്നെ ജിജ്ഞാസയുള്ള ഏതു മനുഷ്യനും ആത്മജ്ഞാനമുണ്ടാകുമെന്നായിരുന്നു സ്വാമികളുടെ അഭിപ്രായം. ബ്രഹ്മവിദ്യ, ജ്ഞാനയോഗം വേദജ്ഞാനം, ആത്മജ്ഞാനം എന്നിങ്ങനെ പല പേരുകളിൽ അറിയപ്പെടുന്ന വിഷയം ഒന്നുതന്നെയാണ്. അതത്രേ ആത്മസാക്ഷാത്കാരം. ഒരു സത്വവിശിഷ്ടനിൽ മാത്രം കാണുന്ന ശ്ലാഘ്യഗുണങ്ങളെല്ലാം അതയത് സനാതന ധർമം തുടങ്ങിയ ദൈവീപ്രകൃതി ഗുണങ്ങളെല്ലാം തിരുവടികളിൽ പ്രകാശിച്ചിരുന്നു. നിത്യബ്രഹ്മചാരിയായിരുന്ന അവിടുന്ന് യൗവ്വനാരംഭത്തോടുകൂടി സ്വഗൃഹം പരിത്യജിച്ച് മറ്റൊരു ഗൃഹം സ്വന്തമാക്കാതെ, 'അനികേതസമ്പ്രദായത്തിൽ' ജീവിതം നയിച്ചു. ആഹാരം വസ്ത്രം ഇവയ്ക്കുപോലും വേണ്ട ധനമില്ലാതെ നിസ്വനായിരുന്നിട്ടും അവിടുന്ന് നിത്യസംതൃപ്തനായിരുന്നു. ജ്ഞാനവിജ്ഞാനശേവധിയായ അവിടുന്ന് "വെണ്ണിലാവേ, ഇമ്പമേറും വെണ്ണിലാവെ" എന്ന തമിഴ്ഗാനം ഇമ്പമായ രീതിയിൽ ചൊല്ലികൊണ്ട് സദാസമയവും സമാധിസുഖം അനുഭവിച്ച് ബ്രഹ്മത്തിൽ മുഴുകിയിരുന്നു. ഒരു ലൗകികനെപ്പോലെ എല്ലാത്തിലും ഇടപെടുമായിരുന്നെങ്കിലും അവിടുന്ന് ഉദാസീനവദാസീനനായിരുന്നു. മഹോപനിഷത്, ഭഗവത്ഗീത, വരാഹോപനിഷത് തുടങ്ങിയ ഉപനിഷത്തുക്കളിൽ ജീവന്മുക്തലക്ഷണം വിവരിക്കുന്നുണ്ട്.

"രാഗദ്വേഷൗ സുഖം ദുഃഖം
ധർമ്മാധർമ്മൗ ഫലാƒഫലേ
യഃ കരോത്യനപേക്ഷ്യൈവ
സ ജീവന്മുക്തോ ഉച്യതേ"

രാഗദ്വേഷങ്ങളില്ലാത്തവനും സുഖദുഃഖങ്ങളിൽ സമഭാവനയുള്ളവനും ധർമ്മാധർമ്മങ്ങളിൽ നിർലിപ്തനും ഫലാഫലങ്ങളിൽ ആകാംക്ഷയില്ലാത്തവനുമായ യോഗിയെ ജീവന്മുക്തൻ എന്നു പറയുന്നു. ഈ ലക്ഷണങ്ങളെല്ലാം പരമഭട്ടാരകസ്വാമികളിൽ തിളങ്ങിവിളങ്ങിയിരുന്നു.

എന്തെല്ലാം അറിവുകൾ ലോകത്തുണ്ടോ അതെല്ലാം അറിഞ്ഞിരുന്ന പരിപൂർണ്ണനായിരുന്നു ശ്രീ ചട്ടമ്പിസ്വാമികൾ. ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നതുപോലെ "യാതൊന്നറിഞ്ഞാലാണോ, അറിയപ്പെടാത്തതായി മറ്റൊന്നും അവശേഷിക്കാത്തത് അതിനെ അറിഞ്ഞയാളാണ് അറിവുള്ളവൻ" എന്നാണ്. ഈ ഉപനിഷദ്വാക്യം പരിശോധിച്ചാൽ നൂറു ശതമാനവും സ്വാമികളെ സംബന്ധിച്ചിടത്തോളം ശരിയാണ്: ഒരിക്കൽ കേൾക്കുന്ന കാര്യങ്ങൾ ഒരിക്കലും അവിടുന്ന് മറക്കുമായിരുന്നില്ല. ഒരിക്കൽ പൂത്തേഴത്ത് രാമൻ മേനവൻ ടെന്നിസന്റെ ഒരു കവിത മുഴുവൻ സ്വാമികളെ ചൊല്ലികേൾപ്പിച്ചു. ഇംഗ്ലീഷ് ഭാഷ വശമില്ലാത്ത സ്വാമിതിരുവടികളുടെ മേധാശക്തി പരിശോധിക്കാനാണ് അദ്ദേഹം അങ്ങനെ ചെയ്തത്. ഗ്രന്ഥം മുഴുവനും ചൊല്ലികേൾപ്പിച്ചതിനുശേഷം മേനോൻ, സ്വാമികളോട് ആ കവിത ഒന്നു ചൊല്ലാമോ എന്നു ചോദിച്ചു. ശ്രമിച്ചു നോക്കാമെന്നു പറഞ്ഞു കൊണ്ട് സ്വാമിതിരുവടികൾ ആ കവിത മുഴുവനും അനായാസേന ചൊല്ലി കേൾപ്പിച്ചു. പരമസത്യത്തെ സാക്ഷാത്കരിച്ച മഹാത്മാക്കൾക്ക് ഭാഷയും കാലവും ഒന്നും ഒരു വിലങ്ങുതടിയായിരുന്നില്ല. ഇത്രയും ഓർമ്മശക്തിയുള്ള ഒരാളെ ലോകം കണ്ടിട്ടില്ല. യൗവനാരംഭത്തിൽ തന്നെ അവിടുന്ന് വിദ്യാവൃദ്ധനായിത്തീർന്നു. ആരുടെ ബുദ്ധിമണ്ഡലത്തിലാണോ പരസഹായം കൂടാതെ തനിയേതന്നെ തത്ത്വജ്ഞാനം പ്രകാശിക്കുന്നത് അവരെയാണ് ഋഷികൾ എന്നു പറയുന്നത്. സാധാരണ ജ്ഞാനികൾക്കെല്ലാം പൗരുഷജ്ഞാനമാണുണ്ടാകുക. ഗുരുക്കന്മാരിൽ നിന്നും ശാസ്ത്രാഭ്യാസം ചെയ്തുണ്ടാക്കുന്ന ജ്ഞാനമാണ് പൗരുഷം. എന്നാൽ സ്വാമിതിരുവടികൾക്ക് ആർഷജ്ഞാനമാണ് ഉണ്ടായിരുന്നത്. അതു കൊണ്ടാണ് അവിടുന്ന് സർവ്വജ്ഞനായിത്തീർനന്നതും. ഈ ജ്ഞാനം കൊണ്ട് യോഗികൾക്ക് എല്ലാം അറിയാൻ കഴിയും :- "പ്രാതിഭത്വാദ് സർവ്വം" എന്ന് പതഞ്ജലീസൂത്രം വിവേക ജ്ഞാനത്തിനുമുമ്പ് തന്നെ യോഗിയുടെ ഹൃദയത്തിൽ പ്രാതിഭശക്തി വികസിക്കുന്നു. അതു കൊണ്ട് എല്ലാം അറിയുവാൻ യോഗികൾക്ക് നിഷ്പ്രയാസം കഴിയുന്നു:-

"സർവ്വമവർക്കു വശപ്പെട്ടതല്ലയോ
സർവ്വോപരിസ്ഥിതരല്ലയോ യോഗികൾ"-

സർവ്വചരാചരങ്ങളും ഒരദ്വിതീയ ചൈതന്യവസ്തുവാണെന്ന് ദൃഢമായിബോധിച്ചിട്ടുള്ള മഹർഷീശ്വരനായിരുന്നു അവിടുന്ന്. ഈ പ്രപഞ്ചമാകെ ഒറ്റമനസ്സാണെന്നും, മനസ്സിനും മനസ്സിനും ഇടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ലെന്നും സ്വാമികൾ മനസ്സിലാക്കിത്തന്നു. സർവ്വചരാചരങ്ങളും അവിടുത്തെ ദൃഷ്ടിയിൽ തുല്യരായിരുന്നു. "പണ്ഡിതാ സമദർശിനഃ" എന്ന പണ്ഡിതലക്ഷണം പൂർണ്ണമായും ഇണങ്ങിച്ചേർന്ന മഹാനായിരുന്നു അവിടുന്ന്. അതുകൊണ്ടാണ് നാരായണഗുരുസ്വാമികൾ പറഞ്ഞത് :-

സർവ്വജ്ഞഃഋഷിരുൽ ക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ

സർവ്വജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ശ്രീ ചട്ടമ്പിസ്വാമി തിരുവടികളിൽ ഒരു പോലെ പ്രകാശിച്ചിരുന്നു. അങ്ങനെയുള്ള സ്വാമി തിരുവടികൾ ശുകമാർഗ്ഗത്തിൽ കൂടി ഉയർന്ന് പരാകാശത്തിൽ പരിപൂർണ്ണ കലാനിധിയായി പ്രകാശിക്കുന്നു. അതു കൊണ്ടു തന്നെയാണ് ചിന്മുദ്രാവ്യാഖ്യനം അന്വേഷിച്ചുനടന്ന സ്വാമി വിവേകാനന്ദനും കേരളത്തോട് വിടവാങ്ങുമ്പോൾ പറഞ്ഞത് "ഭാരതത്തിൽ ഒരേ ഒരു സന്യാസിയെ മാത്രമേ എനിക്കു കാണാൻ കഴിഞ്ഞുള്ളു അത് സർവ്വഥാ സമ്പൂർണ്ണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണ്" എന്ന്.

ജന്മസിദ്ധമായി അവിടുന്ന് നേടിയതാണ് ഈ ജ്ഞാനം മുഴുവനും. അവിടുത്തെ പൂർവ്വികന്മാരിൽ പലരും യോഗവിദ്യയിലും ആദ്ധ്യാത്മിക പദവിയിലും ലബ്ധപ്രതിഷ്ഠ നേടിയവരായിരുന്നു. "ഈശ്വരപിള്ള" എന്ന ഒരു പൂർവ്വികൻ നേരത്തെ നിശ്ചയിച്ച ദിവസം സമാധിയായ ഒരു യോഗിവര്യനായിരുന്നു. നാരായണ മൗനി എന്ന പേരിൽ അറിയപ്പെട്ടിരുന്ന മറ്റൊരു കാരണവർ സിദ്ധനായ ഒരു യോഗിയും ആത്മജ്ഞാനിയും ആയിരുന്നു. അതു പോലെ സ്വാതിതിരുനാളിന്റെ സമകാലികനായിരുന്ന ഉമ്മിണിപിള്ള എന്ന പൂർവ്വികൻ യതീശ്വരനും പണ്ഡിതനുമായിരുന്നു. രാജസദസ്സിൽ ഒരു സംസ്കൃതശ്ലോകം പല

അർത്ഥത്തിൽ വ്യാഖ്യാനിച്ച് പണ്ഡിതന്മാരെ വിസ്മയഭരിതനാക്കിയ ഒരു മഹാപണ്ഡിതനായിരുന്നു. ഈ ജ്ഞാനികളുടെ ശൃംഖലയിലെ ജാജ്വല്യമായ ഒരു കണ്ണിയായിരുന്നു ചട്ടമ്പിസ്വാമിതിരുവടികൾ. അവിടുത്തെ വിജ്ഞാനത്തിന്റെ ആഴവും പരപ്പും അളക്കാൻ ആർക്കെങ്കിലും കഴിയുമോ?!!-

വിസ്താരവിജ്ഞാനത്തിൽ പാലാഴിയാമീവിശ്വ-
പ്രഖ്യാത വൈദുഷ്യത്തിന്നാഴമെന്തോതിടാമോ?!
എത്രമേൽ വിജ്ഞാനത്തിന്നാഴമുണ്ടാകാം ലോക-
ത്തത്ര മേലാഴം ചേരും വാരാശിയാണീ ദേവൻ
ചിത്രമീലോകത്തുണ്ടായില്ലയിന്നോളം പാർത്താ-
ലിത്രയും തേജസ്സേറും സൽക്കലാനാഥൻ വേറെ
ചിത്രമേചിത്രം ചിത്രം വിജ്ഞാനപാരമ്യത്തി-
ന്നിത്രയും വാരാദേവാചാര്യനാം വ്യാഴം പോലും!!
സത്യജ്ഞനായി പ്രജ്ഞാരൂപനായാ രാജിക്കും
നിസ്തുല്യനാകുന്നോരീ വിദ്യാധിരാജൻ ദേവൻ
അക്ഷരാർത്ഥത്തിൽത്തന്നെ സദ്ഗുരുശ്രേഷ്ഠൻ പാർത്താ-
ലിക്ഷിതിദ്ധ്വാന്തം സർവ്വം രോധനം ചെയ്വോനല്ലോ!!
തത്ത്വവിത്താമിസ്വാമിയ്ക്കൊപ്പമിങ്ങുണ്ടോ ലോക-
ത്തിത്രയും തത്ത്വാത്മാവായ് മറ്റൊരാചാര്യൻ വേറെ?
(ശ്രീ വിദ്യാധിരാജപുരാണം)

പണ്ഡിതനും താർക്കികനും സ്വാമിതിരുവടികളുടെ ശിഷ്യനുമായിരുന്ന ശ്രീ പന്നിശ്ശേരിയുടെ വാക്കുകളിൽ:-

"ശങ്കരാചാര്യർക്കുപോലും ബഹുമുഖ ജ്ഞാനവിജ്ഞാനങ്ങൾ ഇത്രത്തോളം സാധിച്ചിരുന്നില്ല. ആരു സമീപിക്കുന്നുവോ അവന്റെ കഴിവിനനുസരിച്ച് സമാധാനിച്ചു പോരാം. ലോട്ട കൊണ്ടു വരുന്നവന് അത് നിറച്ച്. മൊന്ത കൊണ്ടു വരുന്നവന് അത് നിറച്ചു കൊണ്ടു പോകാം. കുട്ടകമാണെങ്കിൽ അതും നിറച്ച്. അതു കൊണ്ട് സമുദ്രത്തിലെ ജലത്തിന്റെ ആഴവും അളവും ആർക്കറിയാൻ കഴിയും? ജ്ഞാനവിജ്ഞാനപാരാവാരമായിരുന്നു അവിടുന്ന്"!!

പ്രപഞ്ചത്തിലെ സമസ്തവിഷയങ്ങളിൽ നിന്നും മനസ്സിനെ ഉപസംഹരിക്കുകയും, നിവൃത്തനാക്കുകയും, ബന്ധങ്ങൾ പുനസ്ഥാപിക്കാതെ നിർമ്മുക്തനാകുകയും ചെയ്യുന്ന അവസ്ഥയെയാണ് മോക്ഷ

മെന്നും, നിത്യമുക്താവസ്ഥയെന്നും, ജീവന്മുക്താവസ്ഥയെന്നും വിശേഷിപ്പിച്ചിട്ടുള്ളത്. ശ്രീ സ്വാമികൾ മുകളിൽപ്പറഞ്ഞ പരിവ്രാജക ഗുണത്തോടു കൂടിയ പരമാത്മാവായിരുന്നു. ശരീരയുക്തനായിരിക്കുമ്പോൾ തന്നെ അവിടുത്തെ കർമ്മങ്ങൾ നിരീക്ഷിച്ചാൽ അവിടുന്ന് ജീവന്മുക്തനാണെന്ന് കാണാൻ കഴിയും. അതുകൊണ്ടാണ് നാരായണഗുരുദേവൻ "ലീലയാകാലമധികം നീത്വാ" എന്ന് ആത്മാരാമനായിതന്നെ കഴിഞ്ഞ സ്വാമിതിരുവടികളെക്കുറിച്ച് അരുളിച്ചെയ്തത്. ഇങ്ങനെ നമ്മുടെ ഋഷീശ്വരന്മാർ കാട്ടിത്തന്ന സത്യവസ്തുവെ കണ്ടുപിടിച്ച്, "സ്വന്തം ആത്മാവിനെ കണ്ടെത്തുക" എന്ന പരമമായ ലക്ഷ്യത്തിൽ എത്തിച്ചേർന്ന സ്വാമിതിരുവടികൾ, ജ്ഞാനത്തെക്കാൾ ശക്തിമത്തും പവിത്രവുമായി മറ്റൊന്നും ഇല്ലാ എന്ന് സ്വന്തം ജീവിതത്തിലൂടെ നമുക്കു കാട്ടിത്തന്നു. ഇങ്ങനെ കർമ്മവും ജ്ഞാനവും ഭക്തിയും യോഗവും അവയുടെ പാരമ്യത്തിൽ അനുഭവപ്പെടുത്തി നിർഗ്ഗുണ ഭാവത്തിൽ എത്തിക്കുന്ന ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ സാധാരണ ലോകത്തിന്റെ മുഴുവൻ പ്രശസ്തിയ്ക്കും പ്രസിദ്ധിയ്ക്കും പേരും പെരുമയ്ക്കും പാത്രമായിട്ടില്ലായിരിക്കാം. അതു സാരമില്ല. ഈ അദ്വൈത പാരിജാതത്തെ ലോകം അറിയാൻ കിടക്കുന്നതേയുള്ളു. ഒന്നാലോചിച്ചാൽ ആത്മാരാമനായ അവിടുന്ന് ഇതിനെല്ലാം അതീതനല്ലേ!!

# 4. ജീവകാരുണ്യം

തത്ത്വമാലോചിച്ചാൽ ലോകത്തിന്റെ നില അഹിംസയിൽ കെട്ടിപ്പടുത്തതാണ്. ജന്മസാഫല്യമായ മോക്ഷം പ്രാപിക്കാൻ അഹിംസയിൽ കൂടിയേ കഴിയൂ :- "അഹിംസ എന്നു പറയുന്നതിന്റെ അങ്ങെ അറ്റത്തെ നില (പരിപൂർണ്ണാവസ്ഥ)യെത്തന്നെയാണ് മോക്ഷമെന്നു പറയുന്നത്" എന്ന് ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ അരുളിച്ചെയ്തിട്ടുണ്ട്. :- "ഏതാദായത്തെയും, ഢീക്കിനേയും മിടുക്കിനേയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മറ്റുള്ളവയെല്ലം നടയിൽ കാത്തുകിടക്കും"- ജീവകാരുണ്യതല്പരനായ സ്വാമിതിരുവടികളുടെ ഈ തിരുവചനം തന്നെ ജീവകാരുണ്യത്തിന്റെ മാഹാത്മ്യവും മഹത്ത്വവും വിളംബരം ചെയ്യുന്നു. അഹിംസാസിദ്ധാന്തം പരിപാലിക്കാൻ ഒരു ജീവി എന്ന നിലയിൽ മനുഷ്യൻ ബാധ്യസ്ഥനാണ് എന്ന് സ്ഥാപിക്കാൻ, തമിഴിലും സംസ്കൃതത്തിലും ഉള്ള അനേകം ഗ്രന്ഥങ്ങളിൽ നിന്നും പ്രമാണവാക്യങ്ങൾ ഉദ്ധരിച്ച്, സ്വാമിതൃപ്പാദങ്ങൾ 'ജീവകാരുണ്യനിരൂപണം' എന്ന ഒരു ഗ്രന്ഥം തന്നെയെഴുതി. മഹാത്മാഗാന്ധി അഹിംസാസിദ്ധാന്തം പ്രചരിപ്പിക്കുന്നതിന് എത്രയോ മുൻപുതന്നെ സ്വാമിതിരുവടികൾ അഹിംസാപരമോധർമ്മഃ എന്ന തത്ത്വം സ്വജീവിതത്തിലൂടെ കാണിച്ചുകൊടുത്തു. ഈ പ്രപഞ്ചത്തിലുള്ള സമസ്തജീവജാലങ്ങളെയും ഒരു പോലെ കണ്ട സ്വാമിതിരുവടികൾ തിർയ്യക്കുകളേയും സഹോദരങ്ങളായി സ്നേഹിച്ചു. വിശേഷബുദ്ധിയില്ലാത്ത ആ ജന്തുക്കൾ ഭട്ടാരകമുനിയുടെ വിളികേട്ട് അടുത്തു ചെന്ന് അത്യന്തം സ്നേഹത്തോടെ പെരുമാറിയിരുന്നു.

ഗോക്കളോടും ശ്വാക്കളോടും കിളികളോടും അണ്ണാനോടും പാറ്റകളോടും ഉറുമ്പിനോടും സിംഹത്തോടും കടുവയോടും എല്ലാം സ്വാമികൾ കാണിച്ചിരുന്ന സ്നേഹവാത്സല്യങ്ങൾ സുവിദിതമാണ്. ഈ സംഭവങ്ങൾക്കെല്ലാം അനേകം ദൃക്സാക്ഷികളും ഉണ്ട്. ഈ തിര്യക്കുകളുടെ എല്ലാം മുകളിൽ തിരുവടികൾക്ക് അദ്ഭുതകരമായ ഒരു നിയന്ത്രണം തന്നെ ഉണ്ടായിരുന്നു. സർവ്വചരാചരങ്ങളും തത്ത്വത്തിൽ ഒരദ്വിതീയ ചൈതന്യ വസ്തുവാണെന്ന് ദൃഢമായി ബോധിച്ചിട്ടുള്ള സർവജ്ഞനായിരുന്നു അവിടുന്ന്. ബാലനും വൃദ്ധനും; പണ്ഡിതനും പാമരനും, കുചേലനും കുബേരനും, സ്ത്രീകളും പുരുഷന്മാരും, എന്നുവേണ്ട ഈ പ്രപഞ്ചത്തിലുള്ള സർവ്വചരാചരങ്ങളും അവിടുത്തെ ദൃഷ്ടിയിൽ തുല്യരായിരുന്നു. "പാണ്ഡിതാഃ സമദശിനഃ" എന്ന ഭാവത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു സ്വാമികൾ.

"ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം" എന്ന ഉത്കൃഷ്ടമായ ഭാവത്തെ ഉൾക്കൊണ്ട സ്വാമിതിരുവടികൾ വിശ്വം മുഴുവനും സാന്ദ്രാനന്ദാവബോധാത്മകമായ ബ്രഹ്മതത്ത്വത്തിന്റെ ബഹിഃസ്ഫുരണമായിക്കണ്ട ഗുണാതീതനായ മഹാത്മാവായിരുന്നു. അങ്ങനെയുള്ള ഒരാൾക്ക് സമസ്തജീവജാലങ്ങളെയും സ്നേഹിക്കാതിരിക്കാൻ കഴിയുകയില്ലല്ലോ. ഒരു വസ്തുവിനോടും ദ്വേഷഭാവമില്ലാതെ, കരുണാദ്രമനസ്കനായി സ്വാമിത്തിരുവടികൾ ജീവിച്ചു കാണിച്ചു. ഏതു പ്രതിസന്ധിഘട്ടത്തിലും, അക്ഷോഭ്യനും അചഞ്ചലനും ശാന്തനുമായി വർത്തിക്കുന്ന അവിടുന്ന് സമസൃഷ്ടികളോടുള്ള സ്നേഹത്തിന്റെ കാര്യം വരുമ്പോൾ കരുണാശീതളമായ രീതിയിൽ പ്രതികരിച്ച് സാന്ത്വനിപ്പിച്ച് കരുണാകരനും കരുണാമയനുമായിത്തീരുന്ന രാസപ്രക്രിയ നമുക്ക് കാണാൻ കഴിയും. പരമകാരുണികനായ തിരുവടികളുടെ എഴുപതിൽപ്പരമുള്ള ജീവിതം പരിശോധിച്ചാൽ ഈ ജീവകാരുണ്യപ്രഭാവം പ്രകടമായി തിളങ്ങിവിളങ്ങിയിരുന്നതായി നമുക്കു മനസ്സിലാകും. പരമകാരുണികനായ ഭട്ടാരകസ്വാമിയുടെ സ്നേഹവാത്സല്യാദികൾ അനുഭവിക്കാൻ ഭാഗ്യമുണ്ടായ ഓരോരുത്തർക്കും തോന്നും സ്വാമികൾ അവരുടേതു മാത്രമാണെന്ന്. എന്നാൽ അദ്ദേഹം എല്ലാവരുടേയും സ്വന്തമായിരുന്നു. അതു കൊണ്ട് തന്നെ ആർക്കും അദ്ദേഹത്തെ സ്വന്തമാക്കാനോ അദ്ദേഹത്തിന്റെ സ്വന്തമാകാനോ കഴിഞ്ഞില്ല. ആരുടേയും ബന്ധുവല്ലാത്ത എന്നാൽ എല്ലാവരുടേയും ബന്ധുവായ ഒരു ലോകബന്ധുവായിരുന്നു ശ്രീ വിദ്യാധിരാജസ്വാമികൾ.

സ്നേഹവും ജീവകാരുണ്യവും അഹിംസയും ആയിരുന്നു സ്വാമികളുടെ ജീവിതസന്ദേശം. തന്റെ ജീവിതയാത്രകൾക്കിടയിൽ തിരുവടികൾ, ഈ വിശിഷ്ടഗുണങ്ങളുടെ പ്രായോഗികത സ്വന്തം ജീവിതത്തിലൂടെ വിശദീകരിച്ച് തെളിയിച്ചുകൊടുക്കുകയും ചെയ്തു. ഏതൊരു ക്രൂര ജന്തുവിനെയും അനുസരണശീലമുള്ള ഒരു ശിഷ്യനെപ്പോലെ ഒതുക്കി അനുസരിപ്പിക്കാൻ കഴിയുമെന്ന് അവിടുന്ന് കാണിച്ചു കൊടുത്തു. കോടനാട്ടുവനങ്ങളിൽ, പശുവിനെ പിടിക്കാൻ ആഞ്ഞടുത്ത വ്യാഘ്രത്തെ ശാന്തനാക്കി പിൻതിരിപ്പിച്ചതും, ആലുവാ ആറ്റുതീരത്തു വച്ച് തവളയെ പിടിയ്ക്കാൻ ചീറി കൊണ്ട് പത്തി വിടർത്തി വന്ന മൂർക്കൻ പാമ്പിനെ പത്തി. താഴ്ത്തി മടക്കി അയച്ചതും, ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുള്ള അദ്ഭുതസംഭവങ്ങളാണ്. അതു പോലെ ചേര, അണ്ണാൻ, എലി, എറുമ്പ്, പാറ്റ, ചിലന്തി തുടങ്ങിയ ക്ഷുദ്രജീവികളെ കൂട്ടുകാരെപ്പോലെയും മക്കളെപ്പോലെയും സ്നേഹിച്ച് താലോലിച്ച സംഭവങ്ങളും നേരിട്ടുകണ്ടിട്ടുള്ളവർ പറഞ്ഞിട്ടുണ്ട്. ഇവയൊന്നും മാന്ത്രികവിദ്യകൊണ്ടോ, അദ്ഭുതശക്തികൊണ്ടോ സാധിച്ചവയല്ലെന്നും കേവലം സ്നേഹത്തിന്റെയും ജീവകാരുണ്യത്തിന്റേയും ഫലമായി തനിയ്ക്ക് അനായാസേന സാധിച്ച കാര്യങ്ങളാണെന്നും അവിടുന്ന് അഭിമാനപൂർവ്വം അരുളിചെയ്തിട്ടും ഉണ്ട്.

ഏതു ഹിംസ്രജന്തുക്കളെയും ചൊൽപ്പടിയിൽ നിർത്താനുള്ള സ്വാമികളുടെ കഴിവിന് ധാരാളം സംഭവങ്ങൾ നമുക്ക് ഉദാഹരിക്കാനുണ്ട്. ഞങ്ങളുടെ കുടുംബസ്ഥാപകനും ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ അമ്മാവനുമായ തഹസീൽദാർ ശ്രീ. പ്രാക്കുളം പത്മനാഭപിള്ളയ്ക്കുണ്ടായ ഒരു സംഭവം ശ്രീ. എൻ. എസ്. കൃഷ്ണപിള്ള എക്സ്. എം. എൽ. എ അവർകൾ "എന്റെ വിദ്യാധിരാജ സ്മരണകൾ" എന്ന ലേഖനത്തിൽ പറയുന്നുണ്ട്.

"ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ മാതുലനായി ശ്രീ. പ്രാക്കുളം പത്മനാഭപിള്ള എന്നൊരു ഗംഭീരപുരുഷൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന് കൊട്ടാരക്കര സദാനന്ദാശ്രമ സ്ഥാപകനായ സദാനന്ദസ്വാമിയെ മാത്രമേ ബഹുമാനമുണ്ടായിരുന്നുള്ളു. ശ്രീ വിദ്യാധിരാജ സ്വാമികളെപ്പറ്റി കേട്ടിരുന്നു. ഏതു ഹിംസ്രജന്തുവും സ്വാമിയെകണ്ടാൽ "നടമടക്കു"മെന്ന് ശ്രീ തഹസീൽദാർ ഒന്നു പരീക്ഷിയ്ക്കാൻ തന്നെ ഉറച്ചു. സ്വാമികളെ അദ്ദേഹത്തിന്റെ തോട്ടുവയൽ ബംഗ്ലാവിലേക്ക് അത്താഴ ഭിക്ഷയ്ക്ക് ക്ഷണിച്ചു. തിരുവടികൾ ക്ഷണം സ്വീകരിച്ച് അവിടെ എത്തു

ന്നതിനു മുമ്പ് പടിപ്പുര അടച്ച് അദ്ദേഹത്തിനുണ്ടായിരുന്ന രണ്ട് ബുൾടെറിയർ വർഗ്ഗത്തിൽപ്പെട്ട പട്ടികളെ അഴിച്ചു വിട്ടിരുന്നു. പട്ടികളിൽ വച്ച് ഏറ്റവും ക്രൂരനും യജമാനനോടു പോലും ഇണങ്ങാത്തവനുമാണ്. ഒന്ന്. സ്വാമികൾ പടിപ്പുര തുറന്നു. പട്ടികൾ സിംഹങ്ങളെപ്പോലെ ചാടി വീണു. തിരുവടികൾ കൂട്ടാക്കാതെ അകത്തു പ്രവേശിച്ചു. പട്ടികൾ അദ്ദേഹത്തിന്റെ കാലുകളിൽ നക്കിത്തുടങ്ങി. പട്ടികൾ സ്വാമികളെ വിട്ടു മാറുകയില്ല. സ്വാമികളുടെ രണ്ടുവശത്തുമായി അവരും ഇരുപ്പുറപ്പിച്ചു. സ്വാമികൾ പോകുന്നതുവരെ രണ്ടും അകമ്പടി സേവിച്ചു"- അദ്ഭുത ബഹുമാനങ്ങളോടെ തഹസീൽദാർ സ്വാമിതൃപ്പാദങ്ങളിൽ വീണു. "സ്നേഹമാണഖിലസാരമൂഴിയിൽ" എന്ന തത്ത്വം പ്രായോഗികമാക്കി ലീലാലോലുപനായ ആ സ്നേഹസ്വരൂപൻ തന്റെ കാലം കഴിച്ചു.

ഒരിക്കൽ സ്വാമി തിരുവടികൾ തിരുവനന്തപുരത്തുള്ള ചെങ്കള്ളൂർ ക്ഷേത്രത്തിനു സമീപം ശ്രീ. കുമാരപിള്ള എന്ന മഹാനുഭാവന്റെ ഭവനത്തിൽ വിശ്രമിക്കുന്ന സമയം. വെയിലാറിയാൽ മാത്രം നടക്കാൻ പോകുന്ന തിരുവടികൾ സായന്തനസവാരി കഴിഞ്ഞു വരാൻ പതിവിലും വൈകി. സ്വാമികൾ വന്നപ്പോൾ ഗൃഹനാഥൻ ആഹാരം കഴിക്കാൻ തിരുവടികളെ വിളിച്ചു. രണ്ടു മൂന്ന് അതിഥികൾ കൂടെ വന്നിട്ടുണ്ട് അവർക്കു കൂടി ആഹാരം വേണമെന്ന് മുനീശ്വരൻ അറിയിച്ചു. അവരെക്കൂടി ക്ഷണിയ്ക്കാൻ ഗൃഹനായകൻ പറഞ്ഞപ്പോൾ ഭട്ടാരകേശൻ കൈഞൊടിച്ച് അവരെ അകത്തു വരുത്തി. അതിഥികളെ കണ്ട് വീട്ടുകാർ ഞെട്ടി അമ്പരന്നു. രണ്ടു കൂറ്റൻ നായ്ക്കൾ. ഒറ്റപ്പനമൂട്ടിൽ നിന്ന് കിട്ടിയ കൂട്ടുകാരായിരുന്നു അവർ. ശ്മശാനത്തിൽ നിന്നും ശവം ചികഞ്ഞെടുത്ത് തിന്ന് ജീവിച്ചുപോന്ന ആ ശ്വാനവീരന്മാർ ആകൃതിയിലും പ്രകൃതിയിലും ക്രൂരരും ഭീതിദരും ആയിരുന്നു. മനുഷ്യരെ ജീവനോടെ കിട്ടിയാലും വിടാത്തവരായിരുന്നു ആ ശവം തീനികൾ. സ്വാമികളെ വകവരുത്തുവാൻ ചാടിവീണ ആ നായ്ക്കൾക്ക് വാലും താഴ്ത്തി തിരുവടികളുടെ പിന്നാലെ വരേണ്ടി വന്നു. സ്വാമികൾ കൊടുത്ത ആഹാരവും കഴിച്ച് അനുവാദവും വാങ്ങി, ശാന്തരായി അവ തിരിച്ചുപോകുകയും ചെയ്തു.

"സ്വാമിതിരുവടികളുടെ ചരാചരരഞ്ജനം" എന്ന ഉപന്യാസത്തിൽ ശ്രീ. എം. പി. രാമൻ നായർ വിസ്തരിച്ചിട്ടുള്ള കാര്യങ്ങളാണ് ഞാനിവിടെ പറഞ്ഞിട്ടുള്ളത്.

അതു പോലെ കോടനാടു വനങ്ങളിൽ വച്ചു നടന്ന സംഭവം ആരെയും ഞെട്ടിപ്പിക്കുന്ന ഒന്നാണ്. പ്രഭാത സവാരിക്കു പോയ സ്വാമി തിരുവടികളെ അന്വേഷിച്ചിറങ്ങിയ പത്മനാഭപ്പണിക്കരും, കൂടെ ഉണ്ടായിരുന്ന പറവൂർക്കാരനും വനത്തിൽ കണ്ടകാഴ്ച ഭയാനകമായിരുന്നു. ഒരു പശുവിന്റെ നേർക്ക് ചാടിപിടിയ്ക്കുവാൻ ദംഷ്ട്രയും നഖങ്ങളുമായി ആഞ്ഞടുക്കുന്ന വ്യാഘ്രത്തിന് അഭിമുഖമായി സ്വാമികൾ നിന്നെന്തൊക്കെയോ പതുക്കെ പറയുന്നു. ഇത് കണ്ട പണിക്കരും കൂട്ടുകാരനും പ്രാണരക്ഷാർത്ഥം അടുത്ത് കണ്ട വൃക്ഷത്തിൽ ചാടിക്കയറി അവിടെയിരുന്നു വിറച്ചുകൊണ്ടിരുന്നു. സ്വാമികളുടെ വാക്കുകൾ കേട്ടു വ്യാഘ്രം അനുസരണയുള്ള ഒരു പട്ടിയെപ്പോലെ തേക്കിൻ തോട്ടത്തിനുള്ളിലേക്ക് തിരിച്ചുപോയി. അവിശ്വസിനീയവും അദ്ഭുതകരവും ഭയാനകവുമായ ഈ സംഭവം വിവരിച്ചിരിയ്ക്കുന്നത് ഫോറസ്റ്റ് ഡിപ്പാർട്ടുമെന്റിലെ തന്നെ ഉദ്യോഗസ്ഥനായിരുന്ന ശ്രീ. കെ. നാണുപിള്ള അവർകളാണ് “കോടനാട്ടു വനങ്ങളിൽ” എന്ന ലേഖനത്തിൽ അനുസ്മരിക്കുന്നു.

ശ്രീ. കുമ്പളത്തിന്റെ ആത്മസുഹൃത്തും, സന്തതസഹചാരിയും സ്വാമിതിരുവടികളെ കണ്ടതു മുതൽ സമാധി പര്യന്തം ആ ദർശന സുഖം അനുഭവിച്ച് തൃപ്പാദങ്ങളോടൊത്തു കഴിയാൻ സൗഭാഗ്യവും സിദ്ധിച്ച ശ്രീ. കടച്ചിക്കാട്ടു നാണുപിള്ള, “വിദ്യാധിരാജസ്മരണകൾ” എന്ന തന്റെ ഓർമ്മക്കുറിപ്പിൽ പന്മനയിൽ വച്ചുണ്ടായ ചില സംഭവങ്ങൾ വിവരിക്കുന്നതു ശ്രദ്ധിക്കുക. സ്വാമികൾ വിശ്രമിച്ചിരുന്ന പന്മനമനയിൽ, കാവിലും വായനശാലയിലും വച്ചുണ്ടായ സംഭവങ്ങളാണ് അദ്ദേഹം നിരത്തുന്നത്. അക്കാലത്ത് സ്വാമികളെ കാണുന്നതിനും; സംഭാഷണങ്ങൾ കേൾക്കുന്നതിനുമായി നിരവധി മഹാന്മാർ സദാ വന്നു കൊണ്ടിരുന്നു. നായർ സർവ്വീസ് സൊസൈറ്റിയുടെ അനിഷേധ്യ നേതാവായ ശ്രീ. എം. എൻ. നായർ, രാമചന്ദ്ര വിലാസം മഹാകാവ്യത്തിന്റെ കർത്താവായ അഴകത്ത് പത്മനാഭക്കുറുപ്പ്, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, മുൻഷി ശങ്കുപിള്ള സാർ, വരിക്കോലിൽ ഉണ്ണിത്താൻ, പൂത്തേഴത്ത് രാമൻ മേനവൻ, തുടങ്ങി പ്രസിദ്ധരായ പല പണ്ഡിതൻമാരും സ്വാമിസന്നിധിയിലെത്തി സംശയ നിവൃത്തി വരുത്തുന്ന സമയമായിരുന്നു. ആ സന്ദർഭങ്ങളിലുണ്ടായതും ശ്രീ. കടച്ചിക്കാടൻ നേരിട്ടു കണ്ടതുമായ ചില സംഭവങ്ങളാണ് ഇവിടെ നിരത്തുന്നത്. മനയിൽ കാവിലിരുന്ന് സ്വാമിതൃപ്പാദങ്ങൾ ഇവരോടൊക്കെ സംസാ

രിച്ചു കൊണ്ടിരുന്ന സമയത്ത് ഒരു വലിയ ചേര ഇഴഞ്ഞു വന്നതും കൂടിയിരുന്നവർ ഭയന്ന് മാറുന്നതും തിരുവടികൾ സംഭാഷണത്തിനിടയിൽ കണ്ടു. സ്വാമികൾ ഉടനെ തന്നെ ചേരയെ അരികത്തേക്കു വിളിച്ചു. അത് സാവധാനം ഇഴഞ്ഞ് സ്വാമികളുടെ അടുത്തെത്തിയപ്പോൾ, തിരുവടികൾ കിടന്ന കട്ടിലിനടിയിൽ കിടന്നു കൊള്ളാൻ ആജ്ഞാപിച്ചു. ഉടനെ തന്നെ ആ ജന്തു ചുരുണ്ടു കൂടി കട്ടിലിനടിയിൽ കിടന്നു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ സ്വാമികൾ അതിനോട് പോകാൻ പറഞ്ഞപ്പോൾ അത് സാവധാനം ഇഴഞ്ഞ് കാട്ടിലേക്ക് പോകുകയും ചെയ്തു. മനുഷ്യരെ ശല്യപ്പെടുത്തുന്ന ഒരു തരം കറുത്ത കട്ടുറുമ്പ് മനയിൽ കാവിൽ ധാരാളം ഉണ്ടായിരുന്നു. ഒരു ദിവസം ആളുകൾ നിന്ന സ്ഥലത്തേക്ക് ആ കറുത്ത ഉറുമ്പുകൾ കൂട്ടത്തോടെ വന്ന് അവരുടെ കാലിലേക്കും ദേഹത്തും കയറാൻ തുടങ്ങി. ആളുകൾ അസ്വസ്ഥതയോടെ ഒഴിഞ്ഞു മാറി. അവരുടെ പ്രയാസം മനസ്സിലാക്കിയ സ്വാമിതിരുവടികൾ, "അവർക്ക് എന്തിനാണ് ഉപദ്രവം ഉണ്ടാക്കുന്നത്, നിങ്ങൾ എന്റടുത്തേയ്ക്ക് വരുവിൻ" എന്നു പറഞ്ഞു. സ്വാമികൾ വിളിക്കാത്ത താമസം; അവ വരിവരിയായി വന്ന് സ്വാമികൾ ഇരിയ്ക്കുന്ന സ്ഥലത്ത് ചെന്ന് കൂട്ടമായി നിന്നു. ഏതാണ്ട് ഒരു സെന്റു സ്ഥലം ആ ജീവികളെ കൊണ്ടു നിറഞ്ഞു. കുറേ അരിവരുത്തി സ്വാമികൾ തന്നെ വിതറിക്കൊടുത്തു. "ഇത് തിന്നു കൊണ്ടു പൊയ്ക്കൊള്ളണം" എന്ന് അവിടുന്ന് വാത്സല്യത്തോടെ പറഞ്ഞു. അദ്ഭുതമെന്നു പറയട്ടെ, ആജ്ഞ കിട്ടാത്തതാമസം അവ വരിവരിയായി ഇഴഞ്ഞ് എങ്ങോട്ടോ പോയി. പിന്നീട് ആ എറുമ്പുകളുടെ ശല്യം മനയിൽക്കാവിൽ ഉണ്ടായിട്ടേ ഇല്ല. പിന്നീടൊരിക്കൽ അവിടെ വച്ചു തന്നെ ഒരു പത്തിയുള്ള ക്രൂരസർപ്പം കാവിൽ നിന്നും വെളിയിലിറങ്ങി വരുന്നത് കണ്ട് ആളുകൾ പേടിച്ചമ്പരന്നു. തൃപ്പാദങ്ങൾ ഉടനെ തന്നെ പാമ്പിനെ വിളിച്ചു. പാമ്പ് പത്തി താഴ്ത്തി സ്വാമിസമീപം വന്ന് ആജ്ഞ കാത്തു കിടന്നു. ഇവിടെ ഇരുന്നുകൊള്ളൂ എന്നു പറഞ്ഞ് ജീവകാരുണ്യവാനായ അവിടുന്ന് കട്ടിൽ ചൂണ്ടിക്കാണിച്ചു. സർപ്പം കട്ടിലിൽ കയറി ചുരുണ്ടു കിടന്നു. ഒന്നുരണ്ടുമണിക്കൂർ കൂടി കഴിഞ്ഞപ്പോൾ, സംഭാഷണമദ്ധ്യേ ചട്ടമ്പി സ്വാമികൾ പാമ്പിനോട് പറഞ്ഞു:- "എന്താണ്, പോകണമെങ്കിൽപ്പോകാം" - അനുമതി കിട്ടിയപ്പോൾ ജന്തു താഴെയിറങ്ങി സാവധാനം ഇഴഞ്ഞ് കാട്ടിനുള്ളിൽ മറഞ്ഞു. ശ്രീ. കടച്ചിക്കാടു നാണുപിള്ളയും മനയിൽക്കാവിൽ സ്വാമികളോടൊപ്പമുണ്ടായിരുന്നവരും നേരിട്ടു

കണ്ടകാഴ്ചകളാണ് മുകളിൽ വിവരിച്ചത്. വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ സമാധിക്കു ശേഷം ദീർഘകാലം ജീവിച്ചിരുന്ന ഒരു വ്യക്തിയാണ് ശ്രീ. കടച്ചിക്കാടൻ. ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ മരണശേഷമാണ് അദ്ദേഹം ദിവംഗതനായത്. ശ്രീ. കടച്ചിക്കാട്ടു നാണുപിള്ള അമ്മാവനിൽ നിന്നും മേർപ്പറഞ്ഞ കാര്യങ്ങൾ നേരിട്ടു പറഞ്ഞു കേൾക്കാനും ഈ ലേഖികയ്ക്ക് കഴിഞ്ഞുവെന്നത് മഹാഭാഗ്യമായി ഇത്തരുണത്തിൽ ഓർത്തുപോകുകയാണ്.

തിരുവനന്തപുരത്തു വച്ച് പട്ടികൾക്ക് സദ്യ കൊടുത്തതും, ഒ. എം. ചെറിയാന്റെ സാന്നിദ്ധ്യത്തിൽ ശംഖുമുഖം കടപ്പുറത്ത് വച്ച് കാക്കകളെ വിളിച്ചുകൂട്ടിയതുമെല്ലാം ആ സ്നേഹസ്വരൂപന്റെ ജീവകാരുണ്യഭാവത്തിന്റെ സിദ്ധികൊണ്ടും ശക്തികൊണ്ടും മാത്രം സിദ്ധിച്ച കാര്യങ്ങളാണ്.

ഭട്ടാരകമുനിയിൽ വിശ്വാസവും ആദരവും ഭക്തിയുമുള്ള അവിടുത്തെ വത്സലശിഷ്യൻ ശ്രീ. പി. ജി. നാരായണപിള്ള അദ്ദേഹത്തിന്റെ വീട്ടിൽ വച്ചുണ്ടായ ഒരു സംഭവം പറയുന്നത് ശ്രദ്ധിക്കുക:- സ്വാമിതിരുവടികൾ പെരുമ്പാവൂരിൽ താമസിക്കുന്ന കാലത്ത് ഒരു ദിവസം ശ്രീ. നാരായണപിള്ളയുടെ വീട്ടിൽ ചെന്നു. അവിടെ വച്ചുണ്ടായ സംഭവം സ്വാമിത്തിരുവടികളുടെ ജീവകാരുണ്യചിന്തയ്ക്ക് മകുടോദാഹരണമാണ്. പി. ജിയുടെ വീട്ടിലെത്തിയ സ്വാമികൾ അവിടെ മുറ്റത്തു കിടക്കുന്ന പശുക്കിടാവിനെ കണ്ടിട്ട് പി. ജിയുടെ അമ്മയോട് ഇങ്ങനെ പറഞ്ഞു:- "അമ്മേ എനിക്കിനി പാൽ കൊടുത്തയക്കണ്ടാ" എന്താണ് കാരണം എന്നാരാഞ്ഞപ്പോൾ - "കണ്ടില്ലേ, കുട്ടി അതിന്റെ അമ്മയുടെ പാൽ കുടിക്കാഞ്ഞ് വളരെ ക്ഷീണിച്ചിരിയ്ക്കുന്നു" എന്ന്. പിന്നെ കിടാവിനെ നല്ല പോലെ നോക്കി ക്ഷീണം മാറ്റിയതിനു ശേഷമേ തിരുവടികൾ പാൽ സ്വീകരിച്ചുള്ളു. ഭൂതദയയും, ജീവകാരുണ്യവും നിറഞ്ഞു നിന്ന ആ സ്നേഹസ്വരൂപന്റെ സ്നേഹഭാവം ഒന്നാലോചിച്ചു നോക്കുക!! കുടിയ്ക്കുന്ന പാലിന്റെ ഗുണഗണങ്ങളെക്കുറിച്ചല്ലാതെ, പശുക്കിടാവിന്റെ അവസ്ഥയെക്കുറിച്ച് പാൽ കുടിയ്ക്കുന്ന ആരെങ്കിലും ചിന്തിക്കാറുണ്ടോ!!

ശ്രീ. കൊറ്റിനാട്ടു നാരായണപിള്ള " ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ" - എന്ന മറ്റൊരു സ്മരണയിൽ പറയുന്നതും പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. 1096 കർക്കടകമാസത്തിൽ ചട്ടമ്പിസ്വാമികളുടെ ദ്വിതീയ ശിഷ്യൻ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികൾ സമാ

ധിയായി. ആ അവസരത്തിൽ സ്വാമിതൃപ്പാദങ്ങൾ ശ്രീ. ആണ്ടിപ്പിള്ള മജീസ്ട്രേറ്റിനോടൊപ്പം കണ്ടിയൂർ ക്ഷേത്രത്തിനു വടക്കുവശമുള്ള ഒരു വീട്ടിൽ താമസിക്കുകയായിരുന്നു. സ്വാമികളെ സമാധിവിവരം അറിയിക്കാൻ ശ്രീ. കൊറ്റിനാടൻ അവിടെ എത്തി. അപ്പോൾ അവിടെ പരദേശത്തു നിന്നും വന്ന ഒരു ഭാഗവതരുടെ പാട്ടുകച്ചേരിനടക്കുകയായിരുന്നു. സംഗീതമേളത്തിൽ മുഴുകിയിരുന്ന ചട്ടമ്പിസ്വാമികളെ കരുനാഗപ്പള്ളിയിൽ നിന്നും ഒരാൾ കാണാൻ വന്നിരിയ്ക്കുന്ന വിവരം അറിയിച്ചു. സ്വാമികൾ കൊറ്റിനാടിന്റെ അടുത്തു വന്ന് എന്താണ് വിശേഷം എന്ന് ചോദിച്ചപ്പോൾ നീലകണ്ഠതീർത്ഥപാദർക്ക് അസുഖം അല്പം കൂടുതലായിരിക്കുന്നു എന്ന് അറിയിച്ചു. ഇതു കേട്ട തിരുവടികൾ "കൂടുതൽ എന്നേയുള്ളു" എന്ന് അർത്ഥഗർഭമായി കൊറ്റിനാടിനോട് ചോദിച്ചിട്ട് മറ്റുള്ളവരോടായി ഇങ്ങനെ പറഞ്ഞു "നമുക്ക് ഈ മേളം തൽക്കാലം നിർത്താം എനിക്ക് മറ്റൊരു മേളത്തിൽ ചേരേണ്ടിയിരിക്കുന്നു" എന്നു പറഞ്ഞ് ആ ത്രികാലജ്ഞൻ പെട്ടെന്ന് യാത്രയായി. തെക്കേ റോഡിൽ ചെന്നപ്പോൾ കുതിരവണ്ടി കണ്ടു. അതിൽ കയറി പോകാമെന്ന് ശിഷ്യൻ പറഞ്ഞു. അതു കേട്ടമാത്രയിൽ ഈർഷ്യയോടും വേദനയോടും സ്വാമികൾ "ഈ ജന്തുവിനെ എന്തിനുപദ്രവിക്കുന്നു. നമുക്ക് നടന്നൂടാം" എന്ന് ഗൗരവപൂർവ്വം പറഞ്ഞു. കുതിരയെ അടിക്കുകയോ, മറ്റുതരത്തിൽ ഉപദ്രവിക്കുകയോ ചെയ്യുകയില്ലെന്നും; എത്രയും വേഗത്തിൽ ചെന്നു ചേരേണ്ടിയിരിക്കുന്നതു കൊണ്ട് ദയവായി, നിർബന്ധം പിടിക്കരുതെന്നും ഉള്ള ശിഷ്യന്മാരുടെ വിനയപൂർവ്വമായ അഭ്യർത്ഥന കേട്ട് ഭഗവാൻ കയറി. മനുഷ്യയത്നമായ വണ്ടിയിൽകയറിയാൽ കുഴപ്പമില്ലെന്നും; മിണ്ടാപ്രാണിയെ കൊണ്ട് ഭാരം വലിപ്പിക്കുന്നത് ശരിയല്ലെന്നും തിരുവടികൾ പറയുമായിരുന്നു.

## മലയാറ്റൂരിൽ വച്ച് പാമ്പിനെ മടക്കിയത്

ഈ സംഭവം നേരിട്ടു കണ്ട ശ്രീ. കരുമ്പുവിളാകം ഗോവിന്ദപിള്ള (റിട്ട. ഫിനാൻഷ്യൻ സെക്രട്ടറി) ഇപ്രകാരം പറയുന്നു.

"ഞാൻ ഒരിക്കൽ സ്വാമികൾ ഒന്നിച്ച് മലയാറ്റൂർ പോയിരുന്നു. അവിടെ ആറ്റു വക്കത്ത് ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പു കേട്ടു. ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്ക് ചാടിക്കളഞ്ഞു. അതിനെ പിന്തുടർന്നു വന്ന ഒരു ക്രൂര സർപ്പം പത്തിയും വിടർത്തി ക്രൂദ്ധിച്ചു നിൽക്കുന്നു. ആ ഭയങ്കരമായ കാഴ്ച

യാൽ ഞാൻ സംഭ്രാന്തനായി. അതു പോലെ ഭയം ഒരിക്കൽ പോലും എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തിനോടായി പറഞ്ഞു "ഛീ! അതിനെ തൊടരുത്, പോ" സ്വാമിയുടെ കാലടിയിൽ നിന്നു മൂന്നു ചുവട്ടടിയിൽ അധികം അകലെയല്ലാതെ ഫണം വിടർത്തി നിന്ന ആ ക്രൂര സർപ്പം , ഈ ആജ്ഞ കേൾക്കാത്ത താമസം പത്തിചുരുക്കി വന്ന വഴിയേ സാവധാനത്തിൽ ഇഴഞ്ഞുപോകുകയുണ്ടായി."

തീർത്ഥപാദപരമ്പരയിലെ ഒരു സജീവ പ്രവർത്തകനും സ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി എഴുമറ്റൂർ സ്ഥാപിച്ചിട്ടുള്ള ആശ്രമത്തോടു ഉറ്റ സമ്പർക്കമുള്ള മഹാത്മാവുമായ പരമാനന്ദ തീർത്ഥപാദസ്വാമികൾ, ചട്ടമ്പിസ്വാമികളുമായുണ്ടായിരുന്ന പരിചയത്തിലെ ചില സ്മരണകൾ, "വീണ്ടും കണ്ടപ്പോൾ" എന്ന ലേഖനത്തിൽ ആലേഖനം ചെയ്യുന്നു. അതിൽ തിരുവടികളുടെ ജീവകാരുണ്യത്തെ പ്രകീർത്തിക്കുന്ന പ്രസക്തഭാഗങ്ങളാണ് ഇവിടെ പ്രസ്താവിക്കുന്നത്. ഷഷ്ടിപൂർത്തി ആഘോഷങ്ങൾക്കുശേഷം ആറു കൊല്ലം കഴിഞ്ഞ്, തിരുവനന്തപുരത്തുള്ള ഒരു പേഷ്കാരുടെ ഭവനത്തിൽ സ്വാമിതൃപ്പാദങ്ങൾ വിശ്രമിക്കുമ്പോൾ ശ്രീപരമാനന്ദതീർത്ഥർ ഒരു ദിവസം അവിടെ എത്തി. സ്വാമിതിരുവടികൾ വാത്സല്യപൂർവ്വം പഴയ കാര്യങ്ങളെക്കുറിച്ച് സംസാരിക്കുകയും, കുടു കുടാ എന്നു കുടഞ്ഞിടുന്ന ചിരിയിൽ വ്യാപൃതനാകുകയും ചെയ്തു. അതിനിടയിൽ അവിടുന്ന് പരമാനന്ദനോട് ചോദിച്ചു "നമ്മുടെ പഴയ കൂട്ടുകാര് ഉറുമ്പിത്താന്മാരെല്ലാം ഇപ്പോൾ എങ്ങനെയിരിക്കുന്നു. അവരെല്ലാം ഇപ്പോൾ അവിടെത്തന്നെയുണ്ടോ? നമ്മുടെ ആഹാരത്തിന്റെ ഓഹരി പറ്റാൻ ആ കാപ്പിരിപ്പട്ടാളം ചുറ്റും വന്ന് അണിനിരക്കുമായിരുന്നു. അവിടെ വച്ച് എല്ലാത്തിനെയും ഞാൻ ഭംഗിയായി സൽക്കരിച്ചിട്ടുണ്ട്" - ചെറുപ്രാണികളായ ഉറുമ്പിനെക്കുറിച്ചുള്ള ഈ അന്വേഷണം സ്വാമിതിരുവടികളുടെ ജീവകാരുണ്യഭാവമല്ലാതെ മറ്റെന്താണ് വ്യക്തമാക്കുന്നത്. മനുഷ്യരെക്കുറിച്ച് അന്വേഷിക്കുന്നതിലും കാര്യമായി താല്പര്യത്തോടും സ്നേഹത്തോടും കൂടിയുള്ള ആ സ്നേഹസ്വരൂപന്റെ സ്നേഹാന്വേഷണം ആരുടെ ഹൃദയത്തെയാണ് അലിയിക്കാത്തത്; അതും നീണ്ട ആറു വർഷങ്ങൾക്കുശേഷം. സ്വാമിതിരുവടികൾ എഴുമറ്റൂർ താമസിച്ചിരുന്ന കാലത്ത് പല ജാതിയിൽപ്പെട്ട ഉറുമ്പുകൾ അവിടുത്തെ ആഹാരസമയത്ത് കൂട്ടം കൂട്ടമായി വന്ന് ചുറ്റും കൂടാറുള്ളതും ആ സ്നേഹധനൻ ആഹാരത്തിന്റെ ഓഹരി കൊടുത്ത് അവയെ എല്ലാം തൃപ്തിപ്പെടുത്തി

അയയ്ക്കുന്നതും മറ്റുമായ രംഗങ്ങളെല്ലാം നേരത്തേ കണ്ടിട്ടുള്ള പരമാനന്ദതീർത്ഥപാദർക്ക് ഈ അന്വേഷണം ഒരു പുതുമയായി തോന്നിയില്ല. ഈ ഉറുമ്പുകളുടെ ചരിത്രത്തെത്തുടർന്ന്, അഹിംസാസിദ്ധാന്തത്തെ പുരസ്കരിച്ച് സ്വാമി തിരുവടികൾ വിനോദപ്രദവും വിജ്ഞാനപ്രധാനവുമായ ഒരൊന്നാന്തരം പ്രസംഗം നടത്തി അവരെ എല്ലാം ഉദ്ബുദ്ധരാക്കി. ആ സ്നേഹസ്വരൂപന്റെ വാക്കുകൾ അവരുടെ കാതും കരളും ഒരു പോലെകുളിർപ്പിച്ചു.

ശ്രീ. വി. ജി. കൊച്ചുകൃഷ്ണൻ ആശാൻ ശ്രീ വിദ്യാധിരാജ സ്വാമികളോടും നാരായണഗുരുസ്വാമികളോടും സമ്പർക്കം പുലർത്താൻ ഭാഗ്യം കിട്ടിയ ഒരു മഹാനുഭാവനാണ്. ആ യതീന്ദ്രന്മാരുടെ സ്നേഹവാത്സല്യാദികൾക്ക് പാത്രീഭൂതനാകാൻ കഴിഞ്ഞ അദ്ദേഹത്തിന്റെ അനുഭവകഥകളാണ് ചുവടെ കുറിക്കുന്നത്. സ്വാമിതിരുവടികളുടെ ജീവകാരുണ്യത്തെ ഉയർത്തിക്കാണിയ്ക്കുന്ന വകയാണിവ. മനസ്സു ക്ഷോഭിക്കാതെ ശാന്തമായി ഉപദേശം ചെയ്യാൻ കഴിവുള്ള ഒരു സിദ്ധനായിരുന്നു ചട്ടമ്പിസ്വാമികൾ. ഈ സാരോപദേശം മനുഷ്യർക്കുമാത്രമല്ല ജന്തുക്കൾക്കും അദ്ദേഹം നൽകിവന്നു. കടിപിടികൂടിയ പട്ടികളേയും, ഉടുപ്പുകൾ കരണ്ടു തിന്ന എലികളെയും അവരുടെ ആക്രമണങ്ങളിൽ നിന്നും സ്വയം വ്യതിചലിപ്പിച്ച് നല്ല മാർഗ്ഗത്തിലേക്ക് നയിച്ച സംഭവങ്ങളാണ് ശ്രീ. കൊച്ചുകൃഷ്ണൻ ആശാൻ വിവരിക്കുന്നത്. തിരുവനന്തപുരത്ത് തൈക്കാട് 'പുളിയടിവിളാകം' എന്ന വീട്ടിൽ പത്മനാഭൻ വൈദ്യർ എന്നൊരാൾ ഉണ്ടായിരുന്നു. അദ്ദേഹം സംഗീതവിദഗ്ധനായിരുന്നു. വീണയിലും, ഫിഡിലിലും, കീർത്തനങ്ങൾ വായിക്കുവാൻ ഇദ്ദേഹത്തിന് അദ്ഭുതകരമായ കഴിവുണ്ടായിരുന്നു. സംഗീതകലയിൽ അനിതരസാധാരണമായ ജ്ഞാനവും അതിരറ്റ പാടവവും ഉള്ള ചട്ടമ്പിസ്വാമികൾ കൂടെക്കൂടെ പുളിയടിവിളാകത്തു വരുമായിരുന്നു സ്വാമികൾ പാടുന്ന ഭക്തിരസപ്രധാനമായ കീർത്തനങ്ങൾ വൈദ്യൻ വീണയിലും ഫിഡിലിലും അതിമനോഹരമായി വായിക്കും. സ്വാമിതിരുവടികളും ഭക്തനും മതിമറന്ന് സംഗീതരസത്തിൽ ആറാടും ആനന്ദിയ്ക്കും. ഇവിടെ വച്ചാണ് ശ്രീ. കൊച്ചുകൃഷ്ണൻ ആശാൻ സ്വാമികളെ പരിചയപ്പെടുന്നത്. ഒരിക്കൽ സ്വാമിതിരുവടികൾ വന്നപ്പോൾ കൂടെ കുറച്ചു പട്ടികളും ഉണ്ടായിരുന്നു. തിരുവടികളെ പൂജിച്ച് ഇരുത്തിയപ്പോൾ പട്ടികളും തിരുമുമ്പിൽ വന്നു നിന്നു. ഇരിക്കാൻ സ്വാമി കൽപ്പിച്ചപ്പോൾ കൈരണ്ടും മുന്നോട്ടുനീട്ടി കുത്തി കാലുരണ്ടും മടക്കി പട്ടി

കൾ സ്വാമികളുടെ സമീപം ഇരുന്നു. പത്തു പന്ത്രണ്ട് പട്ടികൾ ഉണ്ടായിരുന്നിട്ടും പരസ്പരം മുറുമുറുക്കുകയോ കലഹിക്കുകയോ ചെയ്യാതെ ശാന്തരായി ഐക്യമായി ഇരുന്നു. പത്മനാഭൻ വൈദ്യനും ലേഖകനും മറ്റുള്ളവരും ഈ കാഴ്ചകണ്ട് അദ്ഭുതപരതന്ത്രരായി. ജാതിക്കു ജാതി ഒരിക്കലും ചേരാത്ത തമ്മിൽ കടിപിടി കൂടുന്ന ഈ ജന്തുക്കളുടെ പരസ്പരമൈത്രിയും സമാധാനവും കണ്ട് അതിശയത്തോടുകൂടി വൈദ്യൻ സ്വാമികളോട് ഇതെങ്ങനെയെന്നാരാഞ്ഞു. വൈദ്യന് സ്വാമികളോടുള്ള ഭക്തിവിശ്വാസങ്ങൾ ശതഗുണീഭവിച്ചു. തേങ്ങാപ്പുര മുടുക്കിൽ കലഹിച്ചും കുരച്ചും നിന്ന ഇവരെ കടികൂടാതെ എന്റെ കൂടെ പോരുവിൻ എന്നു പറഞ്ഞപ്പോൾ സമ്മതഭാവത്തിൽ വന്നവരാണിവർ. നാമെല്ലാം കർമ്മകാണ്ഡികളല്ലേ? തേങ്ങാപ്പുരമുടുക്കിൽ നിന്നും ഇതു വരെ നടന്നില്ലേ, വിശക്കുന്നുണ്ടാകും. വല്ലതും കൊടുക്കണം. അവ തിരിച്ചു പൊയ്ക്കൊള്ളും. ജന്തുകാരുണ്യവാനായ സ്വാമിതിരുവടികളുടെ വാക്കുകൾ മനസ്സിലാക്കി തലതാഴ്ത്തി നിന്ന പട്ടികൾ ഞരങ്ങി സമ്മതഭാവം അറിയിച്ചു. വൈദ്യൻ അടുത്തുള്ള കടയിൽ നിന്നും അപ്പം വാങ്ങി കൊണ്ടു വന്നു സ്വാമികളുടെ മുൻപിൽ വച്ചു. തിരുവടികൾ പട്ടികളെവിളിച്ച് അപ്പം ഓരോന്നിനും കൊടുത്തു. അവ അതു ഭക്ഷിച്ച് തൃപ്തരായി അനുവാദപ്രകാരം സ്ഥലം വിടുകയും ചെയ്തു. പിന്നീട് ഒരിക്കൽ തിരുവടികൾ വൈദ്യരുടെ ഷിഡിൽ വായനയിൽ മുഴുകി രസിച്ചിരിക്കുന്ന സമയം, വൈദ്യൻ ഒരു പരാതി സ്വാമികളോട് പറഞ്ഞു. "ഇന്നലെ രാത്രിയിൽ എന്നെ ഒരു ശത്രു ശല്യം ചെയ്തു. വൈദ്യന്റെ ഒരു പുത്തൻ ഷർട്ട് എലികടിച്ച് വെട്ടിനുറുക്കി വച്ചിരിക്കുന്നു. സ്വാമികൾ ഇതിനൊരു പരിഹാരം പറയണം. വൈദ്യരുടെ പരാതി കേട്ടു ചട്ടമ്പിസ്വാമികൾ ചിരിച്ചുകൊണ്ടു പറഞ്ഞു - "നാമെല്ലാം കർമ്മികളാണ്. അവരവരുടെ കർമ്മങ്ങൾ ചെയ്തു തീർക്കേണ്ട ചുമതല അവരവർക്കുണ്ട്. സത്തുക്കളുടെ കർമ്മം എല്ലാവർക്കും തൃപ്തികരമായും പരോപകാരപ്രദമായും അസത്തുക്കളുടെ കർമ്മം അതൃപ്തികരമായും പരോപദ്രവമായും ഇരിക്കും. എന്നത് സാധാരണ ജീവിതത്തിൽ ജീവികൾക്കുള്ളതാണ്". ആട്ടെ "ഒരു നുള്ളു നെല്ലും ഒരു പച്ചീർക്കിലും കൊണ്ടു വരിക," എന്ന് തിരുവടികൾ കല്പിച്ചു. സ്വാമികൾ നെല്ലെടുത്ത് ഷർട്ടിന്റെ പുറത്ത് നിക്ഷേപിച്ചു. പച്ചീർക്കിൽ കൈയിലെടുത്ത് ധ്യാനനിമഗ്നനായി അല്പനേരം ഇരുന്നു. അപ്പോഴേക്കും ഏഴെലികൾ തിരുമുമ്പിൽ വന്ന് രണ്ടുകാലും ഊന്നി തൊഴുകൈയോടെ കൂനിപ്പിടിച്ചിരുന്നു. ധ്യാനാവസാനത്തിൽ തിരുവടികൾ ഒരു പുഞ്ചിരിയോടെ

ഇങ്ങനെ കൽപ്പിച്ചു. "കഴിഞ്ഞ രാത്രി വൈദ്യന്റെ ഷർട്ട് കരണ്ടിക്കി ഴിച്ച് വെട്ടിക്കഷണിച്ച് ശല്യം ചെയ്തത് നിങ്ങളിൽ ആരാണ്? മാറി നിൽക്കട്ടെ". ഇത് കേട്ട് ഒരെലി കിടുകിടാ വിറച്ചു കൊണ്ട് കൂട്ടത്തിൽ നിന്നും മാറി തിരുമുമ്പിൽ നിന്നു. മേലാൽ ഇങ്ങനെയുള്ള ശല്യങ്ങൾ ഒന്നും ചെയ്യരുത് എന്ന് ശാസിച്ചുകൊണ്ട് ഈർക്കിലിന്റെ അഗ്രത്താൽ എലിയുടെ പുറത്ത് ഒന്ന് കൊട്ടി. എലിയുടെ കിടുകിടുപ്പ് ഉടൻ മാറി. നിങ്ങൾ ഈ നെല്ലിൽ ഓരോന്നെടുത്തു കൊണ്ടു പൊയ്ക്കൊള്ളുക എന്നു കല്പിച്ചു. കല്പനപ്രകാരം കൃത്യം നിർവ്വഹിച്ചുകഴിഞ്ഞപ്പോൾ എലികൾ അവിടെ നിന്നും പോകുകയും ചെയ്തു. സർവ്വചരാചരങ്ങ ളിലും തന്നെത്തന്നെയാണ് ദർശിച്ചിരുന്നത് എന്നുള്ളതിനു മതിയായ തെളിവുകളാണ് സ്വാമിതിരുവടികൾക്ക് ഈ ജന്തുക്കളോടുണ്ടായിരുന്ന മമതാബന്ധം എന്നതിന് ഒരു സംശയവും ഇല്ല.

'ചില പൂർവ്വസ്മരണകൾ' എന്ന ലേഖനത്തിൽ വെണ്മണി എം. കെ. നാരായണപിള്ള, സ്വാമികളുടെ പ്രതിഭാശാലിത്വത്തെക്കുറിച്ചും പാണ്ഡിത്യത്തെക്കുറിച്ചും സകലകലാവല്ലഭത്തെപ്പറ്റിയും അനുസ്മരി ക്കുന്നു. സകല ജീവജാലങ്ങളെയും ഒരുപോലെ സ്നേഹിച്ച അവിടു ന്ന്! ഒരു ദിവസം ശ്രീ. നാരായണപിള്ളയേയും കൂട്ടി. പറമ്പിൽ കാട്ടെ റുമ്പുകളുടെ സങ്കേതത്തിൽ എത്തി. സ്വാമികൾ കൊണ്ടു പോയ ചക്ക ക്കുരു ഉപ്പേരി പൊടിച്ച് ഉറുമ്പുകളുടെ ഇടയിൽ വിതറി. ഉറുമ്പുകൾ ഓരോ പൊടിയും എടുത്ത് മാളത്തിലേക്ക് കൊണ്ടു പോയശേഷം കൂട്ടം കൂട്ടമായി വന്ന് തിരുവടികളുടെ ശരീരത്തെ പൊതിഞ്ഞുതുട ങ്ങി. അപ്പോൾ വാത്സല്യത്തോടെ സ്വാമികൾ പറഞ്ഞു "ഇത്രയും മതി നന്ദിയും സ്നേഹവും കാട്ടിയത്. കൊച്ചുകഴുവേറികളെ നിങ്ങളുടെ സങ്കേതത്തിലേക്ക് തിരിച്ചു പോകുവിൻ" - സ്വാമി കൊടുക്കുന്ന കല്പന അനുസരിച്ച് അവയെല്ലാം മാളത്തിലേക്ക് തിരിച്ചുപോകും. മറ്റുചില ദിവസങ്ങളിൽ പാറ്റകളുടെ പാർപ്പിടത്തിലേക്ക് പോകും. പട്ടികളോടും പാമ്പുകളോടും എന്നു വേണ്ട സകലജീവജാലങ്ങളോടും ആ സ്നേഹ സ്വരൂപൻ ഇങ്ങനെ ഇടപഴകും. അവയെല്ലാം സ്നേഹത്തിന്റെ ശക്തി യാൽ അവിടുത്തെ ആജ്ഞാനുവർത്തികളായിത്തീരുകയും ചെയ്യും. തൃപ്പാദങ്ങളുടെ ഭാഷ സ്നേഹമായിരുന്നു. എല്ലാ ജീവികളെയും ഒരു പോലെ സ്നേഹിക്കാനുള്ള വിശാല ഹൃദയവും ആത്മബോധവും ഭട്ടാ രകമുനിയ്ക്ക് ഉണ്ടായിരുന്നു എന്നതാണ് ഈ സംഭവങ്ങളെല്ലാം തന്നെ വെളിപ്പെടുത്തുന്നത്.

ഒരിക്കൽ സ്വാമിതിരുവടികൾ പടിഞ്ഞാറേ കൊല്ലത്തുള്ള കോട്ടൂർ പത്മനാഭപിള്ളയുടെ വീട്ടിലേക്ക് പോകുകയായിരുന്നു. ഒ.എൻ. കൃഷ്ണക്കുറുപ്പു വൈദ്യൻ, രാമൻ മേനവൻ, ലേഖകൻ, തുടങ്ങി പലരും കൂടെ ഉണ്ടായിരുന്നു. കൊല്ലത്തെ രാമേശ്വരം ക്ഷേത്രത്തിന്റെ ഇടുങ്ങിയ വഴിയിൽ ഒരു പാമ്പ് കിടക്കുന്നു. മുൻപിൽ റാന്തലുമായി നടന്നയാൾ പരിഭ്രമിച്ച് പിന്നോക്കം പോയി. മറ്റുള്ളവർ പിറകിൽ നിന്നും നോക്കിയപ്പോൾ ഒരു മൂർഖൻ പാമ്പ് വഴിനടുവിൽ. പത്തിവിരിച്ചിട്ടും ഉണ്ട്. അവരും പിന്നിലേക്കോടി. മാറിപ്പോകണ്ടാ എന്ന് അവരോടെല്ലാം പറഞ്ഞു കൊണ്ട് സ്വാമികൾ മുന്നോട് ചെന്ന് പാമ്പിന്റെ പത്തിയിൽ തലോടി കൊണ്ടു പറഞ്ഞു :- "എടാ കൊച്ചു കഴുവേറി, നീ ഈ വഴി നടുവിൽ ഇങ്ങനെ കിടന്നാൽ ആരെങ്കിലും നിന്റെ കഥ കഴിച്ചേയ്ക്കും. മണ്ടാ, നീ ഇഴഞ്ഞ് ആ കശാലയ്ക്ക് അപ്പുറത്തേക്ക് പോയി, അതാ ആ കാണുന്ന മരത്തിന്റെ പോട്ടിൽ കയറി ഇരുന്നോ. ആരെയും ഉപദ്രവിക്കരുത്" - ഭട്ടപാദേശന്റെ വാത്സല്യപൂർവമായ ഉപദേശം സ്വീകരിച്ച് ആ അഹിവരൻ പത്തി താഴ്ത്തി മരപ്പൊത്തിലേക്ക് ഇഴഞ്ഞുപോയി. അവരെല്ലാം സ്വാമിയോടൊപ്പം കോട്ടൂർ ഭവനത്തിലേക്കു പോകുകയും ചെയ്തു. സ്വാമിതിരുവടികളുടെ ജീവകാരുണ്യഭാവം പ്രാവർത്തികമായി അനുഭവിച്ച ദൃക്സാക്ഷികൾ തന്നെ വിവരിച്ച സംഭവങ്ങളാണ് ഇവയൊക്കെയും.

മലയാളരാജ്യം ചീഫ് എഡിറ്റർ കെ. ഗോപാലപിള്ള "എന്റെ ഉപലബ്ധി" എന്ന ലേഖനത്തിൽ ഇങ്ങനെ അനുസ്മരിക്കുന്നു :- സ്വാമിതൃപ്പാദങ്ങളുടെ മഹത്വത്തെക്കുറിച്ചും ജീവകാരുണ്യസ്വഭാവത്തെക്കുറിച്ചും എല്ലാം ശ്രീ ഗോപാലപിള്ളയ്ക്ക് അറിവുകിട്ടുന്നത് അദ്ദേഹത്തിന്റെ ഗുരുനാഥനായ പരമേശ്വരൻ പിള്ള സാറിൽ നിന്നുമാണ്. ശ്രീ ഗോപാലപിള്ള ആന്ന് തിരുവനന്തപുരത്ത് കോളേജിൽ പഠിക്കുകയായിരുന്നു. നന്ത്യാരുവീട്ടിൽ പരമേശ്വരൻ പിള്ള മർമജ്ഞനായ ഒരു വിമർശകനായിരുന്നു. അന്യൂനങ്ങളെന്ന് വിശ്വസിക്കപ്പെടുന്ന ഭഗവദ്ഗീതാതത്ത്വങ്ങളെപ്പോലും നിരൂപണം ചെയ്യാൻ ധൈര്യവും ശക്തിയും ഉള്ള ഒരാളായിരുന്നു അദ്ദേഹം. ആരെയും വകവയ്ക്കാത്ത, പെട്ടെന്ന് അങ്ങോട്ട് അംഗീകരിക്കുകയും ബഹുമാനിക്കുയും ചെയ്യാത്ത ഒരു പ്രത്യേക സ്വഭാവക്കാരനായിരുന്നു നന്ത്യാരുവീട്ടിൽ പരമേശ്വരൻ പിള്ള - എന്നാൽ പരമേശ്വരൻ പിള്ളക്ക് ചട്ടമ്പിസ്വാമികളോടുള്ള ബഹുമാനവും ഭക്തിയും വിശ്വാസവും തർക്കമറ്റതും അളവറ്റതും ആയിരുന്നു. ഒരു വണ്ടിക്കാരൻ കാളയെ അടിച്ചപ്പോൾ അടുത്തുകൂടെ പോയ സ്വാമി

കൾ അറിയാതെ, തന്റെ തുട തടവിപ്പോയ സംഭവം ശ്രീ. പരമേശ്വരൻ പിള്ള പറഞ്ഞുകേട്ടിട്ടുണ്ട്. ഏതു ജീവജാലത്തിനുമുണ്ടാകുന്ന സുഖ ദുഃഖങ്ങളും സ്വന്തം അനുഭവമായി മാറത്തക്കവണ്ണമുള്ള "സർവ്വഭൂതാ ത്മത്വം" തിരുവടികൾക്കുണ്ടായിരുന്നു. ശ്രീ ചട്ടമ്പിസ്വാമികൾ ബുദ്ധി കൊണ്ട്, ബുദ്ധിമണ്ഡലപരിമിതികളെയും കടന്നുവർത്തിച്ചിരുന്ന സർവ്വ ജ്ഞനായിരുന്നു. അതു കൊണ്ടാണ് ആ സ്നേഹസ്വരൂപനിൽ ജീവ കാരുണ്യം തിളങ്ങി വിളങ്ങി നിൽക്കുന്നത്.

"വ്യാസനും ശങ്കരനും അഥവാ മൂലവും ഭാഷ്യവും" എന്ന ലേഖ നത്തിൽ ശ്രീ ബോധേശ്വരൻ :- "ആത്മാരാമനായ സ്വാമികൾ ജീവാ നുകമ്പയുടെ ഒരവതാരമാണെന്ന് കേട്ടിട്ടുണ്ട്. എനിക്ക് നേരിട്ടനുഭവ മുള്ള ഒരു സംഭവം ഇവിടെ കുറിച്ചുകൊള്ളുന്നു. കരുനാഗപ്പള്ളിയിൽ താഴത്തോട്ടത്തു കുടുംബത്തിലെ ഒരു മുറിയിൽ ഒരു ചെറിയ സോഫ യിൽ തിരുവടികൾ വിശ്രമിക്കുകയായിരുന്നു. സ്വാമികൾ ഉറക്കമാ ണെന്നു ഞാൻ വിചാരിച്ചു. സ്വാമിയുടെ തലയ്ക്കുമുകളിൽ കഴുക്കോ ലിൽ വലകെട്ടാൻ ഒരു ചിലന്തിചാടുന്നുണ്ടായിരുന്നു. വലകൾ ചില തൊക്കെ അവിടെ കാണുന്നുമുണ്ട്. നിശ്ശബ്ദമായി ശ്വാസം അടക്കി ക്കൊണ്ട് കയ്യിലിരുന്ന വീശറിയുമായി ഞാൻ ശുദ്ധീകരണ പ്രക്രിയയ്ക്ക് തുടങ്ങി. അപ്പോൾ കാണാം കണ്ണു തുറന്ന് താടിയും തടവിക്കൊണ്ട് "നില്ല് - നില്ല് - അല്ലെ! ഇതെന്തൊരക്രമമാണ് - ഇവിടെ വന്നിട്ട് എത്ര ദിവസമായി" ഉത്തരം പറയിക്കാൻ എന്റെ മുഖത്തേക്ക് ദൃഷ്ടികളുറപ്പി ച്ചു. വീണ്ടും സ്വാമിതിരുവടികൾ "എത്ര ദിവസമായി ഇവിടെ വന്നിട്ട്" എന്നാവർത്തിച്ചു. "അല്പദിവസങ്ങളെ അയൊള്ളു" എന്ന് ഞാൻ വിനീ തമായിപ്പറഞ്ഞു. "എന്നിട്ട് ഇവരെ ഇറക്കി കളയാമെന്നു വിചാരിച്ചോ? കുഞ്ഞുകുട്ടിപരാധീനങ്ങളോടു കൂടി എത്രയോകാലമായി ഇവിടെ താമ സിക്കുന്നവരെ നശിപ്പിക്കാമെന്നും കുടിയിറക്കാമെന്നും കരുതിയോ? അക്രമം. കൈബലമുള്ളവർക്ക് എന്തുമാകാമെന്ന് അല്ലേ?" ഞാൻ സ്തബ്ധനായി നിന്നുപോയി. അഹിംസാവാദത്തിന്റെ അതിരുകടന്ന ഈ നില അത്യാവശ്യത്തിന് കുറച്ചൊക്കെ കൊള്ളാമെന്നുള്ള എന്റെ തത്ത്വജ്ഞാനവുമായി തികച്ചും ഭിന്നമാണെന്ന് എനിക്ക് ബോധ്യം വന്നു". ഇങ്ങനെ ചിന്തിച്ച് നിശ്ചലനായി നിന്ന ബോധേശ്വരന്റെ കാതു കളിൽ സ്വാമിതിരുവടികളുടെ വാക്കുകൾ മുഴങ്ങി - "നാമൊന്നിനേയും ഉപദ്രവിക്കേണ്ട - അതിനൊന്നിനും നമുക്കവകാശമില്ല". എന്ന ആർഷ മൂലമന്ത്രത്തോടു കൂടി ആ രംഗം അവസാനിക്കുകയും ചെയ്തു.

സ്വാമിതിരുവടികൾ മാവേലിക്കരയുള്ള ഒരു ഭക്തന്റെ വീട്ടിൽ വിശ്രമിക്കുന്ന സമയം ആ വീട്ടുകാർ ഉറുമ്പുകളുടെ ശല്യം സഹിക്കവയ്യാതെ അവയെ തീയിടാൻ തീരുമാനിച്ചു. വിവരമറിഞ്ഞ ആ ജീവകാരുണികൻ വീട്ടുകാരെ വിലക്കി കുറേ അരിപ്പൊടി വരുത്തി കയ്യിൽ വച്ചുകൊണ്ട് "ഉണ്ണികളെ ഈ വീട്ടുകാർ നിങ്ങളെ നശിപ്പിക്കാൻ പോകുകയാണ്. ഈ അരിപ്പൊടിയും തിന്നുകൊണ്ട് വേഗത്തിൽ സ്ഥലം വിട്ടു പൊയ്ക്കൊള്ളിൻ" എന്നു പറഞ്ഞു. തൽക്ഷണം ആ ഉറുമ്പുകൾ അരിപ്പൊടിയും എടുത്തു കൊണ്ട് സ്ഥലം വിടുകയും ചെയ്തു. വേറൊരിക്കൽ മേല്പറഞ്ഞ വീട്ടുകാർ തന്നെ എലികളുടെ ശല്യം സഹിക്കാവയ്യാതെ ഒരു പൂച്ചയെ വളർത്തി. ഒരു ദിവസം വീട്ടുടമസ്ഥൻ ക്ഷേത്രത്തിൽ നിവേദിച്ച അപ്പവും കൊണ്ട് വീട്ടിലെത്തിയപ്പോൾ ചട്ടമ്പിസ്വാമികൾ ആ അപ്പം ചെറിയ കഷണങ്ങളായി മുറിച്ചു കയ്യിലെടുത്തുകൊണ്ട് എലികളെ വരുത്തി അവർക്കിട്ടു കൊടുത്തു. "ഇതു തിന്നുകൊണ്ട് എവിടെയെങ്കിലും പോയി രക്ഷപ്പെടുക, നിങ്ങളെ കൊല്ലാൻ ഇവിടെ ഒരു പൂച്ചയെ വളർത്തുന്നുണ്ട്" എന്നു പറഞ്ഞു. പെട്ടെന്ന് ചുണ്ടെലികൾ ശബ്ദിച്ചുകൊണ്ട് സ്വാമികളുടെ സമീപം എത്തി അപ്പക്കഷണങ്ങളെയും സ്വീകരിച്ചുകൊണ്ട് എവിടെയോ പോയി മറഞ്ഞു.

സംസ്കൃതപണ്ഡിതനും, അദ്ധ്യാപകനും ചട്ടമ്പിസ്വാമിഭക്തനുമായിരുന്ന തലവടി എ. കൃഷ്ണപിള്ള ശാസ്ത്രികളുടെ വീട്ടിൽ വച്ചുണ്ടായ സംഭവം പ്രസ്താവയോഗ്യമാണ്. അദ്ദേഹത്തിന്റെ അനുഭവം അദ്ദേഹം തന്നെ പറഞ്ഞിട്ടുള്ളതാണ്. ശാസ്ത്രികളുടെ താമസസ്ഥലത്തേക്ക് സ്വാമിതിരുവടികളെ എന്നും ശാസ്ത്രികൾ ക്ഷണിക്കുമായിരുന്നു. വരാമെന്നു പറഞ്ഞതല്ലാതെ വന്നു കണ്ടില്ല. ഒരു ദിവസം അദ്ദേഹം സ്കൂളിൽ നിന്ന് വന്നിട്ട് ഊണുകഴിക്കുന്ന സമയം. ഇന്നു തന്നെ സ്വാമിതിരുവടികളെ കാണണം, കൂട്ടിക്കൊണ്ടു വരണം എന്നും ചിന്തിച്ചുകൊണ്ട് അദ്ദേഹം ആഹാരം കഴിച്ചുകൊണ്ടിരുന്നപ്പോൾ വീരൻ എന്നു വിളിയ്ക്കുന്ന, ശാസ്ത്രികളുടെ പട്ടി അതിഗംഭീരമായി ഗർജ്ജിച്ചുകൊണ്ട് ആരുടെ നേർക്കോ പായുന്ന ശബ്ദം കേട്ടു. അപരിചിതരെ കണ്ടാൽ ചാടികഴുത്തിനുപിടിച്ച് മുറുക്കിയിട്ട് ആക്രമിക്കുന്നതാണ് അവന്റെ സ്വഭാവവും രീതിയും - കടുവാപട്ടി എന്ന അപരനാമധേയത്താൽ വീരൻ പ്രസിദ്ധനായിരുന്നു. ആരാണ് എന്നറിയാൻ ശാസ്ത്രികൾ വെപ്രാളപ്പെട്ട് വെളിയിലേക്കു വന്നു. അവിടെ കണ്ട കാഴ്ച അവിശ്വസിനീയം തന്നെ. ശാസ്ത്രികൾക്ക് തന്റെ കണ്ണുകളെ വിശ്വസിക്കു

വാൻ വയ്യാത്ത അവസ്ഥ. തിരുവടികൾ മന്ദം മന്ദം നടന്നു വരുന്നു. സ്വാമിതിരുവടികളുടെ തൃപ്പാദങ്ങളിൽ നമസ്കരിച്ചുകൊണ്ട് ആ ഗംഭീര ശ്വാനൻ തിരുവടികളെ തൊട്ടുരുമി നക്കി നിൽക്കുന്ന കാഴ്ചയാണ് ശാസ്ത്രികൾ കണ്ടത്. ചട്ടമ്പിസ്വാമികളാകട്ടെ ആ പട്ടിയെ ശരീരത്തോട് ചേർത്ത് പിടിച്ച് തലോടുന്നു. ഈ സംഭവം കണ്ട് രോമാഞ്ചകഞ്ചു കിതഗാത്രനായി ശാസ്ത്രികളും അതുപോലെ തന്നെ ദണ്ഡനമസ്കാരം ചെയ്തു. ആ യോഗീശ്വരന്റെ വശീകരണ വിദ്യക്ക് വശ്യനാകാത്ത ഒരു ജീവിയും ഈ വിശ്വത്തിലുണ്ടായിരിക്കുകയില്ലെന്ന് ആ ശാസ്ത്രികൾക്ക് അന്ന് ബോധ്യമാകുകയും ചെയ്തു. പിന്നീട് സ്വാമിതിരുവടികൾ ശാസ്ത്രികൾക്കയച്ചിട്ടുള്ള കത്തുകളിലെല്ലാം ഈ വീരനെക്കുറിച്ച് സ്നേഹാന്വേഷണം നടത്തുകയും ചെയ്തിട്ടുണ്ട്.

സ്വാമികളുടെ സിദ്ധികളെ വിലയിരുത്തുവാനോ മറ്റുള്ളവരെ ബോധ്യപ്പെടുത്താനോ അല്ല ഞാൻ ഈ സംഭവങ്ങളെല്ലാം നിരത്തിയത്. ജീവകാരുണ്യപ്രഭുവായ അവിടുത്തെ ലീലകൾ നേരിട്ടു കണ്ടനുഭവിക്കാൻ ഭാഗ്യം സിദ്ധിച്ച പ്രഗത്ഭമതികളുടെ അനുഭവങ്ങൾ അവരിൽക്കൂടി തന്നെ വിവരിക്കുമ്പോൾ സ്വാമിതിരുവടികളുടെ ജീവകാരുണ്യഭാവവും വിലാസങ്ങളും ഏറെക്കുറെയെങ്കിലും അനുവാചകർക്ക് മനസ്സിലാക്കാൻ കഴിയുമല്ലോ. സർവ്വ ചരാചരങ്ങളിലും തന്നെത്തന്നെയാണ് ദർശിച്ചിരുന്നത് എന്നുള്ളതിന് മതിയായ ഉദാഹരണങ്ങളാണ് സ്വാമിതിരുവടികളുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾ എല്ലാം.

കഥകളി എന്ന ഗ്രന്ഥത്തിന്റെ കർത്താവായ ശ്രീ. ജി. കൃഷ്ണപിള്ള ചട്ടമ്പിസ്വാമികളിൽ ഉറച്ചവിശ്വാസവും ഭക്തിയും ഉള്ള ഒരു മഹാനായിരുന്നു. ജീവികൾക്ക് സ്വാമികളോടുള്ള മെരുക്കവും അടുപ്പവും കാണുമ്പോൾ അവയെ ഇണക്കാൻ സ്വാമിതൃപ്പാദങ്ങൾ വല്ല മയക്കുമരുന്നും പ്രയോഗിച്ചുവോ എന്നു തോന്നിപ്പോകും. അദ്ദേഹത്തിന് ജീവികളോടുള്ള കാരുണ്യം മറ്റാരിലും കാണാത്തവിധം അത്ര ആശ്ചര്യകരമായിരുന്നു. സ്വാമിതിരുവടികൾ ഒരു ഞായറാഴ്ചദിവസം അകമ്പടി സമേതം കണ്ടിയൂർ ക്ഷേത്രദർശനത്തിനു പോകുകയായിരുന്നു. സ്വാമികളോടൊപ്പം; തലവടിശാസ്ത്രികൾ, കിട്ടായിമേനോൻ, തെക്കുവീട്ടിൽ നീലകണ്ഠപിള്ള, വക്കീൽഗോപാലക്കുറുപ്പ്, വരിക്കോലിൽ കേശവനുണ്ണിത്താൻ, ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് മുതലായവരും ഉണ്ടായിരുന്നു. അവർ ക്ഷേത്രക്കുളത്തിനടുത്തെത്തിയപ്പോൾ, കുറേ കുസൃതിക്കുട്ടികൾ ഒരു ചേരയെ കല്ലറിഞ്ഞ് ഓടിച്ച് സ്വാമിയുടെ മുമ്പിലേക്ക്

എത്തിച്ചു. പ്രാണഭയത്താൽ ഇഴഞ്ഞുനീങ്ങുന്ന ചേരയെ കണ്ടിട്ട് ആണ്ടിപ്പിള്ള സംഭ്രമത്തോടെ "അതാ ഒരു ചേര" എന്നു പറഞ്ഞു. ചേരയെ ഇത്ര ഭയമോ എന്നു ചോദിച്ചു കൊണ്ട് തിരുവടികൾ ചേരയുടെ അടുത്തുചെന്ന് കൈ നീട്ടി "വരിൻ മക്കളെ ഭയപ്പെടേണ്ട വാ" എന്നു പറഞ്ഞപ്പോൾ ആ ചേര തല പൊക്കി സ്വാമിയെ നോക്കിയശേഷം ഇഴഞ്ഞു വന്ന് തന്റെ രക്ഷകനായ ആ സ്നേഹസ്വരൂപന്റെ കയ്യിൽ കയറി ചുറ്റി അല്പസമയം ഇരുന്നു. സ്വാമികൾ ഉടനെ എഴുന്നേറ്റ് ദയാപുരസ്സരം അതിനെ കയ്യാലയുടെ മുകളിൽ കൂടി അപ്പുറത്തേക്കു വിടുകയും ചെയ്തു. ജീവികളെ ഒരിക്കലും ഉപദ്രവിക്കരുത്. അവ മിണ്ടാപ്രാണികളാണ്. അവയെ സ്നേഹിച്ചാൽ അവ നമ്മെയും സ്നേഹിക്കുമെന്ന് സ്വാമിതൃപ്പാദങ്ങൾ കുട്ടികളോടു പറഞ്ഞു. അടുത്ത ദിവസം മുതൽ "ചേരപിടുത്തക്കാരൻ സ്വാമിയെ"ക്കാണാനായി ആ കൊച്ചുകുട്ടികൾ സ്വാമികൾ താമസിച്ചിരുന്ന ഒറ്റപ്പുരയ്ക്കൽ ഒത്തുകൂടുക പതിവായി. അവരോട് കുശലപ്രശ്നം ചെയ്യാനും കളിക്കാനും ചിരിക്കാനും നേരമ്പോക്കുകൾ പറയാനും സ്വാമികൾക്കുള്ള താൽപര്യം ഒന്നു വേറെ തന്നെയായിരുന്നു. അഹിംസയെക്കുറിച്ചും ജീവകാരുണ്യത്തെക്കുറിച്ചും ആ കുഞ്ഞുങ്ങൾക്ക് മനസ്സിലാകുന്ന ഭാഷയിൽ പറഞ്ഞുകൊടുക്കുകയും ചെയ്തു. ആ ബാല സമാജത്തിൽ പങ്കുകൊള്ളാൻ കഴിഞ്ഞ എല്ലാവരും പിന്നീട് ജീവിതത്തിൽ വ്യക്തി മുദ്ര പതിപ്പിക്കാൻ പോരുന്നവരായി മാറുകയും ചെയ്തു.

ആണ്ടിപ്പിള്ളയുടെ വീട്ടിൽ വച്ചുണ്ടായ മറ്റൊരു സംഭവം പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. 1096-ാമാണ്ട് ഇടവമാസം ഒരു വലിയ മഴ ദിവസം ജി. കൃഷ്ണപിള്ളയും, ശാസ്ത്രികളും സ്വാമിയുടെ സമീപം ഒരു പായിൽ ഇരിയ്ക്കുന്നു. ആണ്ടിപ്പിള്ള മുറിയ്ക്കകത്തിരുന്ന് എന്തോ എഴുതുകയാണ്. ഈ സമയം വരാന്തയിൽ ഒരു ഭാഗത്ത് തൂണിന്റെ ചുവട്ടിലായി ഒരു പറ്റം ഉറുമ്പുകൾ കൂട്ടമായി ഒന്നിച്ച് ഉരുമ്മിനിൽക്കുന്നു. ജോലിക്കാരൻ ചൂലുമായി വന്ന് ഉറുമ്പുകളെ തൂത്ത് മുറ്റത്തിറക്കി. ആ അല്പപ്രാണികൾ നനഞ്ഞ മണ്ണിൽ കിടന്ന് പിടയ്ക്കുവാൻ തുടങ്ങി. ഇതു കണ്ട് മനസ്സലിഞ്ഞ സ്വാമികൾ തൂപ്പുകാരനെ വഴക്കുപറഞ്ഞിട്ടു കുറച്ച് അരിപ്പൊടികൊണ്ടു വരുവാൻ പറഞ്ഞു. ആർദ്രചിത്തനായ ആ സ്നേഹനിധി അരിപ്പൊടി താഴത്തെ തിണ്ണയിൽ വിതറിയ ശേഷം "മക്കളേ കയറി വരുവിൻ" എന്നു പറഞ്ഞു. ഉറുമ്പുകൾ വരിവരിയായി തണ്ണയിൽ കയറി അരിപ്പൊടി ചിതറിയ സ്ഥലത്തെല്ലാം

നിറഞ്ഞു നിന്നു. സ്വാമിതിരുവടികൾ ഇരുന്ന് കൊണ്ട് വലത്തെക്കാൽ ആ ഉറുമ്പുകളുടെ സമീപം ഊന്നി. അല്പനിമിഷം കൊണ്ട് രോമാവൃതമായ ആ കാലു മുഴുവൻ ഉറുമ്പുകളെ കൊണ്ട് പൊതിഞ്ഞു. ബാക്കി അരിപ്പൊടി അല്പം അകലെ വിതറിയ ശേഷം അവയോട് ഇറങ്ങി പൊയ്ക്കൊള്ളാൻ പറഞ്ഞു. ഭക്ഷണസാധനത്തിന്റെ ഓരോ തരി വായിലാക്കിക്കൊണ്ട് അവ വന്ന വഴിയേ യാത്രയാകുകയും ചെയ്തു. ഇതു കണ്ട ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് സ്വാമികളോട് ചോദിച്ചു. "സ്വാമി!' ഈ ഉറുമ്പുകൾ എങ്ങനെയാണ് നമ്മുടെ വിചാരം അറിയുന്നതെന്ന്". "അതൊരു നിസ്സാര സംഗതിയാണ്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്ന് ബോധ്യപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവ്വം ആശ്ലേഷിക്കും. ആ ബോധം അതിനു വരണം. അതു നാം വരുത്തണം. സ്നേഹത്തിന്റെ ശക്തി അത്രയധികം വ്യാപകമാണ്." സ്വാമികൾ പറഞ്ഞു.

"പക്ഷേ അവ എങ്ങനെ നമ്മുടെ വിചാരം ഗ്രഹിക്കും? അവയ്ക്ക് അതിനു ശക്തിയുണ്ടോ? ചിത്രമെഴുത്ത് വീണ്ടും സംശയം ചോദിച്ചു.

"ഉണ്ട്. അവ നമ്മിൽ നിന്നും ഭിന്നമല്ല. പ്രപഞ്ചമൊന്നാകെ ഒറ്റ മനസ്സാണ്. മനസ്സിനും മനസ്സിനും ഇടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല". സ്വാമികൾ ഇങ്ങനെ അതിഗഹനമായ ഈ വിഷയത്തെക്കുറിച്ച് പലതും പറഞ്ഞ് അവരെ മനസ്സിലാക്കി. തത്ത്വപരമായ ഈ മാതിരി സംഭാഷണങ്ങൾ കൊണ്ട് പല സന്ദർഭങ്ങളിലും ആ പ്രപഞ്ചമുക്തൻ അവരുടെ ജിജ്ഞാസ അടക്കാൻ ശ്രമിച്ചു.

ചട്ടമ്പിസ്വാമികൾ എങ്ങനെയാണ് ദുഷ്ടമൃഗങ്ങളെയും മറ്റു തിര്യക്കുകളെയും സ്വാധീനിക്കുന്നതെന്ന് പലരും അദ്ഭുതപ്പെടുകയും സ്വാമികളോടു ചോദിക്കുകയും ചെയ്തിട്ടുണ്ട്. അപ്പോഴെല്ലാം സ്വാമികൾ പറഞ്ഞ മറുപടിയും ഒന്നു തന്നെ. ഈ പ്രപഞ്ചമാകെ ഒറ്റമനസ്സാണ്. സർവ്വമനസ്സും ഒന്നാകയാൽ അതിന്റെ ഇടയ്ക്ക് ശൂന്യതയില്ല. സമസ്ത ജീവജാലങ്ങളും ഏകമായ ജീവന്റെ ഭാവവിഭേദം തന്നെയാണ്. ഏകജീവിയ്ക്ക് വിഷാദമുണ്ടായാൽ, ഈ പ്രപഞ്ചമനസ്സ് ആകെ വേദനിക്കും. ജീവകാരുണ്യം മനസ്സിൽ ഉണ്ടെങ്കിൽ മാത്രമേ ജീവിതത്തിന് അർത്ഥമുള്ളു. നമ്മൾ ജീവികളെ സ്നേഹിച്ചാൽ അവ നമ്മെയും സ്നേഹിക്കും. സ്നേഹം കൊടുത്താലേ സ്നേഹം കിട്ടുകയുള്ളു. അഹിംസാ തത്ത്വം ഉള്ളിൽ ജ്വലിക്കുന്നവർക്കു മാത്രമേ ഈ അനുഭവങ്ങൾ ഉണ്ടാകുകയുള്ളു. അഹിംസ എന്നാൽ ഒരു ജീവിയെ കൊല്ലാ

തിരിക്കുക എന്നു മാത്രമല്ല അർത്ഥം. അഹിംസ എന്നാൽ ഒരു ജീവിയെ മനസ്സു കൊണ്ടോ, വാക്കു കൊണ്ടോ പ്രവൃത്തി കൊണ്ടോ പീഡിപ്പിക്കാതിരിക്കുകയാണ്. ഈ അഹിംസാ സിദ്ധിയുള്ളവരുടെ മുൻപിൽ ജന്മനാ വൈരികളായ ദുഷ്ടമൃഗങ്ങൾ പോലും വിരോധം മറന്ന് ശാന്തമനസ്കരായിത്തീരും. "അഹിംസാപ്രതിഷ്ഠായാം തൽസന്നിധൗ വൈരത്യാഗഃ" എന്നാണ് അഹിംസാസിദ്ധിയുടെ ഫലത്തെപ്പറ്റി യോഗശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളത്. അഹിംസാ സിദ്ധിയെ പ്രാപിച്ചവൻ അധിവസിക്കുന്ന സ്ഥലത്ത് കീരി, പാമ്പ്, പൂച്ച, എലി, പശു, പുലി മുതലായ ജാത്യാ പരസ്പരവൈരമുള്ള ജന്തുക്കൾ കൂടിയും തങ്ങളുടെ വൈരത്തെ മറന്ന് സൗഭ്രാത്ര നിർവ്വിശേഷമായ സൗഹാർദ്ദത്തോടു കൂടി വർത്തിക്കുന്നു. ഈ സൗഹൃദഭാവത്തിനു നിദാനം ആ സിദ്ധന്മാരുടെ അഹിംസാസിദ്ധിയാകുന്നു. അതിനാൽ വൈരപരിത്യാഗം ആ ജന്തുക്കൾക്ക് ഉണ്ടാകുന്നു. അങ്ങനെ ചട്ടമ്പിസ്വാമികളുടെ അന്യാദൃശമായ അഹിംസാ സിദ്ധികൊണ്ടാണ് ക്രൂരജന്തുക്കൾ അദ്ദേഹത്തിന്റെ മുമ്പിൽ ശാന്തശീലരായി മാറുന്നത്. സിംഹം, കടുവ, പാമ്പ്, മുതലായ ക്രൂരജന്തുക്കൾ വളർത്തുമൃഗങ്ങളെപ്പോലെ ഭട്ടാരകമുനിയുടെ മുമ്പിൽ പെരുമാറുന്നു. ഉഗ്രനാഗങ്ങൾ അഹിംസാസിദ്ധിയുള്ളവരുടെ കണ്ഠത്തിൽ നിശ്ചേഷ്ടമായ മാല പോലെ കിടക്കുന്നു. ആജന്മശത്രുക്കളായ എല്ലാ ജീവജാലങ്ങളും ശ്രീ വിദ്യാധിരാജസ്വാമികളുടെ മുൻപിൽ ബന്ധുക്കളായി മാറുന്നു. "സ്നേഹത്താൽ പ്രബുദ്ധവും ജ്ഞാനത്താൽ നിയന്ത്രിതവുമായ ജീവിതമാണ് ശ്രേഷ്ഠം" എന്ന് മഹാചിന്തകനായ ബർട്രന്റ് റസ്സൽ പറഞ്ഞ മഹനീയമായ ഈ സിദ്ധാന്തം ജീവിതത്തിൽ അക്ഷരം പ്രതി അനുഷ്ഠിച്ച ജീവകാരുണ്യപ്രവർത്തകനായിരുന്നു ശ്രീ വിദ്യാധിരാജപ്രഭു.

ഒരിക്കൽ രസകരമായ ഒരു സംഭവം ഉണ്ടായി. പതഞ്ജലി ഭഗവാന്റെ അഹിംസാസിദ്ധാന്തത്തെ ജീവിതത്തിൽ കൂടി തെളിയിച്ച സ്വാമി തിരുവടികൾ ഈ തിര്യക്കുകളെയും ക്രൂരജന്തുക്കളെയുമെല്ലാം ചൊല്പടിക്കുനിർത്തുന്നതു കണ്ട് ബി. എ ബിരുധദാരികളായ കുറച്ചു യുവാക്കൾ സ്വാമിയുടെ സമീപം വന്ന് ഇതിന്റെ രഹസ്യമെന്താണെന്ന് ചോദിച്ചു. ഇത് മാസ്മര വിദ്യ, മെസ്മറിസം, ഹിപ്നട്ടിസം തുടങ്ങിയ ചില കൗശലങ്ങൾ കൊണ്ടാണ് ചട്ടമ്പിസ്വാമികൾ ചെയ്യുന്നത് എന്നായിരുന്നു ആ യുവാക്കൾ ധരിച്ചു വച്ചിരുന്നത്. അവരുടെ മനസ്സിലിരിപ്പു മനസ്സിലാക്കിയ സ്വാമി തിരുവടികൾ "ഹേയ്, ഇതൊരു മാസ്മര വിദ്യ

യാണ്, ഒരു തരം കൗശലമാണ്" എന്ന് സ്വാമികൾ ചിരിച്ചു കൊണ്ടു പറഞ്ഞു. അവരുടെ മനസ്സിലിരിപ്പ് കണ്ടറിഞ്ഞ് സ്വാമി കൊടുത്ത മറു പടിയാണത് എന്നു മനസ്സിലാക്കി ആ യുവജനങ്ങൾ പരിഭ്രാന്തരായി. എന്നാൽ വാത്സല്യനിധിയായ ആ ദയാലു ആ യുവജനങ്ങളെ സാന്ത്വനപ്പെടുത്തി അഹിംസാസിദ്ധിയുടെയും ജീവകാരുണ്യത്തിന്റെയും മാഹാത്മ്യവും മഹത്വവും അവരെ പറഞ്ഞു മനസ്സിലാക്കി. അവയിൽ സ്നാനം, ശൗചം, ധ്യാനം, ജ്ഞാനം എന്നിങ്ങനെയുള്ള ചില്ലറ വിഷയങ്ങൾ എന്നു സാധാരണ കല്പിക്കപ്പെട്ടുപോരുന്ന കാര്യങ്ങളെ "മൈത്രേയോപനിഷത്തിലെ" ഒരു ഭാഗം ഉദ്ധരിച്ചു വ്യാഖ്യാനിച്ചു കേൾപ്പിക്കുകയുണ്ടായി :-

"അഭേദദർശനം ജ്ഞാനം ധ്യാനം നിർവിഷയം - മനഃ
സ്നാനം മനോമല ത്യാഗശൗചവിന്ദ്രിയനിഗ്രഹഃ"

ഈ പദ്യമാണ് അവർക്കു പറഞ്ഞുകൊടുത്തത്. ചട്ടമ്പിസ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിൽ ഒരാളായ ശ്രീ. ചെമ്പിൽ എൻ. പി. പണിക്കരാണ് ഈ അനുസ്മരണം നടത്തിയിട്ടുള്ളത്.

പ്രപഞ്ചത്തെമുഴുവൻ ഒരുപോലെ സ്നേഹിച്ച സ്വാമികൾക്ക് എല്ലാത്തിനേയും ഈ വിധത്തിൽ ഭരിക്കാൻ സാധിച്ചു. സിദ്ധിയായി ഇതൊന്നും തിരുവടികൾ കാണാറുമില്ലായിരുന്നു. കാണിക്കാറുമില്ലായിരുന്നു. ഒന്നുമറിയാത്തവനും ഒന്നറിയാം സ്വാമിതൃപ്പാദങ്ങൾ ഒരു സ്നേഹമുർത്തിയാണെന്ന്. ആ സ്നേഹചക്രത്തിൽ എറുമ്പും, കാക്കയും, പട്ടിയും, പൂച്ചയും, ആനയും, സിംഹവും, കടുവയും, ചേരയും, മാക്രിയും, മനുഷ്യരുമെല്ലാം കോൾമയിൽ കൊണ്ടു നിന്നു പോകും ഒരദ്ഭുതവുമില്ല.

അമാനുഷികങ്ങളായ കൃത്യങ്ങളുടെ പിന്നാലെ പോകുന്ന മനുഷ്യൻ ഇവയൊക്കെ പർവ്വതീകരിച്ചു സ്വാമിതിരുവടികളുടെ മഹാസിദ്ധികളായി കണക്കാക്കേണ്ട കാര്യമില്ലെന്നാണ് സ്വാമിതിരുവടികൾ അരുളിചെയ്തതും. പട്ടിക്കു സദ്യ കൊടുത്തതും, പാമ്പിനെ മടക്കിയതും, കടുവയെ അഭിമുഖീകരിച്ചതുമൊന്നും സിദ്ധികൾക്കു വേണ്ടിയല്ലാ ചെയ്തത് ഇതിൽ ഒരു വിദ്യയും ഇല്ല. നാം അവയെ സ്നേഹിക്കുന്നുവെന്ന് നമ്മൾ അവയെ ബോധ്യപ്പെടുത്തണം. സ്നേഹത്തിന്റെ മുമ്പിൽ വഴങ്ങാത്ത ഒരു ശക്തിയും ഇല്ലെന്നാണ് അവിടുന്നു കാട്ടിത്തന്നത്.

"അദ്വേഷ്ടാസർവ്വഭൂതാനാം" എന്ന ബ്രഹ്മവിത്തിനു മാത്രം ഉണ്ടാകാറുള്ള സ്ഥിതപ്രജ്ഞധർമ്മം, ജീവിച്ച് ആ പരമാത്മാവ് കാണിച്ചുതന്നു. എല്ലാവരോടും ഒരു പോലെ വാത്സല്യം പകർന്ന സ്വാമിതിരുവടികൾ ഈ പ്രപഞ്ചത്തിൽ അത്മജ്യോതിസ്സിനെയല്ലാതെ മറ്റൊന്നിനെയും ദർശ്ശിച്ചിരുന്നില്ലാ എന്നതാണ് സത്യം. ആത്മസാക്ഷാത്കാരം സിദ്ധിച്ചതിനു ശേഷവും ലോകാനുഗ്രഹത്തിനായി സാംസ്കാരിക മണ്ഡലങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ആ മഹാത്മാവ് സമസ്ത ജീവരാശികളിലും തുല്യസ്നേഹം ചൊരിഞ്ഞു കൊണ്ടിരുന്നു. ക്രൂര ജന്തുക്കളും തിര്യക്കുകളുമെല്ലാം അവിടുത്തെ വിളി കേട്ട് അടുത്തു ചെന്ന് അത്യധികം സ്നേഹത്തോടെ വണക്കത്തോടെ ഒതുക്കത്തോടെ പെരുമാറിയിരുന്ന കഥകൾ "സർവ്വഭൂതഹിതേരതനായിരുന്ന" ആ മഹാപ്രഭുവിന്റെ പുണ്യാപാദാനസ്മരണകളാണ്.

ജീവകാരുണ്യവും ഭൂതദയയും ഹൈന്ദവതത്ത്വശാസ്ത്രത്തിലെ സജീവസങ്കല്പങ്ങളാണ്. ജീവാത്മപരമാത്മൈക്യത്തെ ആസ്പദമാക്കിയുള്ള മോക്ഷം ജീവകാരുണ്യപരമായ ലക്ഷ്യത്തിലേക്ക് നമ്മെ നയിക്കുന്നു. ജീവരാശിക്കു നൽകുന്ന സേവനങ്ങളെല്ലാം ജീവന്റെ പ്രാധാന്യത്തെയും ജീവികളോടു കാട്ടേണ്ട കാരുണ്യത്തെയും പ്രഖ്യാപിക്കുന്നു. പാപ ഭൂയിഷ്ടമായ ശരീരങ്ങൾ കൈക്കൊള്ളേണ്ടിവന്ന ജീവികളെ സേവനം കൊണ്ടും സ്നേഹം കൊണ്ടും മുക്തിപദത്തിലേക്കുയർത്തേണ്ടത് മനുഷ്യധർമ്മമാണ് എന്ന തത്വമാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ ജീവകാരുണ്യസിദ്ധാന്തത്തിലൂടെ പ്രഖ്യാപിക്കുന്നത്. അഹിംസ എന്നു പറയുന്നതിന്റെ അങ്ങേയറ്റത്തെ നിലയെത്തന്നെയാണ് മോക്ഷമെന്നു പറഞ്ഞ സ്വാമിതിരുവടികൾ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചാൽ മറ്റുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും എന്നു കാണിച്ചു തന്ന കാരുണ്യവാനാണ്. അതു കൊണ്ടാണ് കടുവയെ പേടിച്ച് മരത്തിൽ കയറിയ പണിക്കരോടും കൂട്ടുകാരനോടും അവിടുന്നു പറഞ്ഞത്:-

"പേടിയ്ക്കവേണ്ട നമുക്കു വ്യാഘ്രത്തിനെ
സ്നേഹിപ്പതിന്നു വഴിക്കു സാധിക്കുകിൽ
സ്നേഹം നമുക്കു കൊടുക്കുവാനാകിലേ
സ്നേഹം നമുക്കു തിരിച്ചു കിട്ടും ദൃഢം"
അതു പോലെ തന്നെ

"സ്നേഹിച്ചിടേണം ആനൂനമാഖുക്കളെ
ദ്രോഹിക്കയില്ലവനമ്മെയും നിർണ്ണയം"

എന്ന് കോടി മുണ്ടു വെട്ടിനുറുക്കിയ സങ്കടത്തിൽ എലിയെ കൊന്ന് അതിന്റെ വില തിരിച്ചുപിടിക്കുമെന്നു പറഞ്ഞ തന്റെ പ്രിയശിഷ്യനോടും സ്വാമികൾ അരുളി ചെയ്തത്. എന്തിനധികം: ജന്തുകാരുണ്യ നിരൂപകനായ സ്വാമിതിരുവടികൾ "ജീവകാരുണ്യനിരൂപണം എന്ന ഒരു മഹത്ഗ്രന്ഥം" തന്നെയെഴുതി തന്റെ സിദ്ധാന്തങ്ങൾ വെളിപ്പെടുത്തി. കോട്ടൂർ ഭവനത്തിൽ വച്ച് ഒരിക്കൽ താനും പന്നിശ്ശേരിയുമായി ഉണ്ണാനിരുന്നപ്പോൾ ആഹാരത്തിൽ ആർത്തിപൂണ്ട് അവിടെയിരുന്ന് കൊതി നോക്കിയ പൂച്ചയെ കാൽ കൊണ്ട് തട്ടിയോടിച്ചപ്പോൾ അവിടുന്ന് മനസ്സിലുണ്ടായ വികാരവിചാരങ്ങൾ പന്നിശ്ശേരിയോടു പറഞ്ഞു. താർക്കികനായ പന്നിശ്ശേരിയുടെ വാദമുഖങ്ങളെല്ലാം അവിടുന്ന് കശക്കിയെറിഞ്ഞു:- "വിശപ്പ് എല്ലാ ജീവികൾക്കും ഒരു പോലെയാണ് പ്രാണികളോടു മനുഷ്യർക്ക് അലിവാണ് വേണ്ടത്. ഒരു ജീവിക്ക് നമ്മൾ വേദനയുണ്ടാക്കിയാൽ ഈ പ്രപഞ്ചമനസ്സുമുഴുവൻ വേദനിക്കും. ജീവകാരുണ്യമുറച്ചാൽ മാത്രമേ മർത്യജീവിതത്തിന് അർത്ഥവും വിലാസവും ഉണ്ടാകുകയുള്ളു. ജന്തുകാരുണ്യനിരൂപകനായ സ്വാമിയുടെ വാക്കുകൾക്ക് ഒരു മറുപടിയും പറയാൻ കഴിയാതെ താർക്കികനായ പന്നിശ്ശേരി തളർന്നു പിൻവാങ്ങി. വാദങ്ങൾ തീർന്നെങ്കിലും കാരുണ്യവാനായ ആ മഹർഷീശ്വരന്റെ ഉള്ളിൽ ജീവകാരുണ്യം നീറുപ്പുകഞ്ഞു കൊണ്ടിരുന്നു ആ ചിന്തകളാണ്; അക്ഷരരൂപങ്ങളായി മഹാതത്ത്വവാക്യങ്ങളായി തത്ത്വസാരമായി, ജീവകാരുണ്യനിരൂപണഗ്രന്ഥമായി പരിണമിച്ചത്. തിര്യക്കു മുതൽ മനുഷ്യൻ വരെ നിറഞ്ഞു കിടക്കുന്ന ഈ ജീവപ്രപഞ്ചത്തെ ഏകമായിക്കണ്ട ആ സ്നേഹസ്വരൂപന്റെ ചിത്തസരസ്സിൽ നിന്നും അഹിംസാസിദ്ധാന്തമല്ലേ ഒഴുകുകയുള്ളു. സമസ്തജീവജാലങ്ങളെയും സ്വന്തം പ്രാണനെപ്പോലെ സ്നേഹിച്ച കാരുണ്യവാനായിരുന്നു ശ്രീ ചട്ടമ്പിസ്വാമികൾ.

പ്രാണനെന്നുള്ളതു കേൾക്ക, മനുഷ്യനും
പ്രാണിവർഗ്ഗത്തിനുമൊക്കെയുമൊന്നുതാൻ
ഇക്കണ്ടവിശ്വമിതൊറ്റമനസ്സതാ-
ണിപ്രപഞ്ചപ്രാണതത്ത്വവുമോർക്കുകിൽ
സർവ്വമനസ്സുമൊന്നാകയാൽ, ശൂന്യത

യില്ലിടയ്ക്കു പരസ്പരം തെല്ലുമേ
ജീവികളൊക്കെയതിൻ മൂലമേകമാം
ജീവന്റെ ഭാവവിഭേദമെന്നോർക്കണം.
ഏക ജീവിക്കു വിഷാദമുണ്ടാകിലി-
ങ്ങാകെ പ്രപഞ്ചമനസ്സു നൊന്തിടുമേ
പ്രാണികളോടലിവാണ് മർത്യർക്കഹോ
വേണമെന്നുള്ള വികാരമെല്ലായ്പ്പൊഴും
പ്രാണി പീഡയ്ക്കു തുനിഞ്ഞിറങ്ങുന്നതും
പ്രാണിക്കു ഹിംസ വരുത്തുന്നതും സമം
ജീവകാരുണ്യമുറയ്ക്കിലല്ലേ മർത്യ-
ജീവിതത്തിനു വിലാസമുണ്ടായ് വരൂ
ആയതു കൊണ്ട് ബിഡാലസം പീഡനം
പാതകമെന്നു വരുന്നു നിസ്സംശയം.

ജന്തു കാരുണ്യനിരൂപകനായ സ്വാമിതിരുവടികളുടെ തത്ത്വസംഹിതകളടങ്ങുന്ന വചസ്സുകളാണ് മുകളിൽ ഉദ്ധരിച്ചിട്ടുള്ളത്. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ സർവ്വജ്ഞനാണ്. പിരവ്രാജകകേസരിയാണ്. മഹാപണ്ഡിതനാണ്. ആത്മാരാമനാണ്. സ്വേച്ഛാധിപത്യവർഗ്ഗത്തിന്റെ കനത്തപിടിയിൽ ഞെരിഞ്ഞമർന്നിരുന്ന സർവ്വ ജനസാമാന്യമായ വേദാധികാരത്തെ സാർവ്വജനീനമാക്കിയ വിപ്ലവകാരി! നിസ്സംഗനും നിശ്ശബ്ദനുമായിരുന്നു കൊണ്ട് സാമൂഹികവും ആദ്ധ്യാത്മികവുമായ ശുദ്ധീകരണ പ്രക്രിയയ്ക്ക് നേതൃത്വം നല്കിയ പരമാചാര്യനും അവിടുന്നാണ്. ഇതൊക്കെയാണെങ്കിലും മനുഷ്യരാശി സ്വാമിതിരുവടികളെ സ്മരിയ്ക്കുന്നത് അത്തരത്തിൽ ആയിരിക്കണമെന്നില്ല. ശാന്തിയും സമാധാനവും സംസ്കാരവും ഭൂതദയയും ആഗ്രഹിക്കുന്ന മാനവജനത, ത്യാഗൈകധനനായ, ജീവകാരുണ്യമെന്ന ദിവ്യസന്ദേശത്തിന്റെ പ്രചാരകനായ ഒരു മനുഷ്യസ്നേഹിയായിട്ടായിരിക്കും ശ്രീ വിദ്യധിരാജ സ്വാമികളെ പ്രകീർത്തിക്കുകയും ആരാധിക്കുകയും ചെയ്യുക. കാരണം സാധാരണക്കാരിൽ സാധാരണനായി ജീവിച്ച് സമസ്ത ജീവജാലങ്ങളെയും ഒരു പോലെ സ്നേഹിച്ച് ജനസമുദായത്തിന്റെ ഭാവിശ്രേയസ്സിനു വേണ്ടി പ്രയത്നിച്ച്, ജീവകാരുണ്യ പ്രവർത്തനത്തിനുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളെ ലോകം തീർച്ചയായും അങ്ങനെയല്ലേ കാണേണ്ടതും, ആരാധിക്കേണ്ടതും!!

# 5. നവോത്ഥാനനായകൻ

മലയാളികളായ നമുക്ക് ഒരു കുഴപ്പം ഉണ്ട്. സ്വജനാഭിമാനമോ, സ്വദേശാഭിമാനമോ വളരെ കുറവാണ്. നമ്മുടെ നല്ല കാര്യങ്ങൾ വിദേശീയർ കൊള്ളാമെന്നു പറയുകയും അനുകരിക്കുകയും അനുമോദിക്കുകയും ചെയ്യുമ്പോഴാണ് നാം നമ്മളെക്കുറിച്ച് ബോധവാന്മാരാകുന്നത്. ഈ ഒരു സ്വാഭാവവൈകല്യം കൊണ്ട് നമ്മുടെ മഹാപുരുഷന്മാർ അജ്ഞാതരായി അഗണ്യ കോടിയിൽ മറഞ്ഞു കിടക്കുകയാണ്. നമ്മുടെ പൈതൃകത്തെക്കുറിച്ച് അഭിമാനിക്കാൻ കഴിവില്ലാത്തവർക്ക് ഒരിക്കലും സാംസ്കാരികമായി ഉണരാനും ഉയരാനും കഴിയുകയില്ല. ജാതിയും ജാതിയിൽ ജാതിയുമായി ജാതിവ്യവസ്ഥ കേരളത്തെ ഭ്രാന്താലയമാക്കിക്കൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ നിരാലംബരായ മാനവജനതയെ ഉദ്ധരിക്കാൻ രംഗപ്രവേശം ചെയ്ത മഹാനുഭാവനാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. അവധൂതവൃത്തിയിൽ കഴിഞ്ഞ അതിവർണ്ണാശ്രമിയായ സ്വാമി തിരുവടികൾ ഒരു പ്രത്യേക വർഗ്ഗത്തിനു വേണ്ടി പ്രവർത്തിച്ചില്ല. വർഗ്ഗീയ സമൂഹത്തിനു വേണ്ടിയല്ല, മറിച്ച് മനുഷ്യസമൂഹത്തിന്റെ നന്മയായിരുന്നു സ്വാമികളുടെ ലക്ഷ്യം. ലോകസംഗ്രഹാർത്ഥം പ്രവർത്തിച്ച സ്വാമികളുടെ ആദർശ്ശങ്ങളെ അവിടുത്തെ ഉത്തമന്മാരായ ശിഷ്യരത്നങ്ങൾ പ്രാവർത്തികമാക്കി. നായന്മാരുടേയും ഈഴവരുടേയും ഉണർവ്വും ഉന്നമനവും പ്രവർത്തനങ്ങളുമാണ് ക്ഷേത്രപ്രവേശനവിളംബരത്തിനും അതുവഴി അധഃകൃതരുടെ അവശതാ പരിഹാരത്തിനും വഴിതെളിച്ചത്. ഇങ്ങനെ സാമുദായികവും ആദ്ധ്യാത്മികവുമായ നവോത്ഥാനത്തിന് വഴിതെളിച്ചത് ചട്ടമ്പിസ്വാമികളും അവിടുത്തെ ശിഷ്യന്മാരുമാണ്.

കേരളത്തിലെ സാമൂഹിക സാംസ്കാരിക ആദ്ധ്യാത്മിക രംഗങ്ങളിൽ ശംഖനാദം മുഴക്കിയ സമദർശിയായ ബ്രഹ്മജ്ഞനാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. എഴുത്തച്ഛന്റെ കാലത്തിനുശേഷം കേരളത്തിൽ ഇത്രത്തോളം ആദ്ധ്യാത്മിക ചിന്ത പ്രചരിപ്പിച്ച ഒരു മഹാൻ ഉണ്ടായിട്ടില്ല. എഴുത്തച്ഛൻ ഭക്തിപ്രധാനങ്ങളായ സാഹിത്യസൃഷ്ടികൾ നടത്തി അതിലൂടെ ആളുകളെ ബോധവൽക്കരിച്ചു. എന്നാൽ സ്വാമികളുടെ ജീവിതവും സംഭാഷണവും കൊണ്ട് അവിടുന്ന് സാധിച്ച ആദ്ധ്യാത്മിക പ്രചരണം മഹത്തും ബൃഹത്തുമായിരുന്നു. അയിത്തം കൊടികുത്തിവാണിരുന്ന എല്ലാ നായർ ഗൃഹങ്ങളിലും സ്വാമികൾ അവിടുത്തെ പ്രഥമശിഷ്യനായ നാണുഗുരുവുമായി എപ്പോഴും സന്ദർശനം നടത്തിയിരുന്നു. ജാതിയ്ക്കും അയിത്തത്തിനും അനാചാരങ്ങൾക്കും അതീതമായും എതിരായും എങ്ങനെ കഴിയണം എന്ന് സ്വാമിതിരുവടികൾ ജീവിച്ചു കാണിച്ചു കൊടുത്തു. ശ്രീ. എ. പി. ഉദയഭാനു പറയുന്നതു പോലെ :- "ജാതിവിചാരിക്കരുത്, ചോദിക്കരുത്, പറയരുത് എന്ന് ശ്രീനാരായഗുരുദേവൻ പറയുന്നതിനു മുമ്പ്തന്നെ ഭട്ടാരകമുനികൾ അങ്ങനെ ജീവിച്ചു കാണിച്ചു കൊടുത്തു." പാശ്ചാത്യപരിഷ്കാര പ്രേമികളും ഭ്രമികളുമായവർ, പൗരസ്ത്യ സംസ്കാരത്തെ ഉന്മൂലനം ചെയ്യാൻ തീവ്രശ്രമം നടത്തിയിരുന്ന ആ കാലഘട്ടത്തിൽ സ്വാമിതിരുവടികളുടെ സാമുദായിക സാമൂഹിക സാംസ്കാരിക പ്രവർത്തനങ്ങൾ നിസ്സാരങ്ങളായിരുന്നില്ല. ചട്ടമ്പിസ്വാമികളും അവിടുത്തെ ശിഷ്യഗണങ്ങളും ചെയ്ത സേവനങ്ങൾ വിലമതിക്കാനാവാത്തതാണ്. ശ്രീനാരായണഗുരുദേവനെക്കൊണ്ട് വിധിയാംവണ്ണം ക്ഷേത്രപ്രതിഷ്ഠാദികൾ നടത്തിക്കുകയും, ശ്രീ നീലകണ്ഠതീർത്ഥപാദരെക്കൊണ്ട് 'ദേവാർച്ചാപദ്ധതി,' 'ആചാരപദ്ധതി,' മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ച് പ്രചരിപ്പിക്കുകയും തീർത്ഥപാദ സ്വാമികളെക്കൊണ്ട് പ്രഭാഷണങ്ങൾ നടത്തിക്കുകയും ചെയ്തത് മലയാളികളെ അനാചാരങ്ങളിൽ നിന്നും അസ്വതന്ത്രതയിൽ നിന്നും ഉദ്ധരിച്ച് ഉയർത്തുന്നതിനായിരുന്നു. സത്യം, അഹിംസ, സ്നേഹം എന്നീ ത്രിഗുണങ്ങളുടെ മൂർത്തീകരണമായിരുന്ന അവിടുന്ന് അഹിംസയും സ്നേഹവും കഴിയുന്നത്ര പുലർത്തി ആശ്രമധർമ്മങ്ങൾ അനുഷ്ഠിക്കണമെന്ന് സാധാരണക്കാരോടു പറഞ്ഞു.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധവും ഇരുപതാംനൂറ്റാണ്ടിന്റെ പൂർവ്വാർദ്ധവും ഭാരതമൊട്ടുക്ക് ഹിന്ദു നവോത്ഥാന പ്രവർത്തനങ്ങളുടെ ഒരു കാലഘട്ടമായിരുന്നു. ഭാരതീയസംസ്കാരത്തിന്റെ അടി

ത്തറയായ വേദം വൈദികകാലത്ത് എല്ലാവർക്കും ഒരു പോലെ പഠിക്കാമായിരുന്നു. ജിജ്ഞാസുവായ ഏതു മനുഷ്യനും അതു പഠിക്കാൻ അർഹതയുണ്ട്. അവിടെ ശൂദ്രനെന്നോ, ബ്രാഹ്മണനെന്നോ, സ്തീയെന്നോ പുരുഷനെന്നോ വേർതിരിക്കേണ്ട കാര്യമില്ല. വൈദികകാലത്ത് വേദത്തിന്റെ സ്ഥിതി ഇതായിരുന്നു. എന്നാൽ കാലങ്ങൾ കഴിഞ്ഞപ്പോൾ അതിന് ലോപം വന്നു. മാറ്റം വന്നു. വേദപഠനം, ഒരു പ്രത്യേക വർഗ്ഗത്തിന്റെ കുത്തകയായി മാറി. ഇന്നത് ധർമ്മം ഇന്നത് അധർമ്മം എന്ന് വിവേചിക്കാനും പരമാത്മാവിനെ തിരിച്ചറിയാനുമുള്ള ഉപാധിയാണ് വേദം. അതെല്ലാവർക്കും ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒന്നാണ്. എന്നാൽ വേദപഠനം ബ്രാഹ്മണരുടെ മാത്രം കുത്തകയായി മാറി. ക്ഷത്രിയനും വൈശ്യനും വേദം പഠിക്കാം എന്നാൽ അവർക്ക് വേദം പഠിപ്പിക്കാൻ പാടില്ല. ശൂദ്രന് വേദം പഠിക്കാനോ പഠിപ്പിക്കാനോ അർഹതയില്ല. മാത്രമല്ല വേദോച്ചാരണം കേട്ടുപോയാൽ ശൂദ്രൻ ചെവിയിൽ ഈയം ഉരുക്കി ഒഴിക്കണം. വേദം ഉച്ചരിച്ചുപോയാൽ നാക്കുമുറിക്കണം എന്ന ക്രൂരനിയമം നിലവിൽ വന്നു. ചാതുർവർണ്യം ശക്തമായതോടെ ഇങ്ങനെയുള്ള അലിഖിത നിയമങ്ങൾ പ്രാബല്യത്തിൽ വന്നു. ഭാരതത്തിലാകെ പടർന്നുപിടിച്ച ഈ ദുരാചാരത്തിന്റെ അലകൾ കേരളത്തിലും വീശിയടിച്ചു. വേദധർമ്മം പുനസ്ഥാപിച്ചേ പറ്റുകയുള്ളു. അങ്ങനെ ആദ്ധ്യാത്മിക പാരതന്ത്ര്യം അനുഭവിച്ചിരുന്ന ജനസമൂഹത്തെ സ്വതന്ത്രമാക്കാനും ജനങ്ങളെ ബോധവൽക്കരിക്കാനും ശ്രീ ചട്ടമ്പിസ്വാമികൾ മുൻപോട്ടു വന്നു. സ്വാമി വിവേകാനന്ദന്റെ പ്രവർത്തനങ്ങൾ ഭാരതത്തിൽ നടക്കുന്നതിന് എത്രയോ മുൻപുതന്നെ കേരളത്തിൽ സ്വാമിതിരുവടികൾ അതിന്റെ പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞിരുന്നു. വേദവേദാംഗങ്ങൾ മാത്രമല്ല, വിജ്ഞാനസംബന്ധമായ ഏതു കാര്യവും ജാതിമതവർണവർഗ്ഗഭേദമന്യേ ആർക്കും പഠിക്കാനും പഠിപ്പിക്കാനും അർഹതയുണ്ടെന്ന് 'വേദാധികാരനിരൂപണ'ത്തിലൂടെ ഭട്ടാരകമുനി സയുക്തികം സപ്രമാണം സ്ഥാപിച്ചിരിക്കുന്നു.

വേദം ദേവകൃതമാണെന്നും അപൗരുഷേയമാണെന്നും ഒരു കാലത്ത് വിശ്വസിച്ചിരുന്നു. വേദം ദൈവകൃതമല്ലെന്നും മനുഷ്യകൃതമാണെന്നുമാണ് തിരുവടികൾ സമർത്ഥിച്ചിരിക്കുന്നത്. ധർമ്മത്തെയും അധർമ്മത്തെയും തിരിച്ചറിയാനുള്ള അറിവാണ് വേദം. മോക്ഷമാർഗ്ഗത്തിലേക്കുള്ള ഈ അറിവ് ലോകത്തുള്ള എല്ലാവർക്കും ഒരു പോലെ ആവശ്യമാണ്. വേദം സാർവ്വലൗകികമാണ്; സാർവ്വജനീനമാണ് എന്നു

റക്കെ പ്രഖ്യാപിച്ച വിപ്ലവകാരിയാണ് ചട്ടമ്പിസ്വാമികൾ. ഹിന്ദുക്കളുടെ അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയും ദൂരീകരിച്ച് ശരിയായ ഹിന്ദുധർമ്മവും ഈശ്വരാരാധന ക്രമവും അവരുടെ ഇടയിൽ വെളി പ്പെടുത്താൻ ആദ്യമായി ഇറങ്ങിത്തിരിച്ച മഹാത്മാവ് സ്വാമിതിരുവടി കളാണ്. ഹൈന്ദവ നവോത്ഥാനത്തിന്റെ ആദ്യത്തെ പ്രചോദകനും പ്രവർത്തകനും അവിടുന്നായിരുന്നു. അവിടുത്തെ പ്രവർത്തനശൈലി ഒരു പ്രത്യേക തരത്തിലുള്ളതായിരുന്നു. വേദികളിൽ പ്രസംഗിക്കു കയും ആളുകളെ വിളിച്ചുകൂട്ടുകയും സംഘടിപ്പിക്കുകയും ഒന്നുമല്ല അവിടുന്ന് ചെയ്തത്. വീടുകൾ തോറും സഞ്ചരിച്ച് യഥാർത്ഥവിശ്വാ സങ്ങളും ആശയങ്ങളും വെളിപ്പെടുത്തുകയും അന്ധവിശ്വാസങ്ങളെ ദൂരീകരിക്കുകയുമാണ് സ്വാമിതൃപ്പാദങ്ങൾ ചെയ്തത്. അഹിംസയി ലൂടെയും സംശുദ്ധവും സാത്വികവുമായ രീതിയിലൂടെയും ജീവിച്ച് ഈശ്വരാനുഷ്ഠാനം നടത്താൻ കഴിയുമെന്ന് സ്വാമികൾ ജനങ്ങളെ മന സ്സിലാക്കി. ബ്രാഹ്മണനും അബ്രാഹ്മണനും ഹിന്ദുവിനും അഹിന്ദുവിനും ഭാരതീയനും അഭാരതീയനും ഒരു പോലെ ആശ്വാസമരുളുവാൻ പോരുന്ന ഒരു സാർവ്വലൗകിക സൗഭ്രാത്രമന്ത്രത്തിന്റെ പീഠികകളാണ് സ്വാമിതിരുവടികളുടെ 'വേദാധികാരനിരൂപണവും' 'സർവ്വമതസാര സ്യവും.'

'പ്രാചീനമലയാളം' എന്ന ഗ്രന്ഥത്തിലൂടെ ഈ കേരളത്തിന്റെ അധികാരികൾ നായകരാണെന്നും ഈ നായകരാണ് നായരായി രൂപാ ന്തരപ്പെട്ടതെന്നും സ്വാമികൾ ഉദ്ഘോഷിക്കുന്നു. ജീവിതം തേടി അല ഞ്ഞുവന്ന സേവകരാണ് ബ്രാഹ്മണർ എന്നും ഈ കേരള ഭൂവിൽ അവർക്ക് ഒരധികാരവും ഇല്ലെന്നും സ്വാമിതിരുവടികൾ ഉറക്കെ പ്രസ്താവിക്കുന്നു. നായന്മാർ, പാദജരല്ലെന്നും അവരും ബാഹുജരാ ണെന്നും കേരളത്തിന്റെ തുടിക്കുന്ന രേഖകൾ നിരത്തിവച്ചുകൊണ്ട് സ്വാമികൾ സയുക്തികം സപ്രമാണം സ്ഥാപിക്കുന്നു. നായന്മാർ ശൂദ്ര ന്മാർ അല്ലെന്നും മലയാള ക്ഷത്രിയരാണെന്നും മനസ്സിലാക്കിയതോടെ ആധാരപ്രമാണങ്ങളിൽ നിന്നും 'ശൂദ്രൻ' എന്ന പദപ്രയോഗം എടുത്തു കളയുകയും ചെയ്തു. ശൂദ്രത്വവും ബ്രാഹ്മണത്വവും ജന്മജന്മമല്ലെന്നും അത് തികച്ചും കർമ്മജമാണെന്നും ഭട്ടാരകമുനികൾ സ്ഥാപിക്കുന്നു ണ്ട്. നമ്മുടെ ആദ്ധ്യാത്മിക ലോകത്ത് ഇത്രയധികം വിപ്ലവം സൃഷ്ടിച്ച മറ്റൊരു ആദ്ധ്യാത്മിക പുരുഷനെയും ഇതുവരെ ഭാരതം ദർശിച്ചിട്ടില്ല.

സന്ന്യാസിമാർ സർവ്വസംഗപരിത്യാഗികളാണെങ്കിലും അവർക്ക്

സമൂഹത്തോട് കടപ്പാടും പ്രതിബദ്ധതയും ഉണ്ട്. മനുഷ്യസമൂഹത്തിന്റെ ഉന്നമനമാണ് അവരുടെ ലക്ഷ്യം. മനുഷ്യസമൂഹത്തിന്റെ നന്മയ്ക്കു വേണ്ടി സ്വാമിതിരുവടികളും പലതും പ്രവർത്തിച്ചിട്ടുണ്ട്. കേരളീയ സമൂഹത്തിന്റെ പ്രത്യേകിച്ച് ഹിന്ദുസമൂഹത്തിന്റെ പരിവർത്തനചരിത്രത്തിന് അദ്ദേഹം നല്കിയ സംഭാവനകൾ വിലപ്പെട്ടവയാണ്. ഒരു സമൂഹത്തിന്റെയും നേതൃത്വം അവിടുന്ന് ഏറ്റെടുത്തിട്ടില്ല. എങ്കിലും ഹിന്ദു സമൂഹത്തിന്റേയും ഹൈന്ദവസംസ്കാരത്തിന്റെയും നവോത്ഥാനത്തിന് മാർഗ്ഗദർശ്ശനം നല്കിയത് അദ്ദേഹമാണ്. ചട്ടമ്പിസ്വാമികൾ ജീവിച്ചിരുന്ന കാലത്ത് ഹൈന്ദവസമൂഹത്തിൽ ആകെ ഒരു ജീർണ്ണത പടർന്നു പിടിച്ചിരുന്നു. ഹിന്ദുക്കളിൽ തന്നെ അവർണ്ണരെന്നും സവർണ്ണരെന്നും രണ്ടുവിഭാഗം. അവർണ്ണരെ മനുഷ്യരായിപ്പോലും പരിഗണിച്ചിരുന്നില്ല. അവർണ്ണർക്ക് സവർണ്ണഗൃഹങ്ങളിൽ കയറിക്കൂടാ. സവർണ്ണരോടൊപ്പമിരുന്ന് പഠിച്ചുകൂടാ. സവർണ്ണരെ തൊട്ടുകൂടാ തീണ്ടിക്കൂടാ. അന്ധവിശ്വാസവും അനാചാരങ്ങളുമാണ് അന്ന് സമൂഹത്തെ ഭരിച്ചിരുന്ന ശക്തികൾ. ആംഗല വിദ്യാഭ്യാസത്തിന്റെ പ്രചാരവും ക്രിസ്തീയ മിഷണറിമാരുടെ ആസൂത്രിത തന്ത്രങ്ങളും കൊണ്ട് ഹിന്ദുമതസിദ്ധാന്തങ്ങളും പാരമ്പര്യവും നിരാകരിക്കപ്പെട്ടിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച യുവാക്കൾതന്നെ ഹിന്ദുമതാചാരങ്ങളെ അവഗണിക്കുകയും അപവദിക്കുകയും ചെയ്തു. സവർണ്ണഹിന്ദുക്കളുടെ പീഡനം സഹിക്കാനാവാതെ ഈഴവർ ഉൾപ്പടെയുള്ള അവർണ്ണഹിന്ദുക്കളിൽ ഒരു വിഭാഗം ക്രിസ്തു മതം സ്വീകരിയ്ക്കുവാൻ തയ്യാറായി. അതിനുള്ള ശ്രമം തുടങ്ങി. എല്ലാ മനുഷ്യർക്കും ധാർമ്മിക ജീവിതത്തിന് അത്യന്താപേക്ഷിതമായ വേദപഠനം ഒരു വിഭാഗക്കാരുടെ കുത്തകയായി വഴിമാറിക്കഴിഞ്ഞിരുന്നു. പൂണൂൽ ധരിക്കാത്തവരാരും വേദം പഠിച്ചു കൂടാ. ചൊല്ലിക്കൂടാ. ഇതിനൊക്കെ പുറമേ എല്ലാ മണ്ഡലങ്ങലങ്ങളിലും ബ്രാഹ്മണാധിപത്യം വളരാനും കൊടികുത്തി വാഴാനും തുടങ്ങി. ഇവയ്ക്കെതിരെ പ്രതികരിക്കാൻ തന്നെ തിരുവടികൾ തീരുമാനിച്ചു. ഹിന്ദുക്കൾ ജാതിതിരിഞ്ഞും വർണ്ണം തിരിഞ്ഞും വിഘടിച്ചുനിൽക്കുന്നത് ശരിയല്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അവിടുന്ന് നേരിട്ടിറങ്ങി ഇതൊക്കെ പ്രഖ്യാപിക്കുകയും പ്രവർത്തിക്കുകയും അല്ല ചെയ്തത്. തന്റെ ഗൃഹസ്ഥശിഷ്യന്മാരും വാഗ്മികളുമായ കാളിയാങ്കൽ നീലകണ്ഠപിള്ള, കരുവാകൃഷ്ണനാശാൻ മുതലായവർ മുഖാന്തിരം തന്റെ ആശയങ്ങൾ പ്രചരിപ്പിച്ചു. നായർ, ഈഴവർ, നാടാർ, പുലയർ, പറയർ, മുതലായ എല്ലാ ഹിന്ദുവിഭാഗങ്ങളെയും ഒരുമിച്ചു

ചേർത്ത് ഒരു ഹൈന്ദവസമൂഹം ഉണ്ടാക്കുകയായിരുന്നു അവിടുത്തെ ലക്ഷ്യം. അർത്ഥശൂന്യമായ ജാതിചിന്തകൾക്ക് അതീതനായിരുന്നു അദ്ദേഹം - മനുഷ്യൻ ഒരു ജാതിയാണെന്നായിരുന്നു അവിടുത്തെ അഭിപ്രായം. സ്വന്തം ജീവിതശൈലികൊണ്ട് സ്വാമികൾ അതു തെളിയിക്കുകയും ചെയ്തു. നായരെന്നോ ഈഴവനെന്നോ അദ്ദേഹത്തിന് വ്യത്യാസമില്ല. പുലയനെന്നോ പറയനെന്നോ ഭേദമില്ല. അവിടുത്തെ സുഹൃത്തുക്കളിൽപ്പലരും ഈഴവരായിരുന്നു. അന്യജാതിക്കാരെ തൊട്ടുണ്ണാൻ പാടില്ല എന്ന് വിലക്കുള്ള ആ കാലഘട്ടത്തിൽ അവിടുന്ന് ഈഴവ ഭവനങ്ങളിൽ താമസിക്കുകയും അവിടെനിന്ന് ആഹാരം കഴിക്കുകയും ചെയ്യുമായിരുന്നു. നായന്മാരിൽ പലരും ഇതിൽ പ്രതിഷേധിച്ചു. അന്നത്തെ ചില പത്രങ്ങൾ സ്വാമിതിരുവടികളെ വിമർശിക്കുകപോലും ചെയ്തു. പേട്ടയിൽ രാമൻപിള്ള ആശാനും ഇക്കാര്യത്തിൽ സ്വാമികളെ എതിർത്തു. "പെരുന്നെല്ലിയുടെ വീട്ടിൽ നിന്നും ഊണുകഴിച്ചെന്ന് കേട്ടല്ലോ" എന്നാശാൻ ചോദിച്ചപ്പോൾ "ഞാൻ ആശാന്റെ വീട്ടിൽ നിന്നും ഊണ് കഴിച്ചിട്ടുണ്ടല്ലോ" എന്നായിരുന്നു സ്വാമികളുടെ മറുപടി. ഈഴവനായ പെരുന്നെല്ലിയും നായരായ ആശാനും സ്വാമികൾക്ക് ഒരുപോലെയാണ്. രണ്ടുപേരും മനുഷ്യരാണ്. "നായന്മാരും ഈഴവരും ഒന്നായി ചേർന്ന് ഒരു സമുദായമായിത്തീരണം" എന്നായിരുന്നു സ്വാമികളുടെ അഭിപ്രായവും ആഗ്രഹവും. ഈ രണ്ടു സമുദായങ്ങളും ഒന്നിച്ചാൽ മറ്റ് ഹിന്ദുസമൂഹങ്ങൾ അതിൽ ലയിച്ചുകൊള്ളുമെന്നും സ്വാമിതിരുവടികൾ പ്രത്യാശിച്ചു. അത്തരത്തിലുള്ള ശക്തമായ ഒരു ഹിന്ദുസമൂഹം വാർത്തെടുക്കുക എന്നതായിരുന്നു അവിടുത്തെ ലക്ഷ്യം. ജാതിചിന്ത മാറ്റിയെടുക്കാൻ അവിടുന്ന് ആസൂത്രണം ചെയ്ത ഒരു പരിപാടിയായിരുന്നു അത്. ഈ ആശയം ഫലപ്രദമായി പ്രായോഗികമാക്കാൻ ചട്ടമ്പിസ്വാമികളും ശ്രീനാരായണസ്വാമികളും കുറേക്കാലം പ്രയത്നിക്കുകയും ചെയ്തു. ആ ഋഷീശ്വരന്മാരുടെ സങ്കല്പം യാഥാർത്ഥ്യമായി രൂപാന്തരപ്പെട്ടിരുന്നെങ്കിൽ ഇന്നത്തെ ജാതിമത്സരങ്ങളുടെ സ്ഥാനത്ത് അഖണ്ഡമായ ഒരു ഹിന്ദുമാനവികത വളർന്നു വരുമായിരുന്നു. ഈ രാജ്യത്തെ ഏറ്റവും വലിയ ശക്തിയായി അത് മാറുകയും ചെയ്യുമായിരുന്നു. വർഗ്ഗീയ ശക്തിയെ വളർത്തിയെടുക്കാനല്ല സ്വാമിതിരുവടികൾ യത്നിച്ചത്, മറിച്ച് 'ലോകാഃ സമസ്താഃ സുഖിനോഭവന്തു" എന്ന മാനവസംസ്കാരത്തെ അരക്കിട്ടുറപ്പിക്കുകയായിരുന്നു ലക്ഷ്യം. അതു ഫലിച്ചിരുന്നെങ്കിൽ ഈ

നാടിന്റെ ശാപമായ ജാതിചിന്ത എന്നേ പമ്പകടന്നേനെ. അനന്തരകാലത്ത് "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്" എന്ന മാനവമഹാമന്ത്രം ഉദ്ഘോഷിക്കാൻ നാരായണഗുരുദേവനെ പ്രേരിപ്പിച്ചത് ചട്ടമ്പിസ്വാമികളുടെ ഈ പ്രവർത്തനമായിരിക്കണം. ഹിന്ദു മതത്തിലെ അനാചാരങ്ങൾ ദൂരികരിക്കാനും സദാചാരങ്ങൾ ഏകീകരിക്കാനും തന്റെ ശിഷ്യനായ നീലകണ്ഠതീർത്ഥപാദരെ കൊണ്ട് 'ആചാരപദ്ധതി' എഴുതിപ്പിച്ചതും, ബ്രാഹ്മണരുടെ കുത്തകക്കോട്ട തകർത്ത് അവരുടെ തന്ത്രപരമായ അടിച്ചമർത്തലിൽ നിന്ന് അബ്രാഹ്മണ ഹിന്ദുക്കളെ മോചിപ്പിച്ചതും അവിടുന്ന് ബോധപൂർവ്വം ചെയ്ത കാര്യങ്ങളാണ്. സ്വാമികളുടെ ബോധപൂർവ്വമായ ഇത്തരം പരിശ്രമങ്ങളുടെ പരിണത ഫലമായി ഹിന്ദുസമൂഹത്തിന് ഒരു നവോത്ഥാനം തന്നെ സംജാതമായി. തന്മൂലം ഹിന്ദുക്കളുടെ ഇടയിലുള്ള അനൈക്യവും, ക്രിസ്തുമതം സ്വീകരിക്കാനുള്ള ശ്രമവും ഒരു പരിധി വരെ നിയന്ത്രിക്കപ്പെട്ടു. 1942 -ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ സ്വാമികളുടെ ഈ വഴിക്കുള്ള ശ്രമങ്ങളുടേയും സേവനങ്ങളുടേയും മഹത്ത്വം ആദരപൂർവ്വം പ്രകീർത്തിച്ചിട്ടുണ്ട്. "19-ാം നൂറ്റാണ്ടിന്റെ അവസാനദശകത്തിൽ ഇതര മതതത്ത്വങ്ങളുടെ അനിയന്ത്രിതമായ സംക്രമണം നിമിത്തം നാശോന്മുഖമായ ഒരു ചിന്താഗതി ജനങ്ങളിൽ സ്പഷ്ടമാകുകയും പാവനമായ മതാദർശങ്ങൾ നഷ്ടമാകുകയും ചെയ്തു. മതസംബന്ധമായ മാന്ദ്യവും അലസതയും ഹിന്ദുക്കളിൽ സർവ്വത്ര വ്യാപിച്ചു. അർത്ഥമില്ലാത്ത അനാചാരങ്ങളുടേയും അന്ധവിശ്വാസങ്ങളുടേയും ആകെത്തുകയായി ഹിന്ദുമതം രൂപാന്തരപ്പെട്ടു. ആങ്ങനെയുള്ള ഒരു സന്ദർഭത്തിലാണ് തിരുവിതാംകൂറിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ അവതാരമുണ്ടായത്. അദ്ദേഹം നാശോന്മുഖമായ അവസ്ഥയിൽ നിന്ന് ഹിന്ദുക്കളെ തട്ടിയുണർത്തി മനുഷ്യജീവിതത്തിന്റെ ലക്ഷ്യം എന്താണെന്ന് മനസ്സിലാക്കിക്കൊടുത്തു."

ബ്രാഹ്മണപ്രാബല്യം നശിപ്പിക്കുന്നതോടൊപ്പം തന്നെ നായർ ജാതിപ്രാബല്യവും ധ്വംസിക്കാൻ അവിടുന്നു ശ്രമിച്ചു. അങ്ങനെയാണ് നാരായണഗുരുസ്വാമികളുടെ ഈഴവോത്തേജനയത്നങ്ങൾ രൂപം പ്രാപിച്ചത്. ഒരു ഏകീകൃത കേരളീയ സമുദായമായിരുന്നു അവിടുത്തെ ലക്ഷ്യം. ഇതിനുതടസ്സമായി നിന്ന മതപരിവർത്തന ശ്രമങ്ങളെ സ്വാമികൾ അങ്ങേയറ്റം ചെറുക്കുകയും വെറുക്കുകയും എതിർക്കുകയും ചെയ്തു. നായർ എന്ന ഒരു പ്രത്യേക വിഭാഗത്തെ സ്വാമി തിരുവടി

കൾ വിഭാവനം ചെയ്തിരുന്നുവെന്നു തോന്നുന്നില്ല. എല്ലാ ജാതിയും ഹൈന്ദവജനതയിൽ വിലയം പ്രാപിക്കണം. സ്വാമികളുടെ അതിലളിതമായ ജീവിത രീതിയും സാധാരണ ജനങ്ങളുമായുള്ള സമ്പർക്കവും കൊണ്ട് അവിടുന്ന് വളരെ വേഗം അത് നേടിയെടുത്തു. എരിഞ്ഞണയാറായ ഹിന്ദുമത ജ്യോതിസ്സിന് അവിടുന്ന് ഉണർവ്വും ഉത്തേജനവും നല്കി പ്രകാശപൂരിതമാക്കി. ബ്രാഹ്മണരുടെ കലവറയ്ക്കുള്ളിൽ പൂട്ടി ഭദ്രമായി സൂക്ഷിച്ചു വച്ചിരുന്ന വിജ്ഞാനസമ്പത്തു മുഴുവനും അവിടുന്ന് വാരിയെടുത്ത് മാനവരാശിയ്ക്കായി വിതറിക്കൊടുത്തു. അബ്രാഹ്മണർക്ക് കടന്നു ചെല്ലാൻ വയ്യാത്ത 'കൂപക്കരമഠത്തിൽ' ചെന്ന് ഊണും ഉറക്കവുമില്ലാതെ നാലു ദിവസം കൊണ്ട് തന്ത്രമെന്ന മഹാസമുദ്രത്തിലെ തന്ത്രസാരം മുഴുവനും ഹൃദിസ്ഥമാക്കി, ആ മണിമന്ത്രതന്ത്രാദികളിൽ അവഗാഹം നേടിയ കൂപക്കരമഠത്തിലെ കുബേര നമ്പൂതിരിക്കാരണവരെ മന്ത്രവിധങ്ങളും ബിംബസംബന്ധിയായ തന്ത്രവിധാനവുമെല്ലാം പറഞ്ഞ് അദ്ഭുതപരതന്ത്രനാക്കിയ സംഭവം ഇതല്ലേ വ്യക്തമാക്കുന്നത്?! ബ്രാഹ്മണശക്തിക്കു വിധേയമായ പ്രഭുത്വത്തിന്റെ പരിസരങ്ങളിലായിരുന്നു സ്വാമികൾ ജനിച്ചുവളർന്നത്. യാഥാസ്ഥിതികത്വത്തിന്റെ ദുർഗ്ഗങ്ങൾ അവിടെ ബലിഷ്ടഠങ്ങളുമായിരുന്നു. തിരുവനന്തപുരത്തും പരിസരങ്ങളിലും തന്നെ സ്വാമികൾ ഈഴവശിഷ്യന്മാരുമായി പെരുമാറി. കല്ലുവീട്, ചിറ്റല്ലൂർ, നന്ത്യാരുവീട്, കുമാരമംഗലം തുടങ്ങിയ പ്രധാന നായർ ഗൃഹങ്ങളിലെന്നപോലെ തന്നെ അവിടുന്ന് പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, വെളുത്തേരി കേശവൻ വൈദ്യൻ തുടങ്ങിയവരുടെ ഭവനങ്ങളിലും സ്വാതന്ത്ര്യമായി ജീവിച്ചു. പ്രമുഖ നായർ തറവാടുകളില്ലെല്ലാം തന്റെ ഈഴവ ശിഷ്യന്മാരുമായി സ്വാമി ഇടപഴകി. യാഥാസ്ഥിതിക കേന്ദ്രങ്ങളിലെ പ്രതിഷേധത്തിന്റെ മുഴക്കം സ്വാമികളുടെ അന്യാദൃശമായ വ്യക്തിപ്രഭാവത്തിന്റെ മുൻപിൽ മൂകമായി നിശ്ചലമായി. അതുപോലെ തന്നെ ശക്തമായിരുന്നു അവിടുത്തെ ഉദ്ബോധനങ്ങളും കൃതികളും.

കേരളത്തിലെ ഏറ്റവും പ്രമുഖ സമുദായങ്ങളായ നായന്മാരിലും ഈഴവരിലും കൂടി ഇവിടെ ഒരു സാമൂഹ്യപരിവർത്തനം ഉണ്ടാക്കണമെന്ന് സ്വാമിതിരുവടികൾ തീരുമാനിച്ചു. സമുദായചിന്തകൾക്കെല്ലാം അതീതനായിരുന്ന അവിടുന്നെങ്കിലും ലക്ഷ്യസാദ്ധ്യത്തിന് വേണ്ടി ഈ രണ്ടുസമുദായങ്ങളെയും പ്രബുദ്ധരാക്കണം എന്ന് അവിടുന്ന് ഉദ്ദേശിച്ചു. അതിലേക്ക് ആദ്യമായി ഇരുസമുദായക്കാർക്കും ഉണ്ടായിരുന്ന

അധഃസ്ഥിത ബോധം നിർമ്മാർജ്ജനം ചെയ്യണമെന്ന് സ്വാമികൾ വിചാരിച്ചു. ബ്രാഹ്മണരുടെ മുൻപിൽ രണ്ടു സമുദായക്കാരും ഏതാണ്ട് ഒരുപോലെ തന്നെയായിരുന്നു. ഇരു കൂട്ടരെയും അധഃകൃതരായിട്ടാണ് ബ്രാഹ്മണർ കരുതിയിരുന്നതെങ്കിലും ഉച്ചനീചത്വത്തിന്റെ പേരിൽ അന്നത്തെ പ്രബലസമുദായമെന്നു കരുതിപ്പോന്ന നായന്മാർ മറ്റ് അവർണ്ണഹിന്ദുക്കളുടെ മേൽ മേൽക്കോയ്മ സ്ഥാപിച്ചു. സവർണ്ണരും അവർണ്ണരും തമ്മിൽ കലഹിച്ചും വിഘടിച്ചും നിന്നു. ചട്ടമ്പിസ്വാമിതിരുവടികൾ സവർണ്ണരുടെ ഇടയിലുള്ള ഈ ജാതിചിന്ത ബുദ്ധിപൂർവ്വം പരിഹരിച്ചു. നാട്ടിലെ സ്വാധീനശക്തിയുള്ള നായർ പ്രമാണികളുമായി അവിടുന്ന് ഉറ്റസമ്പർക്കം പുലർത്തി. ആജ്ഞാശക്തിയുള്ള പ്രമുഖരായ പല നായന്മാരുടേയും ഗുരുസ്ഥാനം അദ്ദേഹത്തിനു ലഭിച്ചു. അങ്ങനെ സംഘടിത പ്രവർത്തനങ്ങൾക്ക് സ്വാമിയോടൊപ്പം അവരും കൂട്ടുനിന്നു. ബ്രാഹ്മണർ കേരളത്തിൽ കെട്ടിപ്പടുത്ത ഉച്ചനീചഭാവങ്ങളെ തൃണവൽഗണിച്ചു കൊണ്ട് അതിശക്തമായ രീതിയിൽ സ്വാമിതൃപ്പാദങ്ങൾ നായന്മാരുടേയും ഈഴവരുടേയും ഇടയിൽ സഞ്ചരിച്ചു. സ്വാമി തിരുവടികളെപ്പോലെ സർവ്വാരാധിതനും സർവജ്ഞനുമായ ഒരാൾ ഇരുസമുദായങ്ങളെയും സമാനഭാവത്തിൽ കരുതി, രണ്ടുകൂട്ടരുടേയും ഗൃഹങ്ങളിൽ ഒരേ സ്വാതന്ത്ര്യത്തോടെ പെരുമാറിവന്നതാണ് വാസ്തവത്തിൽ കേരളത്തിലെ നായരീഴവ സൗഹാർദ്ദത്തിന് അടിസ്ഥാനമിട്ടതെന്ന് നിർവ്വിശങ്കം പറയാം. അന്നത്തെ കാലത്ത് ശ്രീ വിദ്യാധിരാജസ്വാമികൾ അല്ലാതെ അത്തരം പ്രവർത്തനങ്ങൾക്ക് ധൈര്യപൂർവ്വം മറ്റാരും ശ്രമിക്കുമായിരുന്നില്ല.

സ്വാമി തിരുവടികളുടെ ഉദ്ബോധനങ്ങളിൽ കൂടിയും കൃതികൾ വഴിയുമാണ് അവിടുന്ന് ജനങ്ങളെ ഉദ്ബദ്ധരാക്കിയത്. ഉദ്ബോധനങ്ങളെന്നാൽ വേദികൾ തോറുമുള്ള പ്രഭാഷണങ്ങൾ അല്ല. അധികവും സംഭാഷണങ്ങളായിരുന്നു. നാട്ടുപ്രമാണികളോടും സുഹൃത്തുക്കളോടും അവിടുന്ന് നടത്തിയ ഈ സൗഹൃദ സംഭാഷണങ്ങൾ നാട്ടിലുണ്ടാക്കിയ ആശയപരിവർത്തനങ്ങളും പരിഷ്കാരങ്ങളും അസാധാരണവും ശക്തവുമായിരുന്നു. ഈ സംഭാഷണങ്ങളിൽ അവിടുന്ന് പ്രദർശിപ്പിച്ച ആശയങ്ങൾ തന്നെയാണ് പിന്നീട് "വേദാദികാരനിരൂപണമായും" "പ്രാചീനമലയാളമായും" "ആദിഭാഷയായും" രൂപാന്തരപ്പെട്ടത്. ഇവിടുത്തെ അധികാരികൾ നമ്മളാണെന്നും ബ്രാഹ്മണരല്ലെന്നും അവിടുന്ന് സ്വകൃതികളിലൂടെ സ്ഥാപിച്ചു. ദ്രാവിഡസംസ്കാരമാണ് ആര്യ

സംസ്കാരത്തേക്കാൾ പ്രാചീനമെന്ന് സ്വാമികൾ സയുക്തികം സപ്രമാണം ഗ്രന്ഥങ്ങളിലൂടെ സ്ഥാപിച്ചു. എഴുത്തച്ഛനുശേഷം കേരളസംസ്കാരചരിത്രത്തിൽ മറ്റൊരദ്ധ്യായം കുറിച്ചത് അവിടുന്നാണ്. സ്വാമികളുടെ ആദ്ധ്യാത്മിക ചിന്തയും ബുദ്ധിയും യാഥാസ്ഥിക ലോകത്തിന്റെ കണ്ണുതുറപ്പിച്ചു. അങ്ങനെ അവർ സ്വാമികളുടെ ആരാധകരായി മാറി. അതു പോലെതന്നെ ആധുനിക വിദ്യാഭ്യാസ സമ്പ്രദായത്തിനനുസരണമായി വളർന്നു വരുന്ന ജനതയുടെ സ്വാതന്ത്ര്യബോധത്തിനും ആത്മവിശ്വാസത്തിനും തിരുവടികൾ ശക്തമായി സഹായിച്ചു. ആ നവീനാശയവീക്ഷണങ്ങൾ യുവലോകത്തിന്റെ പ്രീതിയ്ക്കും പ്രശംസയ്ക്കും ബഹുമാനത്തിനും തിരുവടികളെ പാത്രമാക്കി. സ്വാമിതിരുവടികളുടെ തത്ത്വമാർഗ്ഗം നായരീഴവ സമുദായപ്രവർത്തകർക്ക് വളരെയധികം പ്രയോജനപ്പെട്ടു. സ്വശിഷ്യനായ നാരായണഗുരുവിലൂടെ ഈഴവസമുദായത്തിനും ശ്രീ. സി. കൃഷ്ണപിള്ള, ശ്രീ. നീലകണ്ഠതീർത്ഥപാദർ, തീർത്ഥപാദപരമഹംസർ മുതലായവരിലൂടെ നായർ സമുദായത്തിനും സ്വാമികളുടെ ആദർശങ്ങളും ആശയങ്ങളും പ്രചരിപ്പിച്ചു. 1078 -ൽ എസ്. എൻ. ഡി. പി യോഗം സ്ഥാപിക്കുന്നതിനു വളരെമുമ്പു തന്നെ നാരായണഗുരുദേവനും ചട്ടമ്പിസ്വാമികളും ഈ വക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടുകഴിഞ്ഞിരുന്നു. "വേദാധികാര നിരൂപണത്തിൽ" വൈദികമുറകൾ യഥാർത്ഥ ജ്ഞാനികളായ ആർക്കുമാകാമെന്ന് ചട്ടമ്പിസ്വാമികൾ സ്ഥാപിച്ച അഭിപ്രായത്തിന്റെ പ്രായോഗിക പദ്ധതിമാത്രമായിരുന്നു ശ്രീനാരായണ ഗുരുവിന്റെ ക്ഷേത്രപ്രതിഷ്ഠാകർമ്മങ്ങൾ. ഹിന്ദുക്കളുടെ ക്ഷേത്രസങ്കൽപ്പത്തേയും ശ്രീനാരായണഗുരുദേവന്റെ ക്ഷേത്രപ്രതിഷ്ഠകളേയും ജ്ഞാനയോഗത്തേത്തന്നെയും ബ്രഹ്മാനന്ദ ശിവയോഗികൾ ചോദ്യം ചെയ്തു. ശിവയോഗികൾ "മോക്ഷപ്രദീപം" എന്ന പുസ്തകം എഴുതി, ആനന്ദമതക്കാർക്ക് മാർഗ്ഗ നിർദ്ദേശം നല്കി. മറ്റുള്ള ഹിന്ദുക്കൾക്ക് അത് പേടിസ്വപ്നമായി മാറി. "മോക്ഷപ്രദീപഖണ്ഡനം" എന്ന കൃതി രചിച്ചുകൊണ്ട് ചട്ടമ്പിസ്വാമികൾ മോക്ഷപ്രദീപത്തിന്റെ പ്രചരണത്തിനു തടയിട്ടു. അങ്ങനെയൊന്ന് സ്വാമിതിരുവടികൾ ചെയ്തില്ലായിരുന്നെങ്കിൽ ശ്രീനാരായണഗുരുദേവൻ സ്ഥാപിച്ച ക്ഷേത്രങ്ങളടക്കം കേരളത്തിലെ മഹാക്ഷേത്രങ്ങളുടെ പോലും അവസ്ഥ എന്താകുമായിരുന്നു. ശ്രീ ചട്ടമ്പിസ്വാമികൾ വഴിതെളിച്ചതും ശ്രീനാരായണഗുരു പരിപോഷിപ്പിച്ചതുമായ നവോത്ഥാനത്തെപ്പറ്റി ഗുരുസ്വാമികളുടെ ജീവചരിത്രകാരനായ ഡോ: നടരാജൻ ഇപ്രകാരം രേഖ

പ്പെടുത്തിയിരിക്കുന്നു:- "ബുദ്ധി പ്രഭാവത്തെ പ്രതിനിധാനം ചെയ്ത ചട്ടമ്പിസ്വാമികളുടെ വ്യക്തി പ്രഭാവത്തിനു ചുറ്റും സാഹിത്യപരവും സാസ്കാരികവും ആദ്ധ്യാത്മികവുമായ ഒരു നവോത്ഥാനം 1890-ാം നൂറ്റാണ്ടിലെ തിരുവിതാംകൂറിൽ ആവിർഭവിച്ചിരുന്നു" എന്ന് ഇപ്രകാരം ഈ രണ്ടു സന്യാസിമാരും കൂടി ഉണ്ടാക്കി വളർത്തിയെടുത്ത "നവോത്ഥാന"മാണ് പിൽക്കാലത്ത് ഈഴവരുടേയും നായന്മാരുടേയും സാമൂഹ്യപരിഷ്കാര പ്രവർത്തനങ്ങളായി രൂപം പ്രാപിച്ചത്.

കേരളത്തിൽ ഹിന്ദുമതത്തിലെ ചാതുർവർണ്ണവ്യവസ്ഥയുടെ മർദ്ദനമേറ്റ രണ്ടു സമുദായങ്ങളാണ് നായരും ഈഴവരും. തൊട്ടുകൂടായ്മയും തീണ്ടികൂടായ്മയും തുടങ്ങിയ ആനാചാരങ്ങളിൽപ്പെട്ട് ഈഴവർ തുടങ്ങിയവർക്ക് വഴിനടക്കാനും വിദ്യാഭ്യാസം ചെയ്യാനും ക്ഷേത്രങ്ങളിൽ കയറാനും പറ്റാത്ത ഒരു ഭയങ്കര അവസ്ഥ ഉണ്ടായിരുന്നു. എന്നാൽ നായന്മാർക്ക് അന്ന് അത്ര അധഃപതനം ഉണ്ടായിരുന്നില്ല. വർണ്ണബാധയിൽപ്പെട്ട് അവരുടെ പൂർവ്വികമഹത്വങ്ങൾ നഷ്ടപ്പെട്ടിരുന്നെങ്കിലും രാജാക്കന്മാരോടും ബ്രാഹ്മണരോടും ഉള്ള ബന്ധം കൊണ്ട് പല മേന്മകളും അവർ പുലർത്തിപ്പോന്നു. എന്നാലും ഒരുപാരതന്ത്ര്യം ബ്രാഹ്മണസന്നിധിയിൽ നായന്മാർക്കുണ്ടായിരുന്നു. കേരളത്തിലെ ബ്രാഹ്മണർ, സ്വവർഗ്ഗമേധാവിത്വത്തിന്റെയും ചാതുർവർണ്യത്തിന്റെയും പുറംകോട്ടയായി നായന്മാരെ ഉപയോഗിച്ചു വന്നു. ഈ ബ്രാഹ്മണ മേധാവിത്വത്തിന് മാറ്റം വരുത്താതെ നായന്മാർക്കോ, നായന്മാർക്കു മാറ്റം വരാതെ ഈഴവർ തുടങ്ങിയ മറ്റു വർഗ്ഗക്കാർക്കോ സാംസ്കാരികമായ ഉന്നതി വരുകയില്ല എന്ന് സത്യജ്ഞനായ സ്വാമിതിരുവടികൾ മനസ്സിലാക്കി. കേരളീയ മഹാസമുദായങ്ങളായ നായന്മാരും ഈഴവരും ഉണർന്ന് ഉയർന്നു കഴിഞ്ഞാൽ അവർക്ക് മുകളിലും തഴെയുമായി നില്ക്കുന്നവരും മറ്റ് അവാന്തര വിഭാഗങ്ങളും അതിൽ ലയിച്ച് ജാതിയില്ലാത്ത ഒരു ഹിന്ദു ജനത രൂപം കൊള്ളുമെന്ന് അവിടുന്ന് പ്രത്യാശിച്ചു. ഒരു സംഘടനാപ്രവർത്തകനല്ലാതിരുന്ന അവിടുന്ന് മനുഷ്യസ്നേഹിയായ ഒരു പരിഷ്കർത്താവായിരുന്നു. ഗൗരവമേറിയ പല കാര്യങ്ങളും അനാസക്തനായി ഒരു ലീലയായി കണ്ടുകൊണ്ട് ജനങ്ങളുടെ ഇടയിലേക്ക് കടന്നു ചെന്നു. ഒരു സഞ്ചാരിയായ അദ്ദേഹം ആദ്യഘട്ടത്തിൽ സത്യാന്വേഷകനായും, പിന്നീട് ശിഷ്യപരമ്പരകളിൽക്കൂടി തന്റെ ആദർശം പ്രചരിപ്പിക്കുന്നതിൽ തല്പരനായും രാജ്യത്ത് ഉടനീളം സഞ്ചരിച്ചു. ബ്രാഹ്മണരുടെ മുൻപിൽ എല്ലാ ഹിന്ദുക്കളും ഒരു

പോലെ അധഃകൃതരായിരുന്നു. എന്നാൽ ചട്ടമ്പിസ്വാമികളുടെ പ്രവർത്തനങ്ങൾ കൊണ്ട് നായരീഴവ സമുദായങ്ങൾ സമാനഭാവത്തിൽ പെരുമാറാൻ തുടങ്ങി. കേരളത്തിലെ നായരീഴവ മതസൗഹാർദ്ദത്തിന് തുടക്കമിട്ടത് സ്വാമികളാണ്. ലോകാനുഗ്രഹതല്പരനായ അവിടുന്ന് യുദ്ധരംഗത്തിറങ്ങി. തൂലികായുദ്ധത്തിന് തൂലിക തന്നെ അവിടുന്ന് പടവാളാക്കി. ഗ്രന്ഥങ്ങളിൽക്കൂടി ബ്രാഹ്മണർ കാണിച്ച വിപത്തിനെ ഗ്രന്ഥങ്ങൾ കൊണ്ടു തന്നെ അവിടുന്ന് എതിർത്തു. "പ്രാചീന മലയാളത്തിലൂടെയും," "വേദാധികാരനിരൂപണത്തിലൂടെയും" നായന്മാർ വർണ്ണശൃംഖല പൊട്ടിച്ച് ദൂരത്തെറിഞ്ഞു. അവർ കേരളത്തിലെ ജന്മാവകാശികളും സംസ്കാരാവകാശികളുമായ ഒന്നാമത്തെ ജനതയാണെന്ന് സയുക്തികം സ്ഥാപിച്ചു. 'പ്രാചീനമലയാളം' എന്ന ഗ്രന്ഥത്തിന്റെ നൂറ്റിപന്ത്രണ്ടാം പേജിൽ (112) സ്വാമിതൃപ്പാദങ്ങൾ തന്നെ ഗ്രന്ഥരചനോദ്ദേശ്യം വെളിപ്പെടുത്തുന്നുണ്ട്. കേരളീയ സവർണ്ണശക്തിയുടെ കേന്ദ്രമായ നായർ സമുദായം തന്നെ ജാതിധ്വംസകമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടതിനാൽ അവരിൽ കൂടുതൽ വിഭാഗവും നാരായണസിദ്ധാന്തങ്ങളെ അംഗീകരിക്കുവാൻ മടിച്ചില്ല. ശ്രീനാരായണഗുരുവിനെ നായർ സമുദായമോ ഒരു വ്യക്തിയോ എതിർത്തതായി ചരിത്രമില്ല. മറിച്ച് നായന്മാരിൽ അനേകം പേർ ഗുരുവിന്റെ ശിഷ്യത്വം സ്വീകരിക്കുകയും ആദർശങ്ങൾ നടപ്പിൽ വരുത്താൻ ശ്രമിക്കുകയും ചെയ്തു. ഈ ഒരു നില സംജാതമാകാൻ കാരണം ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വമികൾ തന്നെയായിരുന്നു.

മലയാളികളുടെ ഇടയിലെ അനാചാരങ്ങൾ ധ്വംസനം ചെയ്ത് മനുഷ്യന് മനുഷ്യനോടുള്ള അസ്വാതന്ത്ര്യവും അസമത്വവും അസ്തമിപ്പിച്ച് കേരളത്തിന് ഒരു പുരോഗതിയുടെ ഉദയം കൊടുക്കാൻ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾക്കു സാധിച്ചിട്ടുണ്ട്. ബ്രാഹ്മണ വൈദിക മേധാവിത്വം എന്നെന്നേക്കുമായി തകരണമെങ്കിൽ ശ്രുതിസ്മൃതികളുടെ കഴുത്തിൽ തന്നെ വേണം കത്തിവയ്ക്കേണ്ടതെന്ന് സൂക്ഷ്മഗ്രാഹിയും ദീർഘവീക്ഷണപടുവും ഗവേഷകനുമായ ഈ ഋഷീശ്വരൻ മനസ്സിലാക്കി. ഭാരതീയ സംസ്കാരത്തിന്റെ പുനരുദ്ധാരണത്തിന് ദീപം തെളിയിച്ചത് ശ്രീ വിദ്യാധിരാജപ്രഭു തന്നെയാണ്. കേരളത്തിൽ ശതാബ്ദങ്ങളായി നിലനിന്നുപോന്ന ആര്യബ്രാഹ്മണമേധാവിത്വം മൂലം നാട്ടിലെ ഇതര സമുദായങ്ങൾക്കുണ്ടായ അവശതകളെ വിശദമായി വിശകലനം ചെയ്യാൻ കഴിഞ്ഞ മഹാനും അവിടുന്നു തന്നെയായിരുന്നു. കേര

ളത്തിലെ ഏറ്റവും പ്രമുഖസമുദായങ്ങളായ നായന്മാരിലും ഈഴവരിലും കൂടി ഒരു സാമൂഹ്യ പരിവർത്തനം ഉണ്ടാക്കാൻ സ്വാമികൾ ശ്രമിച്ചു. സമുദായ ചിന്തകൾക്കെല്ലാം അതീതനായിരുന്ന അവിടുന്ന് രണ്ടു സമുദായങ്ങളിലും അന്നുണ്ടായിരുന്ന അധഃസ്ഥിതി ബോധം ബോധപൂർവ്വം മാറ്റുവാൻ ശ്രമിച്ചു. ജാതി വിദ്വേഷവും മതഭേദവും കൊണ്ട് കേരളത്തെ ഭ്രാന്താലയമെന്ന് അപഹസിക്കത്തക്കവണ്ണമുള്ള ഒരു കാലഘട്ടമായിരുന്നു അന്ന്. ഈ അവസരത്തിൽ രണ്ട് ഋഷീശ്വരൻമാരും ചേർന്ന് "ജാതിഭേദം മതദ്വേഷമേതുമില്ലാതെ സർവ്വരും സോദരത്വേന വാഴുന്ന" ഒരു ലോകം വാർത്തെടുത്തു. കേരളത്തിലും ഭാരതത്തിലും; എന്തിന് ലോകത്തിനു മുഴുവനും ആ ആദർശം സ്വീകരിക്കപ്പെട്ടാൽ മാത്രമേ സാർവ്വത്രികമായ യോഗക്ഷേമ - സമ്പത്ത് സംസിദ്ധമാകൂ എന്ന് ലോകക്ഷേമൈകതല്പരരായ ആ യതീശ്വരന്മാർ ദീർഘവീക്ഷണം ചെയ്തു.

തന്റെ നവ്യവും ദിവ്യവുമായ സനാതന തേജസ്സിനെ ആസേതുഹിമാചലം പ്രസരിപ്പിച്ച ഒരദ്ഭുത പുരുഷൻ തന്നെയായിരുന്നു പരബ്രഹ്മസ്വരൂപനായ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. നവീനങ്ങളായ പല ആശയങ്ങളും അവിടുന്ന് പ്രചരിപ്പിച്ചു. സമുദായത്തിലും ക്ഷേത്രങ്ങളിലുമുള്ള അനാചാരങ്ങളെ എല്ലാം വിപാടനം ചെയ്യാൻ സ്വാമിതിരുവടികൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ദുർമന്ത്രോപാസന കൊണ്ട് ക്ഷേത്രങ്ങളിൽ നടത്തുന്ന അപരിഷ്കൃത പൂജകൾ, ജന്തുബലി, അന്ധവിശ്വാസജഡിലമായ കർമ്മങ്ങൾ, എന്നിവയ്ക്ക് അറുതിവരുത്തിയ സ്വാമിതിരുവടകളെക്കുറിച്ച് പശ്ചാത്താപപൂർവ്വം സമുദായ ആചാര്യനായ ശ്രീ മന്നത്തുപത്മനാഭൻ പറയുന്നതു നോക്കുക:- "അമാനുഷനായ സ്വാമിതിരുവടികൾ ജീവിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ മാഹാത്മ്യം ഗ്രഹിക്കുവാനോ വേണ്ടവണ്ണം ആചരിക്കുവാനോ നമുക്കു കഴിഞ്ഞില്ല". അതുപോലെ "ഈഴവരുടെ വംശത്തിന് എന്തെങ്കിലും ഉയർച്ച ഉണ്ടാക്കുവാനായി ശ്രമിക്കുന്നതിന് ശ്രീനാരായണഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിസ്വാമി തിരുവടികളാണെന്ന്" ഏറത്തു കൃഷ്ണനാശാൻ "ചട്ടമ്പിസ്വാമികൾ" എന്ന ഗ്രന്ഥത്തിൽ അദ്ദേഹത്തിന്റെ സ്മരണയിൽ പ്രസ്താവിച്ചിട്ടുണ്ട്.

ഭാരതത്തിലെ ആധുനികാലം ആംഗലവിദ്യാഭ്യാസത്തിന്റെയും പരിഷ്കാരത്തിന്റെയും ശാസ്ത്രത്തിന്റെയും യുഗമായിട്ടാണ് വ്യാഖ്യാനിക്കുന്നത്. എന്നാൽ കേരളത്തിലെ ആധുനികകാലത്തിലെ പരിഷ്കാര പ്രവർത്തനങ്ങൾക്ക് വിത്തുപാകി മാർഗ്ഗനിർദ്ദേശം തന്നവർ ശ്രീ ചട്ട

മ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുദേവനും തന്നെയാണ്. ആംഗലേയഭാഷാനഭിജ്ഞരായ അവർ ഭാരതസംസ്കാരത്തിന്റെ പ്രതിനിധികളും പഴയ പാരമ്പ്യ സംസ്കാരത്തിൽ വളർന്നവരുമാണ്. ആർഷ സംസ്കാരത്തിന്റെ വക്താക്കളും പ്രതിനിധികളും ആ യോഗീശ്വരൻമാര തന്നെയാണ്. ലോകത്തിന് ആവശ്യമായ പരിവർത്തനങ്ങളും സംസ്കാരവും പരിഷ്കാരവും വരുത്തുന്നവരായ കരുത്തും ആർജ്ജവസമ്പത്തും ഉള്ള മഹത്തുക്കളെ അവതരിപ്പിക്കുവാൻ ഭാരതം എന്നും മുൻപന്തിയിൽ തന്നെ ഉണ്ടായിരുന്നു. ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണൻ, ശ്രീവിവേകാനന്ദൻ, ദയാനന്ദസരസ്വതി, മഹാത്മാഗാന്ധി, തുടങ്ങിയ എത്രയെത്ര മഹാൻമാരുടെ ചരിത്രങ്ങൾ അതാണ് നമ്മെ പഠിപ്പിക്കുന്നത്. ശ്രീ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും ആർഷസംസ്കാരപരമ്പരയിലെ കേരളം സംഭാവന ചെയ്ത രണ്ട് അവതാര പുരുഷന്മാർ തന്നെയാണ്.

"മനുഷ്യമനസ്സിന്റെ ഊഷരഭൂമിയെ ജ്ഞാനഭൂമിയാക്കി മാറ്റി അനുഭൂതിയുടെ അനശ്വരബീജം മുളപ്പിച്ചെടുത്ത മഹാപ്രഭുവാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. അന്ധവിശ്വാസങ്ങളുടെ കറ പിടിച്ചും തുരുമ്പിച്ചും തകർന്നു കൊണ്ടിരുന്ന സാമൂഹ്യശരീരത്തിൽ നവചേതനയുടെ അനശ്വരദീപ്തി പകർന്നു നൽകിയതും ശ്രീ പരമഭട്ടാരകനത്രേ!"

കേരളത്തെ ഭ്രാന്താലയമാക്കി തീർത്ത വിനാശകരമായ ജാതിവിപത്തിൽ നിന്നും രക്ഷിക്കാൻ, ഒരു സാമൂഹിക പരിഷ്കരണത്തിന് സ്വജീവിതം കൊണ്ട് മാർഗ്ഗദർശനം നൽകിയ മഹർഷീശ്വരൻ ചട്ടമ്പിസ്വാമിതിരുവടികളായിരുന്നു. സ്വാമികൾ തെളിച്ച മാർഗ്ഗത്തിൽ ശ്രീനാരായണഗുരു സ്വപ്രവർത്തനങ്ങളാൽ ബഹുദൂരം മുന്നേറി. സമത്വവും, സ്വാതന്ത്ര്യവും, സാഹോദര്യവും, സംസ്കാരവും പുലരുന്ന ഒരൈക്യകേരത്തിന്റെ അനശ്വരമായ ദീപസ്തംഭങ്ങളായി തീർന്നത്, ആധുനിക കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഈ രണ്ടു യതീശ്വരന്മാരുമാണ് എന്ന കാര്യത്തിൽ സംശയമില്ല. കേരളത്തിലെ മഹർഷിപാരമ്പര്യത്തിന്റെ ആധുനികകാലത്തെ തേജഃപുഞ്ജം ചട്ടമ്പിസ്വാമിതിരുവടികളാണ്. കേരളത്തിന് പുതുതായി വെളിച്ചം പരത്തിയ വിജ്ഞാന സൂര്യനും ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ തന്നെയാണ്!!

# 6. ഗവേഷകൻ ഗ്രന്ഥകർത്താവ്

ഒരു വേദാന്തി, സമദർശി, സ്നേഹസമ്പന്നൻ, സാമൂഹ്യപരിഷ്കർത്താവ്, ഗ്രന്ഥകാരൻ, ഗവേഷകൻ, സകലകലാവല്ലഭൻ, ശാസ്ത്രജ്ഞൻ, പണ്ഡിതൻ എന്നീ നിലകളിൽ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ പ്രദർശിപ്പിച്ചിട്ടുള്ള മഹിമകളെയും വ്യക്തിത്വത്തെയും കേരളീയരായ നമ്മൾ മനസ്സിലാക്കേണ്ടതുണ്ട്. വിജ്ഞാനത്തിന്റെ എല്ലാ മണ്ഡലങ്ങളെയും സ്വാംശീകരിക്കുവാനും, അത് പ്രാവർത്തികമാക്കുവാനും മഹാജ്ഞാനിയായിരുന്ന ചട്ടമ്പിസ്വാമികൾക്ക് കഴിഞ്ഞിരുന്നു. ചരിത്രം, ഭാഷ, മതം, വേദേതിഹാസങ്ങൾ, സംസ്കാരം എന്നിങ്ങനെ പല സരണികളിലും അവിടുത്തെ ഗവേഷണബുദ്ധി സഞ്ചരിച്ചിട്ടുണ്ട്. ഒരു മഹാജ്ഞാനി എന്നതിനു പുറമേ മികച്ച ഗവേഷകൻ കൂടിയായിരുന്നു സ്വാമികൾ. കേരളചരിത്രത്തെക്കുറിച്ചും, സമുദായചരിത്രത്തെക്കുറിച്ചും അവിടുന്ന് നടത്തിയ ഗവേഷണങ്ങളുടെ പരിണതഫലമാണ് 'പ്രാചീനമലയാളം' എന്ന ഗ്രന്ഥം. ഭാഷാശാസ്ത്രപരമായി സ്വാമികൾ തുടർന്ന ഗവേഷണങ്ങളുടെ ഫലമാണ് 'ആദിഭാഷ'. വേദാധികാരത്തെക്കുറിച്ച് ചർച്ചചെയ്യുകയും നിരൂപണം നടത്തുകയും ചെയ്തതിൽ നിന്നും ഉണ്ടായതാണ് 'വേദാധികാരനിരൂപണം'. ഈ പ്രപഞ്ചത്തിലുള്ള സമസ്ത ജീവജാലങ്ങളെയും ഒരു പോലെ സ്നേഹിച്ച ആ സ്നേഹസ്വരൂപന്റെ ഹൃദയത്തിൽ നിന്നും ഉരുത്തിരിഞ്ഞു വന്നതാണ് "ജീവകാരുണ്യ നിരൂപണം" എന്ന മഹൽ ഗ്രന്ഥം. സാധാരണക്കാരനും വേദാന്തതത്ത്വരഹസ്യങ്ങൾ, മനസ്സിലാക്കത്തക്കവിധത്തിൽ ഒരു വേദപുസ്തകമെഴുതണമെന്ന ഒരു പ്രിയശിഷ്യന്റെ ആഗ്രഹവും

അഭ്യർത്ഥനയുമാണ് 'അദ്വൈതചിന്താപദ്ധതി'യായി രൂപം കൊണ്ടത്. ഇങ്ങനെ ദേശചരിത്രഗവേഷണം, ഭാഷാശാസ്ത്രപഠനം, മതതത്ത്വഗവേഷണം, ആദ്ധ്യാത്മിക ഗവേഷണം എന്ന് എത്രയെത്ര മണ്ഡലങ്ങളിലാണ് അവിടുത്തെ മേധാശക്തി വ്യാപരിച്ചിട്ടുള്ളത്. ഗവേഷണശാഖ അതിന്റെ അങ്കുരാവസ്ഥയിൽപ്പോലും അല്ലാതിരുന്ന ഒരു കാലഘട്ടത്തിലാണ്, അവിടുത്തെ ഗവേഷണബുദ്ധി ചരിത്രഗവേഷണത്തിലും ഭാഷാശാസ്ത്രഗവേഷണത്തിലും, വേദാന്തശാസ്ത്രരഹസ്യങ്ങളിലും സഞ്ചരിച്ചു തുടങ്ങിയത് എന്ന വസ്തുത പ്രത്യേകം ശ്രദ്ധയർഹിക്കുന്നു.

എഴുതാനുള്ള നിശ്ചിതോപാധികളോ, ഉപകരണങ്ങളോ, സ്ഥലസൗകര്യങ്ങളോ കൂടാതെ ഇത്രവളരെ എഴുതിയിട്ടുള്ള ഒരു സാഹിത്യകാരനെ ലോകം ഇതുവരെ കണ്ടിരിക്കാൻ ഇടയില്ല. ധാരാളം കൃതികൾ എഴുതുക, അവ എഴുതുന്ന സ്ഥലത്തു തന്നെ ഇട്ടിട്ടു പോകുക, ഇതായിരുന്നു സ്വാമികളുടെ പതിവ്. ഇങ്ങനെയൊരു സാഹിത്യകാരനെക്കുറിച്ച് എവിടെയെങ്കിലും കേട്ടിട്ടുണ്ടോ? തന്റെ ഗൃഹസ്ഥശിഷ്യന്മാരുടെ വീട്ടിൽ കഴിയുമ്പോൾ കുട്ടികൾ എഴുതുന്ന കടലാസ്സിന്റെ മറുവശത്ത് അപ്പോൾ തോന്നുന്ന കാര്യങ്ങൾ കുറിക്കുക, പിന്നീട് മാസങ്ങൾക്കുശേഷം മറ്റൊരിടത്തു വച്ച് ബാക്കി എഴുതുക - പുസ്തകരൂപത്തിൽ അവയൊന്നും വേണമെന്ന് സ്വാമിതിരുവടികൾക്ക് ആഗ്രഹമില്ലായിരുന്നു. ആത്മാരാമനായ അവിടുത്തെ നിർലേപത്വം ഗ്രന്ഥരചനയിലും, സാഹിത്യസപര്യയിലും, വ്യക്തമായി പ്രകടമായിരുന്നു. അങ്ങനെ വിലമതിക്കാനാകാത്ത ഒരു ഗ്രന്ഥശേഖരം കേരളീയരായ നമുക്ക്, അല്ല ലോകത്തിനു തന്നെ കിട്ടാതെ പോയി. ഇങ്ങനെ പല സ്ഥലത്തു വച്ച് പലപ്പോഴായി എഴുതിയിട്ടുള്ളവയാണ് പ്രാചീനമലയാളം, വേദാധികാരനിരൂപണം, സർവ്വമതസാരസ്യം മുതലായ വിലയേറിയ കൃതികൾ. അവിടുന്ന് എഴുതിയവയിൽ തൊണ്ണൂറുശതമാനം പോലും നമുക്കു ലഭിച്ചിട്ടില്ല. വെറും പത്തുശതമാനം കൊണ്ടു മാത്രം തൃപ്തിയടയേണ്ടിവന്നു ഹതഭാഗ്യരായ സാഹിത്യകുതുകികൾക്ക്.

സംസ്കൃതത്തിലും തമിഴിലും മലയാളത്തിലും സ്വാമിതിരുവടികൾക്കുണ്ടായിരുന്ന അറിവ് നിസ്തുലമായിരുന്നു. വേദാന്തവിഷയങ്ങളിൽ സ്വാമികൾ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളും ലേഖനങ്ങളും, ആ വിഷയങ്ങളിൽ അവിടുത്തേക്കുള്ള അഗാധമായ ജ്ഞാനവും അനുഭവങ്ങളും സിദ്ധിവിശേഷങ്ങളും വ്യക്തമാക്കുന്നവയാണ്. മന്ത്രതന്ത്രങ്ങളിലും

വൈദ്യശാസ്ത്രത്തിലും തിരുവടികൾക്കുള്ള അവഗാഹം പല പണ്ഡിതൻമാരെയും അദ്ഭുതപ്പെടുത്തിയിട്ടുണ്ട്. ശ്രീ ചട്ടമ്പിസ്വാമികളുടെ വിജ്ഞാന മേഖലയ്ക്ക് അതിരുകളില്ലായിരുന്നു. അവിടുത്തേക്ക് ഒരു വിഷയവും അന്യമായിരുന്നില്ല. തമിഴു ഭാഷയിലായിരുന്നു സ്വാമികൾക്ക് ഏറ്റവും വലിയ കഴിവുണ്ടായിരുന്നത്. മാത്രവുമല്ല, തമിഴ് ഭാഷയോട് ഒരു പ്രത്യേക താൽപ്പര്യം തന്നെ തിരുവടികൾക്കുണ്ടായിരുന്നു. പ്രാചീന മലയാളത്തിലും, തമിഴിലും സ്വാമികൾക്കുണ്ടായിരുന്ന പാണ്ഡിത്യം പ്രാചീന കേരളചരിത്രപഠനത്തിന് വളരെയധികം പ്രയോജനപ്പെട്ടു. ശാസ്ത്രീയമായി കേരളചരിത്രത്തെ വിശകലനം ചെയ്ത് ആദ്യമായി പഠിച്ച ചരിത്രപുരുഷൻ വിദ്യാധിരാജസ്വാമികൾ തന്നെയായിരുന്നു എന്നതിന് ഒരു തർക്കവുമില്ല. ഹിന്ദുമതത്തെ നിരർത്ഥകമായി എതിർത്ത മതപണ്ഡിതന്മാരുടെ ദുഷ്പ്രചരണത്തെ യുക്തികൾ കൊണ്ട് ഖണ്ഡിച്ച് നിസ്തേജരാക്കാനും, നിർവീര്യരാക്കാനും, ഛേദിക്കുവാനും "ക്രിസ്തുമത ഛേദനത്തിലൂടെ" അവിടുത്തേക്ക് കഴിഞ്ഞു. യേശുദേവന്റെ വിശുദ്ധ തത്വങ്ങളെക്കുറിച്ച് പറയുന്നതിനു പകരം, മത വിദ്വേഷമുണ്ടാക്കുന്ന കാര്യങ്ങൾ ഗർജ്ജിച്ച അവരെ ക്രിസ്തുമതത്തിന്റെ തത്ത്വരഹസ്യവും മാഹാത്മ്യവും വിശദീകരിച്ച് കൊടുത്ത് ബോധവാന്മാരാക്കുവാൻ സ്വാമികൾ "ക്രിസ്തുമതസാരം" എന്ന സാരവത്തായ ഗ്രന്ഥവും രചിച്ചു കാണിച്ചു കൊടുത്തു. അതു പോലെ "ശ്രീ ചക്രപൂജാകല്പത്തിന്റേയും" ദേവീമാനസപൂജാസ്തോത്രത്തിന്റേയും" വ്യാഖ്യാനങ്ങൾ കിട്ടിയതും കേരളീയരുടെ സുകൃതം ഒന്നുകൊണ്ടു മാത്രമാണ്.

ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും സംഭാഷണങ്ങളും വഴി സ്വാമിതിരുവടികൾ ലോകത്തെ അനുഗ്രഹിച്ചു. വിജ്ഞാനപ്രദങ്ങളും, വിപ്ലവാത്മകങ്ങളും ആയ അനവധി ഗ്രന്ഥങ്ങൾ അവിടുന്ന് രചിട്ടുണ്ട്. പ്രാചീനമലയാളം, ആദിഭാഷ, വേദികാരനിരൂപണം, നിജാനന്ദവിലാസം, ചിദാകാശലയം, അദ്വൈതചിന്താപദ്ധതി, പ്രായശ്ചിത്തം, മോക്ഷപ്രദീപഖണ്ഡനം, ക്രിസ്തുമതഛേദനം, ക്രിസ്തുമതസാരം, അദ്വൈതപഞ്ജരം, മനോനാശം, സർവ്വമതസാരസ്യം, തർക്കരഹസ്യരത്നം തുടങ്ങിയ ഗ്രന്ഥങ്ങളും സ്തവരത്നാവലി, ദേവീമാനസപൂജാസ്തോത്രം എന്നീ സ്തോത്രങ്ങളും, ദേശനാമങ്ങൾ, ശരീരതത്ത്വസംഗ്രഹം, പ്രപഞ്ചത്തിൽ സ്ത്രീ പുരുഷൻമാർക്കുള്ള സ്ഥാനം, തമിഴകം, ഭൂഖനനം, എന്നീ പ്രബന്ധങ്ങളും സ്വാമികൾ രചിച്ചിട്ടുണ്ട്. സ്വാമിതിരുവടികളുടെ ഗ്രന്ഥങ്ങളു

മായി പരിചയപ്പെടുമ്പോഴാണ് അവിടുത്തെ വിപുലമായ പാണ്ഡിത്യവും അഗാധമായ ഗവേഷണപടുത്വവും നമുക്ക് ബോധ്യപ്പെടുന്നത്. സ്വാമിതിരുവടികളുടെ എല്ലാ ഗ്രന്ഥങ്ങളും അനർഘനിധികളാണ്. ആ വിശിഷ്ടരത്നങ്ങളുടെ മാഹാത്മ്യം ഇനിയും ലോകം അറിയാൻ കിടക്കുന്നതേയുള്ളു. സ്വാമികളുടെ ഗ്രന്ഥങ്ങളും, പ്രബന്ധങ്ങളും ഓരോന്നും വിജ്ഞാനരത്നങ്ങളുടെ കലവറയാണ്. പ്രമാണങ്ങളുടേയും യുക്തികളുടേയും പ്രസരിപ്പും വെളിച്ചവും യുക്തിയും ശക്തിയുമെല്ലാം ആ കൃതികളിലുടനീളം കാണാം. ഒരു ഗ്രന്ഥകാരൻ എപ്പോഴും തന്റെ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതിനേക്കാൾ കൂടുതൽ വിജ്ഞാനമുള്ള ആളായിരിക്കും എന്ന് സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ട്. അത് നൂറുശതമാനവും സത്യമാണെന്ന് സ്വാമിതിരുവടികളുടെ കൃതികൾ വായിച്ചാൽ നമുക്കനുഭവപ്പെടും. ഗ്രന്ഥകർത്താക്കൾ നിരൂപകരോട് എങ്ങനെയാണ് പ്രതികരിക്കേണ്ടത് എന്നതിനെക്കുറിച്ച് സ്വാമിതിരുവടികൾ ഒരവസരത്തിൽ പറയുകയുണ്ടായി. തന്റെ രചനകളെ പറ്റി അവിടുന്ന് ഇങ്ങനെ പ്രതികരിച്ചിരിക്കുന്നു:-

"ഞാൻ എഴുതുന്ന പുസ്തകങ്ങളെക്കുറിച്ച് ആരെങ്കിലും എന്തെങ്കിലും പറഞ്ഞാൽ അതിൽ അസഭ്യമായി വല്ലതും ഉണ്ടെങ്കിൽ അതിലേക്ക് വന്ദനം പറഞ്ഞുകൊള്ളുകയും; സഭ്യങ്ങളായുള്ളവയെ നമസ്കാരപൂർവ്വം സ്വീകരിച്ചു കൊള്ളുകയും മാത്രമേ ചെയ്യുകയുള്ളു". (തീർത്ഥപാദപരമഹംസസ്വാമികൾ - ഒന്നാം ഭാഗം പേജ് 525) ഒരു ഗ്രന്ഥകാരൻ നിരൂപകരോട് എങ്ങനെയാണ് പ്രതികരിക്കേണ്ടത് എന്ന തത്ത്വമാണ് ഭഗവാൻ ഇവിടെ ചൂണ്ടിക്കാണിച്ചിരിക്കുന്നത്. നിരൂപണത്തെ ഇങ്ങനെ സംയമനഭാവത്തോടെ സ്വീകരിക്കാൻ രചയിതാക്കൾ പഠിക്കേണ്ടതുണ്ട്.

**പ്രാചീനമലയാളം**

പ്രാചീനമലയാളം ഭാഷാഗദ്യം ആറു ഭാഗങ്ങൾ എഴുതി വച്ചിരുന്നതായി അറിവുണ്ടെന്ന് ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ പറയുന്നു. ഏതായാലും എല്ലാ ഭാഗങ്ങളും നമുക്കു കിട്ടിയിട്ടില്ല. കേരളചരിത്രത്തെക്കുറിച്ചും സമുദായ ചരിത്രത്തെക്കുറിച്ചും ഉള്ള ഏറ്റവും ആധികാരികമായ ഒരു ഗ്രന്ഥമാണിത്. ചരിത്രഗവേഷണം കേരളത്തിൽ ആരംഭിക്കുന്നതിന് എത്രയോ മുൻപാണ് സ്വാമികൾ ഈ കേരളചരിത്രഗവേഷണം നടത്തിയതെന്ന വസ്തുത പ്രശംസയർഹിക്കുന്നു. 'കേര

ളോത്പത്തി', 'കേരളമാഹാത്മ്യം' എന്നിവയിലെ പല പരാമർശങ്ങളും വെറും നുണക്കഥകളാണെന്നും, പരശുരാമൻ കേരളത്തിൽ വരുകയോ കേരളം സൃഷ്ടിക്കുകയോ ചെയ്തിട്ടില്ലെന്നും. സയുക്തികം സപ്രമാണം തിരുവടികൾ സ്ഥാപിച്ചിരിക്കുന്നു. പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ അനവധി പ്രാചീന തമിഴ്ഗ്രന്ഥങ്ങളിൽ നിന്നും അദൃഷ്ടപൂർവ്വങ്ങളായ എത്രയെത്ര വസ്തുതകളാണ് അദ്ദേഹം അതിൽ ഉദ്ധരിച്ചിരിക്കുന്നത്. നായന്മാരുടെ പൂർവ്വചരിത്രവും പ്രാചീനമലയാളത്തിൽ അദ്ദേഹം അനാവരണം ചെയ്യുന്നു. പ്രാചീന കേരളത്തേയും കേരളസംസ്കാരത്തെയും കുറിച്ച് നിരവധി നൂതനഗവേഷണങ്ങൾക്ക് ഒരവലംബഗ്രന്ഥം കൂടിയാണിത്. പരശുവാൽ രാമനുണ്ടാക്കിയ പാരിടമല്ലാ കേരളമെന്നും, ജീവിതം തേടി അലഞ്ഞുവന്ന സേവകരാണ് ബ്രാഹ്മണരെന്നും, അവർക്ക് ഈ കേരളഭൂവിൽ ഒരധികാരവും ഇല്ലെന്നും സ്വാമിതിരുവടികൾ ഉറക്കെ പ്രസ്താവിക്കുന്നു. ഈ കേരളത്തിന്റെ അധികാരികൾ 'നായകരാണെന്നും', ഈ 'നായകനാണ്' നായരായി രൂപാന്തരപ്പെട്ടതെന്നും സ്വാമികൾ ഉദ്ഘോഷിക്കുന്നു. നായന്മാർ പാദജരല്ലെന്നും, അവരും ബാഹുജരാണെന്നും കേരളത്തിന്റെ തുടിയ്ക്കുന്ന രേഖകൾ നിരത്തി വച്ചുകൊണ്ട് പൂജ്യപാദരായ ഭട്ടാരക സ്വാമികൾ സയുക്തികം സ്ഥാപിക്കുന്നു.

മലയാളരാജ്യത്തിന്റെ ചരിത്രപരവും വിപുലവുമായ ഗവേഷണത്തിന്റെ ഫലമാണ് ഈ ചരിത്രഗ്രന്ഥം. കേരളചരിത്രകാരൻമാരിൽ പ്രാമാണികനും പ്രഥമഗണനീയനും അവിടുന്നുതന്നെയാണ് എന്ന് ഈ ഗ്രന്ഥം വ്യക്തമാക്കുന്നു. സത്യാന്വേഷകനായ ഒരു ഗവേഷകനാണ് തിരുവടികളെന്നുള്ളതിനും ഈ പുസ്തകം സാക്ഷ്യം വഹിക്കുന്നു. നിഷ്പക്ഷപാതിയായ ഒരു ചരിത്രകാരൻ എന്ന നിലയിൽ അവിടുത്തെ നാമധേയം ലോകം ഉള്ളകാലം വരെ സ്മരിക്കപ്പെടും. വേദാന്തതത്ത്വാന്വേഷണത്തിലെന്നപോലെ ചരിത്രാന്വേഷണത്തിലും അവിടുന്ന് വ്യക്തിമുദ്ര പതിപ്പിച്ചു. കാലാകാലങ്ങളായി അടിയുറച്ചുവിശ്വസിച്ചിരുന്ന പല കഥകളും ധാരണകളും, ഭൂരിഭാഗവും വെറും നുണക്കഥകളാണെന്ന് വ്യക്തമാക്കി കേരളത്തിന്റെ സത്യസന്ധമായ ചരിത്രവും വ്യക്തിത്വവും ലോകത്തിന്റെ ശ്രദ്ധയിൽ കൊണ്ടു വന്നു. കേരളചരിത്രപദ്ധതിയിൽ വിപ്ലവാത്മകമായ സിദ്ധാന്തങ്ങൾ പലതും കണ്ടുപിടിച്ച് അവിടുന്ന് രംഗത്ത് കൊണ്ടു വന്നു. കേരളചരിത്രാന്വേഷകരെ വിഷമിപ്പിച്ചുകൊണ്ടിരുന്ന പല പ്രശ്നങ്ങൾക്കും അവിടുന്ന് യുക്തിയുക്തവും

സപ്രമാണവും സ്വീകാരയോഗ്യവുമായ തെളിവുകൾ നിരത്തി സമാധാനിപ്പിച്ചു.

**ആദിഭാഷ**

ഭാഷാശാസ്ത്രപരമായി ശ്രീ വിദ്യാധിരാജ സ്വാമികൾ തുടർന്ന ഗവേഷണങ്ങളുടെ ഫലമാണ് 'ആദിഭാഷ' എന്ന ഗ്രന്ഥം. ഇത് തമിഴിലാണ് രചിക്കപ്പെട്ടിരിയ്ക്കുന്നത്. മലയാളത്തിന്റെ ആദിമസ്വരൂപം തമിഴു തന്നെയാണെന്നാണ് സ്വാമികൾ സ്ഥാപിക്കുന്നത്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ "തായ്മൊഴി"യാണ് തമിഴായത്. തായ്മൊഴി എന്നാൽ മാതൃഭാഷ എന്നർത്ഥം. ദ്രാവിഡസംസ്കാരമെന്നും ആര്യസംസ്കാരമെന്നും രണ്ടു സംസ്കാരങ്ങൾ ഭാരതത്തിലുണ്ട്. ഇവയിൽ ഏറ്റവും പ്രാചീനമായത് ദ്രാവിഡസംസ്കാരമാണെന്നാണ് സ്വാമികൾ 'ആദിഭാഷ' എന്ന സ്വകൃതിയിൽ സ്ഥാപിച്ചിരിയ്ക്കുന്നത്. സർ ജോൺ മാർഷൽ ഹാരപ്പ, മോഹൻജദാരോ മുതലായ ദേശങ്ങളിൽ ഭൂഖനന ഗവേഷണം നടത്തി ഭാരതത്തിലെ ചിരപുരാതനമായ സംസ്കാരം ദ്രാവിഡസംസ്കാരമാണെന്ന് തെളിയിച്ചിട്ടുണ്ട്. അത് ലോകചരിത്രകാരൻമാർ അംഗീകരിച്ചിട്ടും ഉണ്ട്. അതിനും എത്രയോ മുമ്പു തന്നെ സ്വാമികൾ ഇതേ അഭിപ്രായം അവതരിപ്പിച്ചു കഴിഞ്ഞിരിയ്ക്കുന്നു. 'മുത്തമിഴ്' എന്നാൽ 'മൂലത്തമിഴ്' എന്നർത്ഥം. ചേരം, ചോളം, പാണ്ഡ്യം, എന്ന് മൂന്നു രാജവംശങ്ങളാണല്ലോ തെക്കേ ഇന്ത്യ ഭരിച്ചിരുന്നത്. ഈ മൂന്നു രാജ്യങ്ങളിലും ഉപയോഗിച്ചിരുന്ന തമിഴായതു കൊണ്ടാണ് 'മുത്തമിഴ്' എന്നു പറയുന്നത്. ഈ തമിഴിനെ അഗസ്ത്യമുനി പരിഷ്കരിച്ച് "ചെന്തമിഴ്'ാക്കി. ചെന്തമിഴ് പണ്ഡിതഭാഷയായി, അങ്ങനെ സാഹിത്യഭാഷയായി മാറി. സംസ്കരിക്കാത്ത തമിഴ് അതായത് നാട്ടുകാർ സംസാരിച്ചു വന്ന തമിഴ് കൊടുംതമിഴായി മാറി. കൊടുംതമിഴ് എന്നാൽ പരിഷ്കരിക്കാത്ത ഭാഷ എന്നർത്ഥം. അങ്ങനെ 'ചെന്തമിഴ്' എന്നും 'കൊടുംതമിഴ്' എന്നും മുത്തമിഴ് രണ്ടായി തിരിഞ്ഞു. അതിൽ കൊടുംതമിഴിൽ നിന്ന് മലയാളം ഉണ്ടായി.

**വേദാധികാരനിരൂപണം**

'ക്രിസ്തുമതഛേദനം', 'ക്രിസ്തുമതസാരം', 'സർവ്വമതസാരസ്യം' എന്നീ ഗ്രന്ഥങ്ങൾ മതപരമായ വിഷയത്തിൽ അവിടുന്ന് നടത്തിയ ഗവേഷണങ്ങളുടെ പരിണത ഫലങ്ങളാണ്. വേദേതിഹാസങ്ങൾ, മാനവസംസ്കാരം എന്നിവയിൽ സ്വാമികൾ നടത്തിയ ഗവേഷണങ്ങളുടെ

ഫലമായി നമുക്കു ലഭിച്ച വിശിഷ്ട ഗ്രന്ഥമാണ് 'വേദാധികാരനിരൂപണം'. ഈ ഗ്രന്ഥത്തിന്റെ രചനയ്ക്കു വേണ്ടി സ്വാമിതിരുവടികൾ അനേകം വർഷം ഗവേഷണം തുടർന്നിരുന്നതായി, അവിടുത്തെ ദ്വീതീയ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ട്. പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ എല്ലാ ഉപനിഷത്തുകളും, വേദങ്ങളും, സുസൂക്ഷ്മം പരിശോധിച്ചെടുത്ത തെളിവുകളുടെ സർവ്വസാമഗ്രികളും ഈ ഗ്രന്ഥരചനയ്ക്കു വണ്ടി അദ്ദേഹം ഉപയോഗപ്പെടുത്തിയിട്ടുണ്ട്. സ്വാമികൾക്ക് നാല്പതു വയസ്സുപ്രായമുള്ള കാലത്താണ് ഈ മഹത്ഗ്രന്ഥം രചിച്ചത്. എങ്കിലും അതിന് അച്ചടിശാലകാണാൻ പിന്നെയും ഇരുപത്തിയാറു വർഷം കാത്തിരിക്കേണ്ടി വന്നു. ക്രിസ്തുവർഷം 1921-ൽ (കൊല്ലവർഷം 1096) ആണ് 'വേദാധികാരനിരൂപണം' ആദ്യമായി പുസ്തകരൂപത്തിൽ പ്രകാശിതമാകുന്നത്. വേദാംഗങ്ങൾ മാത്രമല്ല വിജ്ഞാന സംബന്ധമായ ഏതു കാര്യവും ജാതി, മത, വർണ്ണ, വർഗ്ഗഭേദമെന്യേ ആർക്കും പഠിക്കാനും പഠിപ്പിക്കാനും അർഹതയുണ്ടെന്ന് വേദാധികാരനിരൂപണത്തിൽ സ്വാമികൾ സയുക്തികം സപ്രമാണം സ്ഥാപിച്ചിരിയ്ക്കുന്നു. സ്വാമിതിരുവടികളുടെ പരമപ്രധാനമായ കൃതിയും ഇതു തന്നെയാണ്. ശൂദ്രർക്കും സ്ത്രീകൾക്കും വേദജ്ഞാനം പാടില്ലെന്നാണ് പഴയകാലത്ത് ബ്രാഹ്മണരുണ്ടാക്കിയ ആചാരം. "നസ്ത്രീ ശൂദ്രൗ വേദമധിയാതാം" എന്നായിരുന്നു അന്നത്തെ പ്രമാണവാക്യം. ബ്രാഹ്മണന് വേദം പഠിക്കാം, പഠിപ്പിക്കാം, ക്ഷത്രിയ വൈശ്യൻമാർക്ക് പഠിക്കാം, പക്ഷേ പഠിപ്പിച്ചുകൂടാ; ശൂദ്രന് വേദം കേൾക്കാനും പാടില്ല - എന്നിങ്ങനെയുള്ള ബ്രാഹ്മണാചാരങ്ങൾകൊണ്ട് വേദസംസ്കാരത്തിന് അപചയം സംഭവിച്ചപ്പോൾ വേദം സാർവജനീനമാക്കിത്തീർക്കാൻ വേണ്ടി ചട്ടമ്പിസ്വാമികൾ വേദാധികാരത്തെക്കുറിച്ച് നിരൂപണം നടത്തി. വേദം ദേവകൃതമാണെന്നും അപൗരുഷേയമാണെന്നും ഒരു കാലത്ത് വിശ്വസിച്ചിരുന്നു. വേദം ദൈവകൃതമല്ലെന്നും മനുഷ്യകൃതമാണെന്നുമാണ് ചട്ടമ്പിസ്വാമികൾ സമർത്ഥിച്ചിരിക്കുന്നത്. ധർമ്മത്തെയും അധർമ്മത്തെയും തിരിച്ചറിയാനുള്ള അറിവാണ് വേദം. മോക്ഷമാർഗ്ഗത്തിലേക്കുള്ള ഈ അറിവ് ലോകത്തുള്ള എല്ലാവർക്കും ഒരു പോലെ ആവശ്യമാണ്. ഈ ലോകത്ത് ജീവിക്കാൻ ഭക്ഷണം ആവശ്യമാണെങ്കിൽ ഈ ലോകത്തും ഏതു ലോകത്തും ജീവിയ്ക്കുന്നതിന് ജ്ഞാനവും അത്യാവശ്യമാണ്. വേദം സാർവ്വലൗകികമാണ് സാർവ്വജനീനമാണ്

എന്നുറക്കെ പ്രസ്താവിച്ച പ്രഖ്യാപിച്ച വിപ്ലവകാരിയാണ് ശ്രീ ചട്ടമ്പി സ്വാമിതിരുവടികൾ. ശൂദ്രത്വവും ബ്രാഹ്മണത്വവും ജന്മജന്മമല്ലെന്നും അത് തികച്ചും കർമ്മാർജ്ജമാണെന്നു കൂടി സ്വാമികൾ സ്ഥാപിക്കുന്നുണ്ട്. നമ്മുടെ ആദ്ധ്യാത്മിക ലോകത്ത് ഇത്രയേറെ വിപ്ലവം സൃഷ്ടിച്ച മറ്റൊരു അദ്ധ്യാത്മപുരുഷനെയും ഭാരതം ഇതുവരെ ദർശിച്ചിട്ടില്ല.

**അദ്വൈതചിന്താപദ്ധതി**

വേദാന്തതത്വങ്ങൾ ലളിതമധുരമായ ഭാഷയിൽ പാമരനു പോലും നിഷ്പ്രയാസം മനസ്സിലാക്കത്തക്ക രീതിയിൽ രചിച്ചിട്ടുള്ള ഒരു വിശിഷ്ടഗ്രന്ഥമാണിത്. ഒരു ദാർശനികൻ എന്ന നിലയിൽ സ്വാമികളുടടെ മാഹാത്മ്യം എടുത്തു കാണിക്കുന്ന ഏറ്റവും ശ്രദ്ധേയമായ ഒരു ഗ്രന്ഥമാണ് 'അദ്വൈതചിന്താപദ്ധതി'. എല്ലാ വേദങ്ങളും വേദാംഗങ്ങളും സമഗ്രമായി പഠിച്ച ഒരു ദാർശനികന് മാത്രമേ ഇത്തരം ഒരു ഗ്രന്ഥം രചിക്കാൻ പറ്റുകയുള്ളു. അദ്വൈത വൈദാന്തതത്ത്വരഹസ്യങ്ങൾ വ്യക്തമാക്കുന്ന ഒരുത്തമ വേദാന്തതത്ത്വശാസ്ത്ര ഗ്രന്ഥമാണ് പ്രസ്തുത കൃതി. സ്വാമിജിയുടെ ആശ്രിതനായ ഒരു ഭക്തന്റെ അപേക്ഷ അനുസരിച്ചാണ് അവിടുന്ന് ഈ ഗ്രന്ഥം രചിച്ചത്. സാധാരണക്കാർക്കു പോലും വേദാന്തം പഠിക്കാൻ ലളിതശൈലിയിൽ അവിടുന്ന് രചിച്ചു. ത്രിഗുണാദികളുടെ ഉദ്ഭവം, ത്രിമൂർത്തികൾ, ജീവാത്മാക്കൾ, ആകാശാദിഭൂതങ്ങൾ, സൂക്ഷ്മസ്ഥൂലാദി ശരീരോത്പത്തിസ്ഥിതി, ദശഗുണങ്ങൾ പ്രപഞ്ചോത്പത്തി, തത്ത്വമസ്യാദി മഹാവാക്യവിവരണം. എന്നീ വേദാന്തകാര്യങ്ങൾ ഇതിൽ അതിസരളമായി സ്വാമികൾ വിവരിച്ചിട്ടുണ്ട്. ബ്രഹ്മജ്ഞാനികൾക്കും ബ്രഹ്മത്തെ അറിയുവാൻ ആഗ്രഹമുള്ളവർക്കും വളരെ പ്രയോജനപ്പെടുന്ന ഒന്നാണ് പ്രസ്തുത ഗ്രന്ഥം. അദ്വൈത സിദ്ധാന്തത്തെ സാധാരണക്കാർക്കു മനസ്സിലാവുന്ന രീതിയിൽ പ്രായോഗികമായി വിശദീകരിക്കുന്ന ഈ പുസ്തകം ബ്രഹ്മജിജ്ഞാസുക്കളെ സംബന്ധിച്ചിടത്തോളം ഒരു പ്രമാണഗ്രന്ഥമെന്നു തന്നെ പറയാം.

**ജീവകാരുണ്യനിരൂപണം**

തത്ത്വം ആലോചിച്ചാൽ ലോകത്തിന്റെ നില അഹിംസയിൽ കെട്ടിപ്പടുത്തതാണ്. ജന്മസാഫല്യമായ മോക്ഷപദം പ്രാപിക്കുന്നതിന് അഹിംസാസിദ്ധാന്തം ആവശ്യമാണ്. ഈ തത്ത്വത്തെ സ്ഥാപിച്ചിട്ടുള്ള ഒരു

ꜹഹനീയ ഗ്രന്ഥമാണ് 'ജീവകാരുണ്യനിരൂപണം'! കൊല്ലത്തുള്ള പ്രഖ്യാതമായ കോട്ടൂർവീട്ടിലെ കാരണവർ സ്വാമിതിരുവടികളുടെ ഒരു വലിയ ഭക്തനായിരുന്നു. അദ്ദേഹത്തിന്റെ അഭ്യർത്ഥനയനുസരിച്ച് ഒരു ദിവസം സ്വാമികളും ശിഷ്യന്മാരും കോട്ടൂർ ഭവനത്തിൽ എത്തി. കൂടെ പണ്ഡിതമന്നവനായ പന്നിശ്ശേരിയും ഉണ്ടായിരുന്നു. ഊണുകാലമായവിവരം ഗൃഹനാഥൻ അറിയിച്ചു. എല്ലവരും ഉണ്ണാനിരുന്നപ്പോൾ ആഹാരത്തിലാർത്തി പൂണ്ട് ഒരു മാർജ്ജാരനും അവിടെ എത്തി. ഭക്ഷണത്തിൽ കൊതിച്ച് നിർഭയനായി അവരുടെ സമീപമിരുന്ന പൂച്ചയെ കാലുകൊണ്ട് ചവിട്ടി 'പന്നിശ്ശേരി' ഓടിച്ചു. ഇതുകണ്ട് വേദനയോടു കൂടി സ്വാമിതിരുവടികൾ, പൂച്ചയെ നിർദയം തല്ലിയോടിച്ചത് അനീതിയല്ലേ എന്ന് പന്നിശ്ശേരിയോടു ചോദിച്ചു. വിശപ്പ് എല്ലാവർക്കും ഒരുപോലെയാണെന്ന് സ്വാമികൾ വേദനയോടു കൂടി പറഞ്ഞു. ആഹാരം കൊടുക്കാൻ ഇഷ്ടമില്ലെങ്കിൽ കൊടുക്കണ്ടാ. അതിന് ആ പ്രാണിയെ ചവിട്ടണോ? മനുഷ്യനും പ്രാണിവർഗ്ഗത്തിനും പ്രാണനെന്നുള്ളത് ഒരുപോലെയാണ്. പ്രാണികളോട് മനുഷ്യർക്ക് അലിവാണു വേണ്ടത്. ഒരു ജീവിക്ക് നമ്മൾ വേദനയുണ്ടാക്കിയാൽ ഈ പ്രപഞ്ചമനസ്സുമുഴുവൻ വേദനിയ്ക്കും. ജീവകാരുണ്യമുറച്ചാൽ മാത്രമേ മർത്യജീവിതത്തിന് അർത്ഥവും വിലാസവും ഉണ്ടാവുകയുള്ളു. ജന്തുകാരുണ്യനിരൂപകനായ തിരുവടികളുടെ വാക്കുകൾ ആദരവോടെ പന്നിശ്ശേരി കേട്ടെങ്കിലും താർക്കികനായ അദ്ദേഹം തർക്കത്തിനു വേണ്ടി വാദമുഖങ്ങൾ ഉന്നയിച്ചു. പണ്ഡിതനായ പന്നിശ്ശേരിയുടെ വാദങ്ങളെല്ലാം പുഷ്പം പോലെ സ്വാമിതിരുവടികൾ കശക്കി എറിഞ്ഞു. ഒരു മറുപടിയും പറയാൻ കഴിയാതെ ആ തർക്കപണ്ഡിതൻ തളർന്നു പിൻവാങ്ങി. വാദങ്ങൾ തീർന്നെങ്കിലും കാരുണ്യവാനായ ആ മഹർഷീശ്വരന്റെ ഉള്ളിൽ ജീവകാരുണ്യം നീറിപ്പുകഞ്ഞുകൊണ്ടിരുന്നു. ആ ചിന്തകളാണ് അക്ഷരരൂപങ്ങളായി മഹാതത്ത്വവാക്യങ്ങളായി തത്ത്വസാരമായി "ജീവകാരുണ്യനിരൂപണഗ്രന്ഥമായി" പരിണമിച്ചത്. തിര്യക്കു മുതൽ മനുഷ്യൻ വരെ നിറഞ്ഞു കിടക്കുന്ന ഈ ജീവപ്രപഞ്ചത്തെ ഏകമായിക്കണ്ട ആ സ്നേഹസ്വരൂപന്റെ ചിത്തസരസ്സിൽ നിന്നും അഹിംസാ സിദ്ധാന്തമല്ലേ ഒഴുകുകയുള്ളു! സമസ്ത ജീവജാലങ്ങളേയും സ്വന്തം പ്രാണനെപ്പോലെ സ്നേഹിച്ച കാരുണ്യവാനായിരുന്നു സ്വാമികൾ. 'ജീവകാരുണ്യനിരൂപണം' പുസ്തകരൂപത്തിൽ പ്രകാശനം ചെയ്തത് 1978-ലാണ്.

അഹിംസാവ്രതം അനുഷ്ഠിക്കുക എന്നത് മനുഷ്യസാദ്ധ്യമല്ലെന്നും, സസ്യഭുക്കുകളും, ആലോചിച്ച് നോക്കിയാൽ മാംസഭുക്കുകളെപ്പോലെ ഹിംസാത്മകരാണെന്നും വാദിച്ച് സൗകര്യം പോലെ മാംസഭുക്കുകളായിമാറുന്ന മനുഷ്യരോട് ചട്ടമ്പിസ്വാമികൾ ചോദിക്കുന്ന ചോദ്യം ശ്രദ്ധേയമാണ്. "മൃഗാദികളെ സൃഷ്ടിച്ചിരിക്കുന്നത് മനുഷ്യരുടെ ഭക്ഷണത്തിനായിട്ടാണ് എന്നു വാദിക്കുന്നവർ സിംഹം തുടങ്ങിയ ഹിംസ്രജന്തുക്കളുടെ കുക്ഷിപൂരാണത്തെ ഉദ്ദേശിച്ചാണോ മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത് എന്ന ചോദ്യത്തിന് ഉത്തരം പറയാൻ കടപ്പെട്ടിരിക്കുന്നു". ഈ പ്രപഞ്ചത്തിലെ സമസ്തജീവജാലങ്ങളേയും ഒരു പോലെ സ്നേഹിച്ച സ്വാമിതിരുവടികളുടെ അഹിംസാ സിദ്ധാന്തത്തിന്റെ ശക്തി അവർണ്ണനീയമാണ്. "അഹിംസാ എന്നു പറയുന്നതിന്റെ അങ്ങേഅറ്റത്തെ നില (പരിപൂർണ്ണാവസ്ഥ)യെ തന്നെയാണ് മോക്ഷമെന്നു പറയുന്നത്" എന്നാണ് സ്വാമികളുടെ അഭിപ്രായം. "ഏതാദായത്തെയും ഢീക്കിനെയും മിടുക്കിനെയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മറ്റുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും" ഇവിടെയും ജീവകാരുണ്യത്തിന്റെ ശക്തിയെക്കുറിച്ചാണ് സ്വാമികൾ സംസാരിക്കുന്നത്. സ്വാമിതിരുവടികളുടെ മറ്റൊരു വാദമുഖം നോക്കുക. "സസ്യഭുക്കുകൾ പൂർണ്ണ അഹിംസകരെന്ന് ആരും വാദിക്കുന്നില്ല. ഹിംസകരിൽ നിന്ന് ഒന്നു രണ്ടുപടി താണവരും, അത്രയും അഹിംസയിൽ മേൽപോട്ടു കയറിയവരും എന്നേ അവരെപ്പറ്റി പറയാനുള്ളു". സ്വാമിതിരുവടികളുടെ ഭാഷാശൈലി മനസ്സിലാക്കുവാൻ വേണ്ടി ഹിംസയെപ്പറ്റി പ്രസ്തുത ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന ഒരു ഭാഗം താഴെ ചേർക്കുന്നു:- "ഹിംസയ്ക്ക് രണ്ടുവിധ ദോഷമാണുള്ളത് ഒന്ന് - വേദനപ്പെടുത്തൽ രണ്ട്- അതിന്റെ രക്ഷയ്ക്കായിട്ട് പോകുന്നവഴി തടുക്കൽ. അതിൽ വേദനപ്പെടുത്തൽ പ്രധാനമായിട്ട് ചരങ്ങളിലാണ് സംബന്ധിക്കുന്നത്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ഒന്നു പോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദം കൊണ്ട് നോക്കുമ്പോൾ വേദനയുടെ കാര്യത്തിൽ ഇല്ലെന്ന് പറയത്തക്കവണ്ണം കുറഞ്ഞ മട്ടിലുള്ളവയുണ്ടെന്ന് മുൻപുപറഞ്ഞുവല്ലോ. എല്ലാവർക്കും സമ്മതക്കേടും, സങ്കടവും ഉള്ളത് താമസിക്കുന്ന കാര്യത്തിലല്ല, വേദനപ്പെടുത്തുന്ന വിഷയത്തിലാണ്. കൃത്യസമയത്തു ചെന്നാൽ മേൽരക്ഷയ്ക്കുള്ള ആദായവും, ഹിതമായഭക്ഷണവും, നല്ലബന്ധുക്കളും, അത്യാനന്ദപ്രദമായ

കാഴ്ചകളും സിദ്ധിക്കുമെന്നുള്ള ഒരു സ്ഥലത്തേക്ക് സ്ത്രീപുരുഷന്മാർ ആബാലവൃദ്ധം ചേർന്നു പോകുന്നു. പകുതി വഴി ചെന്നപ്പോൾ ഒരു കടുവ രണ്ടുപേരെ പിടിച്ചതായി കേട്ടു. അവിടം കുറേ കാടുമാണ്. യാത്രക്കാർ മറ്റുള്ള ലാഭങ്ങളെല്ലാം ഉപേക്ഷിച്ചിട്ട് വഴിയിൽ എവിടെ യെങ്കിലും താമസിക്കുകയല്ലാതെ യാത്ര തുടരുകയില്ലെന്നുള്ളത് തീർച്ച യല്ലേ? തന്റെ ഗുണത്തിനായിട്ടാണെങ്കിലും ഒരവയവത്തെ ഛേദിക്കു ന്നതിലുള്ള വേദന അനുഭവിക്കാൻ മനസ്സില്ലാതെ ആളുകൾ ക്ലോറോ ഫോറത്തെ സ്വീകരിക്കുന്നു. ഇവയിൽ നിന്ന്, താമസിക്കുക, നഷ്ടപ്പെ ടുക, ബോധക്ഷയം വരുത്തുക ഇവയൊക്കെ സ്വീകരിച്ചും മരണത്തേയും വേദനയേയും വെറുക്കുന്നവരാണ് എല്ലാവരും എന്ന് മനസ്സിലാക്കാ മല്ലോ". ഈ കൃതിയിൽ സ്വാമിതിരുവടികൾ ജന്തുഹിംസയെ അപല പിച്ചു കൊണ്ട് ഹിംസവാദികളുടെ എല്ലാ വാദമുഖങ്ങളെയും സയു ക്തികം സോദാഹരണം ഖണ്ഡിച്ചിരിക്കുന്നു. ഈ ലോകത്തുള്ള എല്ലാ ഹിംസാവാദികളും സ്വന്തം ജീവന്റെ കാര്യം വരുമ്പോൾ അഹിംസയുടെ പുറകേ ഓടുന്നതായി സ്വാമിതിരുവടികൾ വളരെ സരസമായ രീതി യിൽ പ്രതിപാദിച്ചിരിക്കുന്നു. ജീവന്റെ വിലയും സമസ്തജീവികളോടും കാരുണ്യം കാട്ടേണ്ടതിന്റെ ആവശ്യകതയും പ്രാധാന്യവും സ്വാമികൾ ഈ കൃതിയിൽ ഊന്നിപ്പറഞ്ഞിട്ടുണ്ട്. മാത്രവുമല്ല സമദർശിയായ ആ സ്നേഹധനൻ ജീവകാരുണ്യ ഭാവം തന്റെ ജവിതത്തിലുടനീളം പകർത്തി കാണിക്കുകയും ചെയ്തിട്ടുണ്ട്.

**മോക്ഷപ്രദീപഖണ്ഡനം**

ആലത്തൂർ ശിവയോഗിയുടെ 'മോക്ഷപ്രദീപ'ത്തിന് സ്വാമികളെ ഴുതിയ നിരൂപണമാണ് പ്രസ്തുത കൃതി. ക്ഷേത്രപ്രതിഷ്ഠ, വിഗ്രഹാ രധന, വേദാന്തശാസ്ത്ര ഗ്രന്ഥങ്ങൾ മുതലായവയെ ശിവയോഗിയു ടെ പക്ഷത്തുള്ളവർ ആക്ഷേപിച്ചു. ഒരു നിരൂപണം എന്നതിനേക്കാൾ ആദ്ധ്യാത്മിക തത്ത്വങ്ങൾ അടങ്ങിയ ഒരു പ്രമാണഗ്രന്ഥമാണ് ഇതെന്നു പറയാം.

ഹിന്ദുക്കളുടെ ക്ഷേത്രസങ്കൽപ്പത്തെയും ശ്രീനാരായണഗുരുദേ വന്റെ ക്ഷേത്രപ്രതിഷ്ഠകളെയും ജ്ഞാനയോഗത്തെ തന്നെയും ബ്രഹ്മാ നന്ദ സ്വാമിശിവയോഗികൾ ചോദ്യം ചെയ്തു. 'മോക്ഷപ്രദീപം' എന്ന പുസ്തകം ആനന്ദമതക്കാർക്ക് മാർഗനിർദ്ദേശം നല്കി. മറ്റുള്ള ഹിന്ദു ക്കൾക്ക് അത് പേടിസ്വപ്നമായി മാറി. 'മോക്ഷപ്രദീപഖണ്ഡനം' എന്ന

കൃതി രചിച്ചു കൊണ്ട് ചട്ടമ്പിസ്വാമികൾ മോക്ഷപ്രദീപത്തിന്റെ പ്രചരണത്തിനു തടയിട്ടു. അങ്ങനെയൊന്ന് സ്വാമിതിരുവടികൾ ചെയ്തില്ലായിരുന്നെങ്കിൽ ശ്രീനാരായണഗുരുദേവൻ സ്ഥാപിച്ച ക്ഷേത്രങ്ങളടക്കം കേരളത്തിലെ മഹാക്ഷേത്രങ്ങളുടെ പോലും അവസ്ഥ എന്താകുമായിരുന്നു? സാധാരണക്കാർക്ക് ദുഃഖനിവൃത്തിക്കായി ക്ഷേത്രസങ്കേതങ്ങളിൽ അഭയം തേടുവാൻ വേണ്ടി ഗുരുദേവൻ ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ചു തുടങ്ങി. നാരായണഗുരു സ്വാമിയുടെ ഈ പ്രവർത്തനങ്ങൾക്കെതിരായി ആലത്തൂർ ശിവാനന്ദയോഗി പ്രവർത്തിച്ചുതുടങ്ങി. ശ്രീ ചട്ടമ്പിസ്വാമികൾ രംഗത്തു വന്നു. രാജയോഗത്തെ മുറുകെപ്പിടിച്ച ബ്രഹ്മാനന്ദശിവയോഗിയുടെ ദർശനത്തെ മോക്ഷപ്രദീപഖണ്ഡനത്തിലൂടെ, അതായത് ജ്ഞാനയോഗത്തിന്റെ അപരിമേയമായ സാദ്ധ്യതയിലൂടെ സ്വാമിതിരുവടികൾ നിരാകരിച്ചു. യോഗികളും സന്ന്യാസിമാരും യുക്തിവിചാരം ചെയ്യുന്നത് എങ്ങനെയാണെന്ന് മോക്ഷപ്രദീപം വായിച്ചാൽ മനസ്സിലാകും. നവോത്ഥാനത്തിന്റെ ആദ്യഘട്ടത്തിൽ ബ്രഹ്മാനന്ദശിവയോഗി വളരെ ശ്രദ്ധേയനായിരുന്നു. ആനന്ദമതാനുയായികൾ കേരളത്തിൽ ധാരാളമുണ്ടായി. ആ കാലഘട്ടത്തിലാണ് നരായണഗുരു ക്ഷേത്രപ്രതിഷ്ഠ നടത്തിക്കൊണ്ടിരുന്നത്. മോക്ഷപ്രദീപം ബുദ്ധിജിവികളെ ആകർഷിച്ചു. വേദാന്തികൾ മുൻപോട്ടു വന്നു. മോക്ഷപ്രദീപം വായിച്ച പണ്ഡിതന്മാർ ചട്ടമ്പിസ്വാമികളെ ശരണം പ്രാപിച്ചു. ശ്രീനാരായണനെ പിൻതാങ്ങുന്നതിനും പണ്ഡിതന്മാരുടെ സംശയങ്ങളെ ദൂരീകരിക്കുന്നതിനും ആണ് സ്വാമിതിരുവടികൾ മോക്ഷപ്രദീപഖണ്ഡനം എഴുതിയത്. ശിവയോഗിയുടെ ക്ഷേത്രങ്ങളോടുള്ള കടന്നാക്രമണത്തെ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ മോക്ഷപ്രദീപഖണ്ഡനം കൊണ്ട് തടഞ്ഞില്ലായിരുന്നെങ്കിൽ നമ്മുടെ പരമ്പരാഗതമായ ക്ഷേത്രസങ്കല്പം പാടേ മാറിയേനെ!!

## ക്രിസ്തുമതച്ഛേദനം

ഒരിക്കൽ ഏറ്റുമാനൂർ അമ്പലത്തിനടുത്തുള്ള ഒരു വഴിയിൽക്കൂടി ചട്ടമ്പിസ്വാമികൾ നടന്നു പോകുകയായിരുന്നു. അപ്പോൾ അമ്പലത്തിനടുത്തായി ഒരു പറമ്പിൽ അഞ്ചാറു പാതിരിമാർ വേദപുസ്തകങ്ങളുമായി നിൽക്കുന്നത് സ്വാമിതിരുവടികൾ കണ്ടു. ക്രിസ്തുമതപ്രചാരണത്തിനു വേണ്ടി അവർ വിളിച്ചു കൂവുകയായിരുന്നു. യേശുദേവന്റെ വിശുദ്ധതത്ത്വങ്ങളെക്കുറിച്ച് പറയുന്നതിനു പകരം, മതവിദ്വേഷമുണ്ടാക്കുന്ന കാര്യങ്ങളാണ് അവർ ഗർജ്ജിച്ചു കൊണ്ടിരുന്നത്.

ഹിന്ദുമതത്തെ ഇടിച്ചു താഴ്ത്തികൊണ്ട് അവർ എന്തൊക്കെയോ പുലമ്പുന്നു. 'ഹിന്ദു' എന്ന വാക്കിന്റെ അർത്ഥം മനസ്സിലാക്കാതെ മതവിദ്വേഷം വളർത്താൻ ശ്രമിക്കുന്ന അവരെ കണ്ട് സ്വാമികൾ ദുഃഖിച്ചു. ഹിന്ദു എന്ന പദം ജാതിത്വസംബന്ധമായ വാക്കല്ലെന്ന് ഈ മൂഢർ അറിയുന്നില്ല. ഹിന്ദു എന്ന പദത്തിന് മതവുമായി ഒരു ബന്ധവും ഇല്ല. സജ്ജനധർമ്മമറിഞ്ഞവനാണ് ഹിന്ദു. ദുഷ്ടകർമ്മങ്ങൾ അനുഷ്ഠിച്ചിടാത്തവനാണ് ഹിന്ദു. ധർമ്മം വിട്ടു ജീവിക്കാതെ സന്മാർ ഗികജീവിതം നയിച്ച്, സത്യമറിഞ്ഞ് യഥാർത്ഥ തത്ത്വബോധത്തോടെ ജീവിക്കുന്നവനാണ് ഹിന്ദു. ബ്രഹ്മവിചാരസമേതനായി സ്വന്തം കർമ്മം എന്താണെന്നറിഞ്ഞ് വിനീതനായി കർമ്മമനുഷ്ഠിക്കുന്ന സന്മതി ആരാണോ അവനാണ് ഹിന്ദു. ഹിന്ദു എന്ന പദത്തിന്റെ അർത്ഥം മനസ്സിലാക്കാതെയും, ബുദ്ധിവികാസമില്ലാതെയും യഥാർത്ഥതത്ത്വം മനസ്സിലാക്കാതെയും, സ്വന്തം മതത്തിന് ആൾ കൂട്ടുന്ന ആ മൂഢന്മാരെ കണ്ട് സർവ്വമതത്തിലും ആത്മരൂപത്തെ ദർശിക്കുന്ന ആ താപസവല്ലഭൻ അറിയാതെ ചിരിച്ചു പോയി. സ്വന്തം മതത്തിൽ അഭിമാനം കൊള്ളുന്നത് അഭികാമ്യമാണ്. എന്നാൽ അന്യമതത്തെ ഇടിച്ചുതാഴ്ത്തുന്നത് ശരിയല്ല. അന്യമതവിദ്വേഷമുണ്ടായാൽ മനുഷ്യർ മൃഗതുല്യരായിത്തീരും അന്യോന്യം കടിച്ചുകീറും. മതമൈത്രീ നശി ക്കും. മാത്രമല്ല ക്രിസ്തുവിന്റെ മതതത്ത്വം ആ മതഭ്രാന്തന്മാരിൽ ഉറപ്പി ക്കുകയും വേണം. ഈ മതവിദ്വേഷം മുളയിലേ നുള്ളിക്കളയണമെന്ന് ആ സർവ്വമതജ്ഞനായ യോഗി തീരുമാനിച്ചു. തൂലിക. പടവാളാക്കി മാറ്റാൻ ചട്ടമ്പിസ്വാമികൾ വെമ്പൽ കൊണ്ടു. അങ്ങനെ 'ക്രിസ്തുമത ഛേദനം' എന്ന ഗ്രന്ഥം എഴുതി. ക്രിസ്തുമതഛേദനം എഴുതിയ ശേഷം ക്രിസ്തുമതത്തിന്റെ തത്ത്വമാഹാത്മ്യം വിശദീകരിക്കാൻ സ്വാമികൾ 'ക്രിസ്തുമതസാരം' എന്നൊരു ഗ്രന്ഥം കൂടി രചിച്ചു.

സർവ്വമതത്തിലും ആത്മരൂപത്തെ ദർശിക്കുന്ന ആ താപസ വല്ലഭൻ ക്രിസ്തുമതത്തെ ഇങ്ങനെ വിമർശിച്ചതെന്താണെന്ന് തിരുവടികളുടെ ഒരു പ്രിയ ശിഷ്യൻ ചോദിച്ചു സ്വാമിതിരുവടികൾ അതിന് ഇങ്ങനെ ഉത്തരം നല്കി. "ക്രിസ്തുമതത്തിന്റെ പ്രമാണമനുസരിച്ചാണ് ഞാനത് ഛേദിച്ചത്. ഏതും പരിശോധനാർഹം ആക്കണമെന്നതാണ് ക്രിസ്തുമതത്തിന്റെ പ്രമാണം. ഒരു വസ്തുവി നുള്ളിൽ ഇരിക്കുന്ന വസ്തുവിനെ കൃത്യമായിട്ട് തിരിച്ചറിയണമെങ്കിൽ ആ വസ്തുവിന്റെ ഖണ്ഡനം കൊണ്ടു മാത്രമേ സാധിക്കുകയുള്ളു. ഫലത്തിനകത്തിരിയ്ക്കുന്ന വിത്തിനെ പരിശോധിക്കണമെങ്കിൽ ആ

ഫലം മുറിച്ച് വിത്ത് പുറത്തെടുക്കണം. അതു മാത്രമേ ഞാൻ ചെയ്തുള്ളു. ക്രിസ്തുമത തത്ത്വത്തിന്റെ രഹസ്യം അറിയണമെങ്കിൽ ഈ ഖണ്ഡനം കൊണ്ടേ സാധിക്കുകയുള്ളു. ഈ ഛേദനം ഏറ്റവും ഉപകാരമായിത്തീർന്നതും ക്രിസ്ത്യാനികൾക്കാണ്". സ്വാമിതിരുവടികൾ നർമ്മഭാവത്തിൽ പറഞ്ഞ ഈ തത്ത്വത്തിന്റെ മർമ്മം എല്ലാവർക്കും മനസ്സിലായി.

**ശ്രീചക്രപൂജാകല്പം**

ക്ഷേത്രകാര്യങ്ങൾ എല്ലാം 'തന്ത്രസമുച്ചയം' എന്ന ഗ്രന്ഥത്തെ അടിസ്ഥാനമാക്കിയാണ് ആചരിച്ചു പോരുന്നത്. ഈവകകാര്യങ്ങൾ ബ്രാഹ്മണർക്കല്ലാതെ മറ്റാർക്കും ചെയ്യാൻ പാടില്ല എന്നായിരുന്നു നിയമം. ദേവപൂജ ചെയ്യാൻ എല്ലാ മനുഷ്യർക്കും ഒരു പോലെ അധികാരമുണ്ട് എന്ന് ഈ ഗ്രന്ഥത്തിലൂടെ ചട്ടമ്പിസ്വാമികൾ പ്രഖ്യാപിക്കുന്നു. മോക്ഷപ്രദീപഖണ്ഡനം എഴുതിയതുപോലെ തന്നെ ബ്രാഹ്മണ മേധാവിത്വത്തിന് ഒരു വെല്ലുവിളിയാണ് ഈ ഗ്രന്ഥവും.

**ചിദാകാശലയം**

ഈ അദ്ധ്യാത്മിക ഗ്രന്ഥത്തിൽ ചിദാനന്ദപ്രാപ്തിക്കുള്ള വഴികളെക്കുറിച്ച് ഉപദേശിക്കുന്നു.

**നിജാനന്ദവിലാസം**

വേദാന്തത്തിലെ പ്രസിദ്ധങ്ങളായ ഉപനിഷത് രഹസ്യങ്ങളെക്കുറിച്ച് ശാസ്ത്രീയമായ രീതിയിൽ ദർശനം ചെയ്ത ഒരു മഹൽഗ്രന്ഥമാണ് ഇത്. ഈശ്വരാവബോധം സത്യാന്വേഷികൾക്കു പ്രയോജനപ്രദമാകുന്ന വിധത്തിൽ സ്വാമിതിരുവടികൾ ഇതിൽ പ്രയോഗിച്ചിരിക്കുന്ന ഓരോ വാക്കും അദ്ഭുതകരമായ പ്രകാശ ധോരണിയുള്ളവയാണ്. ഈ കൃതിവായിച്ചു മനസ്സിലാക്കുന്ന ഏതൊരാൾക്കും അവിദ്യ ഒഴിഞ്ഞ് പരമാർത്ഥസത്യത്തെ മനസ്സിലാക്കുവാൻ കഴിയും. ആചാര്യനും ശിഷ്യനും തമ്മിലുള്ള സംവാദ രൂപത്തിൽ ഒൻപതുപ്രകരണങ്ങളിലായി വേദാന്തസിദ്ധാന്ത തത്ത്വങ്ങൾ സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നു. സംവാദം അവസാനിക്കുമ്പോൾ ആചാര്യനും ശിഷ്യനും ഒരു പോലെ ആത്മാനുഭൂതിയിൽ ലയിക്കുന്ന ഒരനുഭവം സംജാതമാകുന്നു. ഒരുതരത്തിൽ നോക്കിയാൽ സ്വാമിതിരുവടികളുടെ ഈ കൃതിയും അദ്വൈത വേദാന്ത ദർശനത്തിൽ അധിഷ്ഠിതമായ ഒരു പ്രമാണഗ്രന്ഥമാണെന്നു തന്നെ പറയാം.

## പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം

ചട്ടമ്പിസ്വാമിതിരുവടികൾ സാധാരണ പ്രസംഗിക്കാൻ പോകാറില്ല. എന്നാൽ ഇതിനു വിപരീതമായി ഒരിക്കൽ സ്വാമി തിരുവടികൾ ഒരു സ്ത്രീസമ്മേളനത്തിൽ പങ്കുകൊണ്ടു. സാഹിത്യസഖി ശ്രീമതി ടി. സി. കല്യാണി അമ്മയുടെ അഭ്യർത്ഥനയനുസരിച്ചായിരുന്നു ഈ സംഭവം. "പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം" എന്ന വിഷയത്തെപ്പറ്റിയുള്ള തിരുവടികളുടെ പ്രസംഗമാണ് ഈ ലേഖനം.

"മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമത്രേ സകലചരാചരങ്ങളുടേയും മാതാപിതാക്കന്മാരായിരിക്കുന്നത്. ബ്രഹ്മസാന്നിദ്ധ്യം കൊണ്ട് മൂലപ്രകൃതി ചേഷ്ടിച്ച് നിത്യപരമാണുക്കൾ തമ്മിൽ സംയോഗവിശ്ലേഷങ്ങൾ ഉണ്ടായി സൃഷ്ടി സ്ഥിതിസംഹാരങ്ങൾ സകലതും നിറവേറ്റിപ്പോകുന്നു. പ്രപഞ്ചനിർമ്മാണം ബ്രഹ്മ പ്രകൃതികളുടെ സംയോഗം നിമിത്തം ആണെന്നത് 'അ' കാരരൂപണം കൊണ്ട് നമുക്കു മനസ്സിലാക്കാം 'അ'കാരം ബ്രഹ്മമൂലപ്രകൃതി; ശിവ ശക്തികളുടെ സംയോഗം കൊണ്ടുണ്ടായ ശബ്ദമായിട്ടാണ് കല്പിച്ചിരിക്കുന്നത്. എന്തു കൊണ്ടെന്നാൽ പിന്നീട് വ്യവഹാരോചിതമായി ഉണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും, വാക്പ്രപഞ്ചവും, ഭാഷാപ്രപഞ്ചവും, ആദ്യ അകാരത്തിൽ നിന്ന് തന്നെ ഉണ്ടായതാണ്. മിക്കഭാഷകളിലും ഈ അകാരം എഴുതുന്നതിൽ ഈ തത്ത്വം അടക്കിയിട്ടുണ്ട്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും അതിൽ മേൽപങ്ക്, കീഴ്പങ്ക് എന്ന് രണ്ടു ഭാഗങ്ങൾ ഉണ്ട്. മേൽപങ്ക്, അതായത് ബ്രഹ്മത്തെ അതായത് പുല്ലിംഗത്തെ കുറിക്കുന്നതും. കീഴ്പങ്ക് മൂലപ്രകൃതിയെ അതായത് സ്ത്രീലിംഗത്തെ കുറിക്കുന്നതുമാകുന്നു. ഈ രണ്ടു പങ്കും വെവ്വേറെ ഇരിക്കുന്ന അവസരത്തിൽ അവയ്ക്ക് ഈ ലിംഗവ്യത്യാസമോ, വാക്യവാചകപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയോ ഇല്ല. അവയുടെ സംയോഗത്തിൽ മാത്രമേ ഒരു പൂർണ്ണശബ്ദവും ആയി തീർന്ന് മറ്റ് ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടു ചേർന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്തിൽ ഈ ആദ്യ 'അ'കാരത്തിൽ അടങ്ങിയിരിക്കുന്ന ഇപ്പറഞ്ഞ തത്ത്വം മറച്ചു വച്ചു. അതിനുള്ള കാരണമെന്തെന്നാൽ ഓരോ ഭാഷയും പ്രൗഢാവസ്ഥയിൽ എത്തിയശേഷം അതിന്റെ യഥാർത്ഥ മർമ്മസ്ഥാനം ഗോപ്യമായി വെക്കേണ്ടതായും അറിഞ്ഞിട്ടു

കേവലം കാര്യങ്ങളിൽ പ്രയോജനം ഇല്ലാത്തതായി വന്നു ചേർന്നു വെന്നുള്ള സംഗതിയാണ്.

സകലഭാഷാപ്രപഞ്ചങ്ങൾക്കും ശിവശക്തി സൂചകമായ ആദ്യ അകാരത്തിന്റെ മേൽപങ്കും കീഴ്പങ്കും ആണും പെണ്ണുമായിരിക്കുന്നതുപോലെ എല്ലാ ജീവജാലങ്ങളുടേയും സൃഷ്ടിസ്ഥിതി സംഹാരകർത്താക്കന്മാരായ മാതാപിതാക്കൾ ആണും പെണ്ണുമാണ്. ഇവരുടെ സംയോഗത്തിൽ ജീവജാലങ്ങൾ വർദ്ധിക്കുകയും ഐകമത്യത്തിൽ നിലനിൽക്കുകയും; വിശ്ലേഷത്തിൽ പ്രജാവർദ്ധന യില്ലാതിരിക്കുകയും ഭിന്നമതിയിൽ സമുദായനാശം നേരിടുകയും ചെയ്യുന്നു. ബ്രഹ്മസാന്നിദ്ധ്യം കൂടാതെ മൂലപ്രകൃതിക്കു ചേഷ്ടിക്കുവാൻ ശക്തിയില്ല എന്നതു നോക്കുമ്പോൾ സർവപ്രാധാന്യം ബ്രഹ്മത്തിനു തന്നെ നല്കാം. എങ്കിലും ബ്രഹ്മസാന്നിദ്ധ്യ പ്രകടനത്തിനിടം അനുവദിച്ച്, സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുന്നത് മൂലപ്രകൃതിയുടെ ചേഷ്ടാവിലാസം കൊണ്ടാകയാൽ ലോക ദൃഷ്ട്യാ പ്രകൃതിയ്ക്ക് പ്രാഥമ്യം നൽകേണ്ടിയിരിക്കുന്നു.

മൂലപ്രകൃതിയെ പ്രപഞ്ചസൃഷ്ടിക്കു പ്രേരിപ്പിക്കുന്നത് ബ്രഹ്മചൈതന്യമാണെന്നു പറഞ്ഞുവല്ലോ. എന്നാൽ ആ പ്രകൃതി സൃഷ്ടങ്ങളായ വസ്തുക്കൾ ബ്രഹ്മത്തിനു ലേശമെങ്കിലും അനുഭൂതിയും അവകാശത്തിനും ഉതകുന്നതോ അവയിൽ ബ്രഹ്മത്തിന് ഒരു തല്പരതയും, അഭിമാനവും ഉള്ളതോ അല്ലാത്തതും ആകുന്നു. സകലവും പ്രകൃതിയും അവയുടെ സന്താനങ്ങൾക്കും അനുഭവത്തിനുള്ളതാണ്. അതുപോലെ പുരുഷന്റെ സ്ഥിതിയും, പ്രയത്നവും തല്ഫലവും, ഒന്നും തനിയ്ക്കുള്ളതല്ല. എല്ലാം സ്ത്രീയ്ക്കും അവളുടെ സന്താനങ്ങൾക്കും ഉള്ളതാണ്. പരമാർത്ഥത്തിൽ പുരുഷനും സ്ത്രീയും അന്യോന്യം ആശ്രയിക്കാതെ കഴിവില്ലെങ്കിലും പുരുഷന്റേത് സ്ത്രീയെ അപേക്ഷിച്ച് നോക്കുകയാണെങ്കിൽ ഒരു ഉദാസീനന്റെ നിലമാത്രമാണ്. ബ്രഹ്മസാന്നിദ്ധ്യം മാത്രം കൊണ്ട് സർവ്വപ്രപഞ്ച രചനയ്ക്ക് ആ മൂലശക്തിയെ ശക്തമാക്കിത്തീർക്കുന്നതുപോലെ പുരുഷൻ സ്ത്രീയ്ക്ക് വശംവദനായി നിന്ന് ഓരോ പ്രപഞ്ചത്തെ സൃഷ്ടിച്ച് സംസാരചക്രം പ്രവർത്തിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. അവൻ പ്രസവാദിക്ലേശാദികളും, ഗൃഹഭരണാദികൃത്യഭാരങ്ങളും ഇല്ലാത്തവനും അവന്റെ ശരീരനിർമ്മാണം അവയ്ക്കു പറ്റാത്തതും

ആണ്. കാര്യപ്രപഞ്ചത്തിൽ പുരുഷനെക്കാളധികം ക്ലേശവും ബുദ്ധിമുട്ടും ഉത്തരവാദിത്വവും സ്ത്രീക്കാകയാലും സമുദായ വൃദ്ധിക്ഷയങ്ങൾക്ക് സ്ത്രീയുടെ കാര്യഭരണം വാസ്തവത്തിൽ ഹേതുവായിരിക്കകൊണ്ടും അവൾക്കാണ് രണ്ടിലും പ്രാധാന്യമുള്ളത്. ഏതു പാഴ്വേല ചെയ്തും, കാടുകയറിയും, നാടോടിയും, തെണ്ടി ത്തിരിഞ്ഞും സ്വന്തം കടമ നിർവ്വഹിച്ച് സ്വജന പരിരക്ഷ ചെയ്യേണ്ട തിന്നത്രേ പുരുഷന്മാരെ നിർമ്മിച്ചിരിക്കുന്നത്. അവന്റെ ശരീരാവ യവങ്ങൾ അവയ്ക്ക് തക്കവയും ആണ്. എന്നാൽ സ്വഗൃഹങ്ങളിലിരുന്ന് ഇച്ഛാമാത്രശക്തിയാലും സാമർത്ഥ്യം കൊണ്ടും അവരവർക്കു വിഹിതമായിട്ടുള്ള കാര്യഭരണം ചെയ്തു ധർമ്മനിഷ്ഠകൊണ്ട് സ്വഗൃഹപരിസരം മുതൽ ഭൂമിയൊട്ടുക്ക് ആജ്ഞാശക്തിയിൽ പെടുത്തി ഭരിക്കത്തക്കവണ്ണം നിപുണതയും അധികാരവും അവകാ ശവും സ്തീയ്ക്കാണ് കൊടുത്തിരിയ്ക്കുന്നത്. പുരുഷന്റെ സാക്ഷിത്വ സഹായത്തിൽ സ്ത്രീ സർവ്വസ്വതന്ത്രയായ ത്രൈലോക്യനായികയും ആണ്. അല്ലാതെ മൂഢമതികൾ പറയുകയും ആചരിക്കുകയും ചെയ്യും വണ്ണം "നസ്ത്രീസ്വാതന്ത്ര്യമർഹതി" എന്നു കല്പിച്ചു കൂട്ടിലിട്ട കിളിയെപ്പോലെ അവളെ അജ്ഞയും അസ്വതന്ത്രയുമായ അടിമയായും കേവലം പുത്രോല്പാദനത്തിനുള്ള ഒരു യന്ത്രമായു കരുതുകയും പുരുഷൻ എന്തു തോന്ന്യാവസവും കാണിക്കാമെന്നുള്ള ഗർവ്വോടു കൂടി സകലകാര്യവും ശരിയായി ഭരിക്കാൻ തനിക്കേ കെല്പുള്ളു എന്നു ശഠിക്കുകയും ചെയ്യുന്നത് തെറ്റും, ന്യായത്തിനും ധർമ്മത്തിനും കാര്യത്തിനും ഏറ്റവും വിരുദ്ധവുമാകുന്നു. ഇതിന്റെ അർത്ഥം ഇപ്പോൾ ഉദ്യോഗാദിരാജ്യഭരണകാര്യങ്ങൾ ചെയ്തു വരുന്ന പുരുഷന്മാർ സ്ത്രീകൾക്ക് ഇടം ഒഴിഞ്ഞുകൊടുത്ത് ഗൃഹത്തിൽ ചെന്ന് ശിശുക്കളെ പോറ്റി വളർത്തണമെന്നോ, ഗൃഹത്തിലിരുന്ന് അന്യാദൃശമായ സ്വഭരണശക്തി ലോകമൊട്ടുക്കും വ്യാപിപ്പിക്കേണ്ട സ്ത്രീകൾ ഗൃഹം വിട്ട് കെട്ടിഞെളിഞ്ഞ് രാജ്യകാര്യാദികൾ നടത്തു കയോ സഭകൂടി പ്രസംഗങ്ങൾ തട്ടിമൂളിക്കയോ ചെയ്യണമെന്നല്ല. അവരുടെ ഗൃഹം ഒരു ചെറിയ ലോകമായും അതിലെ അംഗങ്ങളെ ഭുതലവാസികളായും ഉപമിക്കാം. ആ ഗൃഹത്തിൽ തന്റെ കൃത്യമറിഞ്ഞ് ധർമ്മനിഷ്ഠമായി കാര്യഭരണം നടത്തി അവിടെയുള്ള സകലപരിപുഷ്ടിക്കും ക്ഷേമത്തിനും കാരണമായിത്തീരുന്ന നായികയാണ് ലോകൈക ചക്രവർത്തിനി. അങ്ങിനെ എല്ലാക്കാര്യവും ഇരുന്നിടത്തിരുന്ന്

നടത്തുവാൻ ശേഷിയും ശേമുഷിയും അധികാരവും അവകാശവും സ്ത്രീക്കുണ്ടായിരിക്കുകയാലും അതിനു വേണ്ടുന്ന ഉപകരണങ്ങൾ സജ്ജമാക്കുന്നതിലേക്കു പുരുഷൻ കടപ്പെട്ടവനായിരിക്കയാലും സ്ത്രീക്ക് തന്റെ വിധിവിഹിതമായിരിക്കുന്ന ഉത്തമധർമ്മം നടത്തുവാൻ വേഷമണിഞ്ഞ് പുറപ്പെടുകയോ അതിനായി തനിയ്ക്കു സ്വതേ സ്ത്രീയാകനിമിത്തം പ്രകൃതി കല്പിച്ചിരിക്കുന്നതിൽ അധികമായ ക്ലേശവും മനഃക്ലേശവും അനുഭവിക്കുകയോ ചെയ്യേണ്ട ആവശ്യം ഒട്ടും തന്നെയില്ല".

ശ്രീ വിദ്യാധിരാജസ്വാമികളുടെ ഭാഷാശൈലിയും ആശയ ദാർഢ്യവും കാണിയ്ക്കുന്നതിനു വേണ്ടിയാണ് ഈ പ്രബന്ധം മുഴുവനും അവതരിപ്പിച്ചത്. ഭാഷാശാസ്ത്രം, ശരീരതത്വശാസ്ത്രം, വേദാന്തശാസത്രം, ഭൂമിശാസ്ത്രം ആദിയായവയിൽ സ്വാമി തിരുവടികൾക്കുള്ള അഗാധമായ പാണ്ഡിത്യത്തെയും ലൗകിക പ്രായോഗിക വശങ്ങളെയുമാണ് ഈ പ്രബന്ധം വ്യക്തമാക്കുന്നത്. "പ്രപഞ്ചത്തിൽ സ്ത്രീ പുരുഷന്മാർക്കുള്ള സ്ഥാനം" എന്ന ഈ പ്രൗഢലേഖനം ലൗകികരായ നമുക്ക് ഗൃഹസ്ഥാശ്രമധർമ്മങ്ങ ളെക്കുറിച്ച് വെളിച്ചം പകരുന്ന ഒരു ലൗകികതത്വസംഹിതയാണ് എന്ന കാര്യത്തിൽ തർക്കമില്ല.

വിഭിന്ന ശാസ്ത്രശാഖകളിലും അവിടുന്ന് പ്രദർശിപ്പിച്ചിട്ടുള്ള ഗവേഷണപാടവം സ്തുത്യർഹമാണ്. പാശ്ചാത്യരും പൗരസ്ത്യരുമായ അന്വേഷണകുതുകികളെ അദ്ഭുതപ്പെടുത്തത്തക്കവിധത്തിലുള്ള നിഗമനങ്ങളും സ്വതന്ത്രചിന്തകളുമാണ് തിരുവടികൾ തന്റെ ഗവേഷണ ങ്ങളിലൂടെ അവരുടെ മുൻപിൻ നിരത്തിവച്ചത്. ഏതൊരു വിഷയ ത്തെക്കുറിച്ച് സംസാരിക്കുമ്പോഴും അനവധി ഗ്രന്ഥങ്ങളിലെ അഭി പ്രായങ്ങൾ നിഷ്പ്രയാസം ഉദ്ധരിച്ച് സ്വാഭിപ്രായം സാധൂകരിക്കുക എന്നത് അവിടുത്തെ ഗ്രന്ഥരചനയിലെ ഒരു സ്വഭാവസ വിശേഷത യായിരുന്നു. മഹായോഗിയാണെങ്കിലും അവിടുന്ന് സമുദായ പരിഷ്കർത്താവായിരുന്നു. മഹാസന്ന്യാസിയാണെങ്കിലും സാമാന്യ ജീവിതത്തിന്റെ മഹത്വത്തെ പ്രദർശിപ്പിച്ച മഹാനായിരുന്നു അവിടുന്ന്. എല്ലാ ശാസ്ത്രങ്ങളിലും വിവിധ കലകളിലും അത്യഗാധമായ നൈപുണ്യം നേടിയിരുന്ന തിരുവടികളുടെ ജ്ഞാനം അവിടുത്തെ സർവ്വജ്ഞപദവിയിലേക്ക് ഉയർത്തി. യോഗവേദാന്തവിഷയങ്ങളിലും,

മന്ത്രതന്ത്രാദിസിദ്ധികളിലും ഉണ്ടായിരുന്ന അറിവും അനുഭവ ജ്ഞാനവും തിരുവടികളെ മഹർഷീശ്വരനാക്കി. ഹൈന്ദവപാരമ്പര്യ പരിഷ്കരണത്തിൽ വേദാധികാരനിരൂപണ ത്തെക്കാൾ പ്രേരണ ചെലുത്തിയിട്ടുള്ള മറ്റൊരു ഗ്രന്ഥവും സാഹിത്യ യത്നവും ഇല്ലെന്നു തന്നെ പറയാം. സർവ്വമതസാരവും ഒരുപോലെ ഗ്രഹിച്ചിരുന്ന സ്വാമികൾ എല്ലാ മതങ്ങളെയും ഒരു പോലെ കണ്ടിരുന്നു. പാതിരിമാരെ ബോധവാന്മാരാക്കാൻ ക്രിസ്തുമതഛേദനം എഴുതിയതും, ബ്രാഹ്മണരുടെ അന്ധമായ പാരമ്പര്യത്തെ ധ്വംസിക്കാൻ വേദാധികാര നിരൂപണം എഴുതിയതും മതസംബന്ധമായ അബദ്ധധാരണകളെ വിപാടനം ചെയ്യുക എന്ന ലക്ഷ്യത്തിലായിരുന്നു. അവിടുത്തെ പ്രസിദ്ധകൃതിയായ പ്രാചീനമലയാളത്തിന്റെ ഉദ്ദേശ്യവും അതു തന്നെയായിരുന്നു. ബ്രാഹ്മണർക്കു മാത്രം കേരളത്തിൽ അവകാശം ഉറപ്പിച്ചു നിർത്തിയിരുന്ന വ്യവസ്ഥ ശരിയല്ലെന്ന് സ്ഥാപിക്കാനാ യിരുന്നു. അതു പോലെ പ്രപഞ്ചത്തിലെ സമസ്ത ജീവജാലങ്ങളെയും ഒരു പോലെ സ്നേഹിച്ച സ്വാമി തിരുവടികൾ അഹിംസാസിദ്ധാന്തം പരിപാലിക്കാൻ ഒരു ജീവി എന്ന നിലയിൽ മനുഷ്യൻ ബാദ്ധ്യസ്ഥനാണ് എന്ന് ജീവകാരുണ്യനിരൂപണത്തിലൂടെ സമർത്ഥിച്ചിരിക്കുന്നു. മഹാത്മാഗാന്ധി അഹിംസാ സിദ്ധാന്തം പ്രചിപ്പിക്കുന്നതിന് എത്രയോ മുൻപുതന്നെ സ്വാമിതിരുവടികൾ 'അഹിംസാപരമോധർമ്മഃ' എന്ന തത്വം പ്രചരിപ്പിച്ചു കഴിഞ്ഞിരുന്നു.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ഭാഷാ പാണ്ഡിത്യമോ, ഗ്രന്ഥരചനാപടുത്വമോ ഗവേണസാമർത്ഥ്യമോ സാഹിത്യാഭിരുചിയോ വിലയിരുത്തുവാൻ ആർക്കെങ്കിലും സാധിക്കുമോ?!! ഇത്രയും മഹാത്മാവായ ഒരു ഗവേഷകനെക്കുറിച്ച് ലോകം ഇനിയും അറിയാൻ കിടക്കുന്നതേയുള്ളു. മഹത്തുക്കൾ മിക്കവാറും സാധാരണജനങ്ങൾക്ക് അജ്ഞാതരായിട്ടാണല്ലോ ജീവിച്ചിട്ടുള്ളതും. സ്വാമിതിരുവടികളും അങ്ങനെതന്നെയായിരുന്നു. ആത്മസാക്ഷാത്കാരം ലഭിച്ച ജീവന്മുക്ത നായ അവിടുന്ന് ലോകാനുഗ്ര ഹത്തിനു വേണ്ടിയാണ് സാംസ്കാരിക മണ്ഡലങ്ങളിൽ പ്രവർത്തിച്ചത്. ആത്മാവിൽ അഖണ്ഡാനുഭൂതി നേടാനാണല്ലോ അവിടുന്ന് ആഗ്രഹിച്ചതും പ്രവർത്തിച്ചതും. മറിച്ച് സാഹിത്യകാരനോ ഗവേഷകനോ നിരൂപകനോ ആകണമെന്ന് സ്വാമിതിരുവടികൾ ചിന്തിച്ചിട്ടേ ഇല്ലല്ലോ.!!!

# 7. നാƒനൃഷിഃ കവിഃ

കവി ഋഷിയായിരിക്കണം. ഋഷി കവിയുമായിരിക്കണം. കവിയല്ലാത്തവൻ ഋഷിയല്ല. ഋഷിയല്ലാത്തവൻ കവിയുമല്ല. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളെ സംബന്ധിച്ചിടത്തോളം ഈ ചൊല്ല് എത്ര അർത്ഥവത്താണ്!! സർവ്വജ്ഞനായ ആ മഹർഷീശ്വരൻ കവീശ്വരനായിരുന്നു. നമ്മുടെ ഋഷീശ്വരന്മാരെല്ലാം കവികളുമായിരുന്നല്ലോ. വാല്മീകി, വേദവ്യാസൻ, ശ്രീ ശങ്കരൻ, ശ്രീ വിവേകാനന്ദൻ, ശ്രീ ചട്ടമ്പിസ്വാമികൾ, നാരായണഗുരുസ്വാമികൾ എന്നിവരെല്ലാം ആത്മീയഗുരുക്കന്മാരുമാണ്; കവികളുമാണ്. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾതന്നെ ഈ സത്യം ഒരിക്കൽ പറഞ്ഞതായി സ്വാമി തിരുവടികളുടെ ത്രിതീയ ശിഷ്യനായ തീർത്ഥപാദപരമഹംസ സ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ട്. 'ഉപമാകാളിദാസസ്യ' എന്ന ശ്ലോകത്തിന്റെ അർത്ഥം ചട്ടമ്പിസ്വാമികളിൽ നിന്നുമാണ് തീർത്ഥപാദ പരമഹംസൻ മനസ്സിലാക്കിയത്. കാളിദാസൻ, മഹാകവി എന്ന പോലെ തന്നെ ആദ്ധ്യത്മിക വിദ്യാ പാരംഗതൻ കൂടിയായിരുന്നുവെന്ന്, രഘുവംശം, കുമാരസംഭവം, ശാകുന്തളം മുതലായ ഗ്രന്ഥങ്ങളിൽ നിന്ന് പല ഭാഗങ്ങളും ഉദ്ധരിച്ച് ഉദാഹരിച്ച് സ്വാമിതിരുവടികൾ സമർത്ഥിച്ചു. ആദ്ധ്യാത്മിക പുരുഷൻമാർ മിക്കവാറും മഹാകവികൾ കൂടിയായിരിക്കുമെന്ന അഭിപ്രായത്തിന് സ്വാമിതിരുവടികൾ സംസ്കൃതഭാഷയിലും തമിഴ്ഭാഷയിലും ഉള്ള പല ഗ്രന്ഥങ്ങളും ഉദ്ധരണികളും ഉദ്ധരിച്ച് ആ അഭിപ്രായം സ്ഥാപിക്കുകയും ചെയ്തു.

ശ്ലോകങ്ങളും കീർത്തനങ്ങളും കവിതകളും രചിക്കുന്നത് സ്വാമിതിരുവടികൾക്ക് ഒരു വിനോദമായിരുന്നു. നൈസർഗ്ഗിക വാസനയുടേയും, സർഗ്ഗവൈഭവത്തിന്റേയും ഉദാഹരണങ്ങളാണ് അവയെല്ലാം തന്നെ. ദ്രുതകവനത്തിലും അവിടുന്ന് അദ്വിതീയനായിരുന്നു. ഒരിക്കൽ സ്വാമികൾ പെരുന്നെല്ലി കൃഷ്ണൻ വൈദ്യനുമായി നെയ്യാറ്റിൻകരയിൽ നിന്നും തിരുവനന്തപുരത്തേക്ക് നടന്നു വുമ്പോൾ, മാർഗ്ഗമദ്ധ്യേ ഉടനുടൻ കവിതകൾ നിർമ്മിച്ച് ചൊല്ലികൊണ്ടു വന്ന ഒരു സംഭവം ജീവചരിത്രകാരന്മാർ പറഞ്ഞിട്ടുണ്ട്. അവയെല്ലാം നമുക്ക് നഷ്ടപ്പെട്ടിരിക്കുകയാണ്. കവിതക്കു പുറമേ "സ്മേരരേ! ശങ്കരം" എന്ന പന്തുവരാളി രാഗത്തിൽ ഒരു സംഗീത കൃതിയും സ്വാമികളുടേതായി ലഭിച്ചിട്ടുണ്ട്. കൂടാതെ 'തിരുപ്പുകൾ' എന്ന മറ്റൊരു കൊച്ചുകൃതിയും കിട്ടിയിട്ടുണ്ട്.

ലളിതകോമളമായ ഭാഷയിൽ സഹൃദയഹൃദയാഹ്ലാദകത്വം തുളുമ്പുന്ന നിരവധി കവിതകൾ മലയാളം, സംസ്കൃതം, തമിഴ് എന്നീ മൂന്നു ഭാഷകളിലുമായി ഭട്ടാരകമുനി രചിച്ചിട്ടുണ്ട്. അവധൂതപ്രിയനും ജീവന്മുക്തനുമായ സ്വാമികളുടെ ഔദാസീന്യം മൂലം പലതും നഷ്ടപ്പെട്ടു. തിരുവടികളുടെ സമാധിക്കുശേഷം ചിലവ കണ്ടുപിടിച്ച് അവിടുത്തെ ഭക്തരായ സജ്ജനങ്ങൾ പ്രകാശിപ്പിച്ചിട്ടുണ്ട് എന്നത് ഒരു മഹാഭാഗ്യം തന്നെ. സ്വാമികളുടെ പ്രിയങ്കരനായ ശിഷ്യോത്തമൻ ശ്രീ കൊറ്റിനാട്ടു നരായണപിള്ളയുടെ സ്മരണയിൽ തിരുവടികളുടെ കവിത്വത്തെപ്പറ്റി പറയുന്ന ഒരു സന്ദർഭം ഉണ്ട്. ഒരിക്കൽ സ്വാമികൾ, ശ്രീ. പന്നിശ്ശേരിയും, ശ്രീവർദ്ധനത്തു കൃഷ്ണപിള്ളയും, ശ്രീ. കൊറ്റിനാടനുമായി കൊല്ലത്തേക്ക് ഒരു വള്ളത്തിൽ യാത്ര ചെയ്യുകയായിരുന്നു. അപ്പോൾ പടിഞ്ഞാറോട്ട് അടിച്ചു വരുന്ന മന്ദമാരുതനെ ആസ്പദമാക്കി തിരുവടികൾ ഒരു സമസ്യ ഇട്ടു:- "അതിശീതള പവമാനനുമണയുന്നിഹ സരസം" എന്ന്. സ്വാമികളുടെ സമാധിയ്ക്കുശേഷം അവിടുത്തെ ജീവചരിത്രരചനയ്ക്കു പല വസ്തുതകളും ശേഖരിക്കുന്ന കൂട്ടത്തിൽ ഗ്രന്ഥകർത്താവായ ശ്രീ കുറിശ്ശേരി ഗോപാലപിള്ള, കൊറ്റിനാട്ടു നരായപിള്ളയെ സമീപിച്ചു അപ്പോൾ പഴയ സമസ്യയുടെ കാര്യം അദ്ദേഹം പറഞ്ഞു. അന്നു പൂരിപ്പിച്ചിരുന്നെങ്കിൽ എങ്ങനെയിരിക്കുമായിരുന്നു എന്ന് ഗോപാലപിള്ള ചോദിച്ചപ്പോൾ കൊറ്റിനാടൻ ഇങ്ങനെ പറഞ്ഞു.

പദതാരിണ പണിയും ജനദുരിതാമയഹരനാം
യതിനായക! തവ സൽകൃതിരതനായിഹവിധുവും
ഉദയാചലമതിലഞ്ചിത മുഖനായിത വിലസു-
ന്നതിശീതള പവമാനനുമണിയുന്നിഹസരസം.

സഹജമായ കവിതാവാസന കൗമാരപ്രായം മുതലേ സ്വാമിതിരുവടികളിൽ പ്രകടമായിരുന്നു. പ്രിയപ്പെട്ട രണ്ടു ശിഷ്യന്മാരുടെ സമ്പർക്കത്തോടു കൂടി അത് യൗവ്വനകാലത്ത് പുഷ്ടിപ്പെട്ടു. പെരുന്നെല്ലി കൃഷ്ണൻവൈദ്യനും വെളുത്തേരി കേശവൻ വൈദ്യനുമായിരുന്നു അവർ. രണ്ടുപേരും കവികളു മായിരുന്നു.

സ്ത്രീധർമ്മം, കല്യണശതകം, സുഭദ്രാഹരണം നാടകം എന്നീ കൃതികളുടെ കർത്താവായ പെരുന്നെല്ലി സ്വാമിതിരുവടികളുടെ അടുത്ത് സംസ്കൃതം പഠിക്കാൻ ചെന്നു. രണ്ടുപേരും സ്വാമികൾക്ക് പ്രിയങ്കരരായിരുന്നു. ഇവരുടെ കവിതാവാസനയെ പ്രചോദിപ്പിക്കാനാണ് താൻ കവി വേഷം കെട്ടിയതെന്ന് സ്വാമിതിരുവടികൾ പിൽക്കാലത്ത് പറഞ്ഞിട്ടുണ്ട്. “കിട്ടനും കേശവനും എന്റെ ആ രണ്ടു ചിറകുകളായിരുന്നു. ആ രണ്ടു ചിറകുകളും നഷ്ടപ്പെട്ടതിൽ പിന്നെ ഞാൻ കവി വേഷം കെട്ടിപ്പറക്കാറില്ല”. സ്വാമിതിരുവടികളുടെ തന്നെ വാക്കുകളാണിവ. സ്വാമികളുടെ ഈ അഭിപ്രായം സരസകവി മുല്ലൂർ ‘സംഘമിത്ര’ എന്ന മാസികയിൽ ഇപ്രകാരം പറയുന്നു.

“കേശവൻ കിട്ട’നെന്നു രണ്ടുപക്ഷങ്ങൾ പോയ
വാസരം തൊട്ട് കവിവേഷം ഞാൻ കെട്ടഴിച്ചു
കിട്ടനെ കവിയാക്കാനായിട്ട് കവി വേഷം
കെട്ടുകമാത്രമേ ഞാനന്നു ചെയ്തിട്ടുള്ളു
പൂർവ്വാർദ്ധോത്തരാർദ്ധങ്ങൾ ചൊല്ലി രണ്ടാളും കവി
ഗർവ്വോടും ‘ഹ’പ്രാസത്തിൽ ശതകം തീർത്തു ഞങ്ങൾ”.

പെരുന്നെല്ലിയും സ്വാമിതിരുവടികളും തമ്മിലുള്ള ബന്ധം വളരെ ദൃഢമായിരുന്നു. ഇരുവർക്കും ഗുരുവിനോടുള്ള ഭക്ത്യാദരബഹുമാനവും, ശിഷ്യരോടുള്ള അവിടുത്തെ സ്നേഹവാത്സല്യാദികളും വളരെ പ്രസിദ്ധമാണ്. അവർ തമ്മിൽ അങ്ങോട്ടും ഇങ്ങോട്ടും കവിതയിൽ അയച്ചിട്ടുള്ള കത്തുകൾ ഇതിന് സാക്ഷ്യം വഹിക്കുന്നു. ചട്ടമ്പിസ്വാമിയും പെരുന്നെല്ലിയുമായുണ്ടായിരുന്ന സൗഹൃദബന്ധം

സുവിദിതമാണ്. നരനാരായണ ബന്ധത്തെ അനുസ്മരിപ്പിക്കുന്ന ആദർശപരമായ ഒരു ബന്ധമായിരുന്നു അത്.

ആയുർവ്വേദ ഉപരിപഠനാർത്ഥം പെരുന്നെല്ലി ഹരിപ്പാടും, മജിസ്ട്രേറ്റ് നാരായണൻ തമ്പിയും ഒന്നിച്ച് സ്വാമികൾ മൂവാറ്റുപുഴയും കുറച്ചുനാൾ താമസിച്ചിരുന്നു. ഈ കാലഘട്ടത്തിൽ ഇരുവരും അന്യോന്യം അയച്ചിട്ടുള്ള കവിതാരൂപത്തിലുള്ള കത്തുകൾ അത്യന്തം രസാവഹമാണ്. സ്വാമിതൃപ്പാദങ്ങളുടെ വേർപാടിൽ പെരുന്നെല്ലിക്ക് അനുഭവപ്പെട്ടത് തള്ളയെപ്പിരിഞ്ഞ ഒരു മാൻകുട്ടിയുടെ ദുഃഖമാണ്:-

തത്തികളിച്ചുവളരും തഴമാൻകിശോര-
നത്തള്ള കൈവെടികിലുള്ളഴലോതിടാമോ?

പെരുന്നെല്ലിയുടെ ഈ കവിതാശകലത്തിൽ സ്വാമിയെപ്പിരിഞ്ഞതിലുള്ള ദുഃഖം എത്ര ആഴത്തിലാണ് ഉൾക്കൊ ള്ളിച്ചിരിക്കുന്നത്.

അതുപോലെ പിരിഞ്ഞിരിക്കുന്ന സ്വാമിതിരുവടികളുടെ തിരുമുഖം ഒരു നോക്കു കാണാൻ വെമ്പൽ കൊള്ളുന്ന മനസ്സിന്റെ ഉത്കണ്ഠ,

ഫുല്ലാംബുജപ്പുതുമയെപരദേശിയാക്കും
ചെല്ലത്തിരുച്ചിരിചിതുമ്പിനൊരമ്മുഖത്തിൽ
കല്ലോലപോലെയിളകും കരുണക്കളിപ്പി-
ത്തൊല്ലയ്ക്ക് വീത്തിന് മിഴിക്കണിയാക്കിടേണം.

ഈ വരികളിൽ എത്രമനോഹരമായി തീവ്രതയോടെ ആലേഖനം ചെയ്തിരിക്കുന്നു.

ഉണ്ണാതെ കണ്ടിരിക്കാ, മുഡുനിരപരിചോ-
ടെണ്ണിവയ്ക്കാമൊരിക്കൽ
കണ്ണും പൂട്ടാതിരിക്കാമിരവുപകലുണ്ടാ-
നുണ്ണിമാരെ ത്യജിക്കാം
കുന്നോരോന്നായി മുറ്റം ചുറുതിയിലൊരു ചു-
മ്മാടു മില്ലാതെടുക്കാം
കണ്ണാണേ കാൽമണിക്കൂറപി തിരുകഥ കേൾ-
ക്കാതിരിക്കാൻ വഹിക്കാ

ഈ പ്രേമപ്രതിജ്ഞ ഒന്നു ശ്രദ്ധിക്കൂ. ലോകത്ത് അസാദ്ധ്യമെന്നു തോന്നുന്ന ഏതു പ്രവൃത്തിയും ചെയ്യാം. എന്നാൽ സ്വാമിതിരുവടികളെ

കാണാതിരിക്കാനും, ആ തിരുവായ്മൊഴികൾ കേൾക്കാതിരിക്കാനും ശ്രീ. കൃഷ്ണൻ വൈദ്യൻ അശക്തനാണ്. അത്രയ്ക്കുള്ള ആത്മ ബന്ധമാണ് അവർ പുലർത്തിയിരുന്നത്.
ഇതിന് സ്വാമി തൃപ്പാദങ്ങളുടെ മറുപടിയോ?

"ലോലക്കണ്ണാം സുമത്തിൽ ചെറുമുനയണുവോ-
ളം ചുളിച്ചൊന്നു നോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനൊടിയിൽ
തോന്നി നിന്നങ്ങുമായും
കുലം കിട്ടാത്ത ശക്തിക്കുടയവളവളെൻ
ചിത്തരംഗേ കളിക്കും
ബാലപ്പൊൻ കല്പകപ്പൂങ്കൊടി തവമനമാം
ദാരുവിൽ ചുറ്റിടട്ടേ".

നശ്വരമായ പ്രാപഞ്ചിക ദുഃഖത്തിൽ കേഴേണ്ട കാര്യമില്ലെന്നും അനശ്വരമായ ബ്രഹ്മജ്ഞാനം മനസ്സിലുദിക്കട്ടേ എന്നും ആ പ്രേമാ രാധകനെ ആശ്വസിപ്പിച്ച് അനുഗ്രഹിക്കുന്നുണ്ടെങ്കിലും, സ്നേഹ നിധിയായ ആ തപോധനൻ ഒരു സാധാരണനെപ്പോലെ പറയുന്നതു നോക്കുക:-

"കപോതമേ! കല്പകസുനമേ! ന-
ല്ലപാര സന്തോഷസമുദ്രമേ: കേൾ
കൃപാമൃതച്ചാർത്തു തുളുമ്പിടും നി-
ന്നപാംഗ മോർത്തിട്ടലിയുന്നു ചിത്തം" എന്നും
"ഏറെത്താമസിയാതെ വന്നു തവമെയ്
കെട്ടിപ്പുണർന്നെങ്കിലേ
നീറിടും മനമാറുകൊള്ളു സതതം
കൂറുള്ള മാറുള്ളഹോ!
ആറും കായലുമൊക്കെ നീന്തിവരുവാനേറും പ്രയാസം
നമുക്കാറുണ്ടത്ര കുളിപ്പതിന്നു നിറയെച്ചോറും ഭുജിക്കാമെടോ".

എന്ന് ചിത്തമലിഞ്ഞു കൊണ്ടുപറയുന്ന തിരുവടികളുടെ വാക്കുകൾ ആരുടെ മനസ്സിനെയും അലിയിപ്പിക്കാൻ പോരുന്നവയാണ്. നിർമ്മലമായ സ്നേഹസൗഹാർദ്ദങ്ങളുടെ മാധുര്യം നിറഞ്ഞ അതികോമളമായ പദാവലിയുടെ സമ്മേളനം കൊണ്ട് സമഞ്ജ സമായിത്തീർന്ന ഈ പദ്യങ്ങൾ സ്വാമികളുടേയും പെരുന്നെ

ല്ലിയുടേയും കവിതയുടെ പ്രത്യേകതകൾക്കുള്ള ഗുണ വിശേഷങ്ങൾ വെളിപ്പെടുത്തുന്നവയാണ്. സ്വാമികളുടെ മറ്റൊരു ശിഷ്യനായ ഏറത്തു കൃഷ്ണനാശാൻ 1073-ൽ നടത്തിയിരുന്ന 'വിദ്യാവിലാസിനി' എന്ന മാസികയിൽ 'സൗഹൃദവിനിയമനം' എന്ന തലക്കെട്ടിൽ പ്രസിദ്ധീകരിച്ചതിൽ നിന്നും കിട്ടിയിട്ടുള്ളവയാണ് പ്രസ്തുത ശ്ലോകങ്ങൾ. സ്വാമിതിരുവടികൾക്ക് അവിടുന്ന് രചിക്കുന്ന കൃതികൾ ഗ്രന്ഥരൂപത്തിൽ പ്രകാശിപ്പിക്കണമെന്നോ അവ ലോകം അറിയണമെന്നോ ഒരാഗ്രഹവും ഉണ്ടായിരുന്നില്ല. ഇതെല്ലാം അവിടുത്തേക്ക് ഒരു ലീലമാത്രമായിരുന്നു.

ശ്രീ വിദ്യാധിരാജ സ്വാമികളുടെ സമീപം കൃഷ്ണൻ വൈദ്യൻ സംസ്കൃതം പഠിച്ചുകൊണ്ടിരുന്ന കാലത്ത് ഒരു ദിവസം രാത്രിയിൽ സ്വാമികളും പെരുന്നെല്ലിയും കൂടി നെയ്യാറ്റിൻകര നിന്നും കാൽനടയായി തിരുവനന്തപുരത്തേക്ക് തിരിച്ചു. റോഡ് കല്ലുകൾ കൊണ്ടു നിറഞ്ഞതും ദുർഗമവും ആയിരുന്നു. കല്ലിന്റെ മുകളിൽക്കൂടിയുള്ള യാത്ര ദുഃസഹമായിതോന്നിയതിനാൽ ഭട്ടാരകമുനി കവിത ചൊല്ലാൻ വൈദ്യരോടു പറഞ്ഞു. കവിതയുടെ വിഷയം എന്താണെന്ന് വൈദ്യൻ ചോദിച്ചപ്പോൾ, നമ്മുടെ ഇപ്പോഴത്തെ യാത്രാക്ലേശത്തെ കുറിച്ചുതന്നെയാകട്ടെ എന്ന് അവിടുന്ന് അരുളിചെയ്തു. പൂർവ്വാർദ്ധം വൈദ്യനും ഉത്തരാർദ്ധം സ്വാമിജിയുമായി കവിതചൊല്ലാൻ തുടങ്ങി. അവർ 'ഹ' പ്രാസത്തിൽ കവിതയാരംഭിച്ചു. 'ഹ' പ്രാസം വിടാതെയും വിളംബം കൂടാതെയും രണ്ടുപേരും കൂടി കവിത പൂർത്തിയാക്കി. ഒരു ശതകത്തിൽ അവസാനിപ്പിച്ചു. നൂറുപദ്യം തീർന്നപ്പോൾ അവർ കിഴക്കേക്കോട്ടയിൽ എത്തി. ആ 'യാത്രാശതകം' അന്ന് എഴുതിയിട്ടിരുന്നു എങ്കിലും പിന്നീട് നഷ്ടപ്പെട്ടു. സ്വാമിതൃപ്പാദങ്ങൾതന്നെ ഒരിക്കൽ "എനിക്കിപ്പോൾ ഓർമ്മയുള്ള പദ്യങ്ങൾ ചൊല്ലികേൾപ്പിക്കാ'മെന്ന് പറഞ്ഞ് ചൊല്ലിയവയിൽ ചിലതാണ് താഴെക്കുറിക്കുന്നത്.

സ്വാമി : ബഹുഗ്രാവകീർണ്ണം ബതേദം ഹി റോഡി-
ങ്ങഹസ്സെങ്കിലും പോവതത്യന്തകഷ്ടം.

പെരുന്നെല്ലി : സഹിക്കാവതോ കൂരിരുട്ടത്ത് വെട്ടം
വഹിക്കാതെ പോകുന്ന ദുഃഖം നിനച്ചാൽ.

പെരു : മഹിക്കേവനെന്നാകിലും ജാതനായാൽ
സഹിക്കാതെയെന്തോന്നു ചെയ്യുന്നിദാനീം.

സ്വാമി : വഹിച്ചേ നശിക്കൂകൃതം. കർമ്മമേന്മ
ദഹിക്കും തപസ്സാൽ ക്ഷണം തത്കുരുഷ്വ.
പെരു : രഹസ്യം തദപ്യാർയ്യ! ചൊൽകേറരമ്യേ
മഹസ്സിങ്കലേതിൽ മനം ചേർത്തിടേണ്ടു?
സ്വാമി : ബഹിശ്ചോള്ളിലും ഭക്തിയൊടെപ്പൊഴും നീ
ഗുഹസ്യാം ഘ്രിപത്മം ഭജിക്കെന്നതേതാൻ
പെരു : ഗുഹം താൻ കഥം ഭൂതനെന്നുള്ള തേതും
മഹാത്മൻ! നജാനേ മ്മപ്രേമരാശേ!
സ്വാമി : മഹച്ചേദണുത്വം ച സർവ്വംകവിഞ്ഞും
സുഹൃച്ചിത്ത പത്മത്തടങ്ങുന്നതും താൻ
പെരു : ഇഹപ്രോക്തമായൊന്നു കേട്ടേനിദാനീം
അഹം തത്കഥം ചെയ്തിടേണ്ടൂ പ്രവീണാ!
സ്വാമി : അഹം വച്മി കേളഞ്ച്യൃഷീകം ച ജിത്വാ
മുഹുശ്ചാന്തരം ഗേ ശുചൗ വേണമോർപ്പാൻ.

സ്വാമികളുടെ സർവതോമുഖമായ പാണ്ഡിത്യവും കവിത്വ ശക്തിയും പെരുന്നെല്ലിയുടെ കവിത്വവിഷയകമായ അതുല്യ വൈഭവവും ഈ ഒരു ദൃഷ്ടാന്തത്തിൽ നിന്നു തന്നെ മനസ്സിലാക്കാം. എഴുതി സൂക്ഷിക്കാനോ അച്ചടിച്ച് പ്രസിദ്ധീകരിക്കാനോ വേണ്ടിയല്ല സ്വാമിതിരുവടികൾ ഗ്രന്ഥരചന നടത്തിയത്. തന്റെ പ്രിയപ്പെട്ട കൂട്ടുകാരെ സന്തോഷിപ്പിക്കാനും നേരമ്പോക്കിനും വേണ്ടിയാണ് അവിടുന്ന് ആ വേഷം കെട്ടിയത്. പുസ്തകരൂപേണ പ്രകാശിപ്പിക്കണമെന്ന് ഒരിക്കൽപ്പോലും ആ നിർമ്മമൻ ആഗ്രഹിച്ചിരുന്നില്ല. പുരാണത്തിലെ നരനാരായണന്മാരെപ്പോലെ നമ്മുടെ ഇടയിലും മഹാന്മാർ ജീവിച്ചിരുന്നുവെന്ന് ആരാണറിയുക!!

പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ നെടുമങ്ങാട്ടുതാമസിച്ച് കടയം നാണുശാസ്ത്രികളുടെ അടുക്കൽ വ്യാകരണം പഠിക്കുന്ന സമയം. ഇത് 1059 - 60 വർഷങ്ങളിലായിരുന്നു. അന്ന് പെരുന്നെല്ലിക്ക് 21 വയസ്സായിരുന്നു പ്രായം. സ്വാമിതിരുവടികൾക്ക് മുപ്പത് (30) വയസ്സും, ശ്രീനാരായണഗുരുവിന് ഇരുപത്തിയേഴും (27) വയസ്സ് പ്രായം. സ്വാമികളും നാരായണഗുരുവും മിക്കവാറും ദിവസങ്ങളിൽ പെരുന്നെല്ലിയുടെ വീട്ടിൽ പോയി താമസിക്കുക പതിവായിരുന്നു. അവർ മൂന്നു പേരും ഒന്നിച്ച് നെടുമങ്ങാടു വനങ്ങളിൽ ഉല്ലാസമായി സഞ്ചരിക്കുകയും ചോലകളിൽ കുളിക്കുകയും കവിതകൾ ചൊല്ലി

രസിക്കുകയും ചെയ്യുന്ന നാളുകളായിരുന്നു അത്. അങ്ങനെ ഒരു ദിവസം പെരുന്നെല്ലിയുടെ ഒരു സ്നേഹിതന്റെ ആവശ്യപ്രകാരം സ്ത്രീനിന്ദാപരമായ ഒരു കാവ്യം രചിക്കണമെന്ന് പെരുന്നെല്ലി വൈദ്യൻ തിരുവടികളോടു പറഞ്ഞു. വൈദ്യന്റെ സ്നേഹിതൻ ഒരു ഉദ്യോഗസ്ഥനായിരുന്നു. സ്വാമികൾ ഓരോ പദ്യത്തിന്റേയും പൂർവ്വാർദ്ധം ചൊല്ലിക്കഴിയുമ്പോൾ വൈദ്യൻ ഉത്തരാർദ്ധം ചൊല്ലി പദ്യം പൂരിപ്പിച്ചു കഴിയും. അങ്ങനെ കവിത പൂർത്തിയാക്കി പകർത്തി കൃഷ്ണൻ വൈദ്യൻ കൂട്ടുകാരനു കൊടുത്തു. കാവ്യം ചൊല്ലിക്കേട്ട നിമിഷത്തിൽ ഉദ്യോഗസ്ഥന്റെ ഭാര്യ പതുക്കെ ആ കാവ്യം കൈക്കലാക്കി കീറീനശിപ്പിച്ചു കളഞ്ഞു. കൃഷ്ണൻ വൈദ്യന്റെ ശിഷ്യന്മാരിൽ ചിലർ ചൊല്ലിക്കേട്ടിട്ടുള്ള ചിലപദ്യങ്ങൾ താഴെ ചേർക്കുന്നു.

സ്വാമി - പ്രാണൻ ഭവാ, നരിയ കണ്മണിയും ഭവാനെ -
ന്നാണുങ്ങളോടു പലരോടു മഹോകഥിച്ചും
കൃഷ്ണൻ - കാണും ധനങ്ങളഖിലം ബത കയ്ക്കലാക്കും
നാണം കുണുങ്ങികളെ എങ്ങനെ വിശ്വസിക്കും?
സ്വാമി - കയ്യുംപിണച്ച് കണവന്നൊടുറങ്ങുമപ്പോൾ
പയ്യെത്തദീയ കരമങ്ങനെമാറ്റിവച്ച്
കൃഷ്ണൻ - കയ്യാലതന്നരികിൽ വന്നൊളിബന്ധുവെക്ക-
ണ്ടയ്യോ! രമിപ്പവരെ എങ്ങനെ വിശ്വസിക്കും?

ഇതാണ് ഇതിലെ കവിതാരീതി. 'കാമിനീഗർഹണം' എന്നായിരുന്നു ആ കവിതയുടെ പേര്.

സ്വാമിതിരുവടികളുടെ സമവയസ്കനും ബന്ധുവും പ്രിയ സുഹൃത്തുമായിരുന്നു കല്ലുവീട്ടിൽ നാണുപിള്ള മെട്രിക്കുലേഷൻ പരീക്ഷയിൽ തോറ്റ് സങ്കടപ്പെട്ട് വിധിയെ പഴിച്ചപ്പോൾ സ്വാമികൾ അയച്ച ഒരു കത്തിൽ ഇപ്രകാരം എഴുതിയിരുന്നു.

ദൈവത്തെപ്പഴിചൊല്ലിടുന്നത് മഹാഭോഷത്തമാണോർക്കണം
സർവ്വത്തിനുമൊരാശ്രയം തദിതരം മറ്റൊന്നുമുണ്ടോ സഖേ?
ദുർവ്യാപാരമനസ്സ് വല്ല കഴുവിന്മേലും പിടിച്ചേറ്റിവി-
ട്ടാവോ ദുഃഖമകപ്പെടുമ്പോളറിവുണ്ടായാൽ പുനഃകിംഫലം?
(ചട്ടമ്പിസ്വാമികൾ)

ഒരു സാന്ത്വനം പോലെ കൂട്ടുകാനെ ഉപദേശിച്ച ഈ ശ്ലോകം സ്വാമിതിരുവടികൾക്ക് മലയാളപദ്യ നിർമ്മിതിയിലുണ്ടായിരുന്ന പാടവം വ്യക്തമാക്കുന്നു.

സംസ്കൃത ഭാഷയിൽ ഭട്ടാരകമുനിയ്ക്കുണ്ടായിരുന്ന പ്രാവീണ്യവും, കവനകലാനൈപുണ്യവും സ്പഷ്ടമാക്കുന്നതിന് "സ്തവരത്നാവലി" എന്ന ഗ്രന്ഥത്തിലെ ഒരു ശ്ലോകം ഇതാ :-

"പരാനുരക്തിർയ്യദി നാമകസ്യചിൽ
ശിവാങ്ക കേളീകുതുകേ മഹസ്യു ദേത്
നവേവയസ്യ ക്ഷയപുണ്യ സംപദാം
ഖനിഃ സ ഏവേതി വചഃ സമഞ്ജസം

(ചട്ടമ്പിസ്വാമികൾ - സംസ്കൃതമാതൃക)

ശ്രീ വിദ്യാധിരാജസ്വാമികൾ തിരുവനന്തപുരത്ത് ഒരു ഗൃഹസ്ഥ ശിഷ്യന്റെ വീട്ടിൽ വിശ്രമിക്കുമ്പോൾ നടന്ന ഒരു സംഭവം ശ്രീ. കെ. പി. പ്രഭാകരൻ നായർ B.A.L.T "ആ ജീവിതത്തിന്റെ വ്യാഖ്യാനം" എന്ന ലേഖനത്തിൽ പറഞ്ഞിട്ടുണ്ട്. അന്ന് തീരെ കുട്ടിയായിരുന്ന ഈ ലേഖകൻ കൊച്ചു കുട്ടികളോടൊപ്പം തിരുവടികളുടെ അടുത്തു ചെന്നിരുന്ന് അവിടുത്തെ നേരമ്പോക്കുകളും കഥകളും കേട്ട് രസിക്കുമായിരുന്നു. കുട്ടികളോടൊപ്പം പെരുമാറുമ്പോൾ സ്വാമികളും ഒരു കുട്ടിയായി മാറും. മത്സ്യമാംസാദികൾ ഉപയോഗിച്ചിട്ടില്ലാത്ത തിരുവടികൾ, നെത്തോലിക്കരുവാട് കറിവയ്ക്കുന്നതെങ്ങനെയെന്ന് അനുഭവരസത്തോടെ അവർക്ക് പറഞ്ഞുകൊടുത്തു. എന്നിട്ട് ആ കറി വച്ചുകഴിയുമ്പോൾ "പ്ലാക്കുതവി കൊണ്ട് കൊരി കൂട്ടിയാൽ ഒരു നായ്ക്കൊരുനായ് കൊടുക്കില്ലാ" എന്നു പറഞ്ഞു കുട്ടികളോടൊപ്പം അവിടുന്നും കൈകൊട്ടിച്ചിരിച്ച ഒരു സംഭവം രേഖപ്പെടുത്തിയിട്ടുണ്ട്. അതു പോലെ ചെമ്മീൻ ചമ്മന്തിയെക്കുറിച്ചും സ്വാമികൾ നല്ല ആസ്വാദ്യതയോടെ അവർക്കു പറഞ്ഞു കൊടുത്തു.

ചെമ്മീനുപ്പുള്ളികാന്താരി
മുളകുംപുളിയും സമം
ഇവ ചേർത്തുള്ള ചമ്മന്തി
ബ്രാഹ്മണർക്കും ഭുജിച്ചിടാം

സ്വാമിതിരുവടികളുടെ കവിതാരചനയ്ക്കുള്ള സഹൃദയഹൃദയാഹ്ളാദകത്വവും രസികതയും നർമ്മവും ലാളിത്യവും എല്ലാം ഇവിടെ വെളിവാകുന്നു.

സ്വാമിതിരുവടികളുടെ വകയിൽ ഒരു ജ്യേഷ്ഠൻ മദ്യപാനം ചെയ്യുമായിരുന്നു. അത് അവരുടെ ബന്ധത്തിന് ഒരു പോരായ്മയും കുറവും വരുത്തിയില്ല. ചിലപ്പോൾ ജ്യേഷ്ഠനെക്കുറിച്ച് അന്വേഷിക്കുമ്പോൾ, തനിച്ചേയുള്ളോ അതോ ചങ്കു അണ്ണൻ കൂടെയുണ്ടോ എന്ന് നർമ്മരസത്തിൽ അവിടുന്നു ചോദിക്കുമായിരുന്നു. കുടിച്ചിട്ടുണ്ടോ എന്നാണ് സ്വാമികൾ ഉദ്ദേശിക്കുന്നത്.

"തെങ്കിലെവെള്ളം
ചങ്കിലെ പോനാ ചങ്കരനാനയും
ചിങ്കിലി പാടുവൻ",

എന്നും നേരമ്പോക്കായി കുടിയന്മാരെക്കുറിച്ച് അവിടുന്ന് പറയുമായിരുന്നു. ഈ പ്രാകൃതഭാഷ പ്രയോഗിക്കുന്ന സ്വാമിതിരുവടികളുടെ ഭാഷാപാണ്ഡിത്യം മറ്റു സമയങ്ങളിൽ പ്രയോഗ സമർത്ഥങ്ങളായി മാറുന്ന കാഴ്ച ഏതനുവാചകനെയും പണ്ഡിതനെയും അമ്പരപ്പിക്കുമായിരുന്നു.

സംസ്കൃതം, മലയാളം, തമിഴ് എന്നീ മൂന്നു ഭാഷകളിലും അവിടുന്നു കവിതകൾ രചിച്ചിട്ടുണ്ട്. ഇവയിൽ ഏതു ഭാഷയിലാണ് അവിടുത്തേക്ക് കൂടുതൽ പ്രാവീണ്യവും സ്വാധീനവും എന്ന് വ്യവച്ഛേദിച്ചു പറയുവാൻ പ്രയാസമാണ്. തിരുവടികളുടെ നിമിഷ കവിതാ സാമർത്ഥ്യം പ്രശംസനീയമാണെന്ന് നാം കണ്ടുകഴിഞ്ഞല്ലോ. അവിടുത്തെ കവിതകൾ ചിന്തയിലും സാരള്യത്തിലും സരസതയിലും നിരുപമങ്ങളാണ്.

1. മേലേമേലേ പയോധൗതിരനിരയതുപോൽ
ഗദ്യപദ്യങ്ങൾ തോന്നും
കാലേ, കാലേ, ഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻ കുഴമ്പേ
ബാലേ, ലോലേ! മനോജ്ഞേ! പരിമൃദുലതനോ
യോഗിമാർ നിത്യമുണ്ണും
പാലേ! ലീലേ വസിക്കെൻ മനസ്സിസുകൃതസ-
ന്താനവല്ലീ സുചില്ലീ"

2 ലോലക്കണ്ണാം സുമത്തിൽ ചെറുമുനയണുവോ-
ളം ചുളിച്ചൊന്നു നോക്കും
കാലത്തെല്ലാ പ്രപഞ്ചങ്ങളുമരനൊടിയിൽ
തോന്നി നിന്നങ്ങുമായും
കുലം കിട്ടാത്ത ശക്തിക്കുടയവളവളെൻ
ചിത്തരംഗേ കളിക്കും
ബാലപ്പൊൻ കല്പകപ്പൂങ്കൊടി തവമനമാം
ദാരുവിൽ ചുറ്റിടട്ടേ".

ഈ രണ്ടു പദ്യങ്ങളും തിരുവടികൾ തന്റെ ഇഷ്ടദേവതയായ 'ബാല'യെ സ്മരിക്കുന്ന പ്രാർത്ഥനയാണ്. സ്വാമിതിരുവടികളുടെ കവിതയുടെ മാധുര്യം മനസ്സിലാക്കാൻ മറ്റ് ഉദാഹരണങ്ങൾ ആവ ശ്യമില്ല. ലളിതകോമള പദാവലി കൊണ്ട് സമ്പൂർണ്ണമായ അവിടുത്തെ അയത്നലളിതമായ കാവ്യശൈലി ഒന്നുവേറെ തന്നെയാണ്.

സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തി ആഘോഷങ്ങൾക്കുശേഷം പിരിഞ്ഞുപോയ ശ്രീ. കൊറ്റിനാട് നരായയണപിള്ളയക്ക് സ്വാമികളെ കാണാതിരിക്കുന്നതിലുള്ള ദുഃഖം സഹിക്കവയ്യാതെ അദ്ദേഹം തിരുവടികൾക്ക് കവിതയിൽ ഒരു കത്തെഴുതി

ഓടിച്ചാടിനടന്നുവന്നുമടിയിൽ
'ഡിമ്മെ' ന്നിടിക്കും വിധൗ
കൂടിക്കൂടിവരുന്ന നന്മധുരമാം
ക്ഷീരംനുകർന്നും മുദാ-
കൂടിത്തള്ളയുമായ നാരതമിരു-
ന്നീടും പശുക്കുട്ടിവേർ-
പാടിൽപ്പെട്ടുഴലുന്നപോലെ വിരഹം
ചേർക്കുന്നു ദുഃഖാർണ്ണവേ.

ഇതിന് സ്നേഹനിധിയായ സ്വാമിതിരുവടികളയയച്ച മറുപടിയോ?

1. പൊന്നമ്മാ, തങ്കമേ യെന്നിരുനയനമണി-
ക്കാതലേ ഭൂതലേയ-
മ്മിന്നിൻകൂട്ടം സ്വരൂപിച്ചൊളിവഴിചിതറും
കോമളാംഗാ മലാബ്ലേ!

കന്നൽക്കും തോലിനല്കും തവമധുരമൊഴി-
ത്തേനൊഴുക്കിന്മുഖത്തേ-
ക്കെന്നെൻ കർണ്ണങ്ങൾ രണ്ടും വരുവതിനരുളും
ചന്ദ്രചൂഡൻ, ന ജാനേ.

(ചട്ടമ്പിസ്വാമികൾ)

2. ശ്രീമാനായും ചിരംജീവികളിലൊരുവനാ
യും ശിവജ്ഞാനിവർഗ്ഗ-
ക്കോനായും, ധീരനായും സുജനഹൃദയമാ-
മാമ്പലിന്നിന്ദുവായും
സീമാതീതാനുകമ്പാമൃത ജലനിധിയാ-
യും ജനങ്ങൾക്കശേഷം
നേതാവായും ഭവിച്ചിങ്ങുരുതര സുഖിയായ്
വാഴ്കനീ വാഴ്കയെന്നും"

(ചട്ടമ്പിസ്വാമികൾ)

തിരുവടികൾക്ക് കൊറ്റിനാട്ടു നാരായണപിള്ളയോടുള്ള മതിപ്പും വാത്സല്യവും കരുണയും ഒക്കെ ഈ വരികളിൽ തെളിഞ്ഞുകാണാം.

ഭട്ടാരകമുനിയുടേതായി പന്തുവരാളിരാഗത്തിൽ ഒരു ഗാനം ലഭിച്ചിട്ടുണ്ട്.

ഒരു ഗാനം

പന്തവരാളി (ടി) ആദി

പല്ലവി

സ്മരരേ! ശ്രീശങ്കരമഖില സുരേശം (സ്മരരേ!)

അനുപല്ലവി

മാകുരുമാകുരു മൂഢചാപല്യം
ത്യക്ത്വാസംഗം തത്വാതീതം (സ്മരരേ!)

ചരണം

യമിനാം മനപത്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം - മാനിന്യാ -
ശോഭിത ശുഭ സവ്യാംഗം
ഭവപാപ വിഭംഗം - ഗിരിജാ ലോലം
സദാനന്ദമീശം - ചിൽ പുരുഷഗഗന നടേശം (സ്മരരേ!)

(ശ്രീ ചട്ടമ്പിസ്വാമികൾ)

തിരുപ്പുകൾ

മലരണി കൊണ്ടപ്പെരുക്കിലും
കമലമുകുള കൊങ്ക കുലുക്കിലും
മധുവിലുപരിയൻപുറ്റുരപ്പിലും
മനമിളകാതെ..............................
അതിസുകൃതത്തൊണ്ടെടുത്ത യോഗിക-
ളകതളിരിൽ കണ്ടുറച്ച മാനസ-
തര സുഖനൃത്തം കളിയുമംഘ്രലിക-
ളരുളേണം.................................

(ചട്ടമ്പിസ്വാമികൾ)

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ കൃതികൾ പലതും അവിടുത്തെ ശിഷ്യന്മാരുടേയും ആശ്രിതരുടേയും അപേക്ഷയും ആഗ്രഹവും അനുസരിച്ച് രചിച്ചിട്ടുള്ളവയാണ്. ജീവന്മുക്തനായ അവിടുന്ന് കരുതിക്കൂട്ടി ഒരിടത്തിരുന്ന് എഴുതുകയോ, പുസ്തകരൂപേണ പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുകയോ ചെയ്തിട്ടില്ല. ലോകസംഗ്രഹാർത്ഥം സഞ്ചരിക്കുന്ന അവിടുന്ന് ഈ വകയൊന്നും ശ്രദ്ധിക്കുകയേ ഇല്ലല്ലോ. എന്നാൽ ഇവയൊക്കെ സഹൃദയരായ ഭക്തജനങ്ങൾ സൂക്ഷിച്ച് ശേഖരിച്ചിരുന്നെങ്കിൽ ഭാരതീയ സംസ്കാരത്തിന്റെ പുനരുദ്ധാരണത്തിന് അവയൊക്കെ മാർഗ്ഗം തെളിയിക്കുന്ന വിലയേറിയ ഗ്രന്ഥശേഖരങ്ങ ളായിത്തീർന്നേനെ. ലളിതകോമള മനോഹരമായ ശൈലിയിൽ അനവദ്യസുന്ദരമായ കവിത എഴുതാൻ അവിടുത്തേക്ക് ഒരു പ്രത്യേക കഴിവുതന്നെയുണ്ടായിരുന്നു. രൂപശില്പത്തിന്റെയും ഭാവശില്പത്തിന്റെയും സമഞ്ജസസമ്മേളനം കൊണ് സമൃദ്ധമായിത്തീർന്ന ആ കാവ്യതല്ലജങ്ങൾ ഗ്രന്ഥരൂപത്തിൽ നമുക്കു ലഭിച്ചിട്ടില്ലാ എന്നത് ദുഃഖകരമായ ഒരു സത്യമാണ്. കുറേ ശ്ലോകങ്ങളും പാട്ടുകളും, കാവ്യരസം തുളുമ്പുന്ന പദ്യമയങ്ങളായ കത്തുകളും കിട്ടിയതുതന്നെ മഹാപുണ്യമെന്നേ പറയേണ്ടു.

സ്വാമിതിരുവടികളുടേതായി ഏതാണ്ട് പൂർണ്ണ രൂപത്തിൽ കിട്ടിയിട്ടുള്ള 'പിള്ളതാലോലിപ്പ്' എന്ന താരാട്ടുപാട്ട് ഒരനർഘ നിധിതന്നെയാണ്. ബ്രഹ്മജ്ഞനായ സ്വാമികളുടെ ഈ 'താരാട്ട്'പാട്ട് ഒരു വേദാന്തതത്ത്വസംഹിതയാണ്. സാധാരണക്കാർക്ക് ഈശ്വരാ

വബോധം ഉണ്ടാകത്തക്കവിധത്തിൽ ലളിതകോമളമായ ശൈലിയിൽ ഈ പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന പരബ്രഹ്മസ്വരൂപത്തെക്കുറിച്ച് സ്വാമികൾ പാടുന്നു.

**പിള്ളത്താലോലിപ്പ്**

(താരാട്ടുപാട്ട്)

ബ്രഹ്മമേ, സത്യം കിളിയേ, - കുട്ടീ
എൻമകനേ, നിൻ പിതാവും,
നന്മുല നിത്യം നിനക്കു - നൽകും
അമ്മയും ആ സ്വാമി തന്നെ.
നിൻമുതലും അവൻതന്നെ - അപ്പാ
നമ്മൾക്കവൻതന്നെ രക്ഷ
ഇമ്മഹിവാനും, മറ്റെല്ലാം - അവൻ
നിർമ്മിച്ച തമ്പുരാനല്ലോ.
എന്നോമനേ അവൻ തന്നെ - നിന്നെ
തന്നതെനിക്കെന്നരുമേ
വന്ദിച്ചു കൊൾകിലവനെ - മുത്തേ,
വന്നിടും വേണ്ടുന്ന ഭാഗ്യം.
തങ്കമേ, എന്റെ കിടാവേ - തത്തേ,
സങ്കട വൻകടൽ താണ്ടാൻ,
ശങ്കരൻ തൻ കൃപ തോണി - എന്നു
നിൻ കരളിൽ നീ ധരിക്ക.
ആയതില്ലാതായാലാരായാലും
മായാസമുദ്രത്തിൽ മുങ്ങി
നായിനെപ്പോലെ അലയും - ആഹോ!
പേയിനെപ്പോലെ തിരിയും
തേനേ, കുയിലേ, എൻകുട്ടി, - ദൈവം
താനെ പ്രസാദിക്കും നിന്നിൽ
ഞാനതിനുള്ള വഴിയേ ചൊല്ലാം
ദീനനായ് നീ കരയല്ലേ.
മുട്ടുകുത്തും പ്രായം വിട്ടാൽ - പിന്നെ
ദുഷ്ടക്കൂട്ടത്തിൽ കൂടാതെ
കഷ്ടപ്രവൃത്തി ചെയ്യാതെ - സത്യം

വിട്ടുനടക്കാതെ തെല്ലും
കൊല്ലാതെറുമ്പിനെക്കൂടി - കുഞ്ഞ്
തല്ലാതെ പട്ടിയെക്കൂടി
എല്ലാറ്റിലും ബ്രഹ്മമുണ്ട് - അവ
നല്ലയോ, ദ്രോഹങ്ങൾ പാർത്താൽ.
മറ്റൊരു പ്രാണിക്കു ദുഃഖം - തെല്ലും
പറ്റാത്തവണ്ണം നടന്നാൽ
കുറ്റം നിനക്കില്ലതാനും - കുഞ്ഞേ
തെറ്റെന്നു ദൈവം തുണയ്ക്കും.
ധർമ്മശാസ്ത്രത്തിന്റെ സാരം - എല്ലാം
ഇമ്മൊഴി തന്നിലൊടുങ്ങി
പൊൻമകനേ, വിസ്തരിപ്പാൻ - ഇപ്പോൾ
അമ്മയ്കിടയില്ലതെല്ലും.
തത്ത്വമെല്ലാം അറിയേണം - എന്നാൽ
നിത്യം നീ വിദ്യപഠിക്ക
തത്രസകലം ഗ്രഹിക്കാം - തങ്കം
വിദ്യയാൽ ആയതുകാലം.
അപ്പാ, നീ വിദ്യപഠിച്ചി - ല്ലെങ്കിൽ
കുപ്പയ്ക്കു തുല്യം നീ കുഞ്ഞേ,
കുപ്പായം തൊപ്പിയും ഒന്നും - അല്ല
ഇപ്പാരിൽ ഭൂഷണം, വിദ്യ
ഇന്നി ഉറങ്ങുക ഉണ്ണീ - വേഗം
ഉണ്ണീ, കരയാതെ ഇന്ന്
നിന്നെ നിധിയായി തന്ന - ദൈവം
തന്നെ; ഭജിക്കുവാൻ വൈകി
അപ്പാ, നീ വേഗം ഉറങ്ങി എന്നാൽ
അപ്പവും പാലും പഴവും;
അപ്പരമാത്മാവാം ദൈവം -തവ
സ്വപ്നത്തിൽ നൽകും നിനക്ക്
പേശേ, അരുമേ എൻ കുഞ്ഞേ - ഇതു
ആശപ്പെടുത്തുകയല്ല.
ഈശന്റെ കാരുണ്യമുണ്ടാം - നമ്മിൽ
ആശുകിടന്നുറങ്ങുണ്ണീ

പുരണാനന്ദമേ ദേവാ - ജഗത്
ക്കാരണാ, ഉണ്ണിക്കുള്ളിഷ്ടം
പൂരിച്ചുകൊള്ളണേ സ്വാമി - ഇനി
പാരാതുറങ്ങ് - ഉറങ്ങുണ്ണീ
ആശ്ചര്യമേറും കഥയെ - ചൊല്ലാം
ആയതു കേട്ടുറങ്ങുണ്ണീ,
ആനന്ദമുണ്ടാം അതിനെ - കേട്ടാൽ
ആർക്കും അതിനില്ലവാദം.
ഓമനേ, എന്റെ അരുമേ - മഹാ
കേമനായുണ്ടൊരു ദൈവം;
സോമസൂര്യാദിയാം ലോകം - എല്ലാം
ആ മഹാൻ സൃഷ്ടിച്ചതല്ലോ.
എന്നിലും നിന്നിലും ഉണ്ട് - അവൻ
മന്നിലും വിണ്ണിലും ഉണ്ട്
എന്നല്ല, എങ്ങും നിറഞ്ഞോൻ - അവൻ
എന്നാലും കാണില്ല ആരും.
ആരെയും കാണുമവൻ - എന്നുണ്ണീ,
നേരാണിതെന്നുടെകുഞ്ഞേ,
പാരം പ്രസാദം അവന്നുവന്നാൽ
പാരാതെ മോക്ഷം ലഭിക്കും.
ചെല്ലമേ, തങ്കമേ, ഉണ്ണീ - അവൻ
എല്ലാറ്റിലും വലിയോനും
എല്ലാറ്റിലും ചെറിയോനും - ഉണ്ണീ
അല്ലയോ വിസ്മയം പാർത്താൽ.
കാതുകൂടാതവൻ കേൾക്കും - ഉണ്ണീ
കണ്ണുകൂടാതവൻ കാണും,
കാലുകൂടാതവൻ ഉണ്ണീ - ഏക
കാലത്തിൽ എങ്ങുമേ എത്തും.
നാസിക കൂടാതെ ഉണ്ണീ, - അവൻ
വാസനയൊക്കെ ഗ്രഹിക്കും;
നാവുകൂടാതെ വചിക്കും - അവ
ന്നാവതില്ലാത്തതില്ലൊന്നും.
കൈകൾകൂടാതവൻ ചെയ്യും - ഉണ്ണീ

കൈകാര്യം വേണ്ടുന്നതൊക്കെ
കൈതൊഴാറായി അവനെ - വൈകി
കൈതവം അല്ലുറങ്ങുണ്ണീ,
കണ്ണടച്ചിടുകിലുണ്ണി - അവൻ
വെണ്ണയും പാലും പഴവും
തിണ്ണം നിനക്കു തന്നീടും - തിന്നാൻ
ഉണ്ണീ, ഉറങ്ങ് - ഉറങ്ങുണ്ണീ,
അമ്മയും പ്രാർത്ഥിച്ചു കൊള്ളാം അതി-
തെൻമകനേ നീ ഉറങ്ങ് .
"ബ്രഹ്മമേ, ഉണ്ണിക്കുനൽകീ - ടിഷ്ടം"
എൻമൊഴി കേട്ടുറങ്ങുണ്ണീ-
(തെറ്റെന്ന് = പെട്ടെന്ന്, പേശേ = പൊന്നേ)

പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന പരബ്രഹ്മസ്വരൂപത്തെ പ്രകീർത്തിക്കുന്ന ഈ താരാട്ട് ആത്മാനുഭൂതിനേടുവാൻ കാംക്ഷിക്കുന്നവർക്ക് ഒരൊന്നാന്തരം പ്രാർത്ഥനകൂടിയാണ്. സംസാരഘോര മഹാബ്ധി സന്താരകമായ ഈ പ്രാർത്ഥനാഗാനം അനുദിവസം ഹൃദയപൂർവ്വം പഠിക്കുന്നവർക്ക് ആത്മശാന്തി പ്രദാനം ചെയ്യും സംശയമില്ല. ഹൃദയത്തിലുള്ള വിചികിത്സയെ വിപാടനം ചെയ്യാനും മായയുടെ മാറാലയെ മാറ്റാനും ഈശ്വരയോഗം കൈവരാനും ഈ താരാട്ട് ഉപകരിക്കും. മാത്രവുമല്ല, ചിത്തത്തിൽ തത്ത്വവിചാരബുദ്ധിയും സത്വഗുണാദിയും ഉദിച്ച് ബുദ്ധി, ശുദ്ധമായിത്തീരും. മൃത്യുകാലത്ത് വിമുക്തി നേടാനും ഈ ഗാനം നമ്മെ സഹായിക്കും.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ കവന-കലാപാടവത്തെ കുറിച്ചു വർണ്ണിക്കുവാനും പ്രകീർത്തിക്കാനും ആയിരം നാവുള്ള അനന്തനുപോലും സാധിക്കുകയില്ല!!

# 8. ഭാഷാശാസ്ത്ര പണ്ഡിതൻ

ഒരു മഹാജ്ഞാനി എന്നതിനുപുറമേ മികച്ച ഗവേഷകൻ കൂടിയായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ. അവിടുത്തെ ഗവേഷണശ്രമങ്ങളെ ദേശചരിത്ര ഗവേഷണം, മതതത്ത്വഗവേഷണം, ആദ്ധ്യാത്മികഗവേഷണം, ഭാഷാചരിത്ര ഗവേഷണം എന്നു നാലായി തരം തിരിക്കാം. ചരിത്രം, ഭാഷ, മതം, വേദേതിഹാസങ്ങൾ, സംസ്കാരം എന്നിങ്ങനെ പല സരണികളിലും അവിടുത്തെ ഗവേഷണബുദ്ധി സഞ്ചരിച്ചിട്ടുണ്ട്.

ഭാഷാശാസ്ത്രപരമായി സ്വാമികൾ തുടർന്ന ഗവേഷണങ്ങളുടെ ഫലമാണ് 'ആദിഭാഷ' എന്ന ഗ്രന്ഥം. ഇത് തമിഴിലാണ് രചിക്കപ്പെട്ടിരിക്കുന്നത്. മലയാളത്തിൽ ഭാഷാശാസ്ത്രഗവേഷണ ശാഖ അതിന്റെ അങ്കുരാവസ്ഥയിൽ പോലും അല്ലാതിരുന്ന കാലത്താണ് സ്വാമികൾ ആ വഴിക്ക് ഗവേഷണം ആരംഭിച്ചത് എന്നത് പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു. മലയാളത്തിന്റെ ആദിമസ്വരൂപം തമിഴുതന്നെയാണെന്നാണ് സ്വാമികൾ സ്ഥാപിക്കുന്നത്. തിരുവടികളുടെ അഭിപ്രായത്തിൽ 'തായ്മൊഴി'യാണ് തമിഴായത്. തായ്മൊഴി എന്നാൽ 'മാതൃഭാഷ'യെന്നർത്ഥം. ദ്രാവിഡ സംസ്കാരമെന്നും ആര്യസംസ്കാരമെന്നും രണ്ടുസംസ്കാരം ഭാരതത്തിലുണ്ട്. ഇവയിൽ ' ഏറ്റവും പ്രാചീനമായത് ദ്രാവിഡസംസ്കാരമാണെന്ന് ചട്ടമ്പിസ്വാമികൾ 'ആദിഭാഷ' എന്ന സ്വകൃതിയിൽ പ്രസ്താവിച്ചിരിക്കുന്നത്. സർ ജോൺമാർഷൽ ഹാരപ്പ, മോഹൻജദാരോ മുതലായ ദേശങ്ങളിൽ ഭൂഖനനഗവേഷണം നടത്തി ഭാരതത്തിലെ ചിരപുരാതനസംസ്കാരം ദ്രാവിഡസംസ്കാരമാണെന്ന്

തെളിയിച്ചിട്ടും ഉണ്ട്. അത് ലോകചരിത്രകാരൻമാർ അംഗീകരിക്കുകയും ചെയ്തു. അതിനും എത്രയോ മുൻപുതന്നെ ചട്ടമ്പിസ്വാമികൾ ഇതേ അഭിപ്രായം അവതരിപ്പിച്ചിരിക്കുന്നു. 'മുത്തമിഴ്' എന്നാൽ മൂലത്തിമിഴാണെന്ന് സ്വാമികൾ പറയുന്നു. ചേരം, ചോളം, പാണ്ഡ്യം എന്നീ മൂന്നു രാജവംശങ്ങളാണല്ലോ പണ്ട് തെക്കേ ഇന്ത്യ ഭരിച്ചിരുന്നത്. ഈ മൂന്നു രാജ്യങ്ങളിലും ഉപയോഗിച്ചിരുന്ന തമിഴായതു കൊണ്ടാണ് 'മുത്തമിഴ്' എന്നു പറയുന്നത്. ഈ തമിഴിനെ അഗസ്ത്യമുനി പരിഷ്കരിച്ചതിനെയാണ് 'ചെന്തമിഴ്' എന്നു പറയുന്നത്. 'ചെന്തമിഴ്' പണ്ഡിതഭാഷയായി, സാഹിത്യഭാഷയായി മാറി. സംസ്കരിക്കാത്ത തമിഴ്- അതായത് നാട്ടുകാർ സംസാരിച്ചുവന്ന തമിഴ് - കൊടും തമിഴ് - കൊടുവായ തമിഴ് - പരിഷ്കരിക്കാത്ത ഭാഷയെന്നർത്ഥം. അങ്ങനെ 'ചെന്തമിഴ്' എന്നും 'കൊടുംതമിഴ്' എന്നും മുത്തമിഴ് രണ്ടായിത്തിരിഞ്ഞു. അതിൽ കൊടുംതമിഴിൽ നിന്നാണ് മലയാളം ഉണ്ടായത്. തമിഴിന്റെ നേർക്ക് അവിടുത്തേക്ക് പ്രത്യേക പ്രതിപത്തി തന്നെയുണ്ടായിരുന്നു. തമിഴ് സംസ്കരിച്ചതാണ് സംസ്കൃതമെന്നായിരുന്നു സ്വാമികളുടെ അഭിപ്രായം. ഈ മതം സ്ഥാപിക്കാൻ അവിടുന്ന് ഒരു ചെറിയ പ്രബന്ധം രചിച്ചിട്ടുള്ളതായും അറിയാൻ കഴിഞ്ഞിട്ടുണ്ട്. 'ആദിഭാഷ' കുറേഭാഗം അവിടുന്ന് മലയാളത്തിലേക്ക് തർജ്ജിമ ചെയ്തിട്ടുണ്ട്. ആദിമ ജനതയുടെ ഉദ്ഭവം തെക്കേ ഏഷ്യയിൽ കന്യാകുമാരിക്ക് തെക്കാണെന്നും ആ പ്രദേശം പിന്നീട് വെള്ളം കയറിപോയതാണെന്നും ആദിഭാഷ എന്ന ഗ്രന്ഥത്തിൽ അവിടുന്ന് വിവരിച്ചിട്ടുണ്ട്. പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ അനവധി പ്രാചീന തമിഴ് ഗ്രന്ഥങ്ങളിൽ നിന്നും അദൃഷ്ടപൂർവ്വങ്ങളായ എത്രയെത്ര വസ്തുക്കളാണ് സ്വമിതിരുവടികൾ നിരത്തിയിരിക്കുന്നത്!! ഡോ: കാൽഡുവൽ മാത്രമാണ് ദ്രാവിഡഭാഷയിൽ ഒരു ഗവേഷണം നടത്തി ധീരമായ അഭിപ്രായങ്ങൾ പിന്നീട് പറഞ്ഞിട്ടുള്ളത്. തമിഴ് ശബ്ദത്തിന് മാധുര്യാദികൾക്കുപുറമേ, തായ്മൊഴി അഥവാ മാതൃഭാഷ എന്നൊർത്ഥം കൂടി ഉണ്ടെന്ന് ഈ കൃതിയിൽ സ്വാമിതിരുവടികൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഭാഷാശാസ്ത്രജ്ഞന്മാർക്കും ചരിത്രഗവേഷണകുതുകികൾക്കും 'ആദിഭാഷ' ഒരു വഴികാട്ടിയാണ് എന്ന കാര്യത്തിൽ തർക്കമില്ല. ഭാഷാശാസ്ത്രശാഖയിൽ ശ്രീ ചട്ടമ്പിസ്വാമികൾ പ്രദർശിപ്പിച്ചിട്ടുള്ള പാടവം സർവ്വഥാ ശ്ലാഘനീയമാണ്.

തമിഴിൽ എന്ന പോലെ തന്നെ സംസ്കൃതത്തിലും മലയാള ത്തിലും വിദ്യാധിരാജ സ്വാമികൾക്കുണ്ടായിരുന്ന പാണ്ഡിത്യം വിസ്മയ കരമായിരുന്നു. ഏതു വിഷയത്തെക്കുറിച്ചും ചർച്ചചെയ്യാൻ സ്വാമി കൾക്ക് കഴിവുണ്ടായിരുന്നു. വിരസങ്ങളായ ഭാഷാശാസ്ത്രരഹസ്യ ങ്ങളെ സരളമധുരമായ രീതിയിൽ അവതരിപ്പിക്കുവാനുള്ള അവിടുത്തെ പാടവം അദ്ഭുതകരവും അന്യാദൃശവുമായിരുന്നു. വ്യാകരണശാസ്ത്രത്തിലും തർക്ക ശാസ്ത്രത്തിലും അവിടുത്തേക്ക് ഒരു പ്രത്യേക വൈദഗ്ധ്യം തന്നെ ഉണ്ടായിരുന്നു.

ഭാഷാ ശാസ്ത്രത്തിലുള്ള സ്വാമിതിരുവടികളുടെ അഗാധമായ അറിവിനുദാഹരണമാണ് സ്വാമികൾ രചിച്ച "കേരളത്തിലെ ദേശനാമങ്ങൾ" എന്ന പ്രബന്ധം. ദേശനാമങ്ങളെപ്പറ്റി പല ഭാഷാ പണ്ഡിതന്മാരും എഴുതിയിട്ടുണ്ടെങ്കിലും സ്വാമികളുടെ ദർശനകോടി പല സ്ഥലങ്ങളിലും നിലവിലിരിയ്ക്കുന്ന വിശ്വാസങ്ങളെ തകിടം മറിയ്ക്കുന്നവയാണ്. അനേകം ഭാഷകളിൽ അദ്ഭുതകരമായ അറിവ് നേടിയിരുന്ന അവിടുന്ന് കേരളത്തിലെ പല സ്ഥലനാമങ്ങളുടേയും ഉല്പത്തികഥ പറഞ്ഞിട്ടുള്ളത് യുക്തിയുക്തമായിരിക്കുന്നു. ചില പദങ്ങളെ അർത്ഥശൂന്യമായി സംസ്കൃതീകരിച്ചതിനെയും അവിടുന്ന് എടുത്തു കാണിച്ചിട്ടുണ്ട്. ശുചീന്ദ്രം, ഹരിപ്പാട്, എന്നിവയുടെ ആഗമം അത്തരത്തിലുള്ളവയാണ്. ഭൂമിയുടെ കിടപ്പ്, അതിന്റെ പ്രകൃതി, പ്രഭുക്കന്മാരുടെ സ്ഥാനമാനങ്ങൾ ക്ഷേത്രദേവതകൾ മുതലായവ യാണ് സ്ഥലപ്പേരുകൾക്ക് അടിസ്ഥാന കാരണങ്ങൾ എന്ന് എത്രയോ കാലങ്ങൾക്കുമുമ്പ് സ്വാമിതിരുവടികൾ നമുക്കു കാട്ടിത്തന്നു. ചില ദേശനാമങ്ങളുടെ വിവരങ്ങൾ അടിയിൽ കുറിയ്ക്കുന്നു.

കന്യാകുമാരി - ദുർഗ്ഗാക്ഷേത്രം കൊണ്ടുണ്ടായപേർ. കുമാരി എന്ന വാക്കിന് സപ്തനദികളിൽ ഒന്നെന്നുള്ള അർത്ഥവും കൂടികാണുന്നു.

മരുത്വാൻമല - അധികം കാറ്റുള്ളമല

ശിവസിന്ധുപുരം എന്നുള്ളത് ഉച്ചാരണദാർഢ്യത്താൽ ലോപിച്ച് 'ചിവേന്തരം' എന്നായി. ഇതിനെ സംസ്കൃതപണ്ഡിതന്മാർ 'ശുചീന്ദ്രം' എന്നാക്കി. ഇന്ദ്രൻ ശുചിയായ ഇടം എന്നും മറ്റും തെറ്റായി വ്യഖ്യാനിക്കുന്നു.

മലനല്ലൂർ - മലൈനങ്കൂർ - മലങ്കൂർ

ഇരണിയൽ - സമുദ്രത്തിന് സമീപമായി സ്ഥിതിചെയ്യുന്നതും ചതുപ്പു നിലം ഉള്ളതുമായപ്രദേശം. ഒരു കാലത്ത് ഇവിടെ വല്ല കോട്ടയും

ഉണ്ടായിരുന്നാലും ഈ പേർ പറയാവുന്നതാണ്.
കൽക്കുളം - കൽപ്രദേശം
വിളവങ്കോട് - വിളൈവൻകോട്, വിളനിലവും വലിയകുന്നും ഉള്ള പ്രദേശം
തിരുവട്ടാർ - ഈ സ്ഥലത്തെ ചുറ്റി നദി ഒഴുകുന്നുണ്ട്. തിരുവൈ എന്നത് ശ്രീ എന്ന അർത്ഥത്തിൽ ക്ഷേത്രത്തെ കുറിക്കുന്നു.
നെയ്യാറ്റിൻകര - പുഴയുടെകര . ഈ പുഴയ്ക്ക് നെയ്യാറ് എന്ന പേർ അതിലെ ജലത്തെ സംബന്ധിച്ച് വന്നതായിരിക്കാം.
തിരുവനന്തപുരം - ക്ഷേത്രം മൂലം വന്ന പേർ
നെടുമങ്ങാട് - നെടുവൻകാട്
ചിറയിൻകീഴ് - ചിറയുടെ കീഴ് ഭാഗം
കോവളം - കോ = രാജാവ്, അളം = പ്രദേശം. കോവളം എന്ന പേര് ഉച്ചാരകണദാർഢ്യത്താൽ ഭേദപ്പെട്ട് കൊല്ലം ആയിരിക്കണം.
പുനലൂർ - പുനൽ + ഊർ, പുനൽ = നദി, ഊർ = ദിക്ക്
കരുനാഗപ്പള്ളി - കരൈനാഗപ്പള്ളി - കരനായന്മാരുടെ ദിക്ക്
കാർത്തികപ്പള്ളി - കാർത്തികേയന്റെ ക്ഷേത്രം
മാവേലിക്കര - മാ+വേലൈ+കര = മാവേലിക്കര = മഹാസമുദ്രക്കര. ഒരു കാലത്ത് സമുദ്രം ആ നാടിന് സമീപം കിടന്നിരിക്കണം.
വേലൈ + ഏറ്റം = വേലിയേറ്റം
ചേർത്തല - ചേർത്തല = ചെളിക്കര. ഇപ്പോൾ സമുദ്രതീരത്ത് സ്ഥിതിചെയ്യുന്ന താഴ്ന്ന നാടുകളെല്ലാം കടൽ വെപ്പാണെന്ന് കാണാവുന്നതാണ്.
ഏറ്റുമാനൂർ - ഏറ്റുമാൽ + ഊർ, ഏറ്റുമാൽ = വൃഷഭവാഹനനായ ശിവൻ
ഹരിപ്പാട് - അരുവിപ്പാട് = ചെറുതോടുള്ള പ്രദേശം
ആലുവ - ആലം = വെള്ളം, വളരെ വെള്ളം പരക്കുന്നിടം എന്നർത്ഥം
കടൽത്തുരുത്തി - കടൽതുരുത്ത്
കഠിനംകുളം - കടൽ + നൻ + കുളം = കടൽനങ്കുളം = കടനംകുളം = കഠിനംകുളം
കോഴിത്തോട്ടം - കോഴി = ഉറവുള്ള പ്രദേശം
കൊടുങ്ങല്ലൂർ - കൊടുംകോലൂർ = ദണ്ഡനം ചെയ്യുന്ന സ്ഥലം. പണ്ട് കുറ്റവാളികളെ കൊണ്ടുപോയി ശിക്ഷിക്കുന്നതിന് ഉപയോഗപ്പെടുത്തിയിരുന്ന സ്ഥലം.

എറണാകുളം - ഇറൈ + നായർ + കുളം = ഇറൈനായർ - കുളം = ഇറനായർകുളം = ഇറണാകുളം = എറണാകുളം
കോടനാട് - കോട് + നാട്, കുന്നുള്ള പ്രദേശം.

സ്ഥലനാമങ്ങൾ അക്കാലത്തെ ചരിത്രവസ്തുക്കളെയും സംസ്കാരത്തെയും ഭാഷയെയും സൂചിപ്പിക്കുന്നതുകൊണ്ട് അവയുടെ പഠനത്തിൽ പ്രാമാണികരായ പലരുടേയും ശ്രദ്ധപതിഞ്ഞിട്ടുള്ള ഒരു കാലമാണിത്. പല യൂറോപ്യന്മാരും നിരവധി ഭാരതീയരും ഈ പദ്ധതിയിലൂടെ പ്രയത്നിച്ച് സ്ഥലനാമങ്ങളെക്കുറിച്ച് ഗവേഷണം നടത്തിയിട്ടും ഉണ്ട്. എന്നാൽ ഭാഷാഗവേഷണ ശാഖയുടെ പ്രാരംഭം പോലുമില്ലാതിരുന്ന ഒരു കാലഘട്ടത്തിൽ സ്വാമിതിരുവടികളുടെ ശ്രദ്ധ ഈ ശാഖയിലും പതിഞ്ഞിരുന്നു എന്നത് അധികമാരും അറിഞ്ഞിട്ടില്ല. ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമികളുടെ അന്യാദൃശമായ ഭാഷാ പാണ്ഡിത്യവും, അനിതരസാധാരണമായ ചിന്താശക്തിയും, അത്യ ഗാധമായ ഗവേഷണപടുത്വവും അദ്ഭുതാവഹം തന്നെ!!

ഭാഷാശാസ്ത്രപണ്ഡിതനായ അവിടുന്ന് ഉച്ചാരണശുദ്ധിയിലും വളരെയധികം നിഷ്കർഷ പാലിച്ചിരുന്നു. സംസ്കൃതപണ്ഡിതനും ജ്യോത്സ്യനുമായ അമ്പലവേലിൽ സി. നാരായണനാശാനോട് സംഭാഷണമദ്ധ്യേ സ്വാമിതിരുവടികൾ 'വൃക്ഷശബ്ദം' ചൊല്ലാൻ പറഞ്ഞു. സിദ്ധരൂപം നന്നായിട്ടു പഠിച്ചിട്ടുണ്ട് എന്നു പറഞ്ഞുകൊണ്ട് ആശാൻ വൃക്ഷശബ്ദം ചൊല്ലിത്തുടങ്ങി :- "ഏയ് ഉച്ചാരണശുദ്ധി വന്നില്ല 'ക്ഷ' എന്നൊരക്ഷരമില്ല. 'ക'യും 'ഷ'യും ചേർന്നതാണ് 'ക്ഷ'. അത് വ്യക്തമാക്കും പോലെ ചൊവ്വിന് ഉച്ചരിക്കണം." സ്വാമി തിരുവടികൾ സന്തോഷത്തോടു കൂടി ആശാനോട് പറഞ്ഞു. ഈ സംഭവത്തെക്കുറിച്ച് ശ്രീ ആറ്റുവാശ്ശേരി ജോത്സ്യൻ "സ്വാമി തിരു വടികൾ ജൗതിഷികൻ എന്ന നിലയിൽ" എന്ന ഉപന്യാസത്തിൽ പറഞ്ഞിട്ടുണ്ട്.

എത്ര ബുദ്ധിമുട്ടിപഠിച്ചാലും മനസ്സിൽ നില്ക്കാത്ത പാണിനീയ ത്തിലെ പല ബുദ്ധിമുട്ടുള്ള സൂത്രവാക്യങ്ങളും ഭംഗിയായും വ്യക്ത മായും വ്യാഖ്യാനിക്കുവാനുള്ള തിരുവടികളുടെ കഴിവ് ഒന്നു വേറെ തന്നെയായിരുന്നു. മറ്റു ഭാഷകളിലില്ലാത്തതും സംസ്കൃത ത്തിൽ മാത്രം ഉള്ളതുമായ ദ്വിവചനം എന്തിനാണ് സൃഷ്ടിച്ചിരിക്കുന്ന തെന്ന് സ്വാമികളുടെ പ്രിയശിഷ്യനും പണ്ഡിതനുമായ എ. കൃഷ്ണപിള്ള ശാസ്ത്രികൾ ഒരിക്കൽ അവിടുത്തോട് ചോദിച്ചു. "വൈവാഹിക

കർമ്മങ്ങളിൽ അതിവ്യാപ്തി ദോഷം കൂടാതെ വധൂവരന്മാരിൽ മാത്രം ചേരേണ്ടതായ മാന്ത്രിക വിധികൾക്കും ആശ്ശിസ്സുകൾക്കും വേണ്ടിയാണ്" എന്നു വിദ്യാധിരാജസ്വാമികൾ സംശയച്ഛേദകമായ വിധത്തിൽ സമാധാനം പറയുകയുണ്ടായി. സംസ്കൃതപണ്ഡിതനായ ശാസ്ത്രികൾ സ്വാമിതിരുവടികളുടെ ഭാഷാശാസ്ത്രപരിജ്ഞാനം കണ്ട് അദ്ഭുത പരതന്ത്രനായിപ്പോയി. അതു പോലെ തന്നെ കാളിദാസമഹാകവിയുടെ "വാഗർത്ഥാവിവ സംപൃക്തൗ" എന്നു തുടങ്ങുന്ന ശ്ലോകം പലതരത്തിൽ വ്യാഖ്യാനിച്ച്, ഒരിക്കൽ സ്വാമികൾ എല്ലാ പണ്ഡിതന്മാരേയും വിസ്മയിപ്പിച്ചു. സാഹിത്യപരമായും വേദാന്തപരമായും തന്ത്രശാസ്ത്രപരമായും ഭാഷാശാസ്ത്രപരമായും വ്യാഖ്യാനിച്ച് വാഗർത്ഥ സംബന്ധവും ശിവശക്തി യോഗവും ആ ശ്ലോകത്തിൽ വ്യക്തമാക്കി ശ്രോതാക്കളെ വിസ്മയിപ്പിച്ച സംഭവം ശ്രീ തീർത്ഥ പാദസ്വാമികൾ രേഖപ്പെടുത്തി യിട്ടുണ്ട്.

1096-ൽ മാവേലിക്കര തഹസീൽ മജിസ്ട്രേറ്റ് ശ്രീ. ആണ്ടിപ്പിള്ളയുടെ വീട്ടിൽ സ്വാമിതിരുവടികൾ താമസിച്ചിരുന്ന കാലഘട്ടത്തിലുണ്ടായ ഒരു സംഭവം ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് ലേഖപ്പെടുത്തിയിട്ടുള്ളത് ഇവിടെ പ്രസ്താവം അർഹിക്കുന്നു. മേല്പത്തൂരിന്റെ നാരായണീയം മലയാളത്തിലേക്ക് പദാനുപദം തർജ്ജിമ ചെയ്യുന്നതിൽ ശ്രീ. ആണ്ടിപ്പിള്ള വ്യാപൃതനായിരുന്ന സമയമായിരുന്നു അത്. ശ്രീ. ആണ്ടിപ്പിള്ളയെക്കൂടാതെ പ്രസിദ്ധ കവിയായ വരിക്കോലിൽ കേശവനുണ്ണിത്താനും സംസ്കൃതവിദ്വാനായ കൃഷ്ണപിള്ള ശാസ്ത്രിയും കോയിക്കൽ ജി. കൃഷ്ണപിള്ളയും സാഹിത്യചർച്ചയിൽ അവിടെ പങ്കുകൊണ്ടിരുന്നു. സ്വാമിതിരുവടികൾ തർജ്ജിമയിൽ അവരെയൊക്കെ സഹായിച്ചിരുന്നു. തർജ്ജിമയ്ക്ക് ആധാരമായ ഏതാനും മൂല ശ്ലോകങ്ങൾക്ക് സ്വാമികൾ മൂന്നും നാലും അതിലധികവും അർത്ഥം നിഷ്പ്രയാസം പറഞ്ഞു തുടങ്ങി. ശാസ്ത്രികൾ അദ്ഭുതഗ്രസ്തനായി കണ്ണു മിഴിച്ചു. സ്വാമികൾ ഓരോ പദങ്ങളേയും ഓരോ അക്ഷരങ്ങളേയും ഓരോ സ്വരങ്ങളേയും ചർച്ചചെയ്തു. ഓരോ അക്ഷരങ്ങൾക്കും ആധാരചക്രത്തിൽ എവിടെയൊക്കെയാണ് സ്ഥാനമെന്നും ഓരോ അക്ഷരങ്ങളുടേയും രൂപവും ഭാവവും ഗന്ധവും രുചിയും ശക്തിയും എന്തൊക്കെയാണെന്നും സ്വാമികൾ യോഗശാസ്ത്രം, മന്ത്രശാസ്ത്രം, വ്യാകരണം എന്നിവയെ പ്രമാണീകരിച്ച് ചിലതു പറഞ്ഞു തുടങ്ങി.

ഓരോ അർത്ഥകല്പനകൾക്കും ആശയങ്ങൾക്കും സമർത്ഥനം നല്കുവാനായി പ്രാചീനാചാര്യന്മാരുടെ അപൂർവ്വഗ്രന്ഥങ്ങളിൽ നിന്ന് സ്വാമികൾ നിരവധി പ്രമാണങ്ങൾ തുടരെത്തുടരെ ഉദ്ധരിച്ച് വ്യാഖ്യാനിക്കാൻ തുടങ്ങി. ശ്രീ വിദ്യാധിരാജ സ്വാമികളുടെ ഭാഷാ ശാസ്ത്രത്തിലുള്ള ആഴവും പരപ്പും കണ്ട് തങ്ങൾ മലയാള ഭാഷയുടെ അക്ഷരമാലപോലും പഠിച്ചിട്ടില്ലല്ലോ എന്ന തോന്നൽ ആ പണ്ഡിത കേസരികൾക്കുണ്ടായി.

ഭാഷാശാസ്ത്രജ്ഞനായ സ്വാമിതിരുവടികളോട് അവിടുത്തെ ഒരു ശിഷ്യൻ ഉച്ചാരണങ്ങളുടെ ഉത്ഭവത്തെക്കുറിച്ച് ഒരു സംശയം ചോദിച്ചു. വ്യാകരണ സൂത്രങ്ങൾ ആദ്യമായി തുടങ്ങുന്നത് അ, ഇ, ഉണ്, ഋ, ങക്, എ, ഓങ്, ഇങ്ങനെയാണല്ലോ. ഇത് 'അ' മുതൽ തുടങ്ങാൻ വല്ല കാരണവും പറയാനുണ്ടോ? സ്വാമിതിരുവടികൾ സംശയനിവാര ണത്തിനായി ഇപ്രകാരം പറഞ്ഞു. "മനുഷ്യോത്പത്തിക്കും ഭാഷോത്പത്തിക്കും തമ്മിൽ സാമ്യമുണ്ടെന്നുള്ളത് വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഗർഭപാത്രത്തിൽ വച്ചു മാത്രമല്ല പ്രസവം വരെ പ്രജപൂർണ്ണമൗനം പൂണ്ടിരിക്കുന്നു. ജനനവേളയിലാണ് ശിശു ഒന്നാമതായി മൗനഭഞ്ജനം ചെയ്യുന്നത്. മൗനഭഞ്ജനം ചെയ്യുന്നത് 'അ' കാരോച്ചാരണം മൂലമാണല്ലോ. അതിനാൽ ഭാഷയിലെ അക്ഷരമാല 'അ' കാര പൂർവ്വകമായിരിക്കുന്നതിന്റെ ഔചിത്യം കണ്ടുകൊൾക. ഗർഭക്ലേശങ്ങളിൽ നിന്നും വിമുക്തിലഭിച്ചശേഷം സന്തോഷഭരിതമായ ഹൃദയത്തിന്റെ വ്യാപാരം സാമാന്യം ചിരിരൂപത്തിൽ പ്രസരിക്കുന്നതിന്റെ ഫലമായി 'ഇ' കാരോച്ചാരണം ഉണ്ടാകുന്നു. പിന്നീട് ശിശുക്കൾക്കുണ്ടാകുന്ന ബാഹ്യപ്രകൃതിയിലെ ശബ്ദാദികളിൽ നിന്നും ഉണ്ടാകുന്നത് ഭയമാണ്. അതു കൊണ്ട് ശിശു ഞെട്ടുകയും അതിന്റെ ശബ്ദനിർഗമനം 'ഉ' കാരോച്ചാരണ മായിത്തീരുകയും ചെയ്യുന്നു"

തികഞ്ഞ വൈയാകരണനോ പണ്ഡിതനായ ഭാഷാ ശാസ്ത്ര ജ്ഞനോ പറയാൻ കഴിയാത്ത വ്യാകരണ തത്ത്വങ്ങളാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ നമുക്ക് കാട്ടിത്തന്നിട്ടുള്ളത്!!!

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ പ്രിയശിഷ്യരായിരുന്നു സാഹിത്യകുശലൻ ടി. കെ. കൃഷ്ണൻ മേനവനും, അദ്ദേഹത്തിന്റെ പത്നി ടി. സി. കല്യാണിഅമ്മയും. സ്വാമിതിരുവടികളുടെ

"ശ്രീ ചക്രപൂജാകല്പം" എന്ന ഗ്രന്ഥം പ്രസാധനം ചെയ്തപ്പോൾ മേനോൻ അതിൽ ചേർത്ത മുഖവുരയിൽ 'അ' കാരത്തെക്കുറിച്ച് സ്വാമികൾ മേനോനോടും സഹധർമ്മിണിയോടും പറഞ്ഞകാര്യങ്ങൾ തിരുവടി കളുടെ ഭാഷാശാസ്ത്രജ്ഞാനത്തിന് മകുടോദാഹരണ ങ്ങളാണ്:-

"അകാരം ചില്ലറയായ ഒന്നല്ല. അതിനു നാശമില്ല. അതല്ലേ അക്ഷരമെന്ന് അതിന് പേരിട്ടത്? പ്രണവത്തിലെ ആദ്യക്ഷരം അതല്ലേ? ഒന്നും കാണാതെയാണോ ഭഗവാൻ 'അക്ഷരാണം അകാരോസ്മി' എന്ന് ഗീതയിൽപ്പറഞ്ഞിട്ടുള്ളത്" എന്നിങ്ങനെയാണ് സ്വാമികൾ വിവരണം തുടങ്ങിയത്. പിന്നീട് സംസ്കൃതം, ദ്രാവിഡഭാഷകൾ നാല്, ഗ്രീക്ക്, ഇംഗ്ലീഷ്, അറബി, ഹീബ്രു എന്നിവയിലെ അകാരരൂപങ്ങൾ എഴുതി അവയുടെ ഭാഗങ്ങളെ വേർതിരിച്ച് കാണിച്ച് ഓരോതരം ലിപികളെക്കുറിച്ച് ചിലതെല്ലാം സ്വാമിതിരുവടികൾ പറഞ്ഞു കൊടുക്കുകയുണ്ടായി. അക്ഷരം പഠിക്കാൻ പോലും സാഹചര്യ മില്ലാതിരുന്ന സ്വാമിതിരുവടികൾ അക്ഷരവിദ്യയുടെ തന്നെ അനന്ത തലങ്ങളിൽ അജയ്യനായ സർവജ്ഞനായി പരിശോഭിക്കുന്ന ആ കാഴ്ചയല്ലേ നാമിവിടെ കാണുന്നത്!!

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ഭാഷാ പാണ്ഡിത്യമോ, ഭാഷാശാസ്ത്രപടുത്വമോ, വിലയിരുത്താൻ ആർക്കെങ്കിലും സാധിക്കുകമോ?! വ്യാകരണോല്പത്തി, സംസ്കൃതതമിഴ് വ്യകര ണങ്ങളുടെ താരതമ്യപഠനം, ഭാഷാശാസ്ത്രം മുതലായവയെക്കുറിച്ച് അവിടുന്ന് നിരവധി പ്രബന്ധങ്ങൾ രചിച്ചിട്ടുണ്ട്. സ്വാമികളുടെ കൃതികൾ മലയാളഭാഷയിലായതു കൊണ്ടും അവയെല്ലാം തന്നെ മിക്കവാറും അലഭ്യമായതുകൊണ്ടും അർഹിക്കുന്ന പ്രചാരം കിട്ടിയി ട്ടില്ലാ എന്നത് ദുഃഖകരമായ ഒരു സത്യമാണ്. ഇവയൊക്കെ കണ്ടുപിടിച്ച് ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്ത് ഗവേഷകലോകത്തിന് പ്രയോജനപ്രദമായ രീതിയിൽ സംഭാവന ചെയ്യേണ്ടതാണ്.

# 9. പരിപൂർണ്ണകലാനിധി

വിശ്വവിഖ്യാതനായ ശ്രീ വിവേകാനന്ദ സ്വാമികളെ ക്കൊണ്ടു പോലും "ഭാരതത്തിൽ ഒരേ ഒരു സന്യാസിയെ മാത്രമേ എനിക്കു കാണാൻ കഴിഞ്ഞുള്ളു, അത് സർവ്വഥാസമ്പൂർണ്ണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണെന്ന്" പറയിക്കത്തക്ക സർവ്വജ്ഞത്വം ആർജ്ജിച്ച പരിപൂർണ്ണ കലാനിധിയായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ. അതുപോലെ ഒരു മുക്തനുമാത്രമേ ഒരു മുക്ത പുരുഷനെക്കുറിച്ചു പറയാൻ സാധിക്കുകയുള്ളു. ചട്ടമ്പി സ്വാമികളെക്കുറിച്ച് സമസ്ത കാര്യങ്ങളും വിവരിക്കുവാൻ അർഹൻ ശ്രീനാരായണ ഗുരുസ്വാമികളാണ്; എന്ന കാര്യത്തിൽ ഒരു സന്ദേഹവുമില്ല. നാരായണ ഗുരുദേവൻ ഒരു ചരിത്രകാരനല്ലെങ്കിലും ആർഷഭാഷയിൽ അദ്ദേഹം ചട്ടമ്പിസ്വാമികളെക്കുറിച്ച് ഒരു ജീവചരിത്രം കുറിച്ചിട്ടുണ്ട്. അതാണ് യഥാർത്ഥ ജീവചരിത്രം. സ്വാമിതിരുവടികളുടെ മഹാസമാധിയെ സംബന്ധിച്ച് ഗുരുദേവൻ എഴുതിയ രണ്ടു ശ്ലോകങ്ങളെക്കുറിച്ചാണ് ഞാനിവിടെ വിവക്ഷിക്കുന്നത് :-

"സർവ്വജ്ഞഋഷിരുൽക്രാന്തഃ
സദ്ഗുരു ശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ"

ഇതാണ് ഒന്നാമത്തെ ശ്ലോകം. സർവജ്ഞനും ഋഷിയുമായ സദ്ഗുരു ശുകമാർഗ്ഗത്തിലൂടെ ഉയർന്ന് പരമവ്യോമത്തിൽ പരിപൂർണ്ണ കലാനിധിയായി സർവ്വത്ര പ്രകാശിക്കുന്നു എന്ന് സാരം. നമ്മുടെ

നാട്ടിൽ മഹാപണ്ഡിതന്മാരായ പല മഹാപുരുഷന്മാരും ജീവിച്ചിരുന്നു. എന്നാൽ അവരാരും തന്നെ സകലകലാവല്ലഭന്മാരായിരുന്നില്ല. സ്വാമിതിരുവടികൾ സകലകലാവല്ലഭനായിരുന്നുവെന്ന് അവിടുത്തോട് അടുത്തുപെരുമാറിയിട്ടുള്ളവർക്കെല്ലാം ബോധ്യംവന്ന ഒരു സത്യമാണ്. സ്വാമിതൃപ്പാദങ്ങൾ സർവജ്ഞനും പരിപൂർണ്ണകലാനിധിയുമായിരുന്നു. ഓരോരുത്തരോടും പെരുമാറുമ്പോൾ അവരവരുടെ അഭിരുചിക്ക നുസരിച്ചുള്ള വിഷയങ്ങളിൽ അദ്ദേഹം തന്റെ പാടവം തെളിയിച്ചിട്ടുണ്ട്. വേദാന്തികൾക്ക് വേദാന്തവും, ലൗകികർക്ക് ലോകനീതികളും, കുട്ടികൾക്ക് വിനോദങ്ങളും പകർന്നു കൊടുത്തു കൊണ്ടുള്ള ഒരു ജീവിത ശൈലിയായിരുന്നു അവിടുന്ന് പുലർത്തിയിരുന്നത്. ബ്രഹ്മവിദ്യയും പാചകവിദ്യയും സംഗീതവും സാഹിത്യവും മല്ലയുദ്ധവും ചെപ്പടിവിദ്യയും എല്ലാം സ്വാമികൾക്ക് ഒരു പോലെ വശഗമായിരുന്നു. അവയെല്ലാം തന്നെ സന്ദർഭാനുസരണം ജീവിതത്തിൽ കാണിക്കുകയും ചെയ്തിട്ടുണ്ട്.

പരിപൂർണ്ണകലാനിധി എന്ന ശ്രീനാരായണഗുരുവിന്റെ പ്രയോഗ ത്തിന് ചട്ടമ്പിസ്വാമികളുടെ ത്രിതീയശിഷ്യനായ തീർത്ഥ പാദപരമ ഹംസരുടെ ശിഷ്യനും വേദജ്ഞനുമായ ശ്രീ വിദ്യാനന്ദ തീർത്ഥപാദർ ഇങ്ങനെ അർത്ഥം പറയുന്നു:- "പരിപൂർണ്ണതയെ പ്രാപിച്ച കലകൾക്ക് ഇരിപ്പിടമായിട്ടുള്ളവൻ എന്ന് ഇതിന് സാമാന്യാർത്ഥം പറയാം. ദേഹാരംഭത്തിന് കാരണഭൂതങ്ങളായ പ്രാണാദികളെയാണ് ഇവിടെ കലകൾ എന്ന് വിവക്ഷിച്ചിരിക്കുന്നത്. അവയെല്ലാം ആത്മാവിൽ കല്പിതങ്ങളാണ്. സമ്യക് ജ്ഞാനത്തിൽ കല്പിത വസ്തുക്കളെല്ലാം തദധിഷ്ഠാന രൂപമായി പൂർണ്ണ തയടയുന്നു. അഥവാ ഈശജീവാദി രൂപത്തിലുള്ള ഭേദകല്പനകളെല്ലാം തദധിഷ്ഠാനരൂപമായ ബ്രഹ്മമായി പൂർണ്ണതയെ പ്രാപിക്കുന്നുവെന്നും പറയാം. ഈ പദം കൊണ്ട് നിഷ്കള ബ്രഹ്മരൂപത്തിലാണ് സ്വാമിജി വിലയം പ്രാപിച്ചതെന്ന് ഊഹിക്കാം. പരമവ്യോമരൂപമായ ബ്രഹ്മത്തിൽ ആദാനം ചെയ്യുന്നു എന്നു കേൾക്കു മ്പോൾ ആധാരധേയപ്രതീതി തോന്നാം. അത് വൈദികസാഹിത്യ ത്തിലെ ഒരു ശൈലിയാണ്"- ഇത്രയും കൊണ്ട് സ്വാമിതിരുവടികൾ യോഗജന്യമായ ആർഷജ്ഞാനംകൊണ്ട് സർവ്വജ്ഞത്വവും ജീവ ന്മുക്തിഭാവവും നേടി അനേകമാളുകൾക്ക് ബ്രഹ്മോപദേശം ചെയ്തതിനു ശേഷം സദ്യോമുക്തിയടഞ്ഞുവെന്നു മനസ്സിലാക്കാം.

അങ്ങനെ ബ്രഹ്മമായി പൂർണ്ണതയെ പ്രാപിച്ച ഭട്ടാരകമുനി പരമവ്യോമത്തിൽ സകലകലാനാഥനായ പൂർണ്ണ ചന്ദ്രനായി

വിളങ്ങുന്നു. അവിടുന്ന് പരിപൂർണ്ണകലാനിധിയായിരുന്നു എന്നു പറയുമ്പോൾ തിരുവടികൾ സകലകലാവല്ലഭനുമായിരുന്നു എന്ന് വ്യക്തമാകുന്നുണ്ട്. ജ്യോതിഷം, ഗണിതം, ആയുർവ്വേദം, സംഗീതം, സാഹിത്യം, ചിത്രമെഴുത്ത് തുടങ്ങിയ സമസ്തവിഷയങ്ങളിലും കേരളം കണ്ടിട്ടുള്ള അദ്ഭുതപുരുഷന്മാരിൽ അദ്വിതീയനായിരുന്നു ശ്രീ വിദ്യാധിരാജസ്വാമികൾ. സ്വാമിതൃപ്പാദങ്ങൾ സർവ്വജ്ഞനായ പരബ്രഹ്മസ്വരൂപമായതു കൊണ്ട് ഏതേതു വിഷയങ്ങളിലാണ് തിരുവടികൾക്ക് പ്രാവീണ്യം എന്ന് വ്യവച്ഛേദിച്ച് നിരൂപിക്കുക സാദ്ധ്യമല്ല. ആദ്ധ്യാത്മിക രംഗത്ത് പരിപൂർണ്ണകലാനിധിയായിത്തീരുന്നത് സാക്ഷാൽ പരബ്രഹ്മപ്രാപ്തിയോടു കൂടിയാണ്. സകലകലകളുടേയും അധീശനായി പരിലസിച്ചിരുന്ന ഭട്ടപാദരുടെ സകലകലാവല്ലഭത്വം പറഞ്ഞു ഫലിപ്പിക്കുവാൻ സാധിക്കുകയില്ല. അത് മനുഷ്യയത്നത്തിനും എത്രയോ അതീതമാണ്!!

സംഗീതകലയിലുള്ള ഭട്ടാരകമുനിയുടെ പ്രാവീണ്യം തെളിയിച്ച സംഭവങ്ങൾ അനവധിയാണ്. ദീർഘകാലത്തെ ശിക്ഷണവും അഭ്യാസവും കൊണ്ട് സംഗീതത്തിൽ പ്രാഗത്ഭ്യം നേടിയ ഭാഗവതരന്മാരെ പ്പോലും തോല്പിക്കത്തക്ക സംഗീതവൈദുഷ്യം തിരുവടികൾക്ക് ജന്മസിദ്ധമായിതന്നെ സ്വായത്തമായിരുന്നു. പ്രിയപ്പെട്ട ശിഷ്യന്മാരുടേയും ഭക്തരുടേയും വീടുകളിലും ക്ഷേത്രസന്നിധിയിലും മറ്റും വിശ്രമിക്കുന്ന വേളകളിൽ അവിടുന്നു നടത്തിയ സംഗീതധാരയുടെ ദിവ്യനാദം ശ്രോതാക്കളെയും സംഗീതവിദ്വാന്മാരെയും അദ്ഭുതപരതന്ത്രരാക്കിയ അനവധി സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. സംഗീതത്തിൽ ശാസ്ത്രീയമായും, പ്രായോഗികമായും ഉള്ള സ്വാമികളുടെ ജ്ഞാനം നിരുപമമായിരുന്നു. ഭക്തിപരമായ ഗാനങ്ങൾ സ്വയം രചിച്ചു പാടി രസിക്കുകയും സുഖിക്കുകയും മറ്റുള്ളവരെ സുഖിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ശാസ്ത്രീയ സംഗീതത്തിൽ യക്ഷഗന്ധർവ്വകിന്നന്മാരെപ്പോലും തോല്പിക്കത്തക്ക വൈദൂഷ്യം ഉണ്ടായിരുന്ന തിരുവടികൾക്ക് നാടൻ പാട്ടുകളും സ്വാധീനമായിരുന്നു. വഞ്ചിപ്പാട്ട്, പാണപ്പാട്ട്, പുള്ളുവൻപാട്ട്, കൃഷിപ്പാട്ട്, തിരുവാതിരക്കളിപ്പാട്ട് തുടങ്ങി കർഷകരുടേയും തൊഴിലാഴിലാളികളുടേയും നാടൻകലകളുടേയും ഇടയിൽ പ്രചാരവും പ്രസിദ്ധിയും ഉണ്ടായിരുന്ന എല്ലാ നാടൻപാട്ടുകളും അവിടുന്ന് നിഷ്പ്രയാസം കൈകാര്യം ചെയ്യുമായിരുന്നു. സാഹിത്യകുശലൻ

ടി. കെ. കൃഷ്ണമേനവന്റെ സഹധർമ്മിണിയായ ശ്രീമതി ടി. സി. കല്യാണി അമ്മയ്ക്ക് വീണവായിച്ച് ലളിതാസഹസ്രനാമം പാരായണം ചെയ്തു കൊടുത്ത സംഭവം കൃഷ്ണമേനവൻ തന്നെ രേഖപ്പെ ടുത്തിയിട്ടുണ്ട്. പന്തുവരാളിരാഗത്തിൽ "സ്മരരേ!ശങ്കരം" എന്ന ഒരു സംഗീത കൃതി തിരുവടികളുടേതായിട്ടുണ്ട്. സർവ്വസംഗീതോ പകരണങ്ങളും, വാദ്യോപകരണങ്ങളും വിധിപ്രകാരം പ്രയോഗി ക്കുവാൻ ഭട്ടാരകമുനിയ്ക്ക് അനന്യസാധാരണമായ കഴിവുണ്ടായിരുന്നു. സമസ്തജീവരാശികളും, ആ നാദപ്രപഞ്ചത്തിൽ മുഴുകി ആനന്ദസാഗര ത്തിൽ ആറാടും. ചെണ്ട, മദ്ദളം, മൃദംഗം, തിമില, ഉടുക്ക്, ഗഞ്ചിറ, വീണ, വയലിൻ എന്നീ വാദ്യങ്ങളിലെ സ്വാമികൾക്കുള്ള സവിശേഷ കൗശലം ആരെയും അദ്ഭുതപ്പെടുത്തുന്ന ഒന്നായിരുന്നു. ദീർഘ പരിചയം ലഭിച്ച വിദ്വാന്മാരെല്ലാം അവിടുത്തെ തിരുമുമ്പിൽ നിഷ്പ്രഭരായി മാറും. ചട്ടമ്പിസ്വാമികളുടെ ശിഷ്യപരമ്പരയിൽപ്പെട്ട ശ്രീ പരമാനന്ദതീർത്ഥപാദസ്വാമികൾ രേഖപ്പെടുത്തിയിട്ടുള്ള ഒരു സംഭവം ഇവിടെ പ്രസ്താവയോഗ്യമാണ്. ചട്ടമ്പിസ്വാമികളുടെ വത്സലശിഷ്യനായ തീർത്ഥപാദപരമഹംസർ, പരമാനന്ദതീർത്ഥരോടു പറഞ്ഞ കാര്യങ്ങളാണ്. ചട്ടമ്പിസ്വാമികൾ ഒരു ഗൃഹസ്ഥശിഷ്യന്റെ ഭവനത്തിൽ വിശ്രമിക്കുമ്പോൾ പാണ്ടിയിൽ നിന്നും ഒരു സംഗീതവിദ്വാൻ അവിടെ വരാനിടയായി. പല ദേശങ്ങളിലും പാട്ടുകച്ചേരിനടത്തി ധാരാളം പണവും കീർത്തിയും ഒക്കെ നേടിയാണ് അയാൾ അവിടെ വന്നു ചേർന്നത്. അന്നാട്ടിലെ സംഗീതജ്ഞരായ കുറേ ആളുകൾ ആ പാണ്ടിക്കാരനെ ചട്ടമ്പിസ്വാമികളുടെ അടുക്കൽ കൂട്ടികൊണ്ടു വന്നു. സ്വാമിതിരുവടികളുടെ ആഡംബരഹിതമായ വേഷവിധാനവും രീതികളും കണ്ടപ്പോൾ പാണ്ടിക്കാരന് ഒരു പുച്ഛരസമാണ് ആദ്യം തോന്നിയത്. സമദർശിയായ സ്വാമികൾ അതൊന്നും ശ്രദ്ധിക്കാതെ അയാളെ യഥോചിതം സല്കരിച്ചിരുത്തി. ഗായകനാണെന്നു പറഞ്ഞപ്പോൾ ഒരു പാട്ടു പാടികേട്ടാൽ കൊള്ളാമെന്ന് സ്വാമികൾ പറഞ്ഞു. തംബുരുവും മൃദംഗവും ഒന്നും ഇല്ലാതെ അയാൾ പാടാറില്ല എന്നു പറഞ്ഞു. "ഇവിടെ ഒരു പഴയ തംബുരു ഇരിപ്പുണ്ട്. അതു കൊള്ളാമോ എന്നു നോക്കണം" എന്ന് സ്വാമിതിരുവടികൾ മന്ദസ്മേരമുഖനായി പറഞ്ഞു. അത് ചീത്ത യായിരിക്കുകയാണെന്നും തല്ക്കാലത്തേക്ക് അതു കൊണ്ട് പാടാൻ പറ്റുകയില്ലെന്നും പാണ്ടിഭാഗവതർ മറുപടി കൊടുത്തു. തിരുവടികൾ

ഉടൻതന്നെ അതെടുത്ത് നിഷ്പ്രയാസം ശരിയാക്കി ശ്രുതി ഇടാൻ തുടങ്ങി. "ഇനിയും തംബുരു ശ്രുതിക്കുപാടാമല്ലോ" എന്നു പറഞ്ഞു സ്വാമികൾ അത് ഭാഗവതരുടെ കയ്യിൽ കൊടുത്തു. അയാൾക്ക് പല ശങ്കകളും അദ്ഭുതങ്ങളും ഒക്കെ തോന്നിയെങ്കിലും പാടിതുടങ്ങി. അയാൾ പാടുന്നതനുസരിച്ച് തിരുവടികൾ കയ്യിൽകിടന്നി രുന്ന ഇരുമ്പുമോതിരം കൊണ്ട് കസേരയിൽ താളം പിടിക്കാനും തുടങ്ങി. ഭാഗവതർ സ്വരം പാടാനുള്ള ശ്രമത്തിലായി. അപ്പോഴേയ്ക്കും സ്വാമികൾ ആ മോതിരത്തെ ഉപകരണമാക്കിക്കൊണ്ട് മൃദംഗത്തിലെ ചില മുറകൾ പ്രയോഗിക്കാൻ തുടങ്ങി. അയാൾ പാട്ടു നിർത്തി സ്വാമികളുടെ തൃപ്പാദങ്ങളിൽ നമസ്കരിച്ചു. സ്വരം പാടുന്നതിനെ സംബന്ധിച്ചും മൃദംഗത്തിൽ ഇടംവയ്ക്കുന്ന തിനെക്കുറിച്ചും മറ്റും ചില നൂതനവും അപൂർവ്വവുമായ സമ്പ്രദായങ്ങളും രീതികളും സ്വാമിതിരു വടികളിൽ നിന്നും അയാൾക്ക് പഠിക്കുവാനും കഴിഞ്ഞു. എല്ലാ വാദ്യോ പകരണങ്ങളും പ്രയോഗിക്കുവാൻ അവിടുത്തേക്ക് അസാധാരണമായ പ്രാഗത്ഭ്യം ഉണ്ടായിരുന്നു. പരമാനന്ദതീർത്ഥപാദർ പറഞ്ഞ ഒരു സംഭവം കൂടി കുറിച്ചുകൊള്ളട്ടെ. മദ്ധ്യതിരുവിതാംകൂറിൽ 'തപ്പ്' എന്നൊരു വാദ്യം പടയണി മുതലായ വിശേഷങ്ങൾക്ക് മേളങ്ങളുടെ കൂട്ടത്തിൽ ഉപയോഗിക്കാറുണ്ട്. തിരുവടികൾ ഏഴുമറ്റൂർ താമസിച്ചി രുന്ന കാലത്ത് ശങ്കരപിള്ള എന്നൊരാളെ ആശ്രമത്തിലേക്ക് ക്ഷണിച്ചു വരുത്തി, തപ്പുകൊട്ടിക്കാണിക്കാൻ പറഞ്ഞു. ആ കലയിൽ ശങ്കരപ്പിള്ള യ്ക്കുണ്ടായിരുന്ന അഭ്യാസബലവും സർവ്വപാടവവും തിരുവടി കൾക്ക് കാട്ടികൊടുത്ത് സ്വാമികളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കും പ്രീതിയ്ക്കും പാത്രീഭൂതനായി. "ആ തപ്പ് ഇങ്ങോട്ടൊന്നു തന്നേ" എന്നു പറഞ്ഞുകൊണ്ട് സ്വാമികൾ കയ്യിൽ വാങ്ങി അതേപടി താള ങ്ങളും ലയങ്ങളും കലാശങ്ങളും പ്രയോഗിച്ചപ്പോൾ ആ വിദഗ്ധൻ അമ്പരന്നു പോയി. ഈ വിദ്യ അവിടുന്ന് അതിനുമുമ്പ് സമ്പാദിച്ചിരുന്നി ല്ലെന്നും ഇപ്പോൾ കണ്ടുപഠിച്ചതാണെന്നും സ്വാമികൾ അരുളി ചെയ്തു. എന്തെങ്കിലും ഒരു പ്രാവശ്യം കാണുകയോ കേൾക്കുകയോ ചെയ്തു കഴിഞ്ഞാൽ അത് തൽക്ഷണം മനസ്സിലാക്കി അതിലും മികച്ച വിധത്തിൽ പ്രകടിപ്പിക്കാനുള്ള തിരുവടികളുടെ കഴിവ് അന്യാദൃശം തന്നെയായിരുന്നു. സകലകലാവല്ലഭനായ ആ പരിപൂർണ്ണ കലാനിധി ക്കല്ലാതെ അനന്യസാധാരണമായ ഈ മേധാശക്തി മറ്റാർക്കാണ് ഉണ്ടാകുക!!

ചട്ടമ്പിസ്വാമിതിരുവടികളുടെ വാത്സല്യത്തിനും ഉപദേശങ്ങൾക്കും പാത്രീഭൂതനാകാൻ സൗഭാഗ്യം സിദ്ധിച്ച ശ്രീ. ചെമ്പിൽ എൻ. പി. പണിക്കർ അദ്ദേഹത്തിനുണ്ടായ ഒരനുഭവം 'ഒരനുസ്മരണം' എന്ന ലേഖനത്തിൽ പറയുന്നു. ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തി ആഘോഷിച്ച സുദിനത്തിലെ സന്ധ്യക്കുണ്ടായ ഒരനുഭവമാണ് ശ്രീ പണിക്കർ പറയുന്നത്. "അന്നത്തെ സന്ധ്യ ആനന്ദമായിതന്നെ ആയിരുന്നു. ഭജനസമയത്ത് ചില കീർത്തനങ്ങൾ ഞാൻ പാടിയപ്പോൾ, തിരുവടികൾ അടുത്തു വന്നിരുന്നു. ഗഞ്ചിറ വായിച്ചു ആനന്ദഭൈരവി രാഗത്തിൽ "ആനന്ദവല്ലീ.........." ഇത്യാദി കല്പിച്ചുണ്ടാക്കിയ കീർത്തനം പാടുവാൻ കല്പനയായി. ഞാൻ ആവും മട്ടിൽ വളരെ ശ്രദ്ധിച്ച് ആ ഗാനത്തിന്റെ പല്ലവി നാലു"സംഗതികൾ" പിടിച്ചുപാടിയപ്പോൾ തിരുവടികൾ ഏറ്റവും ക്ലേശകരമായ രണ്ടു "സംഗതികൾ" കൂടി പാടി. ഗഞ്ചിറയിൽ ഒരു 'മുക്തായിപ്പും' ചെയ്തു വെച്ചു. ഞാൻ അദ്ഭുതസ്തംബ്ധനായിരുന്നു പോയി. അനുപല്ലവി പാടിയിട്ട് സ്വരം "നിരവൽ" ചെയ്തു തുടങ്ങിയപ്പോൾ തിരുവടികൾ ആ "സ്വരജതി" തന്നെ ഗഞ്ചിറയിൽ വായിച്ച് അതിനപ്പുറത്തേക്ക് എന്നെ പ്രേരിപ്പിച്ചു. ഞാൻ വല്ലാതെ വിഷമിച്ചു. "സാരമില്ല, കിഴവന് ഇതൊക്കെ പണ്ടു കുറേ കഴിച്ചുവച്ചിരുന്നതാണ്. നിങ്ങൾ കൊച്ചു കുട്ടികളല്ലേ, മുപ്പത്തിരണ്ട് അക്ഷരകാലത്തിൽ താളമിട്ട് ഇടയ്ക്കുമുറിയാതെ അങ്ങനെ കേറ്റിവിടണം. അങ്ങനെയല്ലേ "സംഗീതം". സ്വാമിതിരുവടികൾ പറഞ്ഞ അതേ വാക്കുകൾ ശ്രീ. എൻ. പി. പണിക്കരുടെ വാക്കുകളിലൂടെ ഞാൻ ഇവിടെ നിരത്തിയെന്നു മാത്രം. സകല കലാപാരംഗതനായ ശ്രീ സ്വാമികൾ ഏതു വിഷയത്തെക്കുറിച്ചു സംസാരിച്ചാലും അതിനു പ്രത്യേകമായ സ്വാരസ്യവും, ശ്രോതാക്കളുടെ സ്ഥിതിക്കനുസരണമായ യുക്തിയുക്തതയും അനുഭവപ്പെടുന്നതാണ്. അനിതരസാധാരണമായ ഈ വൈഭവം പരിപൂർണ്ണകലാനിധിയായ ഒരു സിദ്ധനു മാത്രം സിദ്ധിക്കുന്ന ഒരു സിദ്ധിവിശേഷമാണ്.

സന്യസ്ത ജീവന്മാരിൽ ഈ സകലകലാവല്ലഭത്വം ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾക്കല്ലാതെ മറ്റാർക്കെങ്കിലും ഉണ്ടായിരുന്നോ എന്നു സംശയമാണ്. എന്നാൽ ചുരുക്കം ചില പണ്ഡിതന്മാർക്കു മാത്രമേ തിരുവടികളുടെ ഈ കഴിവ് അറിയാൻ കഴിഞ്ഞിരുന്നുള്ളു. സ്വാമിതൃപ്പാദങ്ങളുടെ ജീവചരിത്രകർത്താവായ ശ്രീ. പറവൂർ കെ. ഗോപാലപിള്ള തിരുവടികളുടെ സംഗീതവൈഭവത്തെ പ്രകീർത്തിക്കുന്ന ഒര

നുഭവം പറയുന്നതു കേൾക്കുക. ഒരു ദിവസം ശ്രീ. ഗോപാലപിള്ളയും അദ്ദേഹത്തിന്റെ സുഹൃത്തുക്കളും കൂടി തിരുവടികൾ വിശ്രമിക്കുന്ന വീടിന്റെ സമീപം എത്തി. അപ്പോൾ ആ വീട്ടിൽ നിന്നും അഭ്യാസത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചതോ എന്ന വിധത്തിലുള്ള ഒരു മൃദംഗ വാദ്യം കേട്ടു. അവർ ഉത്സാഹഭരിതരായി സ്വാമി സമീപം ഓടിയെത്തി. അപ്പോൾ അവിടെ കണ്ട കാഴ്ച അവരെ അദ്ഭുതപ്പെടുത്തി. ഒരു പഴയ കയറു കട്ടിലിൽ സ്വാമികൾ കിടക്കുന്നു. അദ്ദേഹത്തിന്റെ വയറ്റത്ത് മുഖമടക്കിപ്പിടിച്ചിരിക്കുന്ന ഒരു ചെമ്പു കുടത്തിൽ കൈവിരലുകളെ മൃദംഗത്തിലെന്നവണ്ണം വിന്യസിപ്പിച്ചുകൊണ്ടിരിക്കുന്നു. ചില സമയത്ത് വലത്തുകൈകൊണ്ട് വീർത്തഭാഗത്തു തള്ളിയും ചിലപ്പോൾ അതിന്റെ വായ് വയറ്റിൽ ഇടുക്കിപ്പിടിച്ച് പാർശ്വഭാഗത്ത് വിരലുകളെ പ്രസരിപ്പിച്ചും സാധിച്ചിരുന്ന ആ വിദ്യ "യക്ഷകിന്നര ഗന്ധർവ്വന്മാർക്കും" അസാധ്യമായ ഒരു മൃദംഗ പ്രയോഗം തന്നെയായിരുന്നു. അതു പോലെ തന്നെ സ്വാമിതിരുവടികളുടെ അനുഗ്രവും സാമീപ്യസുഖവും അനുഭവിക്കാൻ ഭാഗ്യം സിദ്ധിച്ച ശ്രീ. വി. ജി. കൊച്ചുകൃഷ്ണനാശാൻ സ്വാമിതിരുവടികൾക്ക് വാദ്യോപകരണത്തിലും സംഗീതത്തിലുമുള്ള അപാരമായ കഴിവ് വെളിപ്പെടുത്തുന്ന അനുഭവകഥകളും നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതാണ്. പത്മനാഭൻ വൈദ്യന്റെ വസതിയായ തൈക്കാട്ട് "പുളിയടി വിളാകം" എന്ന വീട്ടിൽ സ്വാമിതിരുവടികൾ മിക്കവാറും സന്ദർശിക്കുമായിരുന്നു. അവിടെ വച്ചാണ് സ്വാമിതിരുവടികളെ കാണുവാൻ കൊച്ചുകൃഷ്ണനാശാന് ഭാഗ്യമുണ്ടായത്. ശ്രീ. പത്മനാഭൻ വൈദ്യൻ സംഗീതവിദഗ്ധനായിരുന്നു. വീണയും ഫിഡിലും വായിക്കുന്നതിൽ വൈദ്യന് ഒരു പ്രത്യേക കഴിവുതന്നെ ഉണ്ടായിരുന്നു. സ്വാമിതിരുവടികൾ കീർത്തനങ്ങളാലപിക്കുമ്പോൾ വൈദ്യൻ അവ വീണയിലും ഫിഡിലിലും അതിമനോഹരമായി വായിക്കും. അങ്ങനെ സ്വാമിതിരുവടികളും ഭക്തനും ആ സംഗിതത്തിൽ മതിമറന്ന് ആനന്ദിക്കും. വീണവായനയും ബ്രഹ്മാനന്ദവും ഏകദേശം സാമ്യമുള്ളതാണെന്നും ബ്രഹ്മാനന്ദം സനാതനവും, വീണവായന ക്ഷണികവും ആണെന്നും രണ്ടിന്റേയും പരിണാമം ആനന്ദമാണെന്നും സ്വാമിതിരുവടികൾ പറയുമായിരുന്നു.

സംഗീതകലയിലെന്ന പോലെ അഭിനയകലയിലും സ്വാമികൾക്ക് അതീവ അഭിരുചിയുണ്ടായിരുന്നു; അഭിനയകലയിൽ കഥകളിയോടായിരുന്നു കൂടുതൽ പ്രതിപത്തി. എത്ര ദിവസം വേണമെങ്കിലും ഉറക്ക

മിളിച്ചിരുന്ന് കഥകളി കാണാൻ സ്വാമികൾക്ക് ഒരു മടിയും ഇല്ല. ആട്ടപ്പാട്ടുകൾ സോപാനരീതിയിൽ പാടി രസിക്കാനുള്ള തൃപ്പാദങ്ങളുടെ കഴിവ് ഒന്നു വേറെ തന്നെയായിരുന്നു. ആ ധാരണയിൽ മറ്റു മുദ്രകളും അർത്ഥവും സന്ദർഭാനുസരണം മനസ്സിലാക്കി അദ്ദേഹം ആട്ടം കണ്ട് രസിച്ചിരുന്നു. കഥകളിയുടെ മുഴുവൻ കൈകളേയും പ്രതിപാദിക്കുന്ന പുസ്തകമുണ്ടോ എന്ന് അദ്ദേഹം ഒരിക്കൽ അന്വേഷിക്കുകയുണ്ടായി. "ഹസ്തലക്ഷണദീപിക" എന്ന ഗ്രന്ഥം കണ്ടുപിടിച്ച് വിവരണങ്ങളോടുകൂടി പൊതുജനോപകാരപ്രദാമാക്കണമെന്ന് സ്വാമിതിരുവടികൾ പറയുമായിരുന്നു. 'കഥകളി' എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ കർത്താവായ മാവേലിക്കര ജി. കൃഷ്ണപിള്ള 1098-ൽ ഗ്രന്ഥം കണ്ടുപിടിച്ച് 1101-ൽ ഭാഷാപോഷിണിയിൽ പ്രസിദ്ധീകരിച്ചു. സ്വാമിതൃപ്പാദങ്ങളുടെ അഭിപ്രായവും ആഗ്രഹവും അനുസരിച്ചാണ്, താൻ ആ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയതെന്ന് ഭക്ത്യാദരപുരസ്സരം ശ്രീ. ജി. കൃഷ്ണപിള്ള രേഖപ്പെടുത്തിയിട്ടും ഉണ്ട്.

ഗുരുമുഖാഭ്യാസം കൂടാതെ പരിണതപ്രജ്ഞനായിത്തീർന്ന അവിടുത്തെ, തർക്കശാസ്ത്രം, വ്യാകരണ ശാസ്ത്രം, അങ്കഗണിതം, ജ്യോതിഷം എന്നിവയിൽ നേടിയി വിജ്ഞാനം മറ്റാർക്കും സ്വപ്നം കാണാൻ പോലും പറ്റാത്ത തരത്തിലുള്ളതായിരുന്നു. ഗണിത ശാസ്ത്രത്തിലുള്ള അവഗാഹം ആരെയും അദ്ഭുതപ്പെടുത്തുന്ന ഒന്നായിരുന്നു. ഉദ്യോഗത്തിനു വേണ്ടി, അന്ന് ദിവാനായിരുന്ന സർ. ടി. മാധവറാവുവിന്റെ മുൻപിലെത്തിയ സ്വാമിതിരുവടികളുടെ അനുഭവം ഗണിതശാസ്ത്രത്തിലുള്ള സ്വാമികളുടെ അദ്ഭുതസിദ്ധിപ്രകടമാക്കുന്ന ഒന്നാണ്. വൻ സംഖ്യകൾകൊടുത്തിട്ട് അത് കൂട്ടാനും കുറയ്ക്കാനും ഗുണിക്കാനും എല്ലാം സങ്കലനം ചെയ്തു പറയണമെന്ന് ദിവാൻജി കൽപ്പിച്ചു. മാത്രവുമല്ല, വഞ്ചിനാടിന്റെ വിശാലമായ ജില്ലകളിലുള്ള കരത്തിന്റെ സംഖ്യയും നികുതികൂടി കൂട്ടുമ്പോൾ വരുന്ന കണക്കും എല്ലാമായിപ്പെട്ടെന്നു പറയണം. ലേഖനം ചെയ്ത് എഴുതിക്കൂട്ടാൻ പാടില്ല. മനസ്സിൽ കണക്കുകൂട്ടി കൃത്യമായിപ്പറഞ്ഞാൽ ഉദ്യോഗം കൊടുക്കാമെന്ന് ദിവാനവർകൾ പറഞ്ഞു. അവിടെ എന്തു സംഭവിച്ചു എന്നു നോക്കാം:-

"ഏവം പറഞ്ഞു ദിവാൻജി പിൻവാങ്ങവേ
പൂവണിക്കണ്ണുമടച്ചിരുന്നങ്ങനെ,
ബുദ്ധിയാം തൂലിക കൊണ്ടു മനസ്സുതൻ-

ഭിത്തിയിലത്ര കണക്കുകൂട്ടിസ്വയം
ഉത്തരമാശു പറഞ്ഞു കുഞ്ഞൻ ശരി-
യ്ക്കത്ര, ദിവാൻജിയിരിപ്പതിൻ മുന്നമേ
വിസ്മയപ്പെട്ടു ദിവാൻജി, സന്തുഷ്ടനാ-
യപ്പൊഴേ തന്നെ കൊടുത്തിതുദ്യോഗവും".

ലോകത്താർക്കും പറ്റാത്ത നിബന്ധനകൾ പറഞ്ഞിട്ട് ദിവാൻജി ഇരിയ്ക്കുന്നതു മുൻപുതന്നെ, ഉത്തരക്ഷണത്തിൻ ഉത്തരം നല്കിയ സ്വാമിതിരുവടികൾക്ക് ഉദ്യോഗവും ഉടനെതന്നെ കൊടുത്തു. ശ്രീ ചട്ടമ്പിസ്വാമികളുടെ സകലകലാവല്ലഭത്വത്തിന്റെ ശക്തിയുടെ തെളിവല്ലേ ഈ സംഭവം ഉദ്ഘോഷിക്കുന്നത്. അതു പോലെ തന്നെ കൂപക്കരമഠത്തിനുള്ളിൽ നാലുദിവസം രാത്രിയും പകലും ഗ്രന്ഥപ്പുരയിലിരുന്ന് വായിച്ച് അനവധിഗ്രന്ഥങ്ങളുടെ പകർപ്പ് മനസ്സിൽ രേഖപ്പെടുത്തിയതും, സ്വാമികളുടെ അപാരമായ ധാരണാ ശക്തിയുടെയും കൂർമ്മബുദ്ധിയുടേയും, അനിതരസാധാരണമായ ഓർമ്മശക്തിയുടെയും ശക്തിയും സവിശേഷതയുമല്ലേ വെളിപ്പെടുത്തുന്നത്. ഇതും സർവ്വജ്ഞനും പരിപൂർണ്ണനിധിയുമായ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾക്കല്ലാതെ മറ്റാർക്കെങ്കിലും സാധിക്കുമോ?!!

സാഹിത്യകാരൻ, ഗവേഷകൻ, കവി എന്നീ നിലകളിലും ശ്രീ വിദ്യാധിരാജ സ്വാമികൾക്കുള്ള അഗാധമായ പാണ്ഡിത്യവും ജന്മസിദ്ധമായ വാസനയും ആയിരം നാവുള്ള അനന്തനുപോലും വർണ്ണിക്കുക അസാദ്ധ്യമത്രേ. ദേശചരിത്രഗവേഷണം, ഭാഷാശാസ്ത്ര ഗവേഷണം, മതതത്ത്വഗവേഷണം, ആദ്ധ്യാത്മിക ഗവേഷണം എന്നിങ്ങനെ എല്ലാ മണ്ഡലങ്ങളിലും സ്വാമി തിരുവടികളുടെ ഗവേഷണബുദ്ധി സഞ്ചരിച്ചിട്ടുണ്ട്. കേരള ചരിത്രത്തെക്കുറിച്ചും സമുദായചരിത്രത്തെക്കുറിച്ചുള്ള തിരുവടികളുടെ പഠനത്തിന്റെ പരിണതഫലമാണ് 'പ്രാചീന മലയാളം'. ഭാഷാ ശാസ്ത്രപരമായി അവിടുന്നു തുടർന്ന ഗവേഷണങ്ങളുടെ ഫലമാണ് 'ആദിഭാഷ' എന്ന ഗ്രന്ഥം. ക്രിസ്തുമതഛേദനം, ക്രിസ്തുമതസാരം, സർവ്വമതസാരസ്യം എന്നീ ഗ്രന്ഥങ്ങൾ മതപരമായി നടത്തിയ ഗവേഷണങ്ങളുടെ ഫലമാണ് - ആദ്ധ്യാത്മിക പാരതന്ത്ര്യം അനുവഭിച്ചിരുന്ന അബ്രാഹ്മണ സമൂഹത്തിനു വേണ്ടി വേദാധി കാരത്തെ നിരൂപണം ചെയ്തു കൊണ്ട് വേദാധികാരനിരൂപണം എഴുതി - ആ ഉദ്ദേശത്തോടുകൂടി തന്നെ

'മോക്ഷപ്രദീപഖണ്ഡനം' എന്ന കൃതിയും രചിച്ചു. ഈ പ്രപഞ്ചത്തിലുള്ള സമസ്ത ജീവജാലങ്ങളെയും സ്നേഹിച്ച ആ സ്നേഹസ്വരൂപൻ ജീവകാരുണ്യനിരൂപണം എഴുതി അഹിംസാസിദ്ധാന്തം സ്ഥാപിച്ചു. ഇങ്ങനെ വളരെയധികം ആധികാരിക ഗ്രന്ഥങ്ങൾ എഴുതിയ അവിടുന്ന ഓരൊന്നാന്തരം 'കവിയും' ആയിരുന്നു. നിമിഷകവിതകൾ എഴുതാൻ തിരുവടികൾക്കുണ്ടായിരുന്ന താല്പര്യം ഒന്നു വേറെ തന്നെ ആയിരുന്നു. കവിപ്പട്ടം കെട്ടി പറക്കുവാൻ തന്നെ സഹായിച്ച രണ്ടു ചിറകുകളാണ് വെളുത്തേരിയും പെരുന്നെല്ലിയുമെന്ന് അഭിമാനപൂർവ്വം, വാത്സല്യപൂർവ്വം അവിടുന്ന് പറയുമായിരുന്നു. തിരുവനന്തപുരം മുതൽ നെയ്യാറ്റിൻകര വരെ നടക്കുമ്പോൾ 'ഹ' പ്രാസത്തിൽ കവിതകൾ ഉണ്ടാക്കി രസിച്ചതും, തന്റെ പ്രിയപ്പെട്ടവർക്ക് കവിതാരൂപത്തിൽ കത്തുകളയച്ച് സന്തോഷിപ്പിച്ചതുമെല്ലാം പ്രസിദ്ധമായ കാര്യങ്ങളാണ്. സംസ്കൃതത്തിലും തമിഴിലും മലയാളത്തിലും ഒന്നാംതരം കവിതകൾ അവിടുന്ന് രചിച്ചിട്ടുണ്ട്. രൂപശില്പത്തിന്റെയും ഭാവശില്പത്തിന്റെയും സമഞ്ജസസമ്മേളനം ആ കവിതകളിലെല്ലാം നിറഞ്ഞുനിൽക്കുന്നു.

ആയുർവ്വേദശാസ്ത്രത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്ന അറിവ് അനിഷേധ്യമാണ്. ഒട്ടേറെ ഒറ്റമൂലികളും രഹസ്യപ്രയോഗങ്ങളും സ്വാമിതിരുവടികൾക്ക് വശപ്പെട്ടിരുന്നു. മലമ്പനി, അപസ്മാരം തുടങ്ങിയ രോഗങ്ങൾപോലും സ്വാമിതിരുവടികൾ ഭേദപ്പെടുത്തിയിട്ടും ഉണ്ട്. കൂടാതെ സ്വാമിതിരുവടികൾ ഞങ്ങളുടെ കുടുംബമായ കുമ്പളത്തു വീട്ടിൽ താമസിക്കുമ്പോൾ സുഖപ്രസവത്തിനുള്ള ഒരു മരുന്ന് അന്ന് ഗർഭിണിയായിരുന്ന ശ്രീമതി കുമ്പളത്തു ശങ്കുപിള്ളയ്ക്ക് ഉപദേശിച്ചതും, അന്ന് എട്ടു വയസ്സുമാത്രം പ്രായമുള്ള എന്റെ അമ്മ ജ്വരത്തിന്റെ കാഠിന്യത്താൽ തളർന്നു കിടന്നപ്പോൾ ഒരു പച്ചില മരുന്നരച്ചുകൊടുത്ത് ഭേദമാക്കിയതും നേരിട്ടുള്ള അനുഭവങ്ങളാണ്. സ്വാമിതിരുവടികളുടെ കൈപ്പടയിൽ ഉണ്ടായിരുന്ന അനവധി ഒറ്റമൂലികളുടെ പേരും മറ്റ് ഔഷധങ്ങളുടെ വിവരവും ശ്രീ കുമ്പളത്തു ശങ്കുപിള്ള പന്മന ആശ്രമത്തിൽ സൂക്ഷിച്ചിരുന്നു. എന്നാൽ നമ്മുടെ നിർഭാഗ്യം കൊണ്ട് അവയെല്ലാം നഷ്ടപ്പെട്ടിരിക്കുന്നു. സ്വാമിഭക്തനും ആദ്ധ്യാത്മിക ചിന്തകനും ആയുർവ്വേദഡയറക്ടറുമായിരുന്ന ഡോ: കെ. ജി. ഗോപാലപിള്ളയും ശ്രീ. കുമരകം പരമേശ്വരൻപിള്ളയും സ്വാമിതിരുവടികളുടെ ആയുർവ്വേദപാണ്ഡിത്യത്തെക്കുറിച്ച് പല ലേഖനങ്ങളിലും സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. 'സ്വാമിതിരുവടികൾ

ഭിഷഗ്വരൻ എന്ന നിലയിൽ' എന്ന ഒരു ലേഖനം ശ്രീ. കുമരകം പരമേശ്വരൻ പിള്ള എഴുതിയിട്ടുണ്ട്.

ചുരുക്കത്തിൽ ചട്ടമ്പിസ്വാമിതിരുവടികൾക്ക് വശപ്പെട്ടിട്ടില്ലാത്ത കലകളോ വിദ്യകളോ ഇല്ലെന്നു നമുക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. ഏതു കലയും അവിടുത്തേക്ക് ഒരു പോലെ വശഗമായിരുന്നു. മുകളിൽ വിവരിച്ച അനുഭവവിവരണങ്ങളിൽ നിന്നും ശ്രീ വിദ്യാധിരാജ സ്വാമികളുടെ സകലകലാവല്ലഭത്വം ഏതു കൊടികെട്ടിയ പണ്ഡിതനെയും നിഷ്പ്രഭനാക്കാൻ പോരുന്ന ഒന്നാണ് എന്നതിൽ ഒരു സംശയവുമില്ല. സംഗീതോപകരണങ്ങൾ കൈകാര്യം ചെയ്യുന്ന കാര്യത്തിൽ തിരുവടികൾക്കുള്ള അദ്വിതീയപാടവം തെളിയിച്ച ഒരു സംഭവം മുകളിൽ പറഞ്ഞിരിക്കുന്നത് ഓർക്കുമല്ലോ. "വല്ലഭന് പുല്ലുമായുധം" എന്നു പറയുന്നതുപോലെയായിരുന്നു സ്വാമികളുടെ രീതികൾ. കയ്യിലിരിക്കുന്ന വിശറിയിൽ സംഗീതത്തിലെ സകലതാളവും തിരുവടികൾ പ്രകടമാക്കും. ഉപയോഗശൂന്യമായ ഏതു സംഗീതോപകരണങ്ങൾ ചട്ടമ്പിസ്വാമികൾ തൊട്ടാലും അവയെല്ലാം പ്രയോഗസമർത്ഥങ്ങളായി മാറുന്ന കാഴ്ച അദ്ഭുതകരമാണ്. വെറുമൊരു പൊട്ട ചെമ്പുകുടത്തിൽ അവിടുന്ന് താളം പിടിച്ചാൽ യക്ഷകിന്നരഗന്ധർവ്വന്മാർക്കുപോലും അസാദ്ധ്യമായ മൃദംഗ പ്രയോഗമായി അതു മാറും. ചിലപ്പോൾ നാസാരന്ധ്രത്തിൽ കൂടി ചില ശബ്ദം പുറപ്പെടുവിച്ച് അതിനെ സംഗീതശാസ്ത്രരീത്യാ വിന്യസിച്ച് 'ജലതരംഗം' എന്ന സംഗീതയന്ത്രത്തിന്റെ സുഖമായ പ്രയോഗം കാണിയ്ക്കും. വെറും പലകക്കഷണത്തിൽ സ്വന്തംവിരലുകൾ ചലിപ്പിച്ച് 'പാണ്ടിമേളം' നടത്തും. ചുണ്ടു കൊണ്ട് ഒരുതരം ശബ്ദമുണ്ടാക്കി 'ഉടുക്കുകൊട്ടും'. വലതുകയ്യിലിരിക്കുന്ന കുന്നിക്കുരുവും വിലിൽക്കിടക്കുന്ന മോതിരവും ഉപയോഗിച്ച് ഒന്നാംതരം ചെണ്ടവായിച്ചുകേൾപ്പിക്കും. അഷ്ടപദി നിർദ്ദിഷ്ട രാഗങ്ങളിൽ ചെയ്യുന്നതിന് അവിടുത്തേക്ക് പ്രത്യേക കഴിവുതന്നെ ഉണ്ടായിരുന്നു. സാരംഗം, പുറനീർ, പുന്നാഗവരാളി, സാരി മുതലായ അപൂർവ്വരാഗങ്ങളെ വിസ്തരിച്ചു പാടുമ്പോൾ സ്വാമിതൃപ്പാദങ്ങൾ സാക്ഷാൽ പരമശിവനാണെന്ന് തന്നെ തോന്നിപ്പോകും. സ്വാമിതിരുവടികളുടെ അദ്ഭുതകരമായ ഈ കഴിവുകളെക്കുറിച്ചും സിദ്ധിവിശേഷങ്ങളെക്കുറിച്ചും ശ്രീ തീർത്ഥപാദപരമഹംസർ എടുത്തുപറഞ്ഞിട്ടുണ്ട്. അതുപോലെ തന്നെ തന്റെ ശിഷ്യനായ തീർത്ഥപാദനിലുള്ള സംഗീതവാസന മനസ്സിലാക്കിയിട്ട് തീർത്ഥ

പാദരെ കാണുമ്പോഴൊക്കെയും പാട്ടുപാടുവാൻ പറയുകയും ആ പാട്ടിൽ അവിടുന്ന് ആനന്ദിക്കുകയും ചെയ്യുക പതിവായിരുന്നു. സകലകലാനിധയായ സ്വാമിതിരുവടികളുടെ ഭാഷാ പാണ്ഡിത്യവും അദ്ഭുതകരമാണ്. പാണിനീയസൂത്രങ്ങളെ ഭംഗിയായും വ്യക്തമായും വ്യാഖ്യാനിക്കാനുള്ള അവിടുത്തെ സാമർത്ഥ്യം പണ്ഡിതരായ സംസ്കൃതാദ്ധ്യാപകരെ അദ്ഭുതപ്പെടുത്തിയിട്ടുണ്ട്. മറ്റു ഭാഷകളിൽ ഇല്ലാത്തതും സംസ്കൃതത്തിൽ മാത്രം ഉള്ളതുമായ ദ്വിവചന ത്തെക്കുറിച്ചുള്ള സ്വാമികളുടെ വ്യഖ്യാനം അദ്ഭുതകരമായ ഒന്നായിരുന്നു. 'വൈവാഹികകർമ്മങ്ങളിൽ' അതിവ്യാപ്തിദോഷം കൂടാതെ വധൂവരന്മാരിൽ മാത്രം ചേരേണ്ടതായ മാന്ത്രികവിധികൾക്കും ആശിസ്സുകൾക്കും വേണ്ടിയാണ് "ദ്വിവചനം സൃഷ്ടിച്ചിരിക്കുന്നതെന്ന് സംശയച്ഛേദകരമായ സമാധാനം'' തിരുവടികൾ പറഞ്ഞ് എല്ലാവരുടേയും സംശയനിവൃത്തി വരുത്തി. സ്വാമിത്തൃപ്പാദങ്ങൾക്ക് അറിഞ്ഞുകൂടാത്ത ഒരു വിജ്ഞാനമണ്ഡലവുമില്ല എന്നാണ് ഈ സംഭവങ്ങൾ ഒക്കെത്തന്നെയും തെളിയിക്കുന്നത്. ഇത്ര അന്യാദൃശ പാണ്ഡിത്യമുള്ള ഋഷീശ്വരന്മാർ അപൂർവ്വമാണ്. ഭാഷാ ശാസ്ത്ര ത്തിലെന്ന പോലെ സാഹിത്യത്തിലും സ്വാമികൾക്ക് അപാരമായ പാണ്ഡിത്യമുണ്ടായിരുന്നു എന്നതിന് ഒരുദാഹരണം പറയാം. കാളിദാസമഹാകവിയുടെ 'വാഗർത്ഥാ വിവസംപൃക്തൗ' എന്നു തുടങ്ങുന്ന ശ്ലോകം പലതരത്തിൽ വ്യാഖ്യാനിച്ച് സംസ്കൃത പണ്ഡിതന്മാരെ വിസ്മയപരതന്ത്രരാക്കി. ആ ശ്ലോകം സ്വാമി തിരുവടികൾ സാഹിത്യപരമായും, വേദാന്തപരമായും തന്ത്ര ശാസ്ത്രപരമായും വ്യാഖ്യാനിച്ച് വാഗർത്ഥസംബന്ധവും ശിവ ശക്തിയോഗവും അതിൽ വ്യക്തമാക്കി ശ്രോതാക്കളെ വിസ്മയിപ്പിച്ച ഈ സംഭവം ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ രേഖപ്പെടുത്തി യിട്ടുണ്ട്. പരിപൂർണ്ണ കലാനിധിയായ തിരുവടികൾക്ക് സാഹിത്യ ത്തിലും വേദാന്തത്തിലും ഉള്ള അസാധാരണപാടവത്തിന്റെ നേർക്കല്ലേ ഇത് വിരൽചൂണ്ടുന്നത്. ചിത്രരചനയിലും അസാധാരണമായ വൈഭവം ഇത് സ്വാമികൾക്കുണ്ടായിരുന്നതായി അവിടുത്തെ ഗൃഹ സ്ഥ ശിഷ്യൻ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള തെളിവുനൽകുന്നു. പുളിച്ചിമാങ്ങ കുടിക്കുമ്പോൾ മുഖത്തിനുണ്ടാകുന്ന ഭാവവികാരങ്ങൾ യഥാതഥമായി ചിത്രീകരിച്ച ഒരു യൂറോപ്യൻ ബാലന്റെ ചിത്രം ആലേഖനം ചെയ്തത് പന്മനആശ്രമത്തിൽ സൂക്ഷിച്ചു വച്ചിട്ടുണ്ട്. ചിത്രരചനയിൽ സ്വാമിതിരു വടികൾക്കുള്ള നിസ്തുലമായ പാടവത്തിന് ഈ ഒരു ചിത്രം

മതിയാകുന്നതാണ്. ഇതിനു പുറമേ തിരുവടികളുടെ അയൽവാസിയും സമവയസ്കനും വളരെക്കാലം ഒന്നിച്ചു നടക്കുകയും ചെയ്ത ശ്രീ. പേട്ടയിൽ പരമേശ്വരൻ ചിത്രമെഴുത്തിനെക്കുറിച്ച് ഇങ്ങനെ പറയുന്നു. "ചിത്രം വരയ്ക്കാൻ സ്വാമികൾക്ക് അഗാധമായ സാമർത്ഥ്യവും അദ്ഭുതകരമായ പാണ്ഡിത്യവുമുണ്ട്. ഒരാളെ അഞ്ചുതരം വേഷങ്ങളിൽ ഛായാ ഭേദം വരാതെ എഴുതിയത് ഞാൻ കണ്ടിട്ടുണ്ട്. വേഷം വിദൂഷക സമ്പ്രദായമാണ്. അതായത് ഇന്നത്തെ കാർട്ടൂൺ സമ്പ്രദായം"- ആയുർവ്വേദശാസ്ത്രത്തിൽ സ്വാമികൾക്കുള്ള അഗാധമായ പാണ്ഡിത്യം മനസ്സിലാക്കുന്നതിനും വ്യക്തമാക്കുന്നതിനും കോട്ടയം മുൻസിഫായിരുന്ന ശ്രീ പ്രാക്കുളം നാണു പിള്ള അവർകൾ പറഞ്ഞ ഒരു സംഭവം പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. പണ്ഡിതനും വൈദ്യശിരോമണിയും സുപ്രസിദ്ധനും ആയിരുന്ന ശ്രീ. ഒ. എൻ. കൃഷ്ണക്കുറുപ്പു വൈദ്യനും ശ്രീ. പ്രാക്കുളം നാണുപിള്ളയും കൂടി ഒരിക്കൽ സ്വാമിതിരുവടികളെ സന്ദർശിച്ചു. ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിയോടടുപ്പിച്ച് തിരുവടികൾ പ്രാക്കുളത്തു തോട്ടുവയൽ ബംഗ്ലാവിൽ വിശ്രമിക്കുന്ന സമയം. സ്വാമിതിരുവടികളുടെ തൃപ്പാദങ്ങളിൽ തൊട്ടുവന്ദിച്ച ശേഷം ശിഷ്യനെപ്പോലെ, അരയിൽ നേര്യേത് കെട്ടി സോഫയ്ക്ക് സമീപം വണങ്ങിനില്ക്കുന്ന വൈദ്യനെ സ്വാമികൾ താല്പര്യപൂർവ്വം നോക്കി. എന്നിട്ടു കാൽക്കൽ നില്ക്കുന്ന നാണുപിള്ളയോട് സ്വാമിജി ആംഗ്യഭാഷയിൽ സംസാരിച്ചു. സ്വാമികൾ ഒരു വിരൽകൊണ്ട് തലയിൽ തൊട്ടു കുലുക്കി വൈദ്യന് തലയുണ്ടെന്ന് നാണുപിള്ളയെ മനസ്സിലാക്കി. അപ്പോൾ സുപ്രസിദ്ധനായ കൃഷ്ണക്കുറുപ്പുവൈദ്യൻ "അഷ്ടാംഗഹൃദയത്തിൽ ശസ്ത്രക്രിയയെക്കുറിച്ച് ഒന്നും പറഞ്ഞിട്ടില്ലല്ലോ സ്വാമി" എന്നു ചോദിച്ചു. അതിനു മറുവടിയായി സ്വാമികൾ വൈദ്യനോട് ഇപ്രകാരം പറഞ്ഞു – "അവിടം വരെയേ നീ നോക്കിയിട്ടുള്ളോ? ബാക്കി കടലാസ്സു മറിച്ച് നോക്കിയിട്ടില്ലല്ലേ?" എന്ന്: ഞരമ്പു കെട്ടുകളിലുള്ള തടവൽ ആയുർവ്വേദശാസ്ത്രത്തിലെ ഓപ്പറേഷൻ ആകുമെന്ന് ആയുർ വ്വേദശാസ്ത്രത്തിലെ പ്രമാണഗ്രന്ഥങ്ങളിൽ നിന്നും പലതും ഉദ്ധരിച്ച് അവിടുന്ന് വൈദ്യനെ മനസ്സിലാക്കി. പിന്നീട് അവർ തമ്മിൽ നടന്ന സംഭാഷണം ആയുർവ്വേദവിദഗ്ദനല്ലാത്ത ശ്രീ. നാണുപിള്ളയ്ക്ക് മനസ്സിലായില്ല. ശ്രീ വിദ്യാധിരാജസ്വാമികളുടെ ആയുർവ്വേദ ശാസ്ത്രത്തിലുള്ള അഗാധമായ പാണ്ഡിത്യം കണ്ട് ഭിഷഗ്വരനായ കൃഷ്ണ ക്കുറുപ്പു വൈദ്യൻ അദ്ഭുതപ്പെടുകയും സ്വാമികളുടെ പദാരവിന്ദങ്ങളിൽ നമസ്കരിക്കുകയും ചെയ്തു.

'സംഭാഷണമദ്ധ്യേ' എന്ന ലേഖനത്തിലാണ് ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ അനന്തരവനായ ശ്രീ. നാണുപിള്ള ഭക്ത്യാദരപുരസ്സരം ഈ സംഭവം സ്മരിക്കുന്നത്. എന്റെ അഭിവന്ദ്യ ഗുരുവായ ഒ.എൻ.വി. കുറുപ്പ് സാറിന്റെ അച്ഛനാണ് ശ്രീ. ഒ. എൻ. കൃഷ്ണക്കുറുപ്പു വൈദ്യൻ എന്ന് ഞാൻ അഭിമാനപൂർവ്വം സ്മരിക്കുന്നു.

സർവ്വവിധ അറിവുകളും പരിപൂർണ്ണമായി നിറഞ്ഞുനിന്ന ഒരു മഹാസമുദ്രമായിരുന്നു ശ്രീ വിദ്യാധിരാജസ്വാമികൾ. അദ്ദേഹം ഒരു വിജ്ഞാനഭണ്ഡാഗാരമായിരുന്നു. സർവ്വകലാവല്ലഭനായിരുന്നു. സംസ്കാര പ്രഭചൊരിയുന്ന മഹാപ്രഭുവായിരുന്നു. അഭൗമ തേജസ്സായിരുന്നു. ജ്യോതിഷത്തിലും സ്വാമികൾക്കുള്ള അറിവ് അപാരമായിരുന്നു. സ്വാമി തൃപ്പാദങ്ങളുടെ ജ്യോതിഷത്തിലുള്ള അപാരമായ പാടവം വ്യക്തമാക്കുന്നതിന് ഒരു സംഭവം പറയേണ്ടിയിരിക്കുന്നു. എടപ്പള്ളിയിലുള്ള ഊരാളത്ത് അച്യുതൻവൈദ്യർ പ്രസിദ്ധ ഭിഷഗ്വരനും ജ്യോത്സ്യനും ഒക്കെയായിരുന്നു. കുട്ടമത്ത് പണിക്കരുടെ വീട്ടിൽ സ്വാമികൾ വിശ്രമിക്കുന്ന സമയം. അച്യുതൻ വൈദ്യരോടൊപ്പം പ്രസിദ്ധനായ കൊളവേലി കൃഷ്ണൻ വൈദ്യനും കൊട്ടാരം വൈദ്യനായ പറവൂർ കേശവനാശാനും മുളകുകാട്ടു ചങ്കു വൈദ്യൻ എന്ന പ്രസിദ്ധനായ ഭിഷഗ്വരനും ഉണ്ടായിരുന്നു. ജ്യോതിശാസ്ത്രത്തെക്കുറിച്ചും, ആയുർവേദശാസ്ത്രത്തെക്കുറിച്ചും ആ പണ്ഡിതന്മാർ പല സംശയങ്ങളും ചോദിച്ച് സംശയനിവൃത്തി വരുത്തിക്കൊണ്ടിരുന്നു. ചട്ടമ്പിസ്വാമികളോടൊപ്പം നാണുഗുരുസ്വാമികളും ഉണ്ടായിരുന്നു. അപ്പോൾ ചട്ടമ്പിസ്വാമികൾ ജ്യോതിഷപണ്ഡിതനായ അച്യുതൻ വൈദ്യരോട് ഒരു ചോദ്യം ചോദിച്ചു. "ധനുലഗ്നം, ബുധൻ പന്ത്രണ്ടിൽ"- ഇങ്ങനെയായാലുള്ള ഫലമെന്താണെന്ന് പറയാൻ പറഞ്ഞു. ജ്യോതിഷത്തിൽ വ്യുൽപ്പത്തിയുള്ള വൈദ്യനെ തിരുവടികളുടെ ഈ ചോദ്യം 'കറക്കിക്കളഞ്ഞു' എന്നാണ് വൈദ്യർ രേഖപ്പെടുത്തിയിരിക്കുന്നത്.

1080ൽ ശ്രീ. പറവൂർ ഗോപാലപിള്ള പ്രകാശിപ്പിച്ച പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ എന്ന ജീവചരിത്രത്തിലാണ് ശ്രീ. അച്യുതൻ വൈദ്യർ ഈ സ്മരണ അവതരിപ്പിക്കുന്നത്.

500-ൽപ്പരം തമിഴ്ഗ്രന്ഥങ്ങളിൽ നിന്നും സ്വാമികൾ നേടിയിട്ടുള്ള ജ്യോതിഷവിജ്ഞാനം അളവറ്റതാണ്. സംസ്കൃതത്തിലുള്ള അനവധി അനവധി ജ്യോതിഷഗ്രന്ഥങ്ങളിലുള്ള വിജ്ഞാനം അനന്യസാധാരണവും അദ്ഭുതകരവും ആയിരുന്നു. വസിഷ്ഠൻ, അത്രി, പരാശരൻ

തുടങ്ങിയ ജ്യോതിശാസ്ത്ര പ്രവർത്തകരായ മഹർഷീശ്വരന്മാരുടെ പരമ്പരയിൽ സ്മരിക്കേണ്ട മഹൽ വ്യക്തി തന്നെയാണ് വിദ്യാധിരാജ പ്രഭു. ഷൺമുഖ സാക്ഷാത്കാരം ലഭിച്ച സ്വാമിതൃപ്പാദങ്ങൾ ബാലാ ഉപാസന നടത്തി. ഇഷ്ടദേവതയായ ബാലാ ദേവിയെയും പ്രത്യക്ഷത്തിൽ കണ്ട മഹാനുഭാവനാണ്.

സകലകലാവല്ലഭനായ ആ പരിപൂർണ്ണ കലാനിധിയിൽ ഔദ്ധത്യത്തിന്റെ ഒരു കണികപോലും കാണാൻ കഴിയുമായിരുന്നില്ല. വിദ്യാപൗഷ്കല്യത്തിന് അനുരൂപമായ വിനീതസമ്പത്ത് അദ്ദേഹത്തിന്റെ വിശിഷ്ടഗുണങ്ങളിൽ ഒന്നായിരുന്നു. നിരവധി സിദ്ധികൾ സമാർജ്ജിച്ചിരുന്ന സ്വാമിതിരുവടികൾ ലോകത്തിന് ഒരമൂല്യ നിധിയായിരുന്നു. എങ്കിലും ഒരു സാധാരണ മനുഷ്യന്റെ നിലയിൽ സാധാരണ രീതിയിൽ ജീവിക്കുകയും പെരുമാറുകയും ചെയ്തു. സമഭാവന സ്വാമിതൃപ്പാദങ്ങൾക്ക് എക്കാലത്തും ഒരു അലങ്കാരം തന്നെയായിരുന്നു. ഈശ്വര സാക്ഷാത്കാരം അത്രകണ്ട് കൈവന്ന ഒരു പരമഹംസനും സകലകലാവല്ലഭനും ആയിരുന്നു സ്വാമിതിരുവടികൾ. അത്മവികാസം കൊണ്ടും, ബ്രഹ്മനിഷ്ഠ കൊണ്ടും, സർവ്വജ്ഞത്വം കൊണ്ടും, വസിഷ്ഠാദി മഹർഷികളേക്കാൾ സമുന്നതനായ ഋഷീശ്വരനായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമിതിരുവടികൾ. ശ്രീനാരായണഗുരുദേവൻ അരുളിചെയ്തതു പോലെ 'ഒരു പരിപൂർണ്ണ കലാനിധി'.

# 10. ശ്രീനാരാണഗുരുസ്വാമികൾ കണ്ട ചട്ടമ്പിസ്വാമികൾ

ശ്രീ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ

പരമപദത്തിൽ

സർവ്വജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരു ശ്ശുകവർത്മനാ ।
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ ।।
ലീലയാ കാലമധികം
നിത്വാന്തേ സ മഹാപ്രഭുഃ ।
നിസ്വം വപുസ്സമുത് സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ ।।

ശ്രീനാരായണഗുരുസ്വാമികൾ

ഈ ശ്ലോകങ്ങൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സമാധി സംബന്ധിച്ച് ശ്രീനാരായണ ഗുരുസ്വാമികൾ എഴുതിയിട്ടുള്ളതാണ്. ജീവിതം ഏതാണ്ടൊരു ലീല പോലെ കഴിച്ചു കൂട്ടിയ ചട്ടമ്പിസ്വാമികൾ യഥാർത്ഥത്തിൽ ഒരു മഹാപ്രഭു തന്നെയായിരുന്നുവെന്നാണ് ശ്രീനാരായണ സ്വാമികൾ സൂചിപ്പിച്ചിരിക്കുന്നത്. ഒരു ജീവന്മുക്തന്റെ ജീവിതലക്ഷ്യം എത്ര കണ്ട് ഫലപ്രാപ്തിയിൽ എത്തിചേർന്നു എന്നുള്ളത് തീർത്തു പറയേണ്ടത് ആ ജീവിതം ദർശിച്ച മറ്റൊരു ജീവന്മുക്തൻ തന്നെയാണ്.

തീർത്ഥപാദപരമ്പരയിലെ മറ്റൊരു ആത്മീയ പുരുഷനായ ശ്രീ വിദ്യാനന്ദ തീർത്ഥപാദപരമഹംസസ്വാമികൾ വ്യാഖ്യാനിച്ച് കൂടുതൽ വിശദമാക്കിയിട്ടുള്ളത് ചുവടെ ചേർക്കുന്നു.

"ശ്രീ ചട്ടമ്പിസ്വാമികൾ സകലകലാവല്ലഭനും, ആത്മാരാമനും, മഹാസിദ്ധനും കൂടിയായിരുന്നെങ്കിലും ആ വാസ്തവം അന്ന് അധികമാളുകളും അറിഞ്ഞിരുന്നില്ല. എല്ലാ കാര്യങ്ങളിലും അദ്ദേഹം ഒരു സാധാരണക്കാരനെപ്പോലെ കഴിഞ്ഞുകൂടിയതായിരിക്കാം അതിനുള്ള പ്രധാന കാരണം. എന്നാൽ നമ്മുടെ ഭാഗ്യം കൊണ്ട് ചിലർക്കെല്ലാം ശ്രീ സ്വാമിതിരുവടികളുടെ മഹത്വം അറിയുവാനും അദ്ദേഹത്തെ വേണ്ടവണ്ണം ഉപചരിയ്ക്കാനും അന്നു തന്നെ കഴിഞ്ഞിരുന്നു. അവരിൽ നിന്നു മാത്രമാണ് ഇന്നു നാം സ്വാമിതിരുവടികളെക്കുറിച്ച് അറിയുക. അങ്ങനെയുള്ളവരിൽ അഗ്രിമൻ ശ്രീ നാരായണഗുരുസ്വാമികളാണ്. അദ്ദേഹം ശ്രീ ചട്ടമ്പിസ്വാമികളുടെ മഹത്വമറിഞ്ഞും, അദ്ദേഹത്തെ ഗുരുവായി വരിച്ചും, അദ്ദേഹത്തിന്റെ കൂടെ വളരെക്കാലം താമസിച്ചും സ്വജീവിതം ധന്യമാക്കിത്തീർത്തിട്ടുള്ള ഒരു പുണ്യപുരുഷനാണ്. സത്യവചസ്സായിരുന്ന ശ്രീനാരായണഗുരുദേവന്റെ സൂത്രപ്രായങ്ങളായ സൂക്തികൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ വർണ്ണിച്ചിട്ടുണ്ട്. ആ വർണ്ണനയിലേക്ക് നമുക്കൊന്ന് തിരിഞ്ഞുനോക്കിയാലറിയാം, ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹത്വം എത്ര അപാരമായിരുന്നുവെന്ന്.

സർവ്വജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ശ്രീ ചട്ടമ്പിസ്വാമി തിരുവടികളിൽ ഒരു പോലെ പ്രകാശിച്ചിരുന്നു. അങ്ങനെയുള്ള സ്വാമി തിരുവടികൾ ശുകമാർഗ്ഗത്തിൽക്കൂടി ഉയർന്ന് പരാകാശത്തിൽ പരിപൂർണ്ണകലാനിധിയായി പ്രകാശിക്കുന്നുവെന്നാണ് ആദ്യ ശ്ലോകത്തിന്റെ സാരം. ബ്രഹ്മപ്രാപ്തിരൂപമായ സദ്യോമുക്തിയെയാണ് ഈ ശ്ലോകത്തിൽ ലക്ഷീകരിച്ചിരിയ്ക്കുന്നത്. സത്താസാമാന്യരൂപേണ പ്രകാശിക്കുന്ന പരബ്രഹ്മത്തിൽ ഉള്ള ലയമാണ് ഭാരതീയരുടെ മുക്തി. അതു കൈവരിയ്ക്കുന്നതിന് ശുകമാർഗ്ഗമെന്നും, പിപീലികാ മാർഗ്ഗമെന്നു, രണ്ടു വഴികളുണ്ടെന്ന് ശാസ്ത്രജ്ഞൻമാർ അഭിപ്രായപ്പെടുന്നു. അവയിൽ പിപീലികാമാർഗ്ഗമെന്നത്, എറുമ്പുകൾ വൃക്ഷത്തിന്റെ ചുവട്ടിൽ നിന്ന് ക്രമേണ മേല്പോട്ടു കയറി വളരെ സമയം കൊണ്ട് ആ വൃക്ഷത്തിന്റെ മുകളിലുള്ള പഴം കണ്ടുപിടിയ്ക്കുന്നതുപോലെ ജീവൻ ദേഹ

പാതാനന്തരം അർച്ചിരാദിമാർഗ്ഗങ്ങളിൽ കൂടി ക്രമേണ പോയി ബ്രഹ്മ ലോകത്തു ചെന്ന് ബ്രഹ്മഭോഗങ്ങളുമനുഭവിച്ചിരുന്നതിനുശേഷം ആ ബ്രഹ്മചൈതന്യത്തിൽ വിലയിക്കുകയാകുന്നു. ആ മാർഗ്ഗത്തിൽക്കൂടി പോകുന്ന ജീവന് ബ്രഹ്മപ്രാപ്തിക്ക് വളരെ കാലതാമസമുണ്ട്. ഈ സമ്പ്രദായത്തിന് ക്രമമുക്തി എന്നു കൂടി പേരുള്ളതായി കാണുന്നു. ശുകമാർഗ്ഗത്തെ അവലംബിയ്ക്കുന്ന ജീവൻ ഇടക്കെങ്ങും തങ്ങാതെ നേരിട്ട് ബ്രഹ്മത്തിലെത്തുന്നു. ഒരു കിളി പരാശ്രയം കൂടാതെ വൃക്ഷ ങ്ങളുടെ മുകളിലുള്ള കായ്കളിലെത്തിച്ചേരുന്നതുപോലെ ജീവൻ പെട്ടെന്നു തന്നെ ബ്രഹ്മത്തിലെത്തുന്നതു കൊണ്ടാണ് ഈ സമ്പ്രദാ യത്തിന് ശുകമാർഗ്ഗമെന്ന് പേരു ലഭിച്ചത്. ഇതിന് 'സദ്യോ മുക്തി'യെന്നും പേരുണ്ട്. ചട്ടമ്പിസ്വാമിതിരുവടികൾ സദ്യോമുക്തിയാ ണടഞ്ഞതെന്ന് "ശുകവർത്മനാ" എന്ന പദം കൊണ്ട് ശ്രീ നാരായ ണഗുരുസ്വാമികൾ സൂചിപ്പിക്കുന്നു. ആ മുക്തി ലോകത്തിൽ അപൂർവ്വം ചില മഹർഷിപുംഗവൻമാർക്കുമാത്രമേ കൈവരിക്കാൻ കഴിഞ്ഞിട്ടുള്ളു എന്നാണ് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നത്. ഇതിൽ നിന്നും ശ്രീനാ രായണഗുരുസ്വാമികൾക്ക് കാണാൻ കഴിഞ്ഞ ശ്രീ ചട്ടമ്പസ്വാമിതിരുവ ടികൾ സാധാരണ ദൃഷ്ടിക്കെത്രയോ വിദൂരത്തിലാണ് വർത്തിച്ചിരു ന്നതെന്ന് വ്യക്തമാകും.

ആ മഹാപ്രഭു നമ്മുടെയിടയിൽ വളരെ നാൾ വെറും വിനോദ മാത്രനായി കഴിഞ്ഞതിനുശേഷം തന്റേതല്ലാത്ത ഈ മർത്യശരീരം ഉപേക്ഷിച്ചു വീണ്ടും സ്വന്തം ബ്രഹ്മശരീരം കൈവരിച്ചിരിയ്ക്കുന്നു എന്നാണ് രണ്ടാം ശ്ലോകത്തിന്റെ സാരം. ഈ ശ്ലോകത്തിലെ മഹാ പ്രഭു എന്ന പദം ഈശ്വരനെയാണ് കുറിയ്ക്കുന്നത്. ഈശ്വരൻ വെറും ലീലാവിഗ്രഹം കൈകൊണ്ട് ചട്ടമ്പിസ്വാമികളെന്ന രൂപത്തിൽ പ്രകട മാവുകയായിരുന്നുവെന്ന് ഈ ശ്ലോകത്തിൽ നിന്ന് സിദ്ധിക്കുന്നു. ചട്ട മ്പിസ്വാമിതിരുവടികൾ ജന്മനാസിദ്ധനും, പരിപൂർണ്ണനും ആയിരുന്നു വെന്നും, അവിടുന്ന് ലോകത്തിരുന്നപ്പോഴും ഒന്നിച്ചുബന്ധിക്കാതെ ആത്മാരാമനായിത്തന്നെ കഴിഞ്ഞുകൂടിയിരുന്നുവെന്നും ഈ വർണ്ണന കൾ വ്യക്തമാക്കുന്നു. ഇങ്ങനെയുള്ള മഹാപുരുഷൻമാർ അനേകനൂ റ്റാണ്ടുകൾ കൂടുമ്പോൾ ഒരിയ്ക്കലെങ്ങാനുമേ ലോകത്തിൽ അവതരി ക്കാറുള്ളു. അവരുടെ അപദാനങ്ങൾ അനന്തകോടി ജീവരാശികളെ സന്മാർഗത്തിലേക്ക് നയിക്കും. ആ വിധമുള്ള ഒരു മഹാപുരുഷനെ യാണ് ശ്രീ ചട്ടമ്പിസ്വാമികളെന്ന രൂപത്തിൽ ശ്രീനാരായണപരമഹം സദേവൻ നമുക്കു കാണിച്ചുതരുന്നത്".

# അനുബന്ധം - 1

## ശ്രീ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും

പ്രൊഫ: ജഗതി വേലായുധൻ നായർ

ജഗദ്ഗുരുവായ ശ്രീ ശങ്കരദ്പാദർക്കു ജന്മമരുളിയ കേരളമാതാവ്, ഒരു സഹസ്രസംവത്സരത്തിനു ശേഷം ആദ്ധ്യാത്മിക പ്രപഞ്ചത്തിനു സംഭാവന ചെയ്ത രണ്ടു വിശിഷ്ടരത്നങ്ങളാണ് ബ്രഹ്മശ്രീ ചട്ടമ്പി സ്വാമികളും, ശ്രീനാരായണഗുരുദേവനും. ആ വരിഷ്ഠഹീരങ്ങളിൽ നിന്നു പരന്നൊഴുകിയ പ്രകാശരേണുക്കൾ ഇന്നാട്ടിലെ ആദ്ധ്യാത്മി കവും സാമൂഹികവുമായ അന്ധകാരതലങ്ങളിൽ വെളിച്ചം പകർന്നു. തിമിരാവൃതങ്ങളായ പലതും അങ്ങനെ പ്രകാശപൂരിതങ്ങളായി. ജാതി വർഗ്ഗവർണ്ണവികാരങ്ങൾക്കതീതരായി, സർവ്വജന സമാദൃതരായി, സമ ലോഷ്ഠാശ്മകാഞ്ചനന്മാരായി ഏഴു ദശാബ്ദത്തിലേറെക്കാലം ഈ നാടിനു നന്മ പകർന്ന് വിശ്രുത ചരിതൻമാരായി വിരാജിച്ചരുളിയ ഈ രണ്ടു മഹർഷിമാരും കേരള ജനതയുടെ ആത്മീയ ഗുരുക്കന്മാരാണ്.

ശ്രീ ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരുദേവനും തമ്മിലുള്ള ബന്ധം എന്തായിരുന്നു? ഗുരുശിഷ്യബന്ധമാണോ, അതോ സതീർത്ഥ്യ ബന്ധമാണോ? ശ്രീ ചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുദേവന്റെ ഗുരു വായിട്ടുതന്നെയാണ് ഈ നാട് അറിയുന്നത്. അറിഞ്ഞിട്ടുള്ളതും അങ്ങ നെതന്നെ. വസ്തുസ്ഥിതികൾ വായിച്ചറിയാനുള്ള ശേഷിയും ശേമു ഷിയുമുണ്ടെങ്കിലും ജാതിവികാരത്തിന്റെ പിടിയിൽ നിന്ന് ഇനിയും വിട്ടുമാറിയിട്ടില്ലാത്ത ചിലർക്കല്ലാതെ, ഇന്നാട്ടിലെ വിവേകശാലികളായ ആർക്കും ഇക്കാര്യത്തിൽ സന്ദേഹമേയില്ല. ശ്രീനാരായണഗുരുദേവൻ തന്നെ വ്യക്തമായിപ്പറഞ്ഞിട്ടും വിശ്വാസം വരാത്തവരാണിവർ. വിരു ദ്ധവാദവുമായി രംഗത്തിറങ്ങിയിരിക്കുന്നത് ഇക്കൂട്ടരാണ്. സത്യം അറി യാനോ, അറിയിക്കാനോ അല്ല, അതിനെ വികൃതമാക്കാനാണ് ഇവർ ശ്രമിക്കുന്നത്. പകൽപോലെ പരമാർത്ഥമായ ഒരു വസ്തുത നിഷേ ധിക്കുന്നതുകൊണ്ട് എന്തു സുകൃതമാണാവോ, ഇവർക്കു ലഭിക്കാനു ള്ളത്? അടുത്ത കാലത്തുപോലും ഈ ഗുരുശിഷ്യബന്ധത്തെപ്പറ്റിയുള്ള വിരുദ്ധവാദം പത്രപങ്ക്തികളിൽ സ്ഥലം പിടിച്ചുകണ്ടു. അതുകൊ ണ്ടാണ് ഈ വിഷയത്തെക്കുറിച്ച് സമഗ്രമായ ഒരു പഠനം നടത്തണ മെന്നു തോന്നിയത്.

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ കൊല്ലവർഷം 1029 ചിങ്ങ മാസം 11-ാം തീയതി (ക്രി: വ: 1853 ആഗസ്റ്റ് 25) വ്യാഴാഴ്ച തിരുവനന്ത പുരത്തു കണ്ണമ്മൂലയിൽ തിരുവവതാരം ചെയ്തു. എഴുപതു സംവ ത്സരക്കാലം ജീവനലീലകളാടിയ ശേഷം 1099 മേടം 23-ാം തീയതി (1924 മെയ് 5) പന്മനയിൽ ബ്രഹ്മവിലയം പ്രാപിച്ചു. ശ്രീനാരായണഗു രുദേവനാകട്ടെ, കൊല്ലവർഷം 1032 ചിങ്ങം 11-ാം തീയതി (1856 ആഗസ്റ്റ് 20) ചെമ്പഴന്തിയിൽ അവതരിച്ച് എഴുപത്തിരണ്ടുവർഷം ജീവനവി നോദം തുടർന്നശേഷം 1104 കന്നി 5-ാം തീയതി (1928 സെപ്റ്റംബർ) മഹാസമാധി പ്രാപിച്ചു. ചട്ടമ്പിസ്വാമികളേക്കാൾ മൂന്നുവയസ്സും മൂന്നു ദിവസവും പ്രായക്കുറവുള്ള ആളാണ് ശ്രീനാരായണഗുരുദേവൻ. 1883 മുതൽ 1924 വരെയുള്ള നാല്പത്തിയൊന്നു സംവത്സരക്കാലം ഇവർ തമ്മിലുള്ള ബന്ധം അവിരാമം പുലർന്നിരുന്നതായി സംഭവകഥകളും, ചരിത്രരേഖകളും തെളിയിക്കുന്നു.

ശ്രീനാരായണഗുരു ജനിച്ച സമയത്ത് പിതാവായ മാടനാശാൻ അന്നത്തെ ദേശാചാരമനുസരിച്ച് വിവരം ചെമ്പഴന്തിപിള്ളമാരുടെ കുടുംബത്തിൽപ്പെട്ട കണ്ണങ്കര അധികാരിയെ അറിയിക്കുകയും, ജ്യോതി ശാസ്ത്രവിശാരദനായ അദ്ദേഹം ശിശുവിന്റെ ജാതകം ഗണിച്ചിട്ട് 'ഈ കുഞ്ഞ് നിനക്ക് ഉതകുകയില്ല; ഇവൻ ഒരു മഹാ സന്യാസിയായി പ്രസി ദ്ധനാകും' എന്നു പ്രവചിക്കുകയും ചെയ്തത്രേ. ശ്രീനാരായണഗുരു ദേവനെ അക്ഷരവിദ്യതുടങ്ങിച്ചതും നായർ പ്രഭുവായ ഈ കണ്ണങ്കര അധികാരി തന്നെ. സ്വദേശത്തു തന്നെയായിരുന്നു ആദ്യകാല വിദ്യാ ഭ്യാസം. അതിനുശേഷം കരുനാഗപള്ളിയിൽ കുമ്മമ്പള്ളി രാമൻ പിള്ള ആശാനിൽ നിന്ന് സംസ്കൃതത്തിലെ ഉപരിപാഠങ്ങൾ പഠിച്ചു. 1879 -ൽ പഠിത്തം പൂർത്തിയാക്കി സ്വദേശത്തു മടങ്ങിയെത്തി. അന്നു നാണു ഗുരുവിന് ഇരുപത്തിമൂന്ന് വയസ്സാണു പ്രായം. തുടർന്ന് മൂന്നു വർഷ ക്കാലം അഞ്ചുതെങ്ങ് കടയ്ക്കാവൂർ മുതലായ സ്ഥലങ്ങളിൽ സംസ്കൃ താദ്ധ്യാപകനായി ജോലിനോക്കി. ഈ അദ്ധ്യാപകവൃത്തിയാണ് നാണുവിനെ 'നാണു ആശാൻ' ആക്കിയത്. ഈ കാലഘട്ടത്തിൽ നാണു ആശാനിൽ ഒരു ഘനഭാവവും അന്തർമുഖത്വവും ലൗകികവി രക്തമായ പെരുമാറ്റങ്ങളും ദൃശ്യമായത് മാതാപിതാക്കൻമാർ ശ്രദ്ധി ച്ചു. അതിൽ അസ്വസ്ഥരായിത്തീർന്ന അവർ, ഒരു വിവാഹബന്ധത്തിൽ അദ്ദേഹത്തെ കുടുക്കി. വിവാഹവും, കുടുംബജീവിതവും നാണുവിന്റെ സ്വഭാവത്തിൽ മാറ്റം വരുത്തുമെന്നായിരുന്നു അവരുടെ കണക്കുകൂട്ടൽ.

സിദ്ധാർത്ഥന്റെ കാര്യത്തിൽ പിതാവായ ശുദ്ധോദനൻ കരുതിയതു പോലെ. പക്ഷേ, പരിവ്രജ്യയ്ക്കു പഥമൊരുക്കുന്ന ആ പരിവ്രാജകചിത്തനുണ്ടോ പരിണയബന്ധനത്തിന്റെ വലയിൽപ്പെടുന്നു?! അന്നു തന്നെ ആ വല പൊട്ടിച്ച് പുറത്തു പോന്ന നാണുവാശാൻ നിത്യബ്രഹ്മചാരിയായി അദ്ധ്യാത്മദാഹത്തോടെ അലഞ്ഞു നടന്നു. മോക്ഷമാർഗം തേടുകയായിരുന്നു ലക്ഷ്യം. അതു കാണിച്ചു കൊടുക്കാൻ കഴിവുള്ള ഒരു ഗുരുവിനെ കണ്ടെത്തണം; അതായിരുന്നു ആഗ്രഹം. ആയിടയ്ക്ക്, രാമബ്രഹ്മസ്വാമി എന്നൊരു പരദേശി ബ്രാഹ്മണൻ ചെമ്പഴന്തിക്കു സമീപമുള്ള ഒരു ക്ഷേത്രത്തിൽ വിശ്രമിച്ചിരുന്നു. വിവരമറിഞ്ഞ നാണുവാശാൻ അവിടെയെത്തി, അദ്ദേഹത്തെ കണ്ടു. ആഗമനോദ്ദേശ്യം അറിയിച്ചു. എല്ലാം ശ്രദ്ധാപൂർവ്വം കേട്ടശേഷം, ആഗതന്റെ ജാതിയെക്കുറിച്ചായിരുന്നു രാമബ്രഹ്മസ്വാമി ആദ്യം അന്വേഷിച്ചത്. കാര്യം മനസ്സിലായപ്പോൾ, ബ്രാഹ്മണനായ രാമബ്രഹ്മസ്വാമി പറഞ്ഞത് ഇങ്ങനെയത്രേ. "നീ ആരാണെന്ന് നിനക്കറിയാമോ? രാമനാമം ജപിക്കാനല്ലാതെ വേദവേദാന്താദി രഹസ്യങ്ങളറിയാൻ നിനക്കധികാരമുണ്ടോ?! ശ്രീനാരായണന്റെ ജീവചരിത്രം വിസ്തരിക്കുന്ന സന്ദർഭത്തിൽ, ശ്രീ. ടി. അർ. ജി. കുറുപ്പ് ഈ സംഭവം രേഖപ്പെടുത്തിയിട്ടുണ്ട്. രാമബ്രഹ്മസ്വാമിയുടെ സംഭാഷണ രീതിയും പെരുമാറ്റവും സ്വതേ വിനീതനും ലജ്ജാലുവുമായ നാണുഗുരുവിൽ നൈരാശ്യവും ദുഃഖവുമാണുളവാക്കിയത്. ഏതാനും ദിവസങ്ങൾക്കു ശേഷം തനിക്കുണ്ടായ ഈ തിക്താനുഭവത്തെക്കുറിച്ച് നാണുവാശാൻ തന്റെ അയൽവാസിയും കണ്ണങ്കര അധികാരിയുടെ സഹോദരപുത്രനുമായ കൊടിപ്പറമ്പിൽ നാരായണപിള്ളയോടു പറഞ്ഞു. നാണുവാശാന്റെ ദുഃഖത്തിൽ നാരായണപിള്ളയ്ക്ക് സഹതാപം തോന്നി. ചട്ടമ്പിസ്വാമികൾ ചെമ്പഴന്തിയിലുള്ള അണിയൂർ ക്ഷേത്രത്തിൽ വിശ്രമിക്കുന്ന കാലമായിരുന്നു അത്. സ്വാമികളുടെ ഒരന്തേവാസിയും, ഭക്തനുമായിരുന്ന കൊടിപ്പറമ്പിൽ നാരായണപിള്ള നാണുവാശാനെയും കൂട്ടി ചട്ടമ്പിസ്വാമികളെ സന്ദർശിച്ചു. നാണുവാശാനെ സ്വാമികൾക്കു പരിചയപ്പെടുത്തി. വന്നതിന്റെ ഉദ്ദേശ്യവും വ്യക്തമാക്കി. രാമബ്രഹ്മസ്വാമിയെപ്പോലെ വെറും കാഷായവേഷക്കാരനല്ലല്ലോ ചട്ടമ്പിസ്വാമികൾ. സർവജ്ഞനായ അവിടുന്നു നാണുവാശാന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. സന്ന്യാസ ദാനത്തിനു സർവഥാ സമർഹനായ ഒരുത്തമാധികാരിയെ അദ്ദേഹത്തിന്റെ അന്തർനേത്രങ്ങൾ നാണുവാശാനിൽ ദർശിച്ചു. മനസാ അനുഗ്രഹി

ക്കുകയും ചെയ്തു. സന്യാസം സ്വീകരിക്കുന്നതിനു മുമ്പ് മാതാപിതാക്കൻമാരുടെ സമ്മതവും അനുഗ്രഹവും വാങ്ങിവരാൻ സ്വാമികൾ നാണുവാശാനെ പറഞ്ഞയച്ചു. അതെല്ലാം സാധിച്ച് അന്നു തന്നെ മടങ്ങിയെത്തിയ നാണുവാശാനു ചട്ടമ്പിസ്വാമികൾ ശിഷ്യത്വം നല്കി അനുഗ്രഹിക്കുകയും, തന്നോടൊത്തു കൂടിക്കൊള്ളുവാൻ അനുവദിക്കുകയും ചെയ്തു. ശ്രീനാരായണഗുരുദേവൻ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച സാഹചര്യം ഇങ്ങനെയാണ്. കൊല്ലവർഷം 1058 -ൽ (ക്രി: വ: 1883) ആയിരുന്നു ഈ സംഭവങ്ങൾ നടന്നത്. ഏതാനും മാസങ്ങൾക്കു ശേഷം, വെളുത്തപക്ഷവും ഷഷ്ഠിയും കൂടിയ ഒരു ദിവസം ഉപദേശം നല്കി അനുഗ്രഹിച്ചു. ഉപദേശിച്ചത് ബാലാസുബ്രഹ്മണ്യമന്ത്രമായിരുന്നുവെന്ന് ചട്ടമ്പിസ്വാമികൾ തന്നെ പ്രസ്താവിച്ചിട്ടുള്ളത് തീർത്ഥപാദപരമഹംസ സ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ട്. ഉപദേശാനന്തരം ചട്ടമ്പിസ്വാമികൾ ശ്രീനാരായണനെ യോഗമുദ്രകൾ ശീലിപ്പിച്ചു. ഖേചരീ മുദ്ര പഠിപ്പിച്ചു: ഖേചരി തുടങ്ങിയ അഭ്യാസമുറകൾ പരിശീലിപ്പിച്ചത് നെയ്യാറ്റിൻകരയിൽ ഒരു പോറ്റിയുടെ വീട്ടിൽ വച്ചായിരുന്നു. 1099 മീനം 13-ാം തീയതി പ്രാക്കുളത്തു തോട്ടുവയലിൽ വിശ്രമിച്ചിരുന്ന ചട്ടമ്പിസ്വാമികളെ സന്ദർശിക്കാൻ ചെന്ന ശ്രീനാരായണഗുരുദേവൻ തന്നോടുപറഞ്ഞതായി ശ്രീ. പന്നിശ്ശേരി നാണുപിള്ള രേഖപ്പെടുത്തിയിട്ടുണ്ട്.

ഇങ്ങനെ, ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രഥമ ശിഷ്യനായിത്തീരാൻ ഭാഗധേയം സിദ്ധിച്ച നാണുഗുരുസ്വാമികൾ ഏതാണ്ട് അഞ്ചു വർഷം ഗുരുപാദശുശ്രൂഷയിലും, മന്ത്രാനുഷ്ഠാനങ്ങളിലും, യോഗപരിശീലനങ്ങളിലും മുഴുകി അന്തേവാസിയായി കഴിഞ്ഞു കൂടി. കൊ: വ: 1063ൽ (ക്രി: വ: 1888) ഗുരുവിനെ ശിവനായി സങ്കൽപ്പിച്ച് അരുവിപ്പുറത്തു ശിവപ്രതിഷ്ഠ നടത്തി, അവിടെ തപോനിഷ്ഠനായി ഇരിപ്പുറപ്പിക്കുന്നതു വരെ ഈ അന്തേവാസിത്വം അവിരാമം നിലനിന്നു. അതിനു ശേഷവും, താൻ സഞ്ചാരം തുടരുന്ന സ്ഥലങ്ങളിൽ, ചട്ടമ്പിസ്വാമികൾ വന്നു വിശ്രമിക്കുന്നുണ്ടെന്നറിഞ്ഞാൽ അവിടെചെന്നു ഗുരുപാദം കണ്ടു വന്ദിക്കുന്ന കാര്യത്തിലും ശ്രീനാരായണ ഗുരുദേവൻ ജാഗരൂകനായിരുന്നു. അവസാനമായി അദ്ദേഹം ഗുരുവിനെ സന്ദർശിച്ചു പാദപൂജനം ചെയ്തത് 1099 (ക്രി: വ: 1924) മീനം 13-ാം തീയതി പ്രാക്കുളത്തുള്ള തോട്ടുവയലിൽ വീട്ടിൽ വച്ചായിരുന്നു. അതായത് ശ്രീ ചട്ടമ്പിസ്വാമികൾ മഹാസമാധി പ്രാപിക്കുന്നതിന് നാല്പതുദിവസം മുമ്പ്.

ഈ ഗുരുശിഷ്യബന്ധത്തെക്കുറിച്ച്? ശ്രീ ചട്ടമ്പിസ്വാമികൾ എന്തെങ്കിലും പ്രസ്താവിച്ചിട്ടുണ്ടോ? ശ്രീനാരായണ ഗുരുദേവൻ എന്തെങ്കിലും പറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ അതിനെക്കാൾ വിശ്വസിനീയമായ ഒരു തെളിവ് ഈ വിഷയത്തിൽ വേറെ വേണ്ട. കാരണം, ഈ വിഷയത്തെപ്പറ്റി അഭിപ്രായം പറയാൻ ശരിയായ അർഹത അവർക്കാണുള്ളത്. സത്യവചസ്സുകളായ ഈ രണ്ടു മുനീശ്വരൻമാരും ഇക്കാര്യം അർത്ഥശങ്കയ്ക്കിടയില്ലാത്ത വണ്ണം പരസ്യമായിത്തന്നെ പ്രസ്താവിച്ചിട്ടുണ്ട്. പറയുകമാത്രമല്ല, രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

### ചട്ടമ്പിസ്വാമികളുടെ പരാമർശങ്ങൾ

ശ്രീനാരായണഗുരുദേവൻ, തന്റെ സന്യാസി ശിഷ്യനാണെന്ന് അഞ്ചു സന്ദർഭത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ വ്യക്തമാക്കിയിട്ടുണ്ട്.

1. കൊല്ലവർഷം 1073 (ക്രി: വ: 1898) മീനമാസം 16-ാം തീയതി ഷഷ്ഠി നാളിലെ പ്രഭാതവേളയിൽ തന്റെ ത്രിതീയ ശിഷ്യനായ തീർത്ഥപാദപരമഹംസ സ്വാമികൾക്ക് ബാലാസുബ്രഹ്മണ്യ മന്ത്രം ഉപദേശിച്ച ശേഷം സ്വാമി തിരുവടികൾ അദ്ദേഹത്തോടു പറഞ്ഞ വാക്കുകളാണ് ഒന്നാമത്തെ പരാമർശം. ചട്ടമ്പിസ്വാമികൾ പറഞ്ഞതിതാണ്:-

"ഇത് നമ്മുടെ പരമ്പരയിലെ ഏറ്റവും രഹസ്യവും, പ്രാധാന്യമേറിയതുമായ ഒരു സിദ്ധമന്ത്രമാണ്. ഞാനിതു അധികമാളുകൾക്ക് ഉപദേശിച്ചിട്ടില്ല. ആദ്യം നാണന് ഇത് ഉപദേശിച്ചുകൊടുത്തു. അയാളിൽ അതു വളരെ ഫലിച്ചു. അതുപോലെ നീയും ഈ ഉപദേശമനുസരിച്ചാൽ നിനക്കു വേണ്ടതൊക്കെ വന്നു കൊള്ളും!. തീർത്ഥപാദസ്വാമികൾ തന്നെ തന്റെ ഡയറിക്കുറിപ്പുകളിൽ ഇതു രേഖപ്പെടുത്തിയിട്ടുണ്ട്.

തന്റെ ശിഷ്യനായ നാണുഗുരുവിന് താൻ മോക്ഷസാധകമായ മന്ത്രോപദേശം നല്കിയെന്നാണല്ലോ ചട്ടമ്പിസ്വാമികൾ ഇവിടെ വ്യക്തമാക്കുന്നത്. മന്ത്രോപദേശം നല്കുന്നയാൾ ഗുരുവും, അത് സ്വീകരിക്കുന്നയാൾ ശിഷ്യനുമാണല്ലോ. ആദ്യം നാണനാണ് ഇതുപദേശിക്കപ്പെട്ടത് എന്ന പരാമർശം, നാണുഗുരുസ്വാമികൾ ചട്ടമ്പിസ്വാമികളുടെ ആദ്യ ശിഷ്യനാണെന്നും വ്യക്തമാക്കുന്നു.

2. രണ്ടാമത്തെ പരാമർശം, തന്റെ ദ്വിതീയശിഷ്യനായ നീലകണ്ഠ തീർത്ഥപാദരുടെ 'ദേവാർച്ചപദ്ധതി' എന്ന ഗ്രന്ഥത്തിനു ചട്ടമ്പിസ്വാമികൾ എഴുതിയ ഭൂമിക (പീഠിക)യിലാണ് പ്രകടമാക്കിയിരിക്കുന്നത്. കൊല്ലവർഷം 1092 (ക്രി: വ: 1917) വൃശ്ചികം 10-ാം തീയതി എഴുതിയ

ആ ഭൂമികയിൽ ചട്ടമ്പിസ്വാമികൾ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:- "യോഗജ്ഞാന പാരംഗമതയ്ക്കു - യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായ രീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്തു ആരൂഢപദത്തിലെത്തുന്നതിന് - അനേക സംവത്സരക്കാലം എന്നോടു കൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമ ശിഷ്യൻ നാണുഗുരു എന്നു പറയുന്നയാൾ, ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെയിടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ച് ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ, മറ്റൊരു സമുദായത്തിന് സ്വയംകൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്കാസനം ചെയ്യാൻ എന്റെ ദ്വിതീയ ശിഷ്യൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നത് ഗൗണാത്മതാദ്ധ്യാസദൃഷ്ട്യാ, ചാരിതാർത്ഥ്യ ജനകമായിരിക്കുന്നു."

ഈഴവസമുദായത്തിന്റെ സർവതോമുഖമായ ശ്രേയസ്സുകൾക്കു വേണ്ടി പ്രവർത്തിച്ച 'നാണുഗുരുവെന്നു പറയുന്നയാൾ' തന്റെ 'പ്രഥമ ശിഷ്യ'നാണ് എന്നാണല്ലോ അന്യഥാ ചിന്തയ്ക്കിടവരാത്തവണ്ണം ചട്ടമ്പിസ്വാമികൾ ഇവിടെ വ്യക്തമാക്കിയിരിക്കുന്നത്. ശ്രീനാരായണൻ സർവ്വജനസമാരാദ്ധ്യനായ ഗുരുദേവനായി ജീവിച്ചിരിക്കുന്ന കാലത്തു തന്നെയാണ് ഈ ഭൂമിക എഴുതിയതും പ്രസിദ്ധീകരിച്ചതും. ദേവാർച്ചാപദ്ധതിയുടെ ഒരു പ്രതി പ്രത്യേക ദൂതൻ മുഖാന്തിരം നീലകണ്ഠതീർത്ഥപാദസ്വാമികൾതന്നെ അന്നു ശിവഗിരി മഠത്തിൽ വിശ്രമിച്ചിരുന്ന ശ്രീനാരായണഗുരുദേവന് ആയിടയ്ക്ക് കൊടുത്തയച്ചിട്ടുമുണ്ട്. ശ്രീനാരായണഗുരുദേവനോ, അനുയായികളോ ഭൂമികയിലെ ആ പ്രസ്താവന നിഷേധിച്ചിട്ടില്ലെന്നോർക്കണം. ഗുരുദേവൻ ചട്ടമ്പിസ്വാമികളുടെ ശിഷ്യനല്ലായിരുന്നെങ്കിൽ രണ്ടുപേരുടേയും സമകാലികരായ ആരെങ്കിലും അതു നിഷേധിക്കുമായിരുന്നില്ലേ? ചട്ടമ്പിസ്വാമികളുടെ ഈ പ്രസ്താവനയിൽ നിന്ന് രണ്ടുകാര്യം വ്യക്തമാകുന്നുണ്ട്. ഒന്ന്, ശ്രീനാരായണഗുരുദേവൻ ചട്ടമ്പിസ്വാമികളുടെ പ്രഥമ ശിഷ്യനാണെന്ന്. രണ്ട്, ചട്ടമ്പിസ്വാമികളുടെ നിർദ്ദേശാനുസരണമാണ് തച്ഛിഷ്യന്മാരായ ശ്രീനാരായണഗുരുദേവനും നീലകണ്ഠതീർത്ഥപാദരും ദേവാർച്ചനാദികളായ പരിഷ്കാരങ്ങളും സ്വാതന്ത്ര്യങ്ങളും സ്വസ്വസമുദായങ്ങളിൽ വരുത്തുവാൻ ശ്രമിച്ചതെന്ന്. ശ്രീനാരായണഗുരുദേവന്റേയും ശ്രീനീലകണ്ഠതീർത്ഥപാദരുടേയും സമുദായപരിഷ്കരണോന്മുഖമായ പരിശ്രമങ്ങളിൽ തനിക്ക് ചാരിതാർത്ഥ്യമുണ്ടെന്നാണല്ലോ ചട്ടമ്പിസ്വാ

മികൾ പ്രസ്താവിച്ചിരിക്കുന്നത്. ഭൂമികാവാക്യത്തിലെ 'ചാരിതാർത്ഥ്യ ജനകമായിരിക്കുന്നു' എന്ന പ്രയോഗം ശ്രദ്ധിക്കുക. ചരിതമായ കാര്യ ത്തിലുള്ള സംതൃപ്തിയാണ് ചാരിതാർത്ഥ്യം. ഗുരുവായ താൻ നിർദ്ദേ ശിച്ചു; രണ്ടു ശിഷ്യൻമാരും അത് ആചരിച്ചു. അതിലുള്ള സംതൃപ്തി യാണു സ്വാമികൾ ഇവിടെ വ്യക്തമാക്കിയിരിക്കുന്നത്. സമുദായ പരി ഷ്കരണപരമായ കാര്യങ്ങൾക്കുവേണ്ടി പ്രയത്നിക്കാൻ ശ്രീനാരായ ണഗുരുദേവനെ പ്രചോദിപ്പിച്ചത് ചട്ടമ്പിസ്വാമികളായിരുന്നു എന്ന കാര്യ ത്തിൽ സംശയമുള്ളവരുണ്ടെങ്കിൽ, 'ഗുരുനാണുചരണാലയം കൃഷ്ണനാ ശാൻ' എന്നറിയപ്പെടുന്ന പണ്ഡിതനും, ശ്രീനാരായണഗുരുദേവന്റെ അന്തേ വാസിയുമായ കരുവാകൃഷ്ണനാശാന്റെ ഈ വാക്കുകൾ ശ്രദ്ധിക്കുക:-

"ഈഴവരുടെ വംശത്തിന് എന്തെങ്കിലും ഉയർച്ച ഉണ്ടാക്കുവാ നായി നാണുഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിസ്വാ മിതിരുവടികളാണ്. അത് ഈഴവർ മറക്കത്തക്കതല്ല. നാരായണഗുരു വിനെ ക്ഷേത്രം പ്രതിഷ്ഠിക്കാൻ പഠിപ്പിച്ചത് ചട്ടമ്പിസ്വാമികളാണ്. അരുവിപ്പുറത്ത് നാണുഗുരു ആദ്യം ഉണ്ടാക്കിയ ക്ഷേത്രത്തിൽ ശിവ ലിംഗ പ്രതിഷ്ഠ നടത്തിയിരിക്കുന്നത്, ചട്ടമ്പിസ്വാമി കുറേക്കാലം വിശ്ര മിച്ച സ്ഥലത്താണ്. അവിടെ ഒരമ്പലം പണിയണമെന്നു പറഞ്ഞ് സ്ഥാനം കാണിച്ചു കൊടുത്തതുപോലും ചട്ടമ്പിസ്വാമിയായിരുന്നെന്നു എനിക്ക് നല്ലപോലെ അറിയാം...."?

'കാരണ ഗുരുവിനെ പരമശിവനായി സങ്കൽപ്പിച്ച്, ജ്ഞാനോപ ദേശാർത്ഥം ചട്ടമ്പിസ്വാമി തിരുവടികൾ ഇരുന്നരുളിയ ആ സ്ഥാനത്തു ശ്രീനാരായണഗുരു ഒരു ശിവപ്രതിഷ്ഠ നടത്തി'യെന്ന് അരുവിപ്പുറം പ്രതിഷ്ഠയെപ്പറ്റി ഡോ. കെ. ജി. ഗോപാലപിള്ളയും രേഖപ്പെടുത്തി യിട്ടുണ്ട്.

ശ്രീനാരായണഗുരുദേവന്റെ ജീവചരിത്രകാരൻ കൂടിയായ പ്രൊഫ. കെ. ബാലരാമപ്പണിക്കരും ഇതേ അഭിപ്രായക്കാരനാണ്. 'അരുവിപ്പു റത്തും മറ്റും ക്ഷേത്രങ്ങൾ സ്ഥാപിക്കുകയും എല്ലാവർക്കും കടന്നാരാ ധിക്കാൻ അവസരം നല്കുകയും, വർക്കലയിലും ആലുവായിലും മറ്റും പാഠശാലകൾ സ്ഥാപിച്ച് വേദാദികൾ പഠിക്കാൻ സൗകര്യമുണ്ടാക്കു കയും ചെയ്തതിനെല്ലാം ശ്രീനാരായണഗുരുദേവനു ബീജമായി ഭവി ച്ചത് ചട്ടമ്പിസ്വാമികളുടെ പ്രവർത്തനങ്ങളായിരുന്നു'വെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. 'ബ്രാഹ്മണമേധാവിത്വം പൂണ്ട ചാതുർവർണ്യ വ്യവ

സ്ഥയുടെ നെടും കോട്ടയെ ചട്ടമ്പിസ്വാമികൾ ശിഥിലമാക്കിയ അവസരത്തിലാണ് ശ്രീനാരായണഗുരുസ്വാമികൾ രംഗപ്രവേശം ചെയ്തതെന്നും, ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന് – ഒരു യോനി ഒരാകാരം ഒരു ഭേദവുമില്ലിതിൽ എന്ന സാർവലൗകിക സൗഭ്രാത്രമന്ത്രത്തിന്റെ പീഠികകളാണ് വേദാധികാരനിരൂപണം, സർവമതസാമരസ്യം മുതലായ ചട്ടമ്പിസ്വാമികളുടെ കൃതികളെന്നാണ് എന്റെ പക്ഷമെന്നും'കൂടി ശ്രീ ബാലരാമപ്പണിക്കർ രേഖപ്പെടുത്തിയിട്ടുള്ളതു ഇവിടെ ശ്രദ്ധേയമാണ്. അപ്പോൾ, ചട്ടമ്പിസ്വാമികൾ ചാതുർവർണ്യ വ്യവസ്ഥയുടെ ആ നെടുംകോട്ട ശിഥിലമാക്കിയതുകൊണ്ടാണ്, ശ്രീനാരായണ ഗുരുദേവന് ക്ഷേത്ര പ്രതിഷ്ഠാദികളായ കാര്യങ്ങളിൽ വ്യാപരിക്കാൻ കഴിഞ്ഞത് എന്നു സ്പഷ്ടമാണ്.

3. കൊല്ലവർഷം 1090-ൽ (ക്രി: വ: 1915) ആലത്തൂർ ബ്രഹ്മാനന്ദശിവയോഗിയുടെ ചില ശിഷ്യൻമാരയച്ച കത്തിനു ചട്ടമ്പിസ്വാമികളെഴുതിയ മറുപടിയിലാണു മൂന്നാമത്തെ പരാമർശം. വേദവേദാന്താദി വിഷയങ്ങളിൽ ഉറച്ച പാണ്ഡിത്യമുള്ളയാളും, ശക്തനായ താർക്കികനുമായിരുന്നു ആലത്തൂർ ആശ്രമത്തിന്റെ മഠാധിപതിയായ ബ്രഹ്മാനന്ദശിവയോഗി. ക്ഷേത്രപ്രതിഷ്ഠയ്ക്കും, വിഗ്രഹാരാധനയ്ക്കും എതിരായിരുന്നു ഈ സന്യാസി. വിഗ്രഹാരാധന കൂടാതെതന്നെ മോക്ഷദീപം തെളിയിക്കാൻ കഴിയുമെന്നു സ്ഥാപിച്ചുകൊണ്ട്, 'മോക്ഷപ്രദീപം' എന്നൊരു ഗ്രന്ഥം അദ്ദേഹമെഴുതി. ശ്രീനാരായണഗുരുദേവൻ ക്ഷേത്രപ്രതിഷ്ഠകൾ നടത്തുന്ന കാലമായിരുന്നു അത്. ആലത്തൂർ ശിവയോഗിയ്ക്ക് നായൻമാർക്കുപുറമേ ധാരാളം ഈഴവരും ശിഷ്യൻമാരായിട്ടുണ്ടായിരുന്നു. അവർ സംഘടിതമായി ശ്രീനാരായണപ്രസ്ഥാനത്തെ എതിർത്തു. വിഗ്രഹപ്രതിഷ്ഠാകർമ്മത്തെ പുച്ഛിച്ചു. ഇതിന്റെ പേരിൽ ശിവയോഗിയുടെ ശിഷ്യൻമാരും ഗുരുദേവശിഷ്യൻമാരും തമ്മിൽ പല സ്ഥലങ്ങളിലും ഏറ്റുമുട്ടി. നിരവധി ക്രിമിനൽ കേസുകൾ പോലും ഇതിന്റെ പേരിലുണ്ടായിട്ടുണ്ട്. ഈ പോരു മുറുകിത്തുടങ്ങിയപ്പോൾ ചട്ടമ്പിസ്വാമികൾ ശ്രീനാരായണപ്രസ്ഥാനത്തിന്റെ വക്താവായി രംഗത്തിറങ്ങി. ബ്രഹ്മാനന്ദ ശിവയോഗിയേയും അദ്ദേഹത്തിന്റെ ശിഷ്യൻമാരേയും നിശ്ശബ്ദരും നിഷ്ക്രിയരുമാക്കാനുള്ള ഏകമാർഗ്ഗം, അവരുടെ പ്രമാണഗ്രന്ഥമായ മോക്ഷപ്രദീപത്തിന് ഒരു ഖണ്ഡനമെഴുതുകയാണെന്ന് അവിടുന്ന് തീരുമാനിക്കുകയും അത് എഴുതിത്തുടങ്ങുകയും ചെയ്തു. ഈ വിവരം ഗ്രഹിച്ച ശിവയോഗിയും ശിഷ്യൻമാരും പരി

ഭ്രാന്തരായി. സർവ്വജ്ഞനും, താർക്കികപടുവുമായ ചട്ടമ്പിസ്വാമികളുടെ ഖണ്ഡനം, ഒരു ഖണ്ഡനം തന്നെയായിരിക്കുമെന്ന് അവർക്കറിയാം. അവരിൽ ചിലർ, സ്വാമികളെ സന്ദർശിച്ച്, മോക്ഷപ്രദീപഖണ്ഡനമെഴുതരുതെന്ന് അപേക്ഷിച്ചു നോക്കി. ഫലമില്ലെന്നു കണ്ടപ്പോൾ ശിവയോഗിയുടെ അനുയായികളായ ആർ. രാമൻപിള്ള, തെക്കേടത്തു രാമൻപിള്ള, സി. പദ്മനാഭമേനോൻ എന്നീ നായർ പ്രമാണിമാർ ചേർന്ന് ചട്ടമ്പിസ്വാമികൾക്ക് തന്ത്രപൂർവ്വമായ ഒരു കത്തയച്ചു. ഒരു നായർ സന്യാസിയായ ബ്രഹ്മാനന്ദ ശിവയോഗിയുടെ മോക്ഷപ്രദീപമെന്ന ഗ്രന്ഥത്തെ ഒരു നായരായ ചട്ടമ്പിസ്വാമികൾ ഖണ്ഡിക്കുന്നത് അവിടുത്തെ നിലയ്ക്കും വിലയ്ക്കും ചേർന്നതല്ലെന്നും, സ്വാമികൾ, നാണുഗുരുവിന്റെ ഗുരുവല്ലെന്നുംപോലും പറയാൻ മടിയ്ക്കാത്ത ഈഴവർക്കുവേണ്ടി വാദിക്കുന്നതുകൊണ്ട് നന്ദികേടല്ലാതെ മറ്റൊന്നും ലഭിക്കാനില്ലെന്നും, നാണുഗുരുവിനെ വേണമെങ്കിൽ ഖണ്ഡനത്തിനു വിട്ടിട്ടു ചട്ടമ്പിസ്വാമികൾ ഈ സംരംഭത്തിൽ നിന്നു പരാങ്മുഖനാകണമെന്നുമായിരുന്നു കത്തിലെ ചുരുക്കം. ഈ കത്തിനാണ് ചട്ടമ്പിസ്വാമികൾ മറുപടിയെഴുതിയത്. ആ കത്തും, അതിനു സ്വാമികളയച്ച മറുപടിയും ശ്രീ. നീലകണ്ഠതീർത്ഥപാദ ചരിത്ര സമുച്ചയം എന്ന ഗ്രന്ഥത്തിന്റെ ഒന്നാം വാല്യത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. മറുപടിക്കത്തിൽ സ്വാമികൾ ഇങ്ങനെ എഴുതി:-

"ഞാനും, യോഗജ്ഞാന വിഷയങ്ങളിൽ എന്റെ ശിഷ്യനായിരുന്ന നാണുഗുരുവെന്ന ആളും ഈഴവരിൽ ചിലരും തങ്ങളിൽ പഴയ പരിചയക്കാരാണ്......". യോഗജ്ഞാനവിഷയത്തിൽ ശ്രീനാരായണഗുരു തന്റെ ശിഷ്യനാണെന്ന് വളരെ വ്യക്തമായിത്തന്നെ പ്രസ്താവിച്ചിരിക്കുകയല്ലേ സ്വാമികൾ, ഇവിടെ?

4. നാലാമത്തെ പരാമർശം, ശ്രീമൂലം തിരുനാൾ മഹാരാജാവിന്റെ സേവക പ്രമുഖരിൽ പ്രധാനിയായ ശ്രീ ശങ്കരൻതമ്പിയുടെ വീട്ടിൽവച്ച്, ചട്ടമ്പിസ്വാമിയും തമ്പിയും തമ്മിൽ നടന്ന ഒരു സ്വകാര്യ സംഭാഷണത്തിലാണ് പ്രകടമാക്കിയിരിക്കുന്നത്. ഒരിക്കൽ, ശങ്കരൻ തമ്പിയുടെ ക്ഷണമനുസരിച്ച് ചട്ടമ്പിസ്വാമികളും, ഡോ. കെ. ജി. ഗോപാലപിള്ളയും തമ്പിയുടെ ഭവനത്തിൽ ചെന്നു. സംഭാഷണത്തിനിടയ്ക്ക്, സ്വാമിതിരുവടികൾ ശ്രീനാരായണഗുരുവിന്റെ ഗുരുവല്ലെന്ന് ഏതോ പത്രത്തിൽ വായിച്ച വിവരം തമ്പിയവർകൾ സ്വാമികളോടു പറഞ്ഞു. അതിന് സ്വാമികൾ ഉത്തരം പറഞ്ഞത് ഇങ്ങനെയാണ്:-

"നാണു അത് പറകയില്ല. തീക്കട്ടയിൽ ഉറുമ്പരിക്കുമോ?"

തീക്കട്ടയിൽ ഉറുമ്പു സ്പർശിക്കാത്തതുപോലെ ഇത്തരം അസത്യവാക്കുകൾ നാണുഗുരുവിന്റെ നാവിനെ സ്പർശിക്കുകയില്ലെന്നാണ് സ്വാമികൾ പറഞ്ഞതിനർത്ഥം. ശിഷ്യനായ നാണുഗുരുവിന്റെ സ്വഭാവശുദ്ധിയിലും ഗുരുത്വത്തിലും ചട്ടമ്പിസ്വാമികൾക്കുള്ള അഭിമാനമനോഭാവമാണ് ഈ വരികളിൽ വ്യക്തമാകുന്നത്.

5. അഞ്ചാമത്തെ പരാമർശം, ചട്ടമ്പിസ്വാമികളും ശ്രീ. ഇടപ്പള്ളി വി. നാരായണമേനവനും തമ്മിൽ 1091ൽ (1916) ഉണ്ടായ ഒരു സംവാദമാണ്. സ്വാമിതിരുവടികൾ ശ്രീകണ്ഠേശ്വരം ഭജന മഠത്തിൽ വിശ്രമിക്കുകയായിരുന്നു അന്ന്. സംഭാഷണത്തിനിടയ്ക്ക്, സ്വാമികൾ നാണുഗുരുവിന്റെ ഗുരുവല്ലെന്ന് ചിലർ പറഞ്ഞു പരത്തുന്ന കാര്യത്തെക്കുറിച്ച് നാരായണമേനോൻ പറഞ്ഞു. അതിന് ചട്ടമ്പിസ്വാമികൾ ഇങ്ങനെയാണ് മറുപടി പറഞ്ഞത്:-

"ജനങ്ങൾ അങ്ങനെ പറഞ്ഞുകൊള്ളട്ടെ. അതു കൊണ്ടു നമുക്കെന്ത്? നാടൊക്കെ പറഞ്ഞാൽ മേലൊക്കെ ചൊറിയുമോ എന്ന പഴമൊഴി കേട്ടിട്ടില്ലേ. നമുക്ക് ആരുടേയും ഗുരുവാകേണ്ട. ശിഷ്യനായാൽ മതി എന്നാണ് എന്റെ ആഗ്രഹം. നാണു, ഗുരുവായസ്ഥിതിക്ക്, ചട്ടമ്പി എന്നും ചട്ടമ്പിയായോ ഷണ്മുഖദാസനായോ ഇരിക്കും. അതുകൊണ്ടു നാണുഗുരുവിനും എനിയ്ക്കും ഒന്നും ഇല്ല. എന്നാൽ ഒരു സംഗതി വാസ്തവമാണ്. എനിക്ക് എന്റെ ഗുരുനാഥൻ ഉപദേശിച്ചു തന്ന മന്ത്രം, ഞാൻ നാണുഗുരുവിന് ഒരിക്കൽ ഉപദേശിച്ചു. എന്റെ ഗുരു, 'ഇതു കൊണ്ട് നിനക്ക് എല്ലാം സിദ്ധിക്കും' എന്ന് അരുളിചെയ്തു. നാണുഗുരുവും ഈ മന്ത്രം പല ശിഷ്യൻമാർക്കും ഉപദേശിച്ചിട്ടുണ്ട്. മന്ത്രശാസ്ത്രങ്ങളിൽ സാധാരണ കാണുന്ന ഒരു മന്ത്രമല്ല അത്. ബാലയും സുബ്രഹ്മണ്യനും ഇഷ്ടദേവതകളാണ്. ഈ പരമ്പരയിലല്ലാതെ ഇതാർക്കും കിട്ടിയിട്ടില്ല. പക്ഷേ ഇതെങ്ങിനെ വെളിയിലറിയും? അറിഞ്ഞിട്ടു കാര്യവുമില്ല." തന്റെ കാരണഗുരു തനിക്കുപദേശിച്ചു തന്ന മന്ത്രമാണ് താൻ നാണുഗുരുവിന് ഉപദേശിച്ചുകൊടുത്തതെന്നും, അതുകൊണ്ടാണ് അദ്ദേഹം സിദ്ധിനേടിയതെന്നുമാണല്ലോ ചട്ടമ്പിസ്വാമികൾ വ്യക്തമാക്കുന്നത്. എങ്കിൽ ശ്രീനാരായണഗുരുദേവന് സിദ്ധിനേടാനുള്ള മന്ത്രോപദേശം ചെയ്ത ചട്ടമ്പിസ്വാമികൾ ഗുരുദേവന്റെ ഗുരു തന്നെയല്ലേ? നാണുഗുരു തന്റെ ശിഷ്യനാണെന്ന് ചട്ടമ്പിസ്വാമികൾ പലതവണ പറഞ്ഞിട്ടുണ്ടെന്ന് ഇത്രയും കൊണ്ടു വ്യക്തമായല്ലോ.

## ശ്രീനാരായണ ഗുരുദേവന്റെ പരാമർശങ്ങൾ

തന്റെ ഗുരു ചട്ടമ്പിസ്വാമികളാണെന്നു സൂചിപ്പിക്കുന്ന എന്തെങ്കിലും പ്രസ്താവനകളോ പരാമർശങ്ങളോ ശ്രീനാരായണഗുരുദേവനിൽ നിന്നുണ്ടായിട്ടുണ്ടോ എന്ന് ഇനി പരിശോധിക്കാം. ഉണ്ട്. നാലു തവണ, ശ്രീനാരായണഗുരുദേവനും, തന്റെ ഗുരു ചട്ടമ്പിസ്വാമികളാണെന്നു തെളിച്ചു പറഞ്ഞിട്ടുണ്ട്.

1. ക്രി:വ 1885-ൽ, അതായത് സന്യാസം സ്വീകരിച്ചു കഴിഞ്ഞ് രണ്ടുവർഷം കഴിഞ്ഞപ്പോൾ, നാണുഗുരുസ്വാമി രചിച്ച 'നവമഞ്ജരി' എന്ന കൃതിയിലാണ് ആദ്യത്തെ പ്രസ്താവം കാണുന്നത്. തന്റെ ഗുരുവായ ചട്ടമ്പിസ്വാമികളുടെ കല്പനയനുസരിച്ചാണ് താൻ 'നവമഞ്ജരി' എന്ന കൃതി രചിക്കുന്നതെന്നു ഗുരുദേവൻ അതിൽ വ്യക്തമാക്കിയിട്ടുണ്ട്. നവമഞ്ജരിയിലെ ഈ പ്രാരംഭശ്ലോകം ശ്രദ്ധിക്കുക.

'ശിശുനാമഗുരോരാജ്ഞാം
കരോമി ശിരസാവഹൻ
നവമഞ്ജരികാം, ശുദ്ധീ-
കർത്തുമർഹന്തി കോവിദാഃ

ശിശുനാമാവായ - കുഞ്ഞൻ എന്നു പേരുള്ള - ഗുരുവിന്റെ ആജ്ഞ ശിരസാവഹിക്കുന്നവനായിട്ട് ഞാൻ നവമഞ്ജരിയെന്ന കൃതി രചിക്കുന്നു. അതിന്റെ ഗുണദോഷവിചാരം നടത്താനുള്ള അർഹത പണ്ഡിതന്മാർക്കാണ്; എന്നാണല്ലോ ഈ ശ്ലോകത്തിന്റെ സാരം. ചട്ടമ്പിസ്വാമികളുടെ ആജ്ഞയനുസരിച്ചാണ് തൽക്കൃതി രചിക്കുന്നതെന്നു, കുഞ്ഞൻപിള്ളയെന്നു പേരുള്ള ആ സ്വാമികൾ തന്റെ ഗുരുവാണെന്നും തുറന്നു പറഞ്ഞിരിക്കുകയല്ലേ, ശ്രീനാരായണഗുരുദേവൻ ഇവിടെ? 'ഗുരോജ്ഞാം ശിരസാവഹൻ' എന്ന പ്രയോഗം, ചട്ടമ്പിസ്വാമികളോട് അദ്ദേഹത്തിനുള്ള ഭക്ത്യാദരങ്ങളെയും ധ്വനിപ്പിക്കുന്നു.

കൊല്ലവർഷം 1116-ൽ (ക്രി: വ: 1914) വർക്കല നിന്നും ശ്രീ. കെ. എൻ. കുമാരസ്വാമി 'ശ്രീനാരായണവിരചിതം ദിവ്യസ്തോത്രരത്നാവലി' എന്നൊരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. ഗുരുദേവകൃതികളുടെ ആദ്യത്തെ സമാഹാരഗ്രന്ഥമാണത്. ആ ഗ്രന്ഥത്തിൽ അഞ്ചാമത്തെ സ്തോത്രമായി ചേർത്തിരിയ്ക്കുന്ന "നവമഞ്ജരിയിൽ ഈ ശ്ലോകമുണ്ട്. പിന്നീട് മാതൃഭൂമി പ്രസിദ്ധീകരണമായി ശ്രീ. റ്റി. ഭാസ്കരൻ പ്രസാധനം ചെയ്ത ശ്രീനാരായണഗുരുദേവന്റെ സമ്പൂർണ്ണകൃതികളിൽ ഈ

ശ്ലോകം വിട്ടുകളയാൻ ശ്രമിച്ചതിന്റെ സൂചനയുണ്ട്. ആ ഗ്രന്ഥത്തിന്റെ എഴുപത്തിമൂന്നാം പേജിൽ ഗുരുദേവകൃതമായ പ്രസ്തുത ശ്ലോകം ചേർത്തിട്ടുണ്ടെങ്കിലും അതിനു മാത്രം അർത്ഥം പറയാതെ വിട്ടുകളഞ്ഞിരിയ്ക്കുന്നു. നവമഞ്ജരിയുടെ നിർമ്മാണസാഹചര്യം അനാവരണം ചെയ്തുകൊണ്ട് ഗുരുദേവനെഴുതിയ സുപ്രധാന ശ്ലോകമാണത്. അതിനുമാത്രം അർത്ഥം പറയാതിരുന്നത് എന്തുകൊണ്ടാണ്? അർത്ഥം പറഞ്ഞാൽ, ഗുരുദേവന്റെ ഗുരു ചട്ടമ്പിസ്വാമികളാണെന്ന് സ്പഷ്ടമായിപ്പോകുമെന്നുള്ളതുകൊണ്ടാകാം അങ്ങനെ ചെയ്തത്. ശിവഗിരിമഠത്തിൽ നിന്നു പ്രസിദ്ധപ്പെടുത്തിയ 'ശ്രീനാരായണഗുരുദേവകൃതികൾ' എന്ന ആധികാരിക ഗ്രന്ഥത്തിൽ ഈ ശ്ലോകം ചേർത്തിട്ടേ ഇല്ല. ചട്ടമ്പിസ്വാമിതിരുവടികളുടെ സമാധിയെക്കുറിച്ച്, ഗുരുവിന്റെ നേർക്ക് തനിക്കുള്ള ആദരാതിശയങ്ങൾ വ്യക്തമാക്കി കൊണ്ടു ശ്രീനാരായണഗുരുദേവനെഴുതിയ 'സർവജ്ഞ ഋഷിരുത്ക്രാന്തഃ' എന്നു തുടങ്ങുന്ന ശ്ലോകദ്വയവും മനഃപൂർവം ചേർക്കാതെ വിട്ടുകളഞ്ഞിരിയ്ക്കുന്നു. തന്റെ ഗുരു ചട്ടമ്പിസ്വാമികളാണെന്ന് ഗുരുദേവൻ തന്നെ പ്രഖ്യാപിക്കുന്ന ശ്ലോകങ്ങളാണിവ. അവ സമാഹാരഗ്രന്ഥത്തിൽ സ്ഥാനം പിടിച്ചാൽ തങ്ങൾ നടത്തുന്ന തന്ത്രങ്ങൾക്ക് അതൊരു പ്രഹരമായിരിക്കുമെന്ന് അവർക്കറിയാം. അതു കൊണ്ട് ഒരു നോട്ടപിശകുപറ്റിപ്പോയതാണെന്നു കരുതികൊള്ളട്ടെ എന്ന ഭാവത്തിൽ അങ്ങു വിട്ടു - അത്ര തന്നെ. സത്യത്തിന്റെ രേഖകൾ നശിപ്പിക്കാൻ ബോധപൂർവ്വം ചിലർ ശ്രമിക്കുന്നു എന്നതിന് ഇതിനെക്കാൾ വലിയ തെളിവു വേണോ? ശ്രീനാരായണ ഗുരുദേവനെഴുതിയ വരികൾ എടുത്തുമാറ്റാൻ പ്രസാധകർക്ക് അധികാരമുണ്ടോ? ഗുരുദേവനെഴുതിയ ഓരോ വരിയോടും, ഓരോ അക്ഷരത്തോടും അങ്ങേയറ്റം സത്യസന്ധത പുലർത്താൻ ബാദ്ധ്യതയുള്ള ശ്രീനാരായണഭക്തൻമാർ അങ്ങനെ ചെയ്തത് തെറ്റുതന്നെയാണ്. മഹർഷിസത്തമനായ ഗുരുദേവൻ, തന്റെ ഗുരുവിനെപ്പറ്റി സൂചിപ്പിക്കുന്ന സത്യങ്ങളെയാണ് തങ്ങൾ എടുത്തെറിയുന്നതെന്നു അവർ ഓർക്കാത്തതു കഷ്ടമായിപ്പോയി. ഗുരുദേവകൃതികൾ കൈകാര്യം ചെയ്യുമ്പോൾ നമ്മുടെ മനസ്സിൽ കറുപ്പുപാടുണ്ടോ? അതു മാറാനുള്ള മരുന്നല്ലേ അവിടുത്തെ തിരുവചനങ്ങൾ?

2. ചട്ടമ്പിസ്വാമികൾ തന്റെ ഗുരുവാണെന്ന് സത്യവചസ്സായ ഗുരുദേവൻ പ്രഖ്യാപിക്കുന്ന രണ്ടാമത്തെ സന്ദർഭം, തിരുവടികളും, ഡോ: കെ. ജി. ഗോപാലപിള്ളയും തമ്മിലുള്ള സംഭാഷണമാണ്. തിരുവനന്തപുരത്ത് ആയുർവേദ ഡയറക്ടറായിരുന്ന ആളാണ് ഡോ. കെ. ജി.

ഗോപാലപിള്ള. ഗുരുദേവനെ അക്ഷരവിദ്യ തുടങ്ങിച്ച ചെമ്പഴന്തിപ്പി ള്ളമാരിൽപ്പെട്ട കണ്ണങ്കര അധികാരിയുടെ സഹോദര പുത്രനാണ് ഇദ്ദേ ഹം. ശ്രീനാരായണഗുരുദേവൻ സന്യാസം സ്വീകരിക്കുന്നതിനുമുമ്പു തന്നെ ഇവർ തമ്മിൽ പരിചിതരാണ്. നാല്പതു വർഷത്തെ സുദൃഢ മായ പരിചയം ഇവർതമ്മിലുണ്ടെന്ന് ഡോ: പിള്ളതന്നെ രേഖപ്പെടു ത്തിയിട്ടുണ്ട്. ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുവിന്റെ ഗുരുവല്ലെന്ന് മഹാകവികളും പത്രാധിപൻമാരുമായ ചില ദുഷ്പ്രമാണിമാർ നടത്തിയ ദുഷ്പ്രചാരണം, കൽക്കത്തയിൽ വൈദ്യവിദ്യാർത്ഥിയായിരുന്ന കാലത്തു തന്നെ ഡോ: പിള്ള അറിഞ്ഞതാണ്. ആ അസത്യവാദത്തിന്റെ നേർക്ക് ധർമ്മരോഷം പൂണ്ട് ആയിടയ്ക്ക് ഡോ: ഗോപാലപിള്ള കൽക്ക ത്തയിൽ നിന്നും നീലകണ്ഠതീർത്ഥപാദർ സ്വാമികൾക്കയച്ച കത്തിന്റെ ഉള്ളടക്കം നിലകണ്ഠതീർത്ഥപാദർ തന്റെ ഡയറിക്കുറിപ്പിൽ രേഖപ്പെ ടുത്തിയിട്ടുണ്ട്.

തനിക്കറിയാവുന്ന സത്യമാണെങ്കിലും, ഗുരുശിഷ്യബന്ധത്തിന്റെ നിജസ്ഥിതിയെക്കുറിച്ച് ശ്രീനാരായണഗുരുദേവനോട് നേരിട്ടു തന്നെ ചോദിച്ചറിയണമെന്ന് ഡോ: പിള്ള നിശ്ചയിച്ചു. ഗുരുദേവൻ ശ്രീകണ്ഠേ ശ്വരം ഭജനമഠത്തിൽ വിശ്രമിക്കുകയാണെന്നറിഞ്ഞ് അദ്ദേഹം അവിടെ ചെന്ന് ഗുരുദേവനെ സന്ദർശിച്ചു. കുശലപ്രശ്നങ്ങൾക്കു ശേഷം അവർ സംവാദത്തിലേർപ്പെട്ടു. ശ്രീനാരായണുരുദേവനുമായുള്ള ആ സംവാദം ഡോ: പിള്ള ഇങ്ങനെ രേഖപ്പെടുത്തുന്നു:-

സ്വാമികൾ:- "ചട്ടമ്പിസ്വാമികൾ അവിടെത്തന്നെയുണ്ടല്ലോ. സുഖം തന്നല്ലേ." -(ചട്ടമ്പിസ്വാമികൾ അന്ന് തൈക്കാട് ഒരു ഭവനത്തിൽ വിശ്ര മിക്കുകയായിരുന്നു. അതിനെ സൂചിപ്പിച്ചാണ് ഗുരുദേവൻ ഇങ്ങനെ ചോദിച്ചത്.)

ഞാൻ:- ഉണ്ട്. സുഖം തന്നെ.

സ്വാമികൾ:- നാം അദ്ദേഹത്തെക്കണ്ടിട്ട് വളരെ നാളായി. ഒന്നു കണ്ടു കൂടെ?

ഞാൻ:- അവിടേയ്ക്കു നേരിട്ടു തന്നെ വരാമായിരുന്നല്ലോ. കാണുന്ന തിൽ അവിടെ യാതൊരസുഖവുമില്ല.

സ്വാമികൾ:- അവിടുന്നു പലതും നമ്മെ സംബന്ധിച്ച് തെറ്റിദ്ധരിച്ചിട്ടു ള്ളതായി നാം കേട്ടു ശരിയാണോ?

ഞാൻ:- ഒരിക്കലും സ്വാമിതിരുവടികൾക്കങ്ങനെ ഒരു തെറ്റിദ്ധാരണ യുള്ളതായി എനിക്കു തോന്നിയിട്ടില്ല. ഒരിക്കൽ ശങ്കരൻ തമ്പിയവർക ളുടെ നിർബന്ധപ്രകാരം ഞാനും സ്വാമി തിരുവടികളും കൂടെ അദ്ദേ ഹത്തെ കാണുവാൻ പോയിരുന്നു. സംഭാഷണ മദ്ധ്യേ ചട്ടമ്പിസ്വാമി കൾ അവിടത്തെ ഗുരുവല്ലെന്നും മറ്റും ആയിടെ ഏതോ പത്രത്തിൽ കണ്ടതായി അദ്ദേഹം പറഞ്ഞു. അതിനുത്തരമായി 'നാണു അതു പറ യുകയില്ല; തീക്കട്ടയിൽ എറുമ്പരിക്കുമോ?" എന്നാണ് ചട്ടമ്പിസ്വാമി കൾ മറുപടി പറഞ്ഞത്. ഇതിന്റെ പരമാർത്ഥമറിയാൻ എനിക്കും വളരെ ആഗ്രഹമുണ്ട്.

സ്വാമികൾ:- അച്ഛനെ അച്ഛനല്ലെന്ന് ആരെങ്കിലും പറയുമോ?

ഇത്രയും പറഞ്ഞുകൊണ്ടു നിൽക്കുമ്പോൾ തൈക്കാട്ടേയ്ക്കുപോ കാൻ വണ്ടി വന്നു. ഞാനും നാണുഗുരുസ്വാമികളും വണ്ടിയിൽ കയറി തൈക്കാട്ടെത്തി. ചട്ടമ്പിസ്വാമികൾ കിടക്കുന്ന മുറിയുടെ വരാന്തയിൽ നാണുഗുരുസ്വാമികളെ നിർത്തിയിട്ട് ഞാൻ അകത്തുചെന്നു വിവരമ റിയിച്ചു.

"നാണുവോ? എവിടെ, എവിടെ? - എന്നു പറഞ്ഞ് ചട്ടമ്പിസ്വാമി കൾ കട്ടിലിൽ നിന്നും ചാടിയെണീറ്റ് വരാന്തയിലേക്കു വന്നു. ചട്ടമ്പി സ്വാമികളെ കണ്ടമാത്രയിൽ നാണു ഗുരുസ്വാമികൾ സാഷ്ടാംഗം നമ സ്കരിച്ച് ചട്ടമ്പിസ്വാമികളുടെ പാദങ്ങളിൽ തലമുട്ടിച്ചുകഴിഞ്ഞു. "ഛീ........ഛീ അവിടെയെല്ലാം പൊടിയല്ലയോ?" എന്നു ചട്ടമ്പിസ്വാമി കൾ പറയുകയും തന്റെ രണ്ടുകൈകളും നാണുഗുരുസ്വാമികളുടെ ശിര സ്സിൽ വച്ച് എന്തോ മന്ത്രിക്കുകയും ചെയ്തു. നാണു ഗുരുസ്വാമി ഉടൻ എഴുന്നേറ്റു. ഈയൊരു ഘട്ടം ഇപ്പോഴത്തെ ഗുരു ശിഷ്യൻമാർ കാണേ ണ്ടതുതന്നെയാണ്....."

ചട്ടമ്പിസ്വാമിയിലും ശ്രീനാരായണഗുരുദേവനിലും ഒരു പോലെ ഭക്തി വിശ്വാസങ്ങളുള്ള ആളാണു ഡോ: കെ. ജി. ഗോപാലപിള്ള. അദ്ദേഹത്തിന്റെ ഏതദ്വിഷയകമായ സംശയത്തിന്, 'അച്ഛനെ അച്ഛന ല്ലെന്ന് ആരെങ്കിലും പറയുമോ' എന്ന അപ്രസ്തുത പ്രശംസാരൂപേ ണയുള്ള ഗുരുദേവന്റെ ഈ മറുപടി ശ്രദ്ധാർഹമാണ്. ഏതൊരാൾക്കും അച്ഛൻ അച്ഛൻ തന്നെയാണ്. അല്ലെന്നു പറയുക സാദ്ധ്യമല്ല. അതു പോലെ ചട്ടമ്പിസ്വാമികൾ തന്റെ ഗുരുതന്നെയാണ്, അല്ലെന്നു പറ യാൻ ആർക്കും സാദ്ധ്യമല്ല എന്നല്ലേ ഗുരുദേവൻ പറഞ്ഞതിനർത്ഥം.

പിതൃപുത്രബന്ധംപോലെ യഥാർത്ഥവും പവിത്രവുമല്ലേ ഗുരുശിഷ്യ ബന്ധവും? ശ്രീ ചട്ടമ്പിസ്വാമികൾ അന്നു വിശ്രമിച്ചത് ഡോ: ഗോപാല പിള്ളയുടെ തൈക്കാട്ടുള്ള വീട്ടിലായിരുന്നു. ഗുരുദേവൻ ചട്ടമ്പിസ്വാ മിയെ സന്ദർശിക്കാൻ വന്ന ആ സമയത്ത് അതിനു ദൃക്സാക്ഷിയായി അന്നവിടെയുണ്ടായിരുന്ന ശ്രീ. എൻ. കൃഷ്ണപിള്ള (വഴുതയ്ക്കാട്) ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. ചിറ്റല്ലൂർ നാഗൻപിള്ളയുടെ പുത്രനായ അദ്ദേഹത്തിന് അന്ന് പതിനഞ്ചുവയസ്സു പ്രായമുണ്ടായിരുന്നു.

3. കൊല്ലവർഷം 1099 മീനം 13-ാം തീയതി ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീ കുമ്പളത്തു ശങ്കുപിള്ളയുടെ തറവാടായ പ്രാക്കുളം തോട്ടുവയ ലിൽ ബംഗ്ലാവിൽ വിശ്രമിക്കുന്ന സമയത്ത് അദ്ദേഹത്തെ സന്ദർശി ക്കാൻ, അന്നു പ്രാക്കുളത്തു വേളിക്കാട്ടു ക്ഷേത്രത്തിൽ വിശ്രമിച്ചിരുന്ന ശ്രീനാരായണഗുരുദേവൻ വരികയുണ്ടായി. ഈ കൂടിക്കാഴ്ചയ്ക്കു ദൃക്സാക്ഷിയായ ശ്രീ. കുമ്പളം അതിനെക്കുറിച്ച് 'എന്റെ കഴിഞ്ഞകാ ലസ്മരണകൾ' എന്ന ആത്മകഥയിൽ വിസ്തരിച്ചെഴുതിയിട്ടുണ്ട്. അന്ന് ശ്രീ. പന്നിശ്ശേരി നാണുപിള്ളയും അവിടെയുണ്ടായിരുന്നു. പന്നിശ്ശേ രിക്കു പുറമേ, കരുവാകൃഷ്ണനാശാൻ, കൊറ്റിനാട്ടുനാരായണപിള്ള, തീർത്ഥപാദസ്വാമികൾ മുതലായവരും സന്നിഹിതരായിരുന്നു. ഗുരു ശിഷ്യബന്ധത്തെപ്പറ്റിയുള്ള തർക്കത്തിന്റെ കാര്യം പന്നിശ്ശേരി എടു ത്തിട്ടു. തുടർന്ന്, ശ്രീനാരായണ ഗുരുദേവനും പന്നിശ്ശേരിയും തമ്മിൽ ഒരു സംവാദമുണ്ടായി. ചട്ടമ്പിസ്വാമികൾ തന്റെ ഗുരുവാണെന്ന് ശ്രീനാ രായണഗുരുദേവൻ നടത്തിയ മൂന്നാമത്തെ പ്രഖ്യാപനം ഈ സന്ദർഭ ത്തിലാണുണ്ടായത്. ആ സംവാദം, ശ്രീ പന്നിശ്ശേരി ഇങ്ങനെ രേഖ പ്പെടുത്തിയിരിക്കുന്നു:-

"പന്നിശ്ശേരി:- അവിടത്തെ ഗുരുവിഷയത്തിൽ അഭിപ്രായ വ്യത്യാസം കാണുന്നു. ഗുരു, ശ്രീ ചട്ടമ്പിസ്വാമികൾ തന്നെയല്ലേ?

നാണുഗുരുസ്വാമി:- അതെ, അതിന് അഭിപ്രായവ്യത്യാസമെന്താണ്?

പന്നിശ്ശേരി:- കുമാരനാശാനും മറ്റും, തൈക്കാട്ട് അയ്യാവാണെന്ന് എഴു തിക്കാണുന്നു.

നാണുഗുരുസ്വാമി :- ആ അഭിപ്രായം അവർക്കല്ലേ? അതു സാരമില്ല.

പന്നിശ്ശേരി:- 'ശിശുനാമഗുരോരാജ്ഞാം...' എന്നു തുടങ്ങുന്ന ശ്ലോകം അവിടുന്നല്ലേ എഴുതിയത്?

നാണുഗുരുസ്വാമികൾ :- അതെ".

തന്റെ ഗുരു ശ്രീ ചട്ടമ്പിസ്വാമികളാണെന്ന കാര്യത്തിൽ അഭിപ്രായവ്യത്യാസമെന്താണെന്ന് ശ്രീനാരായണ ഗുരുദേവൻ ചോദിക്കുന്നതു ശ്രദ്ധിക്കുക. തന്റെ ഗുരു ചട്ടമ്പിസ്വാമികൾ തന്നെയാണെന്നും, അതിലാർക്കും അഭിപ്രായവ്യത്യാസം വേണ്ടെന്നുമല്ലേ ശ്രീനാരായണഗുരുദേവൻ പ്രഖ്യാപിക്കുന്നത്. 'ശിശുനാമഗുരോരാജ്ഞാം...' എന്നു തുടങ്ങുന്ന നവമഞ്ജരിയിലെ ശ്ലോകം താൻ തന്നെ എഴുതിയതാണെന്നുള്ള പ്രഖ്യാപനവും ശ്രദ്ധാർഹമാണ്. ചട്ടമ്പിസ്വാമി തന്റെ ഗുരുവാണെന്നല്ലേ ആ ശ്ലോകത്തിലും ഗുരുദേവൻ വ്യക്തമാക്കുന്നത്.

4. കൊല്ലവർഷം 1099 (ക്രി: വ 1924) മേടം 23-ാം തീയതി ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ മഹാസമാധി പ്രാപിച്ചപ്പോൾ, ആ വിവരം അന്ന് ശിവഗിരിയിൽ വിശ്രമിക്കുന്ന ശ്രീനാരായണഗുരുദേവനെ അറിയിക്കുകയുണ്ടായി. മുനിയാണെങ്കിലും, ഗുരുവിയോഗത്തിൽ മനം നൊന്ത ഗുരുദേവൻ, ഋഷിയും പരിപൂർണ്ണകലാനിധിയുമായ ആ മഹാഗുരുനാഥനോട് തനിക്കുള്ള മതിപ്പും ഭക്ത്യാദരങ്ങളും പ്രകടമാക്കിക്കൊണ്ട് അനുഷ്ടുപ് വൃത്തത്തിൽ രണ്ടു ശ്ലോകം എഴുതി, തീർത്ഥപാദസ്വാമികൾക്ക് അയച്ചുകൊടുത്തു. മാത്രമല്ല, അന്നു ശിവഗിരിമഠത്തിൽ നിരാഹാരവും വിശേഷാൽ പൂജയും നടത്താൻ ഗുരുദേവൻ കല്പിക്കുകയും ചെയ്തു. 20-9-99-ൽ ഗുരുദേവന്റെ കല്പന പ്രകാരം തൃപ്പാദശിഷ്യൻ ഗുരുപ്രസാദ് ഒപ്പിട്ട് തീർത്ഥപാദസ്വാമികൾക്കയച്ച കത്തിൽ ഇക്കാര്യങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. ഗുരുസമാധിയെ അനുസ്മരിച്ച് ഗുരുദേവനെഴുതിയ ഈ ശ്ലോകങ്ങളാണു, തന്റെ ഗുരുനാഥനെപ്പറ്റി ശ്രീനാരായണ ഗുരുദേവൻ നടത്തുന്ന നാലാമത്തെ പരാമർശം.

സർവജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരു ശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ 1
ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ 2

ഇവയാണ് ആ ശ്ലോകങ്ങൾ. ശ്രീ ചട്ടമ്പിസ്വാമികളുടെ നേർക്ക് ശ്രീനാരായണഗുരുദേവനുണ്ടായിരുന്ന ഗുരുത്വവും ആദരാതിശയങ്ങളും ഇതിൽ വ്യക്തമായിരിക്കുന്നു. സർവജ്ഞൻ, ഋഷി, ശുകവർത്മാവ്, പരിപൂർണ്ണകലാനിധി, മഹാപ്രഭു എന്നീ പ്രയോഗങ്ങൾ സ്വാമികളുടെ മഹത്വാതിശയങ്ങളുടെ നേർക്കു ഗുരുദേവനുള്ള മതിപ്പിനേയും, 'സദ്ഗുരു' എന്ന പ്രയോഗം ഗുരുത്വത്തെയും സൂപ്പിക്കുന്നു. ഇവിടെ 'മദ്ഗുരു' എന്നു പ്രയോഗിക്കാതെ 'സദ്ഗുരു' എന്നല്ലേ പ്രയോഗിച്ചിരിക്കുന്നതു എന്നു സംശയമുള്ള ചിലരുണ്ട്. 'മദ്ഗുരു' എന്ന പദത്തിനു 'എന്റെ ഗുരു' എന്നർത്ഥം. ഞാനെന്നും, എന്റേതെന്നുമുള്ള ഭേദഭാവനകൾ ഒരു സന്യാസിക്കുചേർന്നതല്ല. അതുകൊണ്ടാണ് അത്തരം ഭേദഭാവനകൾക്കതീതനായ ഗുരുദേവൻ മദ്ഗുരു എന്നു പ്രയോഗിക്കാതിരുന്നത്. 'സദ്ഗുരു' എന്നതിന് 'സന്യാസഗുരു' എന്നർത്ഥമുണ്ട്. തന്റെ സന്യാസഗുരുവിനെക്കുറിച്ചാണല്ലോ ഗുരുദേവൻ ഇവിടെ അനുസ്മരിക്കുന്നത്. മാത്രവുമല്ല, "ആരുടെ സദ്ഗുരു എന്നു പ്രത്യേകം സൂചിപ്പിച്ചിട്ടില്ലാത്തതു കൊണ്ട് രചയിതാവിന്റെ സദ്ഗുരു തന്നെ എന്നു വ്യക്തവുമാണ്." തന്റെ ഗുരു ശ്രീ ചട്ടമ്പിസ്വാമികൾ തന്നെയാണെന്ന്, ശ്രീനാരായണ ഗുരുദേവൻ ആവർത്തിച്ചു പറഞ്ഞിട്ടുണ്ടെന്നു വ്യക്തമായല്ലോ.

**അന്നത്തെ ഈഴവ നേതാക്കൻമാരുടെ പരാമർശങ്ങൾ**

ശ്രീനാരായണ ഗുരുദേവന്റെ ജീവചരിത്രമെഴുതിയവരോ, മറ്റേതെങ്കിലും തരത്തിൽ സമുദായത്തിന്റെ സമാദരം സമാർജ്ജിച്ചവരോ ആയ ഈഴവ നേതാക്കൻമാർ ഈ ഗുരുശിഷ്യബന്ധത്തെപ്പറ്റി എന്തെങ്കിലും പ്രസ്താവിച്ചിട്ടുണ്ടോ എന്നാണ് ഇനി അന്വേഷിക്കേണ്ടത്. ശ്രീനാരായണ ഗുരുദേവന്റെ ഗുരു ചട്ടമ്പിസ്വാമികൾ തന്നെയാണെന്ന് വ്യക്തമായി പ്രസ്താവിച്ചിട്ടുള്ള വിവേകശാലികളായ ഈഴവ നേതാക്കന്മാരുടെ ഒരു നീണ്ട പട്ടിക തന്നെ നിരത്താനുണ്ട്. വാഴവിള മറ്റത്ത് ജി. നാണുമുൻഷി, എം. സി. കുഞ്ഞിരാമൻ വൈദ്യൻ, പഴമ്പള്ളി അച്യുതൻ, സഹോദരനയ്യപ്പൻ, മൂലൂർ എസ്. പ്തമനാഭപ്പണിക്കർ, കരുവാ കൃഷ്ണനാശാൻ, നടരാജഗുരു, പ്രൊഫ: ബാലരാമപ്പണിക്കർ എന്നിങ്ങനെ എത്രയെത്ര മഹാനുഭാവൻമാർ!

ശ്രീനാരായണ ഗുരുദേവനെക്കുറിച്ച് ആദ്യമായി ഒരു ജീവചരിത്രം രചിച്ച ആളാണല്ലോ വാഴവിള മറ്റത്ത് ജി. നാണു' അവർകൾ. നാണു മുൻഷി എന്നും ഇദ്ദേഹം അറിയപ്പെട്ടിരുന്നു. ശ്രീനാരായണഭക്തനായ

ഈ മഹാനുഭാവൻ, ഗുരുദേവൻ ജീവിച്ചിരിക്കുന്ന കാലത്തുതന്നെ നാണു ഗുരുസ്വാമികളുടെ ജീവനലീലകൾ പ്രകീർത്തിച്ചുകൊണ്ട് 1909-ൽ 'ശ്രീനാരായണഹംസചരിതം' എന്നൊരു വഞ്ചിപ്പാട്ടെഴുതി. ആ ലഘു കൃതിയിൽ ശ്രീനാരായണന്റെ ഗുരു ആരാണെന്നതിനെപ്പറ്റി അദ്ദേഹ പറയുന്നതു ശ്രദ്ധിക്കുക.

'ഷൺമുഖപാദംഭജിച്ചനന്തപുരത്തമർന്നൊരു
ഷൺമുഖദാസാഹ്വയനാം യോഗിയെക്കണ്ടു
സ്വാഗതോക്തികളും ചൊല്ലിയാഗമജ്ഞനോടു ചേർന്നു
യോഗവിദ്യാഭ്യാസവും ചെയ്തമർന്നദ്ദേഹം'.

'ഷൺമുഖദാസാഹ്വയനാം യോഗി', 'ആഗമജ്ഞനോടും ചേർന്ന്,' യോഗവിദ്യാഭ്യാസവും ചെയ്തമർന്നു' എന്നീ പ്രയോഗങ്ങൾ ശ്രദ്ധാർഹങ്ങളാണ്. ഇവിടെ 'അദ്ദേഹം' എന്ന സർവനാമപദംകൊണ്ട് സൂചിപ്പിച്ചിരിക്കുന്നത് നാണുഗുരുസ്വാമികളെയും, 'ഷൺമുഖദാസൻ' എന്നു സൂചിപ്പിക്കുന്നത് ചട്ടമ്പിസ്വാമികളെയുമാണ്. നാണുഗുരു, ആഗമജ്ഞനും, ഷണ്മുഖദാസനാമാവുമായ യോഗിയോടു കൂടി വസിച്ച് യോഗവിദ്യകൾ അഭ്യസിച്ചു എന്നാണല്ലോ ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. ഈ ജീവിതചരിത കാവ്യത്തിനു അഭിനന്ദനക്കുറിപ്പെഴുതിയിരിക്കുന്നത് മൂലൂരിനെപ്പോലുള്ള മഹാശയന്മാരാണ്. ശ്രീനാരായണ ഗുരുദേവന്റെ നിതാന്ത സഹവാസിയായ മൂലൂരോ, അഭിനന്ദനം രേഖപ്പെടുത്തിയിരിക്കുന്ന മറ്റുള്ളവരോ, കാവ്യത്തിലെ ഈ ഗുരുശിഷ്യപരാമർശം നിഷേധിച്ചിട്ടില്ല. അന്നത്തെ സമകാലികരും നിഷേധിച്ചിട്ടില്ല. ചട്ടമ്പിസ്വാമികൾ, നാരായണഗുരുവിന്റെ ഗുരുവാണെന്ന വാസ്തവം ഈഴവരുൾപ്പെടെയുള്ള അന്നത്തെ ജനസമൂഹം അംഗീകരിച്ചുവെന്നാണ് ഇത് തെളിയിക്കുന്നത്.

നാലുവർഷം കൂടികഴിഞ്ഞ് 1913-ൽ കിഴക്കേ കല്ലടക്കാരനായ എം. സി. കുഞ്ഞുരാമൻ വൈദ്യൻ 'ശ്രീനാരായണഗുരുസ്വാമിചരിതം' എന്നൊരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. താരാട്ടുവൃത്തത്തിൽ എഴുതപ്പെട്ട ഒരു ചെറുകൃതിയാണിത്. ശ്രീനാരായണഗുരുവിന്റെഗുരു ചട്ടമ്പിസ്വാമികളാണെന്നാണ് കുഞ്ഞുരാമൻ വൈദ്യനും അഭിപ്രായപ്പെടുന്നത്. അദ്ദേഹം പറയുന്നതിങ്ങനെയാണ്.

'ഷണ്മുഖദാസനെന്നുള്ള - മഹാ
നിർമ്മലനാം യോഗിയേകൻ

ചെമ്മേയേനന്തപുരത്തു - സർവ്വ
സമ്മതനായങ്ങമർന്നാൻ.
യോഗതന്ത്രത്തിൽ സമർത്ഥൻ - ആയ
യോഗിയാമദ്ദേഹത്തോട്
ലോകുഗുരുസ്വാമിയക്കാ - ലത്തു
യോഗാഭ്യാസാദി പഠിച്ചു'.

യോഗതന്ത്രത്തിൽ സമർത്ഥനും, സർവ്വസമ്മതനും, യോഗിയുമായ ചട്ടമ്പിസ്വാമിയിൽ നിന്നും നാണുഗുരുസ്വാമി യോഗാഭ്യാസം മുതലായവ പഠിച്ചുവെന്നു അന്നത്തെ ഈഴവപ്രമാണിമാരിലൊരാളായ ശ്രീ കുഞ്ഞിരാമൻ വൈദ്യൻ വെറുതേയങ്ങു പറയുകയില്ലല്ലോ. തനിക്കു വ്യക്തമായറിയാവുന്ന ഒരു സത്യം സ്പർദ്ധയില്ലാതെ തുറന്നു പറഞ്ഞു. അത്ര തന്നെ. ഈഴവസമുദായത്തിൽ അന്നു സുസമ്മതന്മാരായിരുന്ന കെ. സി. കുഞ്ഞുരാമൻ വൈദ്യനെപ്പോലുള്ളവരാണ് ഈ പുസ്തകത്തിന് അഭിപ്രായമെഴുതിക്കൊടുത്തിരിക്കുന്നത്. അവരാരും ഈ പ്രസ്താവത്തിനെതിരായി ഒന്നും ഉരിയാടിയിട്ടില്ല.

ഈഴവ സമുദായത്തിന്റെ അംഗീകാരം നേടിയ ആളാണല്ലോ ശ്രീ പഴമ്പള്ളി അച്യുതൻ. ശ്രീനാരായണധർമ്മപരിപാലന സംഘടനയുടെ നേതൃസ്ഥാനവും അദ്ദേഹത്തിനുണ്ടായിരുന്നത്രേ. താനെഴുതിയ 'ശ്രീനാരായണഗുരുസ്മരണകൾ' എന്ന ഗ്രന്ഥത്തിൽ ഈ വിഷയത്തെപ്പറ്റി ശ്രീ. പഴമ്പള്ളി അച്യുതൻ എഴുതിയിരിക്കുന്നത് ഇങ്ങനെയാണ് :-

"ശ്രീനാരായണന്റെ വിദ്യാരംഭം നടത്തിയത് ഒരു നായരാണ്. പ്രാഥമിക പാഠങ്ങൾ കഴിഞ്ഞ്, സംസ്കൃതം പഠിക്കാൻ പോയതും ഒരു നായരുടെ അടുത്താണ്. ഇതിലൊന്നും തർക്കമില്ല. യോഗാഭ്യാസത്തിന്റെ പ്രാരംഭജ്ഞാനം ലഭിച്ചത് ഒരു നായരിൽ നിന്നെന്നു വന്നാൽ സമുദായത്തിന്റെ അഭിമാനം അറബിക്കടലിലാകുന്നതെങ്ങനെ....."

അപ്പോൾ അതാണുകാര്യം. സമുദായാഭിമാനത്തിന്റെ പേരിലാണ് ചിലർ ശ്രീനാരായണന്റെ ഗുരു, ചട്ടമ്പിസ്വാമികളാണെന്ന പരമസത്യം മറച്ചുപിടിയ്ക്കാൻ ശ്രമിച്ചത്. അതു ശരിയല്ലെന്നും, ചട്ടമ്പിസ്വാമികൾതന്നെയാണ് ശ്രീനാരായണന്റെ ഗുരുവെന്നുമാണ് പഴമ്പള്ളി വിളംബരം ചെയ്യുന്നത്.

ശ്രീനാരായണഗുരുദേവന്റെ സന്യാസി ശിഷ്യനാണല്ലോ, ഈഴവ സമുദായത്തിന്റെ അഭിമാനമായ ശ്രീ. നടരാജഗുരു. സ്വന്തം ഗുരുദേവ നെപ്പറ്റി താൻ എഴുതിയ "The Word of the Guru" എന്ന ഗ്രന്ഥത്തിന്റെ 258, 259, 260 എന്നീ പുറങ്ങളിൽ അഞ്ചുഖണ്ഡികയിൽ ഈ വിഷയ ത്തെക്കുറിച്ച് അദ്ദേഹം പരിചിന്തനം ചെയ്യുന്നുണ്ട്. അവിടെ അദ്ദേഹം പറയുന്നത് ശ്രീനാരായണന്റെ ഗുരു, ചട്ടമ്പിസ്വാമികളാണെന്നാണ്. പ്രസ്തുത വിവരം നാണുഗുരുസ്വാമികളോടു തന്നെ നേരിട്ടു ചോദിച്ച റിഞ്ഞിട്ടുള്ളതാണെന്നും അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു.

ദീർഘകാലം ശ്രീനാരായണഗുരുവിന്റെ സന്തതസഹചാരിയാ യിരുന്നല്ലോ, സംസ്കാരസമ്പന്നനും പ്രസിദ്ധകവിയുമായ ശ്രീ മൂലൂർ. എസ്. പത്മനാഭപ്പണിക്കർ. ശ്രീനാരായണന്റെ ആശയങ്ങൾ കാവ്യദ്വാരാ പ്രചരിപ്പിച്ചുകൊണ്ടിരുന്ന ഈ മഹാനുഭാവൻ, ചട്ടമ്പിസ്വാമികളേയും ശ്രീനാരായണഗുരുദേവനെയും മറ്റാരെക്കാളും കൂടുതൽ അടുത്തറി യാവുന്ന ആളും, രണ്ടുപേരുടേയും ഭക്തനുമായിരുന്നുവെന്ന് ശ്രീ. എൻ. ആർ. കൃഷ്ണൻ തന്റെ സ്മരണാഞ്ജലിയിൽ രേഖപ്പെടുത്തുന്നു. 1901 -ൽ സംസ്ഥാപിതമായ എസ്.എൻ.ഡി.പി സംഘടനയുടെ സ്ഥാപക നേതാക്കളിൽ ഒരാളായിരുന്നു സരസകവി മൂലൂർ എന്ന വസ്തുത തന്നെ, ഈഴവ സമുദായം അദ്ദേഹത്തിനു കല്പിച്ചിരുന്ന മാന്യതയ്ക്കും, അദ്ദേഹത്തിൽ അർപ്പിച്ചിരുന്ന വിശ്വാസത്തിനും തെളിവാണല്ലോ. ശ്രീ ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞ വാർത്ത വായിച്ചറിഞ്ഞപ്പോൾ അണ മുറിഞ്ഞൊഴുകിയ ദുഃഖത്തിന് കാവ്യഭാവം നല്കിക്കൊണ്ട് "സമാധി യടഞ്ഞ ശ്രീ ചട്ടമ്പിസ്വാമികൾ" എന്നൊരു കവിത അദ്ദേഹമെഴുതി. കൊല്ലവർഷം 1099 (1924) ഇടവത്തിലെ 'മഹിളാ' മാസികയുടെ നാലാം വാല്യം ഏഴാം ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയ ആ കവിതയിൽ മൂലൂർ ഇങ്ങനെ പ്രസ്താവിക്കുന്നു.

"ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം"

ശ്രീനാരായണഗുരുപോലും തന്റെ ഗുരുവാക്കി ബഹുമാനിച്ച മഹാ വ്യക്തിയാണ് ചട്ടമ്പിസ്വാമികൾ എന്ന് അസിന്ദിഗ്ധമായി പ്രഖ്യാപി ച്ചിരിക്കുകയല്ലേ, മൂലൂർ? മാത്രമല്ല, ശ്രീനാരായണന്റെ ഗുരുത്വം ഒരു തർക്കവിഷയമായി പത്രപങ്ക്തികളിൽ സ്ഥലംപിടിച്ചപ്പോൾ ആ വാദ ത്തിനിടയ്ക്കു ചാടിവീണ്, ചട്ടമ്പിസ്വാമികൾ തന്നെയാണ് ശ്രീനാരാ

യണന്റെ ഗുരു എന്നു മൂലൂർ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ട്. അക്കാര്യത്തെപ്പറ്റി 'സാഹിത്യപ്രണയികൾ' എന്ന ബൃഹത്ഗ്രന്ഥത്തിന്റെ അഞ്ചാംഭാഗത്തിൽ ശ്രീ. മൂർക്കോത്തു കുമാരൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:-

"നാണുഗുരുസ്വാമികളുടെ ഗുരുസ്ഥാനം ചട്ടമ്പിസ്വാമികൾക്കുണ്ടോ ഇല്ലയോ എന്ന വിഷയത്തെപ്പറ്റി ചിലർക്കു സംശയം നേരിട്ടു. അക്കാലത്ത് കുമാരനാശാൻ പ്രതികൂലാഭിപ്രായമാണു പ്രകടിപ്പിച്ചത്. മറ്റു ചിലരും അതിനോടു യോജിച്ചു. ഇങ്ങനെയുള്ള ഒരു ഘട്ടത്തിൽ ചരിത്രപുരുഷൻ (മൂലൂർ) തന്റെ സഹജമായ ധീരതയോടു കൂടി പത്രങ്ങളിൽ പ്രവേശിച്ചു, ചട്ടമ്പിസ്വാമികൾ നാണുഗുരുവിന്റെ ഗുരുതന്നെയെന്നു വിശ്വസിനീയമായ തെളിവോടു കൂടി വാദിച്ചു സ്ഥാപിക്കുകയാണുണ്ടായത്...." ചട്ടമ്പിസ്വാമികൾ തന്നെയാണ് നാണുഗുരുസ്വാമികളുടെ ഗുരുവെന്ന് രണ്ടുപേരുടേയും അന്തേവാസിയായ തനിക്ക് ഉത്തമബോദ്ധ്യമുള്ള കാര്യം ശ്രീ മൂലൂർ ഒന്നുകൂടി ഉറപ്പിച്ചിരിക്കുകയാണിവിടെ.

"നേരെ നടുക്കു ഗുരുപാദ,രിടംവലം തൻ-
പേരാർന്ന ശിഷ്യരിതുമട്ടിലിരുന്നു നന്നായ്
തോരാതെ ബാഷ്പനിരയോടു നമുക്കു കണ്ടി-
ങ്ങാരാൽ നമിപ്പതിനുടൻ പടമൊന്നെടുത്തു"

എന്ന മുഴങ്ങാട്ടുവിളയുടെ ശോകാർദ്രമായ ശ്ലോകവും ശ്രീനാരായണന്റെ ഗുരു ചട്ടമ്പിസ്വാമികളാണെന്ന സത്യം അനാവരണം ചെയ്യുന്നു. കൊല്ലവർഷം 1099 (ക്രി: വ: 1924) മീനം 13-ാം തീയതി പ്രാക്കുളത്തു തോട്ടുവയലിൽ ബംഗ്ലാവിൽ വച്ച് ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരുവും, തീർത്ഥപാദസ്വാമികളും മറ്റും ചേർന്ന് ഗ്രൂപ്പ് ഫോട്ടോ എടുത്തകാര്യമാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്. നാണുഗുരുവും പന്നിശ്ശേരിയും തമ്മിലുള്ള സംവാദം നടന്നതും ഈ സന്ദർഭത്തിലാണ്. 'നടുക്കു ഗുരുപാദർ' ഇടത്തും വലത്തും 'തൻ പേരാർന്ന ശിഷ്യർ' എന്നും മറ്റും മുഴങ്ങാട്ടുവിള പരാമർശിക്കുന്നതു ശ്രദ്ധിക്കുക. ചട്ടമ്പിസ്വാമി ഗുരുപാദരാണെന്നും, നാണുഗുരുവും തീർത്ഥപാദരും തച്ഛിഷ്യൻമാരാണെന്നുമല്ലേ മുഴങ്ങാട്ടുവിള വ്യക്തമാക്കുന്നത്?

കൊല്ലത്തുകാരനും, സുപ്രസിദ്ധ വാഗ്മിയും, മഹാപണ്ഡിതനും, താർക്കികനുമായ ശ്രീ കരുവാ കൃഷ്ണനാശാനും, ഇതേ അഭിപ്രായക്കാരനാണ്. ചട്ടമ്പിസ്വാമികളുടെ 'ക്രിസ്തുമതച്ഛേദ'മെന്ന നിശിത

ഖഡ്ഗം നാടാകെ നടന്നു ചുഴറ്റി മതഭ്രാന്തൻമാരായ ക്രിസ്തീയ മിഷനറിമാരുടെ നാവരിഞ്ഞ പ്രസംഗപ്രഗല്ഭനാണദ്ദേഹം. ചട്ടമ്പിസ്വാമികളേയും നാണുഗുരുസ്വാമികളേയും ഒരു പോലെ ആദരിച്ചിരുന്ന കരുവാ, രണ്ടുപേരുടേയും അന്തേവാസിയുമായിരുന്നു. ഈ രണ്ടു മഹാഗുരുനാഥൻമാരെയും വളരെയടുത്തറിയാവുന്നവരായി അന്നു ജീവിച്ചിരുന്ന മഹാനുഭാവന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. ശ്രീനാരായണന്റെ ഗുരു, ചട്ടമ്പിസ്വാമികളല്ലെന്നു കൗശലപൂർവ്വം ധ്വനിപ്പിച്ചുകൊണ്ട് കുമാരനാശാനെഴുതിയ ഗുരുദേവചരിതം, ആശാന്റെതന്നെ പത്രാധിപത്യത്തിലുള്ളതും, എസ്.എൻ.ഡി.പിയുടെ മുഖപത്രവുമായ വിവേകോദയം മാസികയിൽ പ്രസിദ്ധീകരിച്ചു കണ്ടപ്പോൾ, ആ സത്യാഭാസത്തിന്റെ നേർക്കു ധർമ്മരോഷം പൂണ്ട കരുവാകൃഷ്ണനാശാൻ അതേ പത്രത്തിൽ തന്നെ 'ആശാനും അടവു പിണങ്ങും' എന്നൊരു ലേഖനമെഴുതി. അതിൽ അദ്ദേഹം ഇങ്ങനെ പറയുന്നു.

"നാണുഗുരുവിന്റെ ഗുരുസ്ഥാനം ശ്രീ ചട്ടമ്പിസ്വാമികളിൽ നിന്നും ചോർത്തിയെടുത്തു തൈക്കാട്ട് അയ്യാവിന്റെ തലയിൽ കെട്ടിവയ്ക്കാൻ ശ്രമിച്ചതായി ഞാനറിയുന്നു. ഇത്രമാത്രം ഗുരുദ്രോഹമായ ഒരു കർമ്മം വേറെ ഇല്ല....."

നാണുഗുരുസ്വാമികളുടെ ഗുരു, ചട്ടമ്പിസ്വാമികളല്ലെന്നു പറയുന്നത് ശ്രീനാരായണഗുരുദേവനോടു കാണിക്കുന്ന ഗുരുദ്രോഹമാണെന്നല്ലേ കരുവാ സൂചിപ്പിക്കുന്നത്.?

1953 മെയ്മാസം 23-ാം തീയതിയിലെ 'സഹോദരൻ' വാരികയിൽ തൽ പത്രാധിപരായ ശ്രീ. സഹോദരനയ്യപ്പനെഴുതിയ ചെറുലേഖനത്തിൽ ശ്രീനാരായണഗുരുദേവന്റെ ഗുരു ചട്ടമ്പിസ്വാമികളാണെന്നു തുറന്നു പറഞ്ഞിട്ടുണ്ട്. താൻ ബാല്യകാലം മുതൽ കേട്ടറിഞ്ഞിട്ടുള്ളത് അങ്ങനെയാണെന്നും അദ്ദേഹം രേഖപ്പെടുത്തുന്നു. വ്യക്തമായ ചരിത്രരേഖകൾ അതിനുണ്ടെന്നും, അതുകൊണ്ട് അത് ശരിയല്ലെന്നും വാദിക്കാൻ സാദ്ധ്യമല്ലെന്നും കൂടി സഹോദരനയ്യപ്പൻ പ്രസ്താവിക്കുന്നുണ്ട്. കൊല്ലവർഷം 1099 ഇടവം നാലാം തീയതിയിലെ 'സഹോദരൻ വാരിക'യിൽ പ്രിസിദ്ധം ചെയ്ത ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിവാർത്തയിലും ഈ ഗുരുശിഷ്യബന്ധം അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്.

വെളുത്തേരി കേശവൻ വൈദ്യനെപ്പോലെ ചട്ടമ്പിസ്വാമികളുടെ ഒരു സന്തതസഹചാരിയായിരുന്നു വി. ജി. കൊച്ചുകൃഷ്ണൻ വൈദ്യർ. അനന്തരകാലത്ത് ഇദ്ദേഹം സന്യസിച്ച്, സ്വാമി ശ്രീ വിദ്യാപ്രസാദ് എന്ന സന്യാസനാമം സ്വീകരിച്ചു. ചട്ടമ്പിസ്വാമികളും, ശ്രീനാരായണ ഗുരുദേവനും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തെപ്പറ്റി നേരിട്ടുകണ്ടിട്ടുള്ള കാര്യങ്ങൾ അദ്ദേഹം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

"കൊല്ലവർഷം 1077, 1078, 1079 ഈ കാലഘട്ടത്തിലാണ് ചട്ടമ്പി സ്വാമിതിരുവടികളുമായുള്ള സഹവാസത്തിന് എനിക്ക് ഭാഗ്യം സിദ്ധി ച്ചത്. ആ കാലങ്ങളിൽ തിരുവടികളുടെ കൂടെ പല ശിഷ്യൻമാരെയും കണ്ടിട്ടുണ്ട്. എന്നാൽ വിട്ടുപിരിയാത്ത ഭക്ത്യാദരപുരസ്സരം വിനയന മ്രനായി പരിചര്യചെയ്യുന്ന ഒരു ശിഷ്യപ്രമുഖൻ ഉണ്ടായിരുന്നു. വാത്സ ല്യപൂർവം തിരുവടികൾ അദ്ദേഹത്തെ 'നാണൻ' 'നാണൻ' എന്നായി രുന്നു വിളിച്ചിരുന്നത്. തിരുവടികൾ അദ്ദേഹത്തിന് സാരോപദേശങ്ങൾ നൽകുന്നതും ഞാൻ കണ്ടിട്ടുണ്ട്. ആ ഭക്തശിരോമണിയാണ് ശ്രീനാ രായണഗുരുസ്വാമി തൃപ്പാദങ്ങൾ" ഇതൊന്നും കർണ്ണാകർണ്ണികയാ കേട്ട അറിവല്ലെന്നും, താൻ ദൃക്സാക്ഷിയായി നിന്നു കണ്ടിട്ടുള്ള കാര്യങ്ങ ളാണെന്നും കൂടി ശ്രീ. വി. ജി. കൊച്ചുകൃഷ്ണൻ വൈദ്യൻ രേഖപ്പെ ടുത്തുന്നുണ്ട്.

സംസ്കൃതഭാഷയിലും, ശാസ്ത്രസാഹിത്യാദികളിലും അത്യസാ ധാരണമായ വൈദൂഷ്യമുള്ള പണ്ഡിതമഹോപാദ്ധ്യായ ശിരോമണി, പ്രൊഫ: കെ. ബാലരാമപ്പണിക്കർ ഈ ഗുരുശിഷ്യബന്ധത്തക്കുറിച്ചു പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങളാണ് ഈ വിഷയത്തിൽ ഇനി പരി ഗണനാർഹമായിട്ടുള്ളത്. ശ്രീ ചട്ടമ്പിസ്വാമികൾ ഗുരുദേവന്റെ ഗുരു വാണെന്ന കാര്യത്തിൽ തനിക്ക് ഒരു സംശയവുമില്ലെന്ന് അദ്ദേഹം വ്യക്തമായിത്തന്നെ പറയുന്നുണ്ട്. ശ്രീനാരായണഗുരുദേവന്റെ ഒരു ജീവ ചരിത്രകാരൻ കൂടിയായ ശ്രീ. ബാലരാമപ്പണിക്കരുടെ വാക്കുകൾ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ:-

......."ആദ്ധ്യാത്മിക തൃഷ്ണയുടെ ശാന്തിക്കായി സഞ്ചരിച്ച ശ്രീനാ രായണഗുരുസ്വാമികൾ ആദ്യമായി കണ്ടുമുട്ടിയത് അതേ മാർഗ ത്തിൽത്തന്നെ നേരത്തേ സഞ്ചാരം തുടങ്ങിയ ശ്രീചട്ടമ്പിസ്വാമികളെ യായിരുന്നുവെന്നു എല്ലാ ജീവചരിത്രകാരൻമാരും സമ്മതിക്കുന്നു.

അന്നു ചട്ടമ്പിസ്വാമികൾക്ക് മുപ്പത്തിയൊന്നു വയസ്സുണ്ടായിരുന്നു എന്നുമാത്രമല്ല, പല ആത്മജ്ഞാനികളുടേയും ഉപദേശവും അനുഗ്രവും സിദ്ധിച്ച ഒരു കൃതാർത്ഥൻ കൂടിയായിരുന്നു അവിടുന്ന് എന്നു കാണുന്നു. ഈ വേഴ്ച മൂന്നുവർഷം, അതായത് 1063-ൽ അരുവിപ്പുറം ക്ഷേത്ര പ്രതിഷ്ഠ നടക്കുന്നതിനു മുമ്പുവരെ അവിച്ഛിന്നമായി നിലനിന്നിരുന്നു.....ഈ മൂന്നു വർഷങ്ങൾ തത്ത്വോപദേശഗ്രഹണത്തിനും, യോഗ പരിശീലനത്തിനും, തപോവൃത്തിക്കുമായിട്ടാണ് ശ്രീനാരായണഗുരു സ്വാമികൾ ചെലവിട്ടതെന്നും ചരിത്രകാരൻമാർ സമ്മതിച്ചിട്ടുള്ള വസ്തുതയാണ്..... പരിവ്രജ്യസ്വീകരിച്ച് ആത്മതത്ത്വാന്വേഷകനായി പുറപ്പെട്ട സ്വതേ വിനീതനും ജിജ്ഞാസുവുമായ ശ്രീനാരായണഗുരു സ്വാമികൾ അതേ മാർഗ്ഗത്തിൽ കൃതപ്രതിഷ്ഠനും, തന്നെക്കാൾ അഞ്ചുവയസ്സുമൂപ്പുള്ള ആളുമായ ശ്രീ ചട്ടമ്പിസ്വാമികളെ എങ്ങനെ സ്വീകരിച്ചുവെന്ന കാര്യത്തിൽ ഈ നാട്ടിലെ - കേരളത്തിലെ സാമാന്യജനങ്ങൾക്ക് യാതൊരു സന്ദേഹവുമില്ല. അവരെല്ലാം ശ്രീചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുസ്വാമികളുടെ ഗുരുവായിട്ടുതന്നെയാണറിയുന്നത്..."

"......ഇങ്ങനെ വിശ്വസനീയങ്ങളായ പ്രമാണങ്ങൾകൊണ്ട് സുസ്ഥാപിതമായിരിക്കുന്ന ഒരു വസ്തുതയാണു ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരു സ്വാമികളുടെ ഗുരുവാണെന്നത്." "ഇതിനെ അന്യഥാകരിക്കാൻ ചിലർ ശ്രമിച്ചതിന്റെ പൊരുൾ എന്താണെന്നു മനസ്സിലാകുന്നില്ല" എന്നും ശ്രീ. പണിക്കർ പ്രസ്താവിക്കുന്നുണ്ട്.

ഇത്രയും പറഞ്ഞ് പിൻമാറിയിരുന്നെങ്കിൽ പ്രൊഫ: ബാലരാമപ്പണിക്കരിൽ സത്യാന്വേഷിയായ ഒരു ഗവേഷകനെ കണ്ടെത്താമായിരുന്നു. തുടർന്ന് അദ്ദേഹം അടവൊന്നു മാറ്റി ചവിട്ടി - നല്ല മെയ്‌വഴക്കമുള്ള ഒരഭ്യാസിയെപ്പോലെ. എന്നിട്ടദ്ദേഹം പറഞ്ഞു, ശ്രീ ചട്ടമ്പിസ്വാമികൾ നാരായണഗുരുസ്വാമികളുടെ 'വിദ്യാഗുരു' മാത്രമാണെന്ന്. ശ്രീ ബാലരാമപ്പണിക്കരുടെ വാക്കുകൾതന്നെ പകർത്തികൊള്ളട്ടെ:-

"ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുവിന്റെ ഗുരുവാണെങ്കിൽ അദ്ദേഹം ദീക്ഷാഗുരുവോ, വിദ്യാഗുരുവോ എന്നൊരു ചോദ്യമുണ്ടാകാം. ശ്രീനാരായണഗുരുവിന് ദീക്ഷാഗുരുവില്ലാത്തതിനാൽ, ചട്ടമ്പിസ്വാമികൾ അദ്ദേഹത്തിന്റെ ദീക്ഷാഗുരുവല്ലെന്ന് സ്പഷ്ടമാണ്. പിന്നെ കിട്ടുന്നത് ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുവിന്റെ വിദ്യാഗുരു എന്നത്രേ. "യോഗജ്ഞാന വിഷയത്തിൽ എന്റെ ശിഷ്യനായിരുന്ന

നാണുഗുരു സ്വാമി" എന്നും "യോഗജ്ഞാനപാരംഗമതയ്ക്ക് - യോഗ ജ്ഞാന വിഷയങ്ങളെ സംപ്രദായരിത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്തു ആരൂഢപദത്തിലെത്തുന്നതിന് അനേകം സംവത്കരക്കാലം എന്നോടൊത്തു വസിച്ചിട്ടുള്ള എന്റെ പ്രഥമ ശിഷ്യൻ നാണുഗുരു" എന്നും മറ്റുമുള്ള ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രസ്താവനയിൽ തന്നെ ഒരു പ്രത്യേക വിദ്യാവിഭാഗത്തിന്റെ അദ്ധ്യയനത്തേയും, അദ്ധ്യാപനത്തേയും ചൂണ്ടിക്കാണിച്ചിരിക്കുന്നതുകൊണ്ടും, നാണു എന്ന സാംസ്കാരിക സജ്ഞതന്നെ ഉപയോഗപ്പെടുത്തിയിരിക്കുന്നതു കൊണ്ടും ഇതു വ്യക്തമാകുന്നുണ്ട്. ശ്രീ നാരായണഗുരുവിന്റെ അതി പാവനവും ലോകാനുഗ്രഹപരവും സർവ്വസമാരാദ്ധ്യവുമായ സ്വരൂപ പ്രാപ്തിയ്ക്കു സാഹായവും സഹയോഗവും ഉപദേശവും നല്കി അനുഗ്രഹിച്ച ചട്ടമ്പിസ്വാമികളെ അദ്ദേഹത്തിന്റെ വിദ്യാഗുരുക്കൻമാരിൽ പ്രമുഖനായിത്തന്നെ കണക്കാക്കേണ്ടതാണ്". ഇലയ്ക്കും മുള്ളിനും കേടില്ലാത്തവിധം ഒരു പൊടിക്കൈ!. ചട്ടമ്പിസ്വാമികൾ ഗുരുവല്ലേ? - അല്ല. ഗുരുവാണോ? - ആണ്. ഏതായാലും കലാശം കലാപരമായി.

ശ്രീനാരായണനു യോഗവിദ്യകൾ ചെയ്തുകാണിച്ചുകൊടുത്തതു കൊണ്ടു ഗുരുപദത്തിനർഹനായി എന്നായിരിക്കാം ശ്രീ. ബാലരാമപ്പണിക്കർ കരുതുന്നത്. യോഗാഭ്യാസം, യോഗവിദ്യയല്ലെന്ന് വേദാന്താദ്ധ്യാപകനായിരുന്ന ശ്രീ. ബാലരാമപ്പണിക്കർക്ക് അറിഞ്ഞുകൂടാത്തതല്ല. ഏതായാലും ശ്രീ. ബാലരാമപ്പണിക്കരെപ്പോലെ പരിണതപ്രജ്ഞനായ ഒരാൾ ഇങ്ങനെ ചിന്തിച്ചത് കഷ്ടമായിപ്പോയി. യോഗജ്ഞാന പ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കാനും പരിശീലിക്കാനുമാണ് നാണുഗുരു, ചട്ടമ്പിസ്വാമികളോടൊപ്പം അനേകം സംവത്സരക്കാലം സഹവസിച്ചത്. സ്വാമികൾ ഗ്രഹിപ്പിച്ചതും ആരുഢപദപ്രാപ്തിക്കുള്ള യോഗജ്ഞാനപ്രമേയങ്ങൾ തന്നെയാണ്. അല്ലാതെ ശ്രീ പണിക്കർ പറയുംപോലെ ഏതെങ്കിലുമൊരു വിദ്യാവിഭാഗത്തെയല്ല. ചട്ടമ്പിസ്വാമികൾ തന്നെ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുമുണ്ട്. യോഗാഭ്യാസം പരിശീലിപ്പിക്കാൻ ഏതു കാഷായക്കാരനും കഴിയും. എന്നാൽ യോഗജ്ഞാന പ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിപ്പിക്കാനും പരിശീലിപ്പിക്കാനും അങ്ങനെ ആരൂഢപദത്തിലെത്തിക്കാനും ദീക്ഷാഗുരുവിനു മാത്രമേ കഴിയുകയുള്ളു. വിദ്യാഗുരുവിനു കഴിയുകയില്ല. ശ്രീനാരായണഗുരുവിനെ ആരൂഢപദത്തിലെത്തിക്കാൻ പ്രയത്നിച്ചു എന്നതുകൊണ്ടുതന്നെ ചട്ടമ്പിസ്വാമികൾ അദ്ദേഹത്തിന്റെ ദീക്ഷാഗുരുവാണെന്ന്

സ്പഷ്ടമാണ്. തീർത്ഥപാദസ്വാമികൾക്ക് ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ച സന്ദർഭത്തിൽ, "ആദ്യം ഇത് നാണുന് ഉപദേശിച്ചു. അയാളിൽ അത് ഫലിച്ചു. അതുകൊണ്ട് വേണ്ടതെല്ലാം അയാൾ നേടി" എന്ന് ചട്ടമ്പിസ്വാമികൾ തന്നെ പറഞ്ഞിട്ടുള്ളത് ഓർക്കുക. 'ദീക്ഷാം പ്രാപ്യവിശിഷ്ട ലക്ഷണയുജഃ സൽസമ്പ്രദായാൽഗുരോർ ലബ്ധ്വാ മന്ത്രമമും ജപേൽ' എന്നാണല്ലോ ശാസ്ത്രവചനം. സൽസമ്പ്രദായത്തിൽപ്പെട്ട ഗുരുവിൽ നിന്നും ലഭിക്കുന്ന മന്ത്രം ദീക്ഷാപൂർവ്വം ശിഷ്യൻ ജപിച്ചാൽ സദ്ഫലസിദ്ധിയുണ്ടാകുമെന്നു സാരം. ഗുരുവായ ചട്ടമ്പി സ്വാമി ഉപദേശിച്ച മന്ത്രം നാണുഗുരു സ്വാമികൾ ശ്രദ്ധാപൂർവ്വം ജപിച്ചു. ചട്ടമ്പിസ്വാമികൾ പറഞ്ഞതുപോലെ അതു ഫലിക്കുകയും ചെയ്തു. ഇവിടെ ചട്ടമ്പിസ്വാമികളെ 'ബോധകഗുരു'വായി കരുതണം. ശിഷ്യന്റെ മലസ്സിലുള്ള ബന്ധഭാവങ്ങളെ മുഴുവൻ നശിപ്പിച്ച് സാധനാജ്ഞാനം സമ്പാദിച്ചു കൊടുക്കുന്ന ഗുരുവാണ് 'ബോധകഗുരു'.

ദീക്ഷയെന്നാലെന്ത്, ദീക്ഷാഗുരു ആര് എന്നീ വിഷയങ്ങളെക്കുറിച്ച് ഇവിടെ അല്പം വിശദീകരിക്കേണ്ടിയിരിക്കുന്നു.

'ദീയതേ ജ്ഞാനസദ്ഭാവഃ
ക്ഷീയതേ പശുബന്ധനം
ദാനക്ഷപണസംയുക്താ-
ദീക്ഷാ തേനേഹി കീർത്തിതാ'-

എന്നു 'തന്ത്രിലോകം' എന്ന ഗ്രന്ഥത്തിൽ അഭിനവഗുപ്താചാര്യൻ 'ദീക്ഷ'യ്ക്കു ലക്ഷണം പറഞ്ഞിട്ടുണ്ട്. ജ്ഞാനം പ്രദാനം ചെയ്യുകയും, ജീവന്റെ സംസാര ബന്ധങ്ങളെ വിനശിപ്പിക്കുകയും ചെയ്യുന്നതുകൊണ്ടാണ് 'ദീക്ഷ'യെന്നു പേരുണ്ടായത് എന്നർത്ഥം. ബ്രഹ്മസാക്ഷാത്കാരം നേടിയ യോഗികൾക്കു മാത്രം വശപ്പെടുന്ന ഒരു ശക്തിയാണിത്. അങ്ങനെയുള്ള യോഗീശ്വരൻമാരിൽ നിന്നും ബഹിർഗമിക്കുന്ന ആ ഐശ്വരശക്തിക്ക്, ശിഷ്യന്റെ മായാമോഹങ്ങളെ ഇല്ലാതാക്കാനും, പരമാർത്ഥബോധം നൽകാനും കഴിവുണ്ട്. ഈ ദീക്ഷ ശിഷ്യനു നൽകുന്ന ഗുരുവിനെ 'ദീക്ഷാഗരു' എന്നും 'സദ്ഗുരു' എന്നും ശാസ്ത്രങ്ങൾ വ്യവഹരിക്കുന്നു. 'യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കാനും പരിശീലിക്കാനും അങ്ങനെ ആരൂഢപദത്തിലെത്താനുമാണ് തന്റെ പ്രഥമശിഷ്യനായ നാണു അനവധി സംവത്സരങ്ങൾ തന്നോടൊത്തു സഹവസിച്ചതെന്നു സത്യവചസ്സായ ശ്രീ ചട്ടമ്പിസ്വാമികൾ തന്നെ പറയുന്നു. അപ്പോൾ, ആരൂഢപദപ്രാപ്തിക്കുള്ള യോഗ

ജ്ഞാനങ്ങൾ നാണുഗുരുവിനുപദേശിച്ചത് ചട്ടമ്പിസ്വാമികളായിരിക്കുമെന്നതിൽ തർക്കമില്ലല്ലോ. ആ ഉപദേശശ്രവണാനന്തരമാണ് നാണുഗുരു ബ്രഹ്മജ്ഞാനിയായതും ജീവന്മുക്തനായതും. അങ്ങനെയാണെങ്കിൽ ബ്രഹ്മസാക്ഷാത്കാരത്തിന് നിദാനമായ ദീക്ഷനൽകിയ ചട്ടമ്പിസ്വാമികൾ നാണുഗുരുവിന്റെ ദീക്ഷാഗുരുവായിരുന്നുവോ? വിദ്യാഗുരുവോ? ദീക്ഷാഗുരു തന്നെ, സംശയമേ വേണ്ട. അതു കൊണ്ടാണ് പിൽക്കാലത്തു ചട്ടമ്പിസ്വാമികളുടെ സമാധിയെക്കുറിച്ച് ശ്രീനാരായണഗുരുദേവനെഴുതിയ ശ്ലോകങ്ങളിൽ "സദ്ഗുരു" എന്ന് ചട്ടമ്പിസ്വാമികളെ സ്മരിച്ചത്.

ശ്രീനാരായണഗുരുദേവൻ ആരിൽ നിന്നും സന്യാസമോ, സന്യാസനാമമോ, സ്വീകരിച്ചിട്ടില്ലെന്ന് ഗുരുദേവന്റെ ചില ജീവചരിത്രകാരന്മാരെപ്പോലെ ശ്രീ. ബാലരാമപ്പണിക്കരും കരുതുന്നു. അതു ശരിയാണന്ന് അദ്ദേഹം വിശ്വസിക്കുകയും ചെയ്യുന്നു. സന്യാസിലോകത്തു സ്വയംഭുക്കുകളില്ലെന്നു മനസ്സിലാക്കണം. 'ഒരാൾ ജീവന്മുക്തനാകണമെങ്കിൽ ബ്രഹ്മാനുഭവസമ്പന്നനായ ഒരു ഗുരു ഉണ്ടായിരുന്നേ പറ്റുകയുള്ളു. ആ ഗുരുവിൽ നിന്ന് സന്യാസദാനവും, ഉപദേശശ്രവണവും സ്വകരിക്കുകയും വേണം. ശ്രീനാരായണഗുരുദേവൻ ജീവന്മുക്തനായി എന്ന കാര്യത്തിൽ ആർക്കും സന്ദേഹമില്ലല്ലോ. അങ്ങനെയാണെങ്കിൽ ആ മഹാത്മാവിന് ഒരു ദീക്ഷാഗുരു ഉണ്ടായിരിക്കണം. ആ ദീക്ഷാഗുരു ചട്ടമ്പിസ്വാമികളുമായിരുന്നു.

ചട്ടമ്പിസ്വാമികൾ തന്റെ ശിഷ്യനെപ്പറ്റി പരാമർശിച്ചപ്പോൾ 'നാണു' എന്ന സാംസ്കാരിക സംജ്ഞതന്നെ ഉപയോഗപ്പെടുത്തിയിരിക്കുന്നതു കൊണ്ട് അദ്ദേഹം ഗുരുദേവന്റെ വിദ്യാഗുരുവാണെന്ന പണിക്കരുടെ ഊഹവും അടിസ്ഥാനരഹിതമാണ്. സന്യാസിമാർ പരമ്പരയുടെ സജ്ജനാമം തന്നെ ഉപയോഗിക്കണമെന്നില്ല. സാസ്കാരിക നാമത്തിൽ അറിയപ്പെടുന്ന മഹായോഗികൾ പലരും നമുക്കില്ലേ? ശ്രീ ശങ്കരൻ, ശ്രീരാമകൃഷ്ണൻ, കുഞ്ഞൻപിള്ളച്ചട്ടമ്പി എന്നീ മുനീശ്വരൻമാരെല്ലാം സാംസ്കാരികസംജ്ഞ തന്നെയല്ലേ ഉപയോഗിക്കുന്നത്? 'നാണു' എന്ന സാംസ്കാരിക സംജ്ഞ ഉപയോഗിക്കുന്നതു കൊണ്ട് ശ്രീനാരായണ ഗുരുദേവൻ ഒരു പരമ്പരയിലും ഉൾപ്പെടാത്ത സന്യാസിയാണ് എന്നാണ് ശ്രീ. ബാലരാമപ്പണിക്കർ ഉദ്ദേശിക്കുന്നതെങ്കിൽ അതു ശരിയാണെന്നു പറയാൻ നിവൃത്തിയില്ല. ഏതു സന്യാസിയും ഏതെങ്കിലും ഒരു പരമ്പരയിൽപ്പെട്ട ആളായിരിക്കും. അങ്ങനെയല്ലാത്ത

സന്യാസിയെ സന്യാസിയായി ശാസ്ത്രങ്ങൾ അംഗീകരിക്കുന്നില്ല. സർവ്വശാസ്ത്രപാരംഗതനായാലും, സംപ്രദായരീത്യാ ഒരു പരമ്പരയിൽപെടാത്ത സന്യാസിയെ മൂർഖൻമാരെപ്പോലെ പരിത്യജിക്കണമെന്ന് ഉപനിഷൽഭാഷ്യത്തിൽ ശ്രീ ശങ്കരൻ ആഭിപ്രായപ്പെട്ടിരിക്കുന്നത് ഈ സന്ദർഭത്തിൽ സ്മരണീയമാണ്. ഗുരു ഏതു പരമ്പരയിൽപ്പെട്ട ആളാണോ ആ പരമ്പരയിൽത്തന്നെയാണ് ശിഷ്യനും പെടുക. തീർത്ഥപാദസംപ്രദായമാണല്ലോ ചട്ടമ്പിസ്വാമികൾ അംഗീകരിച്ചിരുന്നത്. ആതുകൊണ്ട് അദേഹത്തിന്റെ ശിഷ്യനായ ശ്രീനാരായണ ഗുരുദേവനും ആ പരമ്പരയിൽപ്പെട്ട സന്യാസിയായിരിക്കണം. നാണുഗുരുവിന് താനുപദേശിച്ചത് ബാലാസുബ്രഹ്മണ്യമന്ത്രമാണെന്നും, നാണുഗുരു അത് അദ്ദേഹത്തിന്റെ ശിഷ്യൻമാർക്കുപദേശിച്ചിട്ടുണ്ടെന്നും, ഈ ബാലസുബ്രഹ്മണ്യ മന്ത്രം തീർത്ഥപാദപരമ്പരയിൽപ്പെട്ടവർക്കല്ലാതെ മറ്റാർക്കും കിട്ടിയിട്ടില്ലെന്നും ഉള്ള ചട്ടമ്പിസ്വാമികളുടെ പ്രസ്താവനയും, ശ്രീനാരായണഗുരുദേവൻ തീർത്ഥപാദപരമ്പരയിൽപ്പെട്ട യോഗിയാണെന്ന് തെളിയിക്കുന്നു എന്നു കരുതുന്നതിൽ യുക്തിഭംഗമുണ്ടെന്നു തോന്നുന്നില്ല. ചട്ടമ്പിസ്വാമികൾ ഉപദേശിച്ചത് ബാലാസുബ്രഹ്മണ്യമന്ത്രമാണെങ്കിൽ അത് തീർത്ഥപാദപരമ്പരയിൽപ്പെട്ടവർക്കുമാത്രം ഉപദേശിക്കപ്പെടുന്ന മന്ത്രമാണെങ്കിൽ, ആ മന്ത്രം ഉപദേശിക്കപ്പെട്ട ഗുരുദേവനും തീർത്ഥപാദപരമ്പരയിൽപ്പെട്ട സന്യാസിയായിരിക്കണമെന്നാണ് എന്റെ വിനീതമായ വിശ്വാസം.

"ത്രിവേണീസംഗമസ്ഥാനേ
തത്ത്വമസ്യാദി ലക്ഷണേ
സ്നായാത്തത്വാർത്ഥഭാവേന
തീർത്ഥനാമോ സ ഉച്യതേ"

എന്നാണല്ലോ 'തീർത്ഥപാദ'ലക്ഷണം തന്നെ. 'തദ്, ത്വം, അസി എന്നിവയുടെ ത്രിവേണീ സംഗമത്തിൽ ബ്രഹ്മരൂപനായി സ്നാനം ചെയ്യുന്ന മഹാത്മാവാണു തീർത്ഥൻ' എന്നർത്ഥം. തത്ത്വമസിയുടെ ത്രിവേണിയിൽ നിരന്തരം നിമജ്ഞനം ചെയ്തിരുന്ന മഹാത്മാവായിരുന്നല്ലോ ശ്രീനാരായണഗുരുദേവൻ. ആ 'തീർത്ഥപാദ'ലക്ഷണവും അവിടുത്തയ്ക്കു യോജിക്കുന്നുണ്ട് എന്നുകരുതാവുന്നതാണ്.

ശ്രീ ചട്ടമ്പിസ്വാമികൾ തന്നെയാണ് ശ്രീനാരായണഗുരുദേവന്റെ ഗുരുവെന്നു ഈഴവസമുദായത്തിലെ സമുന്നത നേതാക്കൻമാർ പറഞ്ഞ

പ്രമാണവാക്യങ്ങളാണ് മേൽക്കാണിച്ചത്. ഇക്കാര്യത്തിൽ അവർ ഏകാഭിപ്രായക്കാരുമാണ്.

## അന്നത്തെ നായർ പ്രമാണിമാരുടെ പരാമർശം

അന്നത്തെ നായർ പ്രമാണിമാരും ഇക്കാര്യത്തെക്കുറിച്ച് തങ്ങളുടെ അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. അവയിലേറ്റവും പ്രധാനം, സ്വാമിതിരുവടികളുടെ ദ്വിതീയ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദരുടേതാണ്. ഒന്നിലേറെ ഘട്ടങ്ങളിൽ സന്ദർഭവശാൽ അദ്ദേഹം തന്റെ ഡയറിക്കുറിപ്പുകളിൽ ഇക്കാര്യത്തക്കുറിച്ചു രേഖപ്പെടുത്തിയിട്ടുണ്ട്. കൊല്ലവർഷം 1095-ൽ, (ക്രി: വ: 1920) 'ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം' എന്ന ഗ്രന്ഥത്തിന്റെ ഒന്നാം ഭാഗം പ്രസിദ്ധീകൃതമായി. ശ്രീ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും ജീവിച്ചിരിക്കുന്ന കാലത്തുതന്നെയാണ് ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയത്. ആ ഗ്രന്ഥത്തിൽ ശ്രീ നീലകണ്ഠതീർത്ഥപാദരുടെ ഡയറിക്കുറിപ്പുകളും പ്രകാശനം ചെയ്തിട്ടുണ്ട്.

കൊല്ലവർഷം 1091 കുംഭം 21-ാം തീയതി ആലുവായിൽ വിശ്രമിച്ച സാഹചര്യത്തെപ്പറ്റിയുള്ള ഈ ഡയറിക്കുറിപ്പ് നോക്കുക:-

"ഈഴവകുലഗുരുവും, ജ്ഞാനവിജ്ഞാനസമ്പന്നനും, ജീവന്മുക്തനും, <u>പരമഭട്ടാരസ്വാമിതിരുവടികളുടെ ആദ്യശിഷ്യനാകയാൽ</u> എന്റെ സതീർത്ഥ്യനുമായ ശ്രീ നാണുഗുരുസ്വാമിയെന്ന മഹാന്റെ വാസസ്ഥലത്തുപോയി തീവണ്ടി വരുന്നതുവരെ ഇരിക്കാമെന്നുവച്ചു" - അടിവരയിട്ട വാക്യഭാഗം ശ്രദ്ധിക്കുക!

ഡയറിയിൽ മറ്റൊരു ഭാഗത്ത് അദ്ദേഹം ഇങ്ങനെ എഴുതിക്കാണുന്നു:-

"ഈ ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമിയെന്നും, ഷൺമുഖദാസനെന്നും, ശ്രീ വിദ്യാധിരാജ പരമഭട്ടാരസ്വാമിയെന്നും പേരുള്ള എന്റെ തിരുവടികളുടെ ആദ്യത്തെ ശിഷ്യനാണ്......

ചട്ടമ്പിസ്വാമികൾ ശ്രീനാരായണന്റെ ഗുരുവല്ലെന്ന് സ്ഥാപിതതാൽപര്യക്കാരായ ചിലർ വിരുദ്ധവാദമുന്നയിച്ചപ്പോൾ, സ്പർദ്ധാലുക്കളായ ചില നായന്മാരുടെ പ്രതികരണം ഗുരുദേവനെതിരേ തിരിയാൻ തുടങ്ങി. അതിനെപ്പറ്റി ശ്രീ നീലകണ്ഠതീർത്ഥപാദർ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"സ്വാമിപാദശിഷ്യരും എന്റെ സതീർത്ഥ്യരുമായ ചിലർ ഇക്കാരണത്താൽ ഇദ്ദേഹത്തോട് (നാണുഗുരുസ്വാമികളോട്) സ്പർദ്ധയുള്ളവരല്ലയോ എന്നു ശങ്കയുണ്ടെങ്കിലും, എനിക്ക് അദ്ദേഹത്തെ (നാണുഗുരുവിനെ)ക്കുറിച്ച് ഗുരുപാദങ്ങളിലെന്നപോലെ സ്നേഹബഹുമാനങ്ങളാണുള്ളത്. ഇതിനുകാരണം മേപ്പടിയാൻ എന്നേക്കാൾ പത്തുപന്ത്രണ്ടു വർഷങ്ങൾക്കു മുമ്പ് സ്വാമിപാദങ്ങളെ പരിചരിച്ച് അപരോക്ഷജ്ഞാനം സമ്പാദിച്ച ആളാണെന്നുള്ള സംഗതിയാകുന്നു."

ഒരേ ഗുരുവിന്റെ ശിഷ്യൻമാരാണ് ശ്രീനാരായണ ഗുരു ദേവനും, ശ്രീനീലകണ്ഠതീർത്ഥപാദരും. ആ നീലകണ്ഠതീർത്ഥപാദർ പറയുന്നു, ശ്രീനാരായണഗുരുദേവൻ തന്റെ സതീർത്ഥ്യനും തന്റെ ഗുരുവായ ചട്ടമ്പിസ്വാമികളുടെ ആദ്യ ശിഷ്യനുമാണെന്ന്. അതും. ചട്ടമ്പിസ്വാമികളും നാരായണഗുരുസ്വാമികളും സർവജനസമാദൃതരായി ജീവിച്ചിരിക്കുമ്പോൾ. ഒരു മഹാസന്യാസിയുടെ ഡയറിക്കുറിപ്പുകളിലെ ഈ വാക്യങ്ങൾ നിഷേധിക്കുവാനാവുമോ?

ചട്ടമ്പിസ്വാമികളുടെ മഹാസമാധിയെ സ്മരിച്ചുകൊണ്ടെഴുതിയ കവിതയിൽ, മഹാകവി വള്ളത്തോൾ പാടുന്നതു കേൾക്കുക:-

"ഏതിൽനിന്നെരിതിരിയൊന്നു കൈക്കൊണ്ടുതമോ-
ഭീതരാംപ്രജകളെ നേർവഴികാട്ടീ ഭവാൻ
ആ മഹാമണിദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലുൾച്ചേർന്നല്ലോ, 'ശ്രീനാരായണ സ്വാമിൻ'

അസമത്വത്തിന്റേയും അസ്വാതന്ത്ര്യത്തിന്റേയും തമസ്സിൽക്കഴിഞ്ഞ സ്വസമുദായങ്ങൾക്കു വഴിതെളിച്ചു വെളിച്ചം കാട്ടാൻ വേണ്ടി ശ്രീനാരായണഗുരുദേവൻ ഏതു മണിദീപത്തിൽ നിന്നാണോ എരിതിരി കത്തിച്ചെടുത്തത്, ആ മഹാമണിദീപം അക്ഷികൾക്കലക്ഷ്യമായ ധാമത്തിൽ വിലയം കൊണ്ടുവെന്നാണല്ലോ വള്ളത്തോൾ മഹാകവി ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. രണ്ടു സത്യം ഈ പ്രസ്താവനയിലൂടെ മഹാകവി അനാവരണം ചെയ്യുന്നു. ശ്രീനാരായണഗുരുദേവന്റെ സാമൂഹികോന്നമനപരമായ പ്രവർത്തനങ്ങളുടെ പ്രചോദന ശക്തി ചട്ടമ്പിസ്വാമികളായിരുന്നെന്നും, ചട്ടമ്പിസ്വാമിയാകുന്ന മഹാമണിദീപത്തിൽ നിന്ന് കൊളുത്തിയെടുക്കപ്പെട്ട ദീപശിഖയാണ് ഗുരുദേവനെന്നും. രണ്ടുപേരുടേയും സമകാലികനും, അഖിലലോകപ്രസിദ്ധനുമായ ഒരു പരിണതപ്രജ്ഞന്റേതാണ് ഈ വാക്കുകൾ എന്നു കൂടി ഓർമ്മിക്കണം.

സ്വാമിതിരുവടികളിൽ അചഞ്ചലമായ ഭക്തിവിശ്വാസങ്ങളുള്ള വ്യക്തിയും, എറണാകുളം സ്വദേശിയുമായ ശ്രീ. റ്റി. ആർ. അനന്തക്കുറുപ്പ്, തിരുവടികളുടെ സമാധിയെക്കുറിച്ച് ഒരു അനുസ്മരണക്കവിത രചിട്ടുണ്ട്. (1924-ൽ). ചട്ടമ്പിസ്വാമികൾ അനേകം പ്രാവശ്യം അനന്തക്കുറുപ്പിന്റെ എറണാകുളത്തുള്ള ഭവനത്തിൽ വിശ്രമിച്ചിട്ടുണ്ടെന്ന കാര്യവും ഇവിടെ സ്മരണീയമാണ്. ശ്രീ അനന്തക്കുറുപ്പ് പറയുന്നതിങ്ങനെയാണ്:-

"പണ്ഡിതതീർത്ഥസ്വാമി, ശാന്തനാം നാണുഗുരു,
പ്രാസംഗികാഗ്രേസരൻ പരമഹംസസ്വാമി
ഇങ്ങനെ മുഖ്യശിഷ്യ വിശുദ്ധത്രിവേണിയെ
ഇങ്ങവതരിപ്പിച്ചതേതൊരു മഹാഗിരി".

ഭാഗീരഥി, മന്ദാകിനി, അളകനന്ദ, എന്നീ മൂന്നു മഹാസ്രോതസ്സുകൾക്ക് ജന്മമരുളിയ സമുന്നതനായ ഹിമവാനോട് ചട്ടമ്പിസ്വാമികളെ ഉപമിച്ചിരിക്കുന്ന ഈ വരികളിൽ, നാണുഗുരുസ്വാമികളും, നീലകണ്ഠതീർത്ഥപാദരും, തീർത്ഥപാദസ്വാമികളും ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യരാണെന്നു വ്യക്തമാക്കിയിരിക്കുന്നു.

"ശ്രീ നാരായണഗുരു, ശിതി-
ഗള യതിവരമുഖ്യ നുതപാദം
പരമസമാധിഗതം
ശിശുനാമകയോഗിനം സദാ നൗമി"

(ശ്രീനാരായണഗുരു, നീലകണ്ഠതീർത്ഥപാദർ, എന്നീ യതിവര്യന്മാരാൽ നമിക്കപ്പെടുന്ന പാദങ്ങളോടുകൂടിയവനും, സമാധിഗതനുമായ ശിശുനാമകയോഗിയെ - കുഞ്ഞൻപിള്ളയെന്നു പേരുള്ള യോഗിയെ - ഞാൻ സദാ നമസ്കരിക്കുന്നു എന്നർത്ഥം) - എന്ന് മഹാവൈദ്യൻ ശാർക്കരക്കോവിലകത്ത് രവിവർമ്മൻ തമ്പാനും,

"ശ്രീമാൻ ഭട്ടാരകാഖ്യ പ്രഥിത പരമഹം-
സാഖ്യ വിദ്യാധിരാട്ടാ-
മീമാന്യൻ തന്റെ കാൽത്താരിണയുടെകരുണാ
വേദസാരംനുകർന്നും
ഭൂമാവാളുന്ന നാരായണഗുരുവരനും,
സാധുസാനന്ദസച്ചി

ദ്ധാമം ചേർന്നുല്ലസിക്കും ശിതിഗള പരമാ
ചാര്യനും സിദ്ധിനേടി”

എന്നിങ്ങനെ കരിങ്ങാട്ടിൽ പപ്പുപിള്ള ശാസ്ത്രികളും സ്വാഭിപ്രായങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു. ഈ രണ്ടുശ്ലോകത്തിലും 'ശിതിഗളൻ' എന്നു സൂചിപ്പിക്കുന്നത് നീലകണ്ഠതീർത്ഥപാദരെയാണ്. 'ശിതി' എന്ന പദത്തിന് നീലനിറമുള്ള, കറുത്ത എന്നാണർത്ഥം. ശിതിഗളൻ = നീലകണ്ഠൻ - നീലകണ്ഠ തീർത്ഥപാദർ. ശ്രീനാരായണഗുരു, ശിതിഗളൻ (നീലകണ്ഠതീർത്ഥപാദർ) എന്നീ യതിവര്യൻമാർ പാദനമസ്കാരം ചെയ്യുന്ന യോഗിയാണ് ശിശുനാമകൻ (കുഞ്ഞൻപിള്ള ചട്ടമ്പി) എന്ന രവിവർമ്മൻ തമ്പാന്റെ പ്രസ്താവവും, ഭൂമാവാളുന്ന നാരായണഗുരുവരനും, ശിതിഗളപരമാചാര്യനും (നീലകണ്ഠതീർത്ഥപാദരും) ചട്ടമ്പിസ്വാമിയുടെ കാൽത്താരിണയുടെ വേദസാരം നുകർന്നു സിദ്ധി നേടിയെന്ന പപ്പുപിള്ള ശാസ്ത്രിയുടെ പരാമർശവും, ചട്ടമ്പിസ്വാമികളുടെ തൃപ്പാദശിഷ്യൻമാരാണ് നാണുഗുരുസ്വാമികളും നീലകണ്ഠതീർത്ഥപാദസ്വാമികളും എന്ന പദാർമാർത്ഥത്തെയല്ലേ പ്രഖ്യാപനം ചെയ്യുന്നത്?

“വാരാളും ഭാസ്സു നാരായണഗുരുവര്യാദി-
ശിഷ്യാഗ്രഗണ്യ-
ന്മാരാംദീപങ്ങളിൽച്ചേർത്തിരുൾനികരമൊഴി-
ച്ചാദിമൂലസ്വതായാം
പാരാതൈക്യംഗമിച്ചുള്ളൊരു ഗുരുവരനാം
ഭാനുമാനെ സ്മരിച്ചി-
ഘോരാജ്ഞാനൈകമൂലക്കെടുതിസഹജരേ!
തെല്ലു നീക്കാൻ ശ്രമിക്കാം

എന്നീ പ്രകാരം വാരണാട്ടു കെ. പി. ശാസ്ത്രികളും,

“നാണുകുരുവിൻകുരു, നായർഞാനികൾനായകപ്പേർ-
പൂണുംതിലകർ, അരുഞാനിയരിവർ പൂതലത്തെ”

എന്ന് തമിഴ്പണ്ഡിതനായ റ്റി. ലക്ഷ്മണൻ പിള്ളയും,

“ബഹുശിഷ്യസമാവൃതശ്രീനാരായണാഖ്യ ഗുരു-
മുഖ്യനിഷേവ്യമാണഃ

എന്ന കവിദീപൻ, ആറന്മുള നാരായണപിള്ള വൈദ്യനവർകളും നടത്തിയിട്ടുള്ള പരാമർശങ്ങളും ഈ സന്ദർഭത്തിൽ സ്മരണീയങ്ങളാണ്. ശ്രീ ചട്ടമ്പിസ്വാമികൾ തന്നെയാണ് ശ്രീനാരായണ ഗുരുദേ

വന്റെ ഗുരുവെന്ന് ഇവരെല്ലാം ഏകകണ്ഠമായിത്തന്നെ അഭിപ്രായപ്പെട്ടിരിക്കുന്നു.

## അന്നത്തെ പത്രങ്ങളിലെ പരാമർശങ്ങൾ

വസ്തുതകൾ സത്യസന്ധമായി അന്വേഷിക്കുകയും അവയെപ്പറ്റി റിപ്പോർട്ടെഴുതുകയും ചെയ്യുന്നതാണല്ലോ പത്രധർമ്മം. അതുകൊണ്ട്, അക്കാലത്തെ പത്രങ്ങൾ ഈ ഗുരുശിഷ്യബന്ധത്തെപ്പറ്റി എന്തെങ്കിലും പ്രസ്താവനകൾ നടത്തിയിട്ടുണ്ടെങ്കിൽ അവ വിശ്വസനീയമായ തെളിവുകളാണല്ലോ. 1099-ൽ (1924) ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധി വാർത്ത പരസ്യപ്പെടുത്തിയ കേരളത്തിലെ പ്രമുഖപത്രങ്ങളെല്ലാം ശ്രീനാരായണഗുരുവിന്റെ ഗുരുവാണ് ശ്രീ ചട്ടമ്പിസ്വാമികളെന്നെഴുതിയിട്ടുണ്ട്. സംശയമുള്ളവരുണ്ടെങ്കിൽ 1099 മേടം 27, 28, ഇടവം 4 എന്നീ തീയതികളിൽ പ്രസിദ്ധപ്പെടുത്തിയ സഹോദരൻ വാരിക (തൃശൂർ), പൗരൻ (കൊല്ലം), മലയാളി (കൊല്ലം), സമർദശി (തിരുവനന്തപുരം), ശ്രീവാഴുംകോട് (തിരുവനന്തപുരം) എന്നീ പത്രങ്ങൾ പരിശോധിച്ചു നോക്കട്ടെ. ഇതാ ഈ പത്രവാർത്തകൾ വായിക്കുക:-

"ശ്രീനാരായണഗുരുസ്വാമികൾ, നീലകണ്ഠ തീർത്ഥപാദസ്വാമികൾ, തീർത്ഥപാദപരമഹംസ സ്വാമികൾ മുതലായ മഹാത്മാക്കളുടെ ദിവ്യ ഗുരുനാഥനും, അദ്വൈത പ്രസ്ഥാനത്തിന്റെ വിശിഷ്ടാവലംബവും, ഹിന്ദുമതത്തിന്റെ ജീവനാഡിയുമായിരുന്ന വിദ്യാധിരാജ സ്വാമികൾ ഈ മാസം 23-ാം തീയതി പകൽ മൂന്നുമണിക്ക് ദിവ്യസമാധിയായിരിക്കുന്ന വിവരം ഞങ്ങൾ അത്യധികമായ വ്യസനത്തോടുകൂടി വായനക്കാരെ അറിയിച്ചുകൊള്ളുന്നു."

(മലയാളി . കൊല്ലം) 1099 മേടം 27

"അപാരമായ പാണ്ഡിത്യം, ബുദ്ധിശക്തി, സമഭാവന, ജീവകാരുണ്യം, വിശാലഹൃദയം, ശാന്തസ്വഭാവം എന്നിവ കൊണ്ടു പ്രഖ്യാതനായ ചട്ടമ്പിസ്വാമി അവർകൾ 1099 മേടം 23-ാം തീയതി നാലുമണിക്ക് മഹാസമാധിയടഞ്ഞുവെന്നറിഞ്ഞ് ഞങ്ങൾ വ്യസനിക്കുന്നു. ശ്രീനാരായണ പരമഹംസൻ, തീർത്ഥപാദസ്വാമികൾ, പരേതനായ നീലകണ്ഠതീർത്ഥപാദ സ്വാമികൾ മുതലായ അനേകം മഹാനുഭാവൻമാർ ചട്ടമ്പിസ്വാമികളുടെ ശിഷ്യൻമാരാണ്."

("പൗരൻ" കൊല്ലം) 1099 ഇടവം 4

"ശ്രീനാരായണഗുരുസ്വാമികൾ തുടങ്ങി അസംഖ്യം മഹായോഗികളുടെ ഗുരുനാഥനും, യഥാർത്ഥ പരമഹംസൻമാരിലൊരാളും, ഒരുത്തമദേശഭക്തനും,

പണ്ഡിതനും, കേരളീയരുടെ നിരന്തരം ഭക്ത്യാദരങ്ങൾക്കു പാത്രീഭൂതനുമായിരുന്ന പരമഭട്ടാരചട്ടമ്പിസ്വാമികൾ തിങ്കളാഴ്ച സമാധിയിൽ നിത്യശാന്തിയടഞ്ഞ വിവരം വ്യസനസമേതം അറിയിച്ചുകൊള്ളുന്നു".

('സമദർശി' തിരുവനന്തപുരം) 1099 മേടം 28

"പരിവ്രാജകാചാര്യനായ ബ്രഹ്മശ്രീ നരായണഗുരു സ്വാമി, ചട്ടമ്പിസ്വാമിതിരുമനസ്സിലെ പ്രധാന ശിഷ്യനും, പാണ്ഡിത്യം, പ്രതിഭാവിലാസം, ആത്മസാക്ഷത്കാരം മുതലായവയിൽ ലോകൈകശ്രേഷ്ഠനായിരുന്ന ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ രണ്ടാമത്തെ ശിഷ്യനും ആയിരുന്നു..."

("ശ്രീവാഴുംകോട്" തിരുവനന്തപുരം) 1099 മേടം 28

"ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ സമാധിയായ വിവരം അറിഞ്ഞ് ഞങ്ങൾ അത്യന്തം പരിതപിക്കുന്നു. സ്വാമികളുടെ സമാധിയിൽ നമുക്ക് വിവിധകലാവല്ലഭനായ ഒരു മഹാപണ്ഡിതനും ഒരു വലിയയോഗിയും നഷ്ടമായി.... ഗുരുസ്വാമികളെ ഏതോ ചിലതെല്ലാം പഠിപ്പിച്ച ഗുരുസ്ഥാനം കൂടി ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നു. മരിക്കുന്നതിനു കുറേ മുൻപ് ഗുരുസ്വാമികൾ ചട്ടമ്പിസ്വാമികളെ പോയികാണുകയുണ്ടായി."

("സഹോദരൻ" തൃശൂർ) 1099 ഇടവം 4

ശ്രീനാരായണഗുരുദേവന്റെ സമാധിവാർത്ത പ്രസിദ്ധപ്പെടുത്തിയ ഘട്ടത്തിലും കേരളത്തിലെ പത്രങ്ങൾ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. 1104 (1928) കന്നിമാസത്തിലെ 'ലക്ഷ്മിഭായി' മാസികയിലെ ഈ വാർത്താഭാഗം വായിക്കുക:-

"ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുമനസ്സിലെ പ്രഥമശിഷ്യനും, ശ്രീ നീലകണ്ഠതീർത്ഥപാദർസ്വാമികളുടെ സതീർത്ഥ്യനും, ഈഴവകുലഗുരുവും, യോഗിയുമായിരുന്ന ബ്രഹമശ്രീ നാരായണഗുരുസ്വാമികൾ ഏതാനും മാസങ്ങൾ തീരെ കിടപ്പിലായിരുന്നു... ജാതിമതഭേദമെന്യേ സകലർക്കും സുഖമരുളുന്നതിനായി അവതരിച്ച ഈ പുണ്യപുരുഷൻ ഈ മാസം 5-ാം തീയതി സമാധിയടഞ്ഞ വിവരം ഞങ്ങൾ ലക്ഷ്മീഭായി വായനക്കാരെ വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു".

(ലക്ഷ്മീഭായിമാസിക) പുസ്തകം 24 ലക്കം 6

മഹാകവിയും, ഗവേഷകനുമായ ഉള്ളൂർ പരമേശ്വരയ്യർ ഈ ഗുരുശിഷ്യബന്ധത്തെപ്പറ്റി രേഖപ്പെടുത്തിയിട്ടുള്ള അഭിപ്രായവും ശ്രദ്ധേയമാണ്. അദ്ദേഹം പറയുന്നത് ഇങ്ങനെയാണ്:-

"ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരുസ്വാമികളുടെ ആചാര്യനായിരുന്നുവോ എന്നു ചിലർ സംശയിക്കുന്നു. ആ സംശയം അനാസ്പദമാണ്. 'ശിശുനാമഗുരോജ്ഞാം – കരോമിശിരസാവഹൻ – നവമഞ്ജരികാം ശുദ്ധി കർത്തുമർഹന്തികോവിദാ:' എന്നു നാരായണഗുരുതന്നെ ജനനീസ്തവമഞ്ജരിയിൽ പ്രസ്താവിച്ചിട്ടുണ്ട്. 'ശിശു' എന്നാൽ കുഞ്ഞൻ എന്നർത്ഥം. നാരായണഗുരുസ്വാമി യോഗജ്ഞാന വിഷയങ്ങളിൽ തന്റെ ശിഷ്യനായിരുന്നതായി ചട്ടമ്പിസ്വാമികളും ഒരെഴുത്തിൽ പ്രാസംഗികമായി സൂചിപ്പിച്ചിരിക്കുന്നു. ഇതിൽ കൂടുതൽ തെളിവ് ആവശ്യമില്ലല്ലോ". "യോഗാഭ്യാസ വിഷയത്തിൽ പ്രായോഗിക വിജ്ഞാനവും, സംസ്കൃതത്തിലൂടെയുള്ള അദ്വൈതവേദാന്തോപദേശവും ശ്രീനാരായണഗുരുദേവനു നൽകിയതും ചട്ടമ്പിസ്വാമികൾ തന്നെയായിരുന്നു' എന്നും ഉള്ളൂർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുദേവന്റെ ഗുരുവാണെന്നും ആ നിലയിൽ ഗുരുദേവൻ സ്വാമികളെ ആദരിച്ചിരുന്നുവെന്നും തെളിയിക്കുന്ന ഒരു ചരിത്രസംഭവംകൂടി പ്രസ്താവിച്ചുകൊള്ളട്ടെ:-

കൊല്ലവർഷം 1078 മകരം 20-ാം തീയതി ശ്രീ. കുളവേലിൽ കൃഷ്ണൻ വൈദ്യന്റെ നേതൃത്വത്തിൽ പറവൂർ മൂത്തകുന്നത്ത്, ശ്രീനാരായണഗുരുദേവൻ ഒരു ക്ഷേത്രപ്രതിഷ്ഠ നടത്തി. ചട്ടമ്പിസ്വാമികളും, തീർത്ഥപാദപരമഹംസ സ്വാമികളും അന്നവിടെ സന്നിഹിതരായിരുന്നു. തീർത്ഥപാദസ്വാമികൾ ശ്രീനാരായണഗുരുദേവനെ ആദ്യമായി കാണുന്നതും പരിചയപ്പെടുന്നതും ഇവിടെ വച്ചാണെന്നും കൂടി പ്രസ്താവിച്ചുകൊള്ളട്ടെ. പ്രതിഷ്ഠ കഴിഞ്ഞപ്പോൾ ക്ഷേത്രഭാരവാഹികൾ ഒരു പണക്കിഴിയും, പട്ടും ശ്രീനാരായണ ഗുരുദേവന് ദക്ഷിണയായിക്കൊടുത്തു. തനിക്കു കിട്ടിയ ദക്ഷിണ, ഗുരുദേവൻ ചട്ടമ്പിസ്വാമികളുടെ പാദങ്ങളിൽ സമർപ്പിക്കുകയാണു ചെയ്തത്. ആ സത്കർമ്മം, ഗുരുദേവന് ചട്ടമ്പിസ്വാമികളോടുള്ള 'ഗുരുത്വ'ത്തെയയാണ് വിളംബരം ചെയ്യുന്നത്. ക്ഷേത്രപ്രതിഷ്ഠാവിധികൾ തനിക്കുപദേശിച്ച ഗുരുനാഥൻ സന്നിഹിതനായിരിക്കുമ്പോൾ, തനിക്കുകിട്ടിയ ദക്ഷിണ ഗുരുപാദങ്ങളിൽ സമർപ്പിക്കുന്നത് ശിഷ്യധർമ്മമാണ്. 'നാണുഗുരു'വിനെ ക്ഷേത്രം പ്രതിഷ്ഠിക്കാൻ പഠിപ്പിച്ചത് ചട്ടമ്പിസ്വാമിയാണെന്ന്, ഗുരുദേവന്റെ അന്തേവാസിയായ കരുവാകൃഷ്ണനാശാൻ രേഖപ്പെടുത്തിയിട്ടുള്ളത് ഓർക്കുക.

ഇത്രയും പ്രാമാണികങ്ങളായ ചരിത്ര രേഖകളും പത്രവാർത്തകളും, സമകാലികസമൂഹത്തിന്റെ വിശ്വാസപ്രമാണങ്ങളും ഉണ്ടായിരുന്നിട്ടും, ഈ

പരമാർത്ഥവസ്തുതയ്ക്കെതിരേ എങ്ങനെ ഒരു വിരുദ്ധവാദം വന്നു? ശ്രീനാരായണഗുരുദേവന്റെ ഗുരു, ശ്രീ ചട്ടമ്പിസ്വാമികളാണെന്ന വിശ്വാസത്തിന്റെ തെളിനീർത്തടാകത്തിൽ കല്ലെറിഞ്ഞു കലക്കമുണ്ടാക്കാൻ ആദ്യമായി ഒരു വിഫലശ്രമം നടത്തിയത്, 'മനുഷ്യകഥാനുഗായി'യായ കുമാരനാശാനാണ്. സദാചാരത്തോടും സമൂഹവിശ്വാസങ്ങളോടും സത്യസന്ധമായി പ്രതികരിക്കാൻ പ്രതിജ്ഞാബദ്ധതയുള്ള ഒരു കവി, പൊതുജനവിശ്വാസത്തിനെതിരേ ചെളി വാരിയെറിയാൻ ശ്രമിച്ചത് ശരിയാണോ? അപാരമായ കാവ്യസംസ്കാരത്തിലെ പ്രജാപതിയായി സൃഷ്ടികർമ്മം നിർവഹിക്കുന്ന കവി, അസത്യവചസ്സായിക്കൂടാ. അയാൾ സത്യമേ പറയാവൂ. കവി ഒരർത്ഥത്തിൽ ഋഷിയാണ്. ഋഷിയെന്ന പദത്തിന് വഴികാണിക്കുന്നവൻ, പ്രകാശിപ്പിക്കുന്നവൻ എന്നൊക്കെയാണർത്ഥം. വഴികാണിക്കുകയും, പ്രകാശിപ്പിക്കുകയും ചെയ്യേണ്ടയാൾ വഴിതെറ്റിക്കാനും അന്ധകാരം പരത്താനും ശ്രമിച്ചതു തെറ്റായിപ്പോയി. ശ്രീനാരായണഗുരുദേവനെ കാണുമ്പോഴെല്ലാം, 'എന്റെ തങ്കക്കുടം കുമാരു എവിടെ' എന്ന് വാത്സല്യപൂർവ്വം കുമാരനാശാനെക്കുറിച്ചു ചോദിക്കാറുള്ള ചട്ടമ്പിസ്വാമികളുടെ നേർക്കു ആശാൻ ഇങ്ങനെയൊരു നന്ദികേടു കാണിച്ചത് ശരിയായില്ല.

കൊല്ലവർഷം 1090-ൽ (ക്രി: വ: 1915) ആശാൻ വളരെ തിടുക്കത്തിൽ ശ്രീനാരായണഗുരുദേവന്റെ ഒരു ജീവചരിത്രം തട്ടിക്കൂട്ടി. അത്ര തിടുക്കത്തിൽ ആ സാഹസകർമ്മത്തിലേർപ്പെടാൻ കുമാരനാശാനെ പ്രേരിപ്പിച്ച മറ്റൊരു സംഭവം കൂടി ഉണ്ടായി. ഇതിന് ഒരു വർഷം മുമ്പ് അതായത് 1914-ൽ ഡോ: കെ. ജി. ഗോപാലപിള്ള, ശ്രീനാരായണഗുരുവിന്റെ ഒരു ലഘുജീവചരിത്രമെഴുതി; ഗുരുദേവന്റെ ജന്മജയന്തിയോടനുബന്ധിച്ച് ചെമ്പഴന്തിയിൽ നടന്ന സമ്മേളനത്തിൽ വായിച്ചു. ആ യോഗത്തിൽ കുമാരനാശനും സന്നിഹിതനായിരുന്നു. ശ്രീനാരായണധർമ്മപരിപാലന സംഘത്തിന്റെ സെക്രട്ടറിയും മഹാകവിയുമായ താൻ ജീവിച്ചിരിക്കേ, ഒരു നായർ, നാണുഗുരുവിന്റെ ജീചരിത്രമെഴുതി ഖ്യാതിനേടുകയോ? ആശാന്റെ സങ്കുചിത ചിന്താഗതിക്കു അതു സഹിക്കാനായില്ല. അതു കൊണ്ടാണ് വളരെ ധൃതിപ്പെട്ട് കുമാരനാശാൻ ഒരു ജീവചരിത്രം തട്ടിക്കൂട്ടിയത്. അതിൽ ആശാൻ ഇങ്ങനെ എഴുതി:-

"സ്വാമി (നാണുഗുരുസ്വാമി) ഈ കാലത്ത് പ്രാചീന മലയാളം മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ കുഞ്ഞൻപ്പിള്ളച്ചട്ടമ്പിയുമായി പരിചയിക്കുകയും, അതു വഴി തിരുവനന്തപുരത്ത് തൈക്കാട്ട് അയ്യാവെന്ന സുബ്ര

ഹ്മണ്യഭക്തനും, യോഗിയുമായ ഗുരുവിന്റെ അടുക്കൽ നിന്നു യോഗാഭ്യാസ സംബന്ധമായ ഉപദേശം കൈക്കൊള്ളുകയും ചെയ്തു."

ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരുദേവനും തമ്മിലുള്ള ബന്ധം നിഷേധിക്കാതെതന്നെ നാണുഗുരുസ്വാമികൾക്ക് തന്ത്രപൂർവ്വം അയ്യാവിന്റെ ശിഷ്യത്വം സമ്പാദിച്ചുകൊടുത്തിരിക്കുകയാണ് ആശാനിവിടെ. അയ്യാവാരെന്നോ, ശ്രീനാരായണഗുരുദേവൻ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച സാഹചര്യമേതെന്നോ ആശാനറിഞ്ഞുകൂടെന്നു വ്യക്തമാണ്. കുമാരനാശാൻ ശ്രീനാരായണഗുരുദേവനെ ആദ്യമായി പരിചയപ്പെടുന്നത് കൊല്ലവർഷം 1071 -ൽ (ക്രി: വ: 1896) ആണ്. അതിനു പതിമൂന്നുകൊല്ലം മുമ്പാണ് അതായത് 1058-ൽ (1883) ആണ് ശ്രീനാരായണഗുരുദേവൻ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിക്കുന്നത്. താൻ ഗുരുദേവനെ പരിചയപ്പെടുന്നതിനും പതിമൂന്നുവർഷം മുമ്പ് നടന്ന ആ സംഭവം കുമാരനാശാൻ കണ്ടിരിക്കാനിടയില്ല. അതു കൊണ്ട് നേരിട്ടറിയാവുന്ന കാര്യത്തെക്കുറിച്ചല്ല ആശാൻ പറയുന്നതെന്നു സ്പഷ്ടമാണ്.

യോഗിയായ അയ്യാവിൽ നിന്നു നാണുഗുരു, 'യോഗാഭ്യാസനം ബന്ധമായ ഉപദേശം സ്വീകരിച്ചു'വെന്നാണല്ലോ ആശാൻ പറയുന്നത്. കാര്യങ്ങൾ വളച്ചൊടിക്കാൻ ആശാൻ ശ്രമിച്ചുവെന്നതിന് ആ പ്രസ്താവം തന്നെ തെളിവാണ്. ഒന്നാമത് അയ്യാവ് യോഗിയല്ല. യോഗാഭ്യാസിയോ, വേദാന്തിയോ അല്ല. അദ്ദേഹം ഹഠയോഗിയായിരുന്നു. സുബ്ബരായ്യപ്പണിക്കർ എന്നു പേരുള്ള ഈ അയ്യാവ് തിരുവനന്തപുരം റസിഡൻസിയൽ ഉദ്യോഗസ്ഥനായിരുന്നു. അയ്യാവിൽനിന്ന് ആരും യോഗമോ, വേദാന്തമോ പഠിച്ചതായി ഇന്നുവരെ അറിവില്ല. ആശാൻ പറയുംപോലെ, നാണുഗുരു അയ്യാവിന്റെ ശിഷ്യനായിരുന്നെങ്കിൽ, പഠിച്ചത് ഹഠയോഗമായിരിക്കണം. ഗുരുദേവൻ ഹഠയോഗിയല്ല. അവടുന്ന് അദ്വൈതവേദാന്തിയാണ്. അവിടുത്തെ കൃതികളും അദ്വൈത വേദാന്തതത്ത്വങ്ങളാണ് പ്രകാശിപ്പിക്കുന്നത്. കൊല്ലവർഷം 1120 കർക്കടകം ലക്കം 'നവജീവൻ' പത്രത്തിൽ പണ്ഡിതാഗ്രണിയായ പണ്ഡിറ്റ് ശ്രീ. സി. രാമകൃഷ്ണൻ നായർ ഇക്കാര്യത്തെക്കുറിച്ച് അഭിപ്രായപ്പെട്ടിരിക്കുന്നത് നോക്കുക:-

"ത്രിഭുവനസീമകടന്നു തിങ്ങിവിങ്ങും
ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം

കപടയതിക്കു കരസ്ഥമാകുവീലെ-
ന്നുപനിഷദൂക്തി രഹസ്യമോർത്തിടേണം-"

എന്നു പാടിയ ബ്രഹ്മവിദ്വരനായ നാണുഗുരുസ്വാമികൾ, 'സ്വരൂപസമാധി'യിൽ വിശ്രമിച്ചുകൊണ്ടിരിക്കുന്നത് ശ്രീ. അയ്യാവിന്റെ ഹഠയോഗം കൊണ്ടല്ലെന്ന് ഇക്കാര്യത്തിൽ കുറച്ചെങ്കിലും വിവരമുള്ളവർക്ക് മനസ്സിലാക്കാവുന്നതേയുള്ളു." അദ്വൈതവേദാന്തിയായ ശ്രീനാരായണൻ അയ്യാവിൽ നിന്നു ഹഠയോഗം പഠിച്ചിട്ടില്ലെന്നു വ്യക്തമല്ലേ? അയ്യാവ് വേദാന്തിയല്ലാത്തതുകൊണ്ട്, അദ്ദേഹത്തിൽ നിന്നു വേദാന്തമഭ്യസിച്ചിരിക്കാനും ഇടയില്ല. രണ്ടായാലും നാരായണഗുരുസ്വാമികൾ അയ്യാവിന്റെ ശിഷ്യനല്ലെന്നു സ്പഷ്ടം. ശിഷ്യനാണെങ്കിൽ, അയ്യാവിന്റെ ചരമത്തെക്കുറിച്ചു നാണുഗുരുസ്വാമികൾ അനുസ്മരിക്കുമായിരുന്നില്ലേ? ഗുരുദേവൻ അങ്ങനെ ചെയ്തിട്ടില്ല. ചട്ടമ്പിസ്വാമികളുടെ സമാധിയെക്കുറിച്ച് ഭക്തിപൂർവ്വം അനുസ്മരിക്കുകയും ചെയ്തിരിക്കുന്നു. ചട്ടമ്പിസ്വാമികൾക്കും നാണുഗുരുസ്വാമികൾക്കും അയ്യാവുമായുണ്ടായിരുന്ന ബന്ധത്തെപ്പറ്റി രണ്ടുപേരുടേയും ആരാധകനും, രണ്ടുപേരേയും അടുത്തറിയാവുന്ന ആളുമായ ഡോ: കെ. ജി. ഗോപാലപിള്ള രേഖപ്പെടുത്തിയിരിക്കുന്നത് ഇങ്ങനെയാണ്.:-

"തൈക്കാട് അയ്യാസ്വാമികളെ കാണാൻ രണ്ടുപേരും കൂടി പോയിരുന്നതു ശരിതന്നെ. അദ്ദേഹം രസവാദത്തിൽ (ചെമ്പുമുതലായ ലോഹങ്ങളെ സ്വർണ്ണമാക്കുന്നതിൽ) ഭ്രമമുള്ള ആളായിരുന്നു. ഇവർ ചെല്ലുമ്പോഴെല്ലാം മഹാദാനപുരത്തുചെന്ന് കറുത്ത പൂവുള്ള കയ്യോന്നിയും മറ്റും കൊണ്ടുവരണമെന്ന് പറഞ്ഞയക്കുക പതിവായിരുന്നു. ഈ ബുദ്ധിമുട്ടു സഹിക്കാൻ വയ്യാതായപ്പോൾ രണ്ടുപേരും കല്ലുവീട്ടിൽ നിന്നും ഒരു പവൻ സമ്പാദിച്ചു. അടുത്ത ദിവസം അയ്യാസ്വാമിയെ കണ്ടപ്പോൾ അദ്ദേഹം വീണ്ടും പഴയ പാട്ടു തുടങ്ങി. 'ആ മരുന്ന് എന്തിനാണു സ്വാമീ? സ്വർണ്ണമുണ്ടാക്കാനല്ലേ? എന്നു ചട്ടമ്പിസ്വാമികൾ ചോദിച്ചു. അതിനുതന്നെന്നു അദ്ദേഹം മറുപടി പറഞ്ഞപ്പോൾ, 'ആ ബുദ്ധിമുട്ട് വേണ്ട, സ്വർണ്ണം തന്നെ തന്നേക്കാം' എന്നും പറഞ്ഞ് ആ പവൻ അയ്യാസ്വാമികളുടെ മുമ്പിൽ വച്ചിട്ടു അവർ പോരുകയും ചെയ്തു. പിന്നെ അവിടെ പോയിട്ടില്ല. ഇപ്രകാരമൊരു കഥയാണ് അയ്യാസ്വാമികളെ സംബന്ധിച്ച് ചട്ടമ്പിസ്വാമികളിൽ നിന്നും, നാണുഗുരുസ്വാമികളിൽ നിന്നും ഞാൻ മനസ്സിലാക്കിയിട്ടുള്ളത്. അത് പരമാർത്ഥവുമാണ്."

ചെമ്പു സ്വർണ്ണമാക്കാൻ വ്യഗ്രതകാണിക്കുന്ന, കാഞ്ചനമോഹം കൈവിട്ടിട്ടില്ലാത്ത, അയ്യാവിന് ബ്രഹ്മജിജ്ഞാസുവായ ശ്രീനാരായണന്റെ ഗുരുവാ

കാൻ കഴിയുമോ? അങ്ങനെ ചിന്തിക്കുന്നതുതന്നെ തികഞ്ഞ വിവരക്കേടല്ലേ? അപ്പോൾ ഒരു കാര്യം സ്പഷ്ടമാണ്. അയ്യാസ്വാമികൾ, ചട്ടമ്പിസ്വാമികളുടെയോ, നാണുഗുരുസ്വാമികളുടേയോ, ഗുരുവല്ല. വേദാന്തം പഠിച്ച കുമാരനാശാന് അറിഞ്ഞുകൂടാത്തതല്ല, ഇക്കാര്യം, എങ്കിലും ഒരു വീശു വീശിനോക്കി അത്രമാത്രം.

വളരെ തന്ത്രപൂർവ്വം കുമാരനാശാൻ പ്രചരിപ്പിച്ച ഈ വിരുദ്ധവാദം നാട്ടിൽ പരന്നതോടുകൂടിയാണ് 'ഗുരുശിഷ്യബന്ധം' ഒരു തർക്കവിഷയമായിമറിയത്. സത്യമറിയാവുന്ന സജ്ജനങ്ങൾ അതു കേട്ട് ഞെട്ടി. പരമാർത്ഥബോധത്തിന്റെ ശക്തി നഷ്ടപ്പെട്ടവർ കൈയടിച്ചു. രണ്ടുപക്ഷത്തും ആയോധനോത്സുകരായി ആളുകൾ അണിയിട്ടു. നായന്മാരും ഈഴവരും രണ്ടുചേരിയായി മാറി. ഇരു സമുദായക്കാരും തമ്മിലുണ്ടായിരുന്ന സാമുദായിക സൗഹാർദവും സഹവർത്തിത്ത്വവും നഷ്ടപ്പെട്ടു. അതു വരെ നായൻമാർ, ശ്രീനാരായണഗുരുദേവനെ ഈഴവമുനിയായി കണ്ടിരുന്നില്ല. ഈഴവർ ചട്ടമ്പിസ്വാമികളെ നായർമുനിയായും ഗണിച്ചിരുന്നില്ല. രണ്ടു സമുദായത്തിൽപ്പെട്ട സജ്ജനങ്ങൾ രണ്ടുപേരുടേയും ശിഷ്യന്മാരായുമുണ്ടായിരുന്നു. ശ്രീനാരായണഗുരുദേവന്റെ പ്രഥമ ശിഷ്യനായ കൊച്ചപ്പിപിള്ള നായരാണ്. ഗുരുദേവന്റെ വത്സലശിഷ്യരും, ഈഴവരുടെ കണ്ണിലുണ്ണിയുമായിരുന്ന സ്വാമി ധർമ്മതീർത്ഥനും, സ്വാമി നാരായണചൈതന്യനും നായൻമാരാണ്. അതുപോലെ ചട്ടമ്പിസ്വാമികളുടെ പ്രത്യേകമായ സ്നേഹവാത്സല്യങ്ങൾക്കു പാത്രീഭുതരും; സ്വാമിതിരുവടികളുടെ സന്തതസഹചാരികളുമായിരുന്ന പെരുന്നെല്ലി കൃഷ്ണൻ വൈദ്യനും, വെളുത്തേരി കേശവൻ വൈദ്യനും ഈഴവ വംശജരായിരുന്നില്ലേ?

ചട്ടമ്പിസ്വാമികളല്ല, അയ്യാവവർകളാണു ശ്രീനാരായണ ഗുരുദേവന്റെ ഗുരുവെന്ന ആശാന്റെ തിരുത്തൽവാദം അരക്കിട്ടുറപ്പിക്കാൻ പലരും മുന്നോട്ടുവന്നു. അവരിൽ പ്രമാണിമാരുണ്ട്, പത്രാധിപൻമാരുണ്ട്, കാഷായവേഷക്കാരുമുണ്ട്, അക്കൂട്ടത്തിൽ എടുത്തു പറയേണ്ടത് ശ്രീ. മൂർക്കോത്തു കുമാരന്റെ പേരാണ്. അദ്ദേഹം എഴുതിയ ശ്രീനാരായണഗുരുസ്വാമിയുടെ ജീവചരിത്രത്തിൽ, കുമാരനാശാന്റെ വിരുദ്ധവാദത്തെ അതേപടി അംഗീകരിച്ചിരിക്കുന്നു. ഒപ്പം, കുറേ വിഡ്ഢിത്തങ്ങളും എഴുന്നള്ളിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നത് കേൾക്കുക:-

"പ്രാണായാമാദിയോഗക്രമങ്ങളൊക്കെ ഗ്രഹിക്കുകയും അവയെ അഭ്യസിക്കുകയും ചെയ്തതിനുശേഷവും ഏതോ സംഗതിവശാൽ ഉദ്ദിഷ്ടകാര്യം

സാധിക്കാതെ പിന്നെയും ഒരു പ്രാപഞ്ചികനായി ഇരിക്കേണ്ടി വന്ന തൈക്കാട്ട് അയ്യാവിന് ഷൺമുഖദാസൻ തന്റെ സഹചാരിയെ (നാണുഗുരുവിനെ) പരിചയപ്പെടുത്തി." ശ്രീനാരായണൻ ചട്ടമ്പിസ്വാമികളുടെ ഒരു സഹചാരിമാത്രമാണെന്നും, ഗുരു അയ്യാവുമാണെന്നുമാണ് മലബാറുകാരനായ മൂക്കോത്തു കുമാരൻ പറയുന്നത്. അഥവാ പറഞ്ഞു പരത്താൻ ശ്രമിക്കുന്നത്. സഹചാരിയായ നാണുഗുരുവിനെ അയ്യാവിനു പരിചയപ്പെടുത്തിയ ഒരു ഇടനിലക്കാരനാണ് ചട്ടമ്പിസ്വാമിയെന്ന് കുമാരനാശാനേ പോലെ മൂർക്കോത്തു കുമാരനും വിശ്വസക്കുന്നു. രണ്ടു 'കുമാര'ന്മാരും ഒരുപോലെ വഴിതെറ്റിപോവുകയാണ്. നാണുഗുരു, ചട്ടമ്പിസ്വാമികളുടെ 'സഹചാരിയാണെന്ന് മൂർക്കോത്ത് കുമാരൻ വശ്വസിക്കുന്നുണ്ടല്ലോ. നാണുഗുരു എന്തിനാണ് ചട്ടമ്പിസ്വാമിയെ സഹചരിച്ചത്? വെറുതേ അങ്ങു സഹചരിക്കുകയില്ലല്ലോ. മാത്രവുമല്ല; അയ്യാവ് പ്രാപഞ്ചികനായിരിക്കുന്ന ആളാണെന്ന് കുമാരൻ തന്നെ പറയുന്നുണ്ട്. അങ്ങനെയാണെങ്കിൽ, 'യോഗാഭ്യാസവിഷയത്തിൽ പരിശ്രമിക്കാൻ ജന്മസിദ്ധമായ വാസനയോടുകൂടിയ നാണുഗുരുവിനെ' ഒരു പ്രാപഞ്ചികനുമായി പരിചയപ്പെടുത്തി എന്നു കരുതുന്നത് വിഡ്ഢിത്തമല്ലേ? നാണുഗുരുവിനെ ചട്ടമ്പിസ്വാമിക്കു പരിചയപ്പെടുത്തിക്കൊടുത്തത് കൃഷ്ണൻ വൈദ്യനാണ് എന്ന പ്രസ്താവവും അക്കാര്യത്തിൽ ശ്രീ. മൂർക്കോത്തു കുമാരനുള്ള അജ്ഞതയെയാണ് വിളംബരം ചെയ്യുന്നത്. പരിചയപ്പെടുത്തിയതു കൊടിപ്പരമ്പിൽ നാരായണപിള്ളയാണെന്നത് ശ്രീനാരായണഗുരുദേവൻ തന്നെ സമ്മതിച്ചിട്ടുള്ള കാര്യമാണ്. ഡോ: കെ. ജി. ഗോപാലപിള്ള അക്കാര്യം വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.

'ശ്രീനാരായണ ശതവത്സരോപഹാര' ഗ്രന്ഥത്തിൽ, ശ്രീ. എൻ. ആർ. കൃഷ്ണനും, 'വിശ്വദീപ' മെന്ന ഗ്രന്ഥത്തിൽ ശ്രീ. ധർമ്മദാസും, 'വിശ്വവന്ദ്യ ഗുരു ശ്രീനാരായണൻ' എന്ന ജീവചരിത്രത്തിൽ, കുമാരദാസും, ഡോ: പൽപ്പുവിന്റെ ജീവചരിത്രഗ്രന്ഥത്തിൽ ദേശാഭിമാനി റ്റി. കെ. മാധവനും മറ്റും ആശാന്റെ അസത്യവാദം ഒരുപോലെ ഏറ്റുപാടിയിരിക്കുന്നു. അവയിൽ ജാതിക്കുശുമ്പിന്റെ കറപറ്റി ഏറെ കറുത്തുപോയത് ശ്രീ. കുമാരദാസിന്റെ വാക്കുകളാണ്. ആ സന്യാസിവര്യൻ പറയുന്നതു കേൾക്കുക:-

"നാരായണഗുരു കേരളത്തിനകത്തും പുറത്തും സമാരാദ്ധ്യനായപ്പോൾ, ഇദ്ദേഹം ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണെന്നൊരു മേൽക്കോയ്മ - ഒരധികാര സ്വരം - ചില നായർപ്രമാണിമാർ പത്രങ്ങളിൽ കൂടെ പരത്തുവാൻ

തുടങ്ങി..." മറ്റൊരിടത്ത് ഈ മാന്യസന്യാസി പറയുന്നു, "ചട്ടമ്പിസ്വാമിയുടെ ജീവചരിത്രത്തിൽ ശ്രീനാരായണഗുരുവിനെ പല ഘട്ടങ്ങളിലും മനഃപൂർവ്വം അധഃപതിപ്പിച്ചും, ആശ്രയഭാവത്തിലും ചിത്രീകരിച്ചരിക്കുന്നത് കേരളത്തിലെ നായർ പ്രഭുത്വത്തിന്റെ ഭൂതകാലാധികാരങ്ങളുടെ മാതൃകകൾ മാത്രമാണ്. അതിലൊന്നും അരയ്ക്കാൽ കഴഞ്ചു സത്യത്തിന്റെ അംശംപോലുമില്ല."

ഒരു സന്യാസിയുടെ വാക്കുകളാണിവയെന്ന് ഓർക്കുക. സന്യാസിമാർക്കു വിവരക്കേടുകളുണ്ടാകാം. കാരണം, വിവരമില്ലാത്ത പല സന്യാസ വേഷക്കാരും നമ്മുടെ നാട്ടിലുണ്ട്. എന്നാൽ എല്ലാം സമ്യക്കാകുംവണ്ണം ന്യസിച്ച സന്യാസിക്ക് ജാതിക്കറ പാടുണ്ടോ? അതുകൂടി ന്യസിക്കാൻ കഴിയാത്തതിന്റെ രോഗമാണിത്. വസ്തുസ്ഥിതികൾ വായിച്ചു മനസ്സിലാക്കാൻ കുമാരദാസിനു കഴിവില്ലാത്തതിന് മറ്റുള്ള വരെ എന്തിനു പഴിചാരുന്നു?

ദേശാഭിമാനിയുടെ പത്രാധിപരായ ശ്രീ. റ്റി. കെ. മാധവൻ ആദ്യം പറഞ്ഞത്, ചട്ടമ്പിസ്വാമികൾ തന്നെയാണ് ശ്രീനാരായണന്റെ ഗുരുവെന്നും, വിരുദ്ധവാദം വെറുതേയാണെന്നുമാണ്. പറഞ്ഞത്, തിരുവനന്തപുരത്ത് ശ്രീകൃഷ്ണവിലാസം പ്രസ്സിൽ വച്ച് ശ്രീ നീലകണ്ഠതീർത്ഥപാദരോടുമായിരുന്നു. ഇക്കാര്യം കൊല്ലവർഷം 1092 കുംഭം 27-ാം തീയതിയിലെ ഡയറിക്കുറുപ്പിൽ നീലകണ്ഠതീർത്ഥപാദസ്വാമികൾ രേഖപ്പെടുത്തിയിട്ടുമുണ്ട്. എന്നാൽ ഒരു വ്യാഴവട്ടക്കാലത്തിനുശേഷം, ഡോ: പൽപ്പുവിന്റെ ജീവചരിത്രമെഴുതിയപ്പോൾ അദ്ദേഹം അടവൊന്നു മാറ്റിച്ചവിട്ടി. ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമികളുടെ സതീർത്ഥ്യനാണെന്ന് അതിൽ എഴുതിവച്ചു.

ആശാനെഴുതിയ നാരായണഗുരുദേവന്റെ ജീവചരിത്രം, സി. കൃഷ്ണന്റെ പത്രാധിപത്യത്തിൽ മലബാറിൽ നിന്നും പ്രസിദ്ധപ്പെടുത്തിയിരുന്ന 'മിതവാദി'യിൽ പുനഃപ്രകാശനം ചെയ്തു കണ്ടപ്പോൾ, സത്യത്തിന്റെ നേർക്കുണ്ടായ ആ കടന്നാക്രമണത്തിൽ ധർമ്മരോഷം പൂണ്ട മഹാതാർക്കികനായ ശ്രീ. പന്നിശ്ശേരി നാണുപിള്ള അതിലെ വാദമുഖങ്ങളെ നഖശിഖാന്തം ഖണ്ഡിച്ചുകൊണ്ട് 1091 ധനു ലക്കം 'ധർമ്മപോഷിണി'യിൽ 'ഒരു വിപ്രതിപത്തി' എന്ന ശീർഷകത്തിൽ ഒരു ലേഖനമെഴുതി. ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുസ്വാമികളും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തെ സ്ഥാപിക്കുന്ന സർവ്വതെളിവുകളും നിരത്തി വച്ചുകൊണ്ടുള്ള ആ നിശ്ശിത നിരൂപണത്തിൽ, പന്നിശ്ശേരി ആശാനെ വെല്ലുവിളിച്ചിരുന്നു. എന്തേ നമ്മുടെ മഹാകവി അതിനുമറുപടി പറയാത്തത്? താൻ പറഞ്ഞത് സത്യസന്ധതയോടെയാണെങ്കിൽ

തന്റെ ഭാഗം ആശാന് വീണ്ടും തെളിയിക്കാൻ ആ സന്ദർഭം പ്രയോജനപ്പെടുത്താമായിരുന്നില്ലേ? താൻ പറഞ്ഞുപരത്തിയത് കളവാണെന്ന് പൂർണ്ണബോധ്യമുള്ളതുകൊണ്ടുതന്നെയാണ് ആശാൻ തന്ത്രപൂർവ്വം മൗനം ഭജിച്ചത്. ആശാന്റെ അനുയായികളും, പന്നിശ്ശേരിയുടെ വാദമുഖങ്ങൾക്ക് മറുപടി പറയാൻ തയ്യാറായില്ല.

കൊല്ലവർഷം 1092 വൃശ്ചികം 17-ാം തീയതിയിലെ 'മലയാളി'പ്പത്രത്തിൽ പന്നിശ്ശേരി വീണ്ടും ഒരു ലേഖനമെഴുതി. അപ്പോഴും ആശാനാകട്ടെ അനുയായികളാകട്ടെ ഒരക്ഷരം മറിച്ചുപറഞ്ഞില്ല. ഗുരുശിഷ്യബന്ധത്തെക്കുറിച്ചുള്ള ഈ സംശയം തുടർന്നുപോകുന്നത് ഭാവിയിൽ ചിന്താക്കുഴപ്പത്തിനു കാരണമാകുമെന്നുള്ളതുകൊണ്ടാണ്, ഗുരു ആരാണെന്നതിനെക്കുറിച്ച് നാരായണഗുരുസ്വാമികൾ ഒരു ലേഖനമോ മറ്റോ പ്രസിദ്ധപ്പെടുത്തണമെന്നും പന്നിശ്ശേരി നിർദ്ദേശിച്ചിരുന്നു. കുമാരനാശാൻ ഇളക്കിവിട്ട വിരുദ്ധവാദം കൊണ്ട് നായർസമുദായമാകെ ഇളകിമറിഞ്ഞിരുന്ന കാലമായിരുന്നു അത്. ശ്രീനാരായണഗുരുദേവന്റെ അറിവോടുകൂടിയാണ് കുമാരനാശാൻ ജാതിവിദ്വേഷമിളക്കിവിടാൻ ശ്രമിച്ചതെന്നുവരെ വിമർശനങ്ങളുണ്ടായി. അക്കഥയറിഞ്ഞപ്പോൾ ശമധനനായ ഗുരുദേവന്റെ ഹൃദയം നൊമ്പരപ്പെട്ടു. തനിക്കു ജാതിയില്ലെന്നും, താൻ ഏതെങ്കിലും ഒരു ജാതിയിലോ മതത്തിലോ ഉൾപ്പെടുന്ന ആളല്ലെന്നും, അങ്ങനെയുള്ളവരെ മാത്രമേ എന്റെ ശിഷ്യവർഗ്ഗത്തിൽ ചേർത്തിട്ടുള്ളു എന്നും കാണിച്ച് ശ്രീനാരായണഗുരുദേവൻ 1091 (1916) ഇടവം 15-ാം തീയതി പത്രങ്ങളിൽ ഒരു പരസ്യം കൊടുത്തു.

ശ്രീ. പന്നിശ്ശേരി നിർദ്ദേശിച്ചതുപോലെ ചട്ടമ്പിസ്വാമികളാണ് തന്റെ ഗുരുവെന്ന് വ്യക്തമാക്കുന്ന ഒരു ലേഖനമോ പ്രസ്താവനയോ ശ്രീനാരായണഗുരുദേവൻ പ്രസിദ്ധപ്പെടുത്തേണ്ടതായിരുന്നില്ലേ; വാദപ്രതിവാദങ്ങളുടെ കനത്ത കൊടുംകാറ്റിൽ സമുദായസൗഹാർദ്ദവും തന്റെ ഗുരുത്വവും ആടിയുലഞ്ഞിട്ടും ഗുരുദേവൻ എന്തുകൊണ്ടങ്ങനെ ചെയ്തില്ല; ചട്ടമ്പിസ്വാമികൾ തന്നെയാണ് തന്റെ ഗുരുവെന്നു സംഭാഷണമദ്ധ്യേ ഡോ: കെ. ജി. ഗോപാലപിള്ളയോടും, പന്നിശ്ശേരി നാണുപിള്ളയോടും, നടരാജഗുരുവിനോടും അർത്ഥശങ്കയ്ക്കിടയില്ലാത്തവണ്ണം തുറന്നുപറയുകയും, സ്വകൃതിയായ നവമഞ്ജരിയിൽ ഇക്കാര്യം ഭക്ത്യാദരപൂർവ്വം വ്യക്തമാക്കുകയും ചെയ്ത ഗുരുദേവന് ഇതും ചെയ്യാമായിരുന്നില്ലേ, എന്നിങ്ങനെയുള്ള സംശയങ്ങൾ ലൗകികന്മാരായ നമ്മുടെ മനസ്സുകളിൽ സ്വാഭാവികമായി ഉണ്ടാകാം. തന്റെ ഗുരുത്വം ചോദ്യം

ചെയ്യപ്പെട്ടപ്പോൾ, സത്യദ്രഷ്ടാവായ ആ മഹർഷീശ്വരൻ മൗനംഭജിച്ചത് ശരിയല്ലെന്ന് തോന്നാമെങ്കിലും, അതിന് താത്വികമായ സമാധാനങ്ങൾ പറയാനുണ്ട്. നിസ്സംഗനായ അവിടത്തേയ്ക്കുണ്ടോ മത്സരബുദ്ധിയുണ്ടാകുന്നു? താരകാമലർമാലചാർത്തിയാലും, കാറണിച്ചളിനീളെപുരണ്ടാലും, സംഗമോ ലേപമോ ഇല്ലാത്ത ആ സമദർശിക്ക് അർത്ഥശൂന്യമായ ഇത്തരം വിഭാഗീയ ചിന്താഗതികളിൽ വല്ല താത്പര്യവും ഉണ്ടാവുമോ? മാത്രവുമല്ല, ഈഴവർക്കിടയൽത്തന്നെ ഇക്കാര്യത്തിൽ ഭിന്നാഭിപ്രായം നിലനിൽക്കുന്നതുകൊണ്ട്, താനൊരഭിപ്രായം പറഞ്ഞാൽ അത് പ്രശ്നത്തെ സങ്കീർണമാക്കുമെന്നു മാത്രമല്ല, ഈഴവർക്കിടയിൽ ഒരു ചേരിതിരിവിനു കാരണമാവുകയും ചെയ്യും. സമുദായത്തിന്റെ ഐക്യത്തിനും ശ്രേയസ്സിനും വേണ്ടി അതുവരെ താൻ ചെയ്തുപോന്ന കാര്യങ്ങളെ അതു പ്രതികൂലമായി ബാധിക്കുകയും ചെയ്യുമെന്ന് അവിടുത്തേയ്ക്കറിയാം. അതുകൊണ്ടാണു സംഭാഷണ സന്ദർഭങ്ങളിൽ സത്യം തുറന്നു പറഞ്ഞ ഗുരുദേവൻ, ഇക്കാര്യത്തെക്കുറിച്ച് ഒരു പരസ്യപ്രസ്താവനയ്ക്കു തുനിയാതിരുന്നത്. "ആളുകൾ എന്തും പറഞ്ഞുകൊള്ളട്ടെ; അതു കൊണ്ടു നമുക്കെന്ത്" എന്നായിരുന്നല്ലൊ, ഗുരുശിഷ്യബന്ധത്തിന്റെ തർക്കത്തെക്കുറിച്ചറിയിച്ചപ്പോൾ ചട്ടമ്പിസ്വാമികളും പ്രതികരിച്ചത്. നിസ്സംഗചിത്തന്മാരായ യോഗീശ്വരൻമാർ അങ്ങനെയല്ലേ ചെയ്യൂ?

കാരണമെന്തായാലും, കുമാരനാശാൻ ബോധപൂർവ്വം തിരികൊളുത്തിവിട്ട ഗുരുത്വവാദത്തിന്റെ കറുത്തപുക അന്തരീക്ഷത്തിൽ പരന്നതോടുകൂടി, ഗുരുദേവനും കുമാരനാശാനും തമ്മിലുണ്ടായിരുന്ന ബന്ധത്തിന് ഉലച്ചിൽ തട്ടി. ആശാനെ കാണുന്നതുപോലും ഗുരുദേവന് അരോചകമായി. പലതവണ കുമാരനാശാൻ ശിവഗിരിയിൽ ചെന്ന് ഗുരുദേവനെ കാണാൻ ശ്രമിച്ചു. ഗുരുസ്വാമികൾ അനുവാദം നല്കിയില്ല. മരണപര്യന്തം, ആശാനു പിന്നീടു കാണാൻ കഴിഞ്ഞിട്ടുമില്ല. കുമാരനാശാൻ കാണാൻ ചെല്ലുമ്പോൾ അന്നു ശിവഗിരിയിലുണ്ടായിരുന്ന ശ്രീ. കരുവാ കൃഷ്ണനാശാൻ അക്കാര്യത്തെക്കുറിച്ച് എഴുതിയിരിക്കുന്നത് നോക്കുക.

"അതിന്റെ ശേഷം കുമാരനാശാൻ നാണുഗുരുവിനെ കാണാൻപോയിരുന്നു. മൂന്നുപ്രാവശ്യം ശിവഗിരിയിൽ വച്ച് നാണുഗുരുവിനെ കാണാൻ ശ്രമിച്ചിട്ടും അനുവാദം ലഭിക്കായ്കയാൽ കുമാരനാശാൻ കുണ്ഠിതനായി മുഖം വീർപ്പിച്ച് അവിടെനിന്നും പോയി. സ്വാമിയുടെ ഈ പെരുമാറ്റത്തിൽ അദ്ദേഹത്തിന്റെ അന്തേവാസികൾ ഉത്കണ്ഠിതരായി. നാണുഗുരു വെളി

യിൽ വന്നപ്പോൾ അവിടെ കൂടിനിന്നവരെക്കുറിച്ച് കുമാരനാശാനെപ്പറ്റി ചോദിച്ചു. കുമാരനാശാൻ നല്ല സുഖമില്ലാത്ത ഭാവത്തിലാണു പോയതെന്ന് അവിടെയുള്ളവർ പറഞ്ഞു. അതിന് സ്വാമികളുടെ സമാധാനം ഇങ്ങനെയായിരുന്നു. "അവൻ പോയി അല്ലേ? അവൻ പോയി. എത്രയോ മുൻപുതന്നെ പോയി. അവൻ മുങ്ങിപ്പോയി..." കൊല്ലവർഷം 1099 മകരമാസം ഒന്നാം തീയതിയാണ് ഈ സംഭവം നടന്നത്. മകരം മൂന്നാം തീയതി ആശാൻ പല്ലനയാറ്റിൽ മുങ്ങിമരിക്കുകയും ചെയ്തു.

മേൽക്കാണിച്ച സംഭവത്തെക്കുറിച്ച് ശ്രീനാരായണഗുരുദേവന്റെ ഒരു ഗൃഹസ്ഥശിഷ്യയും, ശിവഗിരിമഠത്തിലെ അന്തേവാസിയുമായ, തിരുവനന്തപുരം പുത്തൻചന്തയിൽ തായുവീട്ടിൽ ശ്രീമതി പിച്ചയമ്മയും തന്റെ ഓർമ്മക്കുറിപ്പുകളിൽ ഇതുപോലെ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു ദിവസം ഗുരുദേവന് കാഴ്ചവെയ്ക്കാൻ കുറേ ബോളിയുമായി കുമാരനാശാൻ വന്നപ്പോൾ സ്വാമികൾ കാണാൻ അനുവദിക്കുകയോ, ബോളി സ്വീകരിക്കുകയോ ചെയ്തില്ലെന്നും കൂടി, 'പുത്തൻചന്തയമ്മ' എന്ന് ഗുരുസ്വാമികൾ വാത്സല്യപൂർവ്വം വിളിക്കാറുണ്ടായിരുന്ന ആ ശ്രീനാരായണഭക്ത എഴുതുന്നുണ്ട്. കുമാരനാശാന്റെ വിവാഹം നടക്കുന്ന കാലങ്ങളിൽ നാണുഗുരുവും ആശാനും തമ്മിലകന്നിട്ടില്ലെന്നും, ഗുരുസ്ഥാനത്തെക്കുറിച്ചു വാദമമെടുത്തിട്ടതോടുകൂടി തമ്മിൽ സുഖമില്ലാതായെന്നും, ചട്ടമ്പിസ്വാമികളുടേയും ശ്രീനാരായണഗുരുസ്വാമികളുടേയും സമകാലികനായ മാനേജർ പേട്ടയിൽ പരമേശ്വരനും രേഖപ്പെടുത്തിയിട്ടുണ്ട്.

കൊല്ലവർഷം 1080ൽ (1905) നായരീഴവലഹള പൊട്ടിപ്പുറപ്പെടുന്നതുവരെ കേരളത്തിൽ, വിശേഷിച്ച് തിരുവിതാംകൂറിൽ, നായന്മാരും ഈഴവരും തമ്മിൽ ഒരേ സമുദായത്തിലെ സഹോദരങ്ങളെപ്പോലെയാണ് കഴിഞ്ഞിരുന്നത്. സഹകരണവും, സഹവർത്തിത്വവും അവർ പരസ്പരം പുലർത്തിപ്പോന്നു. ഈഴവരുടെ ഉന്നമനത്തിനുവേണ്ടി നായന്മാരും, നായന്മാരുടെ കാര്യങ്ങൾക്കുവേണ്ടി ഈഴവരും കൈയും മെയ്യും മറന്നു പ്രവർത്തിച്ചിരുന്നുവെന്നതിന് അന്നത്തെ ചരിത്രസംഭവങ്ങൾ സാക്ഷ്യം വഹിക്കുന്നു. ഈ നായരീഴവലഹള കാര്യമായ കുഴപ്പങ്ങളൊന്നും ഇരുസമുദായത്തിലും വരുത്തിയില്ലെങ്കിലും, അതിനെ കരുവാക്കി ഒരുമുതലെടുപ്പുനടത്താൻ – ഈ ഐക്യം തകർക്കാൻ – കുമാരനാശാനും അനുയായികളും ശ്രമിച്ചിരുന്നുവെന്നതിന് തെളിവുകളുണ്ട്. ശ്രീ. പേട്ടയിൽ പരമേശ്വരൻ എഴുതുന്നതു ശ്രദ്ധിക്കുക:-

"ഇവിടുത്തെ ഈഴവരും നായന്മാരും തമ്മിൽ പണ്ടേയ്ക്കുപണ്ടേ വലിയ ഐക്യമാണ്. ഭിന്നിപ്പ് ഇടക്കാലത്താണു വന്നത്.... ഈഴവരെയും നായന്മാരെയും രണ്ടുജാതിക്കാരാക്കി അകത്തിയത് ഈഴവ നേതാവായി കുറേക്കാലം നിന്നു പ്രവർത്തിച്ചിരുന്ന കുമാരനാശാനും കൂട്ടരുമാണ്. ഈഴവർക്ക് ഒരു പ്രത്യേകബില്ലും മറ്റും അവതരിപ്പിച്ചതും, നാണുഗുരുവിനെ ഞങ്ങളുടെ സ്വാമിയെന്ന് "ഈഴവമുനി" ആക്കിയതും ഈ കൂട്ടരുടെ പണിയാണ്. ചട്ടമ്പിസ്വാമിക്കും നാണുവാശാനും ഈ അകൽച്ച കളയണമെന്ന മോഹമുണ്ടായിരുന്നുവെന്ന് ഞാൻ നല്ലപോലെ അറിയും..... "നാണുഗുരുവിനെ ആളറിയിക്കാതെ ഇരുന്നിരുന്നെങ്കിൽ അദ്ദേഹം ബ്രാഹ്മണനും, ചട്ടമ്പിസ്വാമിയെ ആളറിയിക്കാതെ ഇരുന്നെങ്കിൽ അദ്ദേഹം ഒരു ഈഴവനും ആയി നിന്നു പ്രവർത്തിക്കുവാൻ പോലും ഉണ്ടായിരുന്ന സാഹചര്യം ഒന്നിതാ നശിച്ചുപോയി. ഒരാൾ നായർമുനിയും മറ്റേയാൾ ഈഴവമുനിയും അയി. അത് അവരുടെ കുറ്റമല്ല. കൂടിയവരുടെ കുറ്റമാണ്..." ചട്ടമ്പിസ്വാമികൾ ശ്രീനാരായണന്റെ ഗുരുവല്ലെന്ന് റെക്കാർഡാക്കി വയ്ക്കണമെന്ന് കുമാരനാശാനും കൂട്ടർക്കും ഉദ്ദേശ്യമുണ്ടായിരുന്നെന്നും കൂടി ശ്രീ. പരമേശ്വരൻ രേഖപ്പെടുത്തുന്നുണ്ട്.

അപ്പോൾ ഒരു കാര്യം ഇവിടെ സ്പഷ്ടമാണ്. ഈഴവനേതാക്കന്മാർ ശ്രീനാരായണഗുരുദേവനെ ഈഴവമുനിയായി കാണുകയും കാണിക്കുകയും ചെയ്യാൻ ശ്രമിച്ചതുകൊണ്ടാണ് നായന്മാർ ചട്ടമ്പിസ്വാമികളെ നായർമുനിയായി കാണാനും കാണിക്കാനും തുനിഞ്ഞത്. നായന്മാരും ഈഴവരും തമ്മിലകന്നതും അങ്ങനെയാണ്.

ഇതു ശരിയാണോ, ഇനിയും ഇതു തുടരണമോ എന്ന് ഇരുസമുദായക്കാരും ഒരു ഹിതപരിശോധനയ്ക്കു തയ്യാറാകേണ്ട സന്ദർഭം സമാഗതമായിരിക്കുകയാണ്. ഗുരുക്കന്മാരുടെ പേരിൽ വിഘടിക്കുകയല്ല; സംഘടിക്കുകയാണ് വേണ്ടത്. അതാണു നമ്മുടെ സംസ്കാരവും. നമ്മൾ, ഭാരതീയർ വിഘടനസിദ്ധാന്തക്കാരല്ല. 'യോഗ'സിദ്ധാന്തക്കാരാണ്. അതു മറക്കരുത്. ചട്ടമ്പിസ്വാമികൾ നായരല്ല; ശ്രീനാരായണഗുരുദേവൻ ഈഴവനുമല്ല. രണ്ടുപേരും നമ്മുടെ ഗുരുദേവന്മാരാണ്. ഈ നാടിന്റെ ആത്മീയാചാര്യന്മാരാണ്. രണ്ടു ഗുരുദേവന്മാരോടും ഒരേ അളവിലുള്ള ഭക്ത്യാദരങ്ങൾ തന്നെ വച്ചുപുലർത്താൻ നമ്മൾ ശ്രമിക്കണം. ശ്രീ ചട്ടമ്പിസ്വാമികളുടേയും, ശ്രീനാരായണഗുരുദേവന്റേയും ജന്മജയന്തിയും സമാധിയും ഇരു സമുദായവും ഒരുമിച്ചുചേർന്നാഘോഷിക്കുന്ന ഒരു സംസ്കാരം ഇവിടെ സംജാതമാകണം.

അതല്ലേ അഭികാമ്യവും? ശ്രീ ചട്ടമ്പിസ്വാമികളേയും, ശ്രീനാരായണഗുരുദേവനേയും ആരാധിക്കുന്ന ഒരെളിയ ഭക്തനാണു ഞാൻ. എന്റെ പൂജാമുറിയിൽ രണ്ടുഗുരുദേവൻമാരുടേയും ഛായാചിത്രങ്ങളുണ്ട്. രണ്ടുപേർക്കും ഞാൻ ഹാരമണിയിക്കാറുണ്ട്. രണ്ടുപേരുടെ മുന്നിലും ഉഷസന്ധ്യകളിൽ ഭക്ത്യാദരപൂർവ്വം നിലവിളക്കും കർപ്പൂരത്തിരികളും കത്തിക്കാറുമുണ്ട്. അങ്ങനെയല്ലേ വേണ്ടതും? ഈ സംസ്കാരത്തിന്റെ ദീപനാളം ഇരുസമുദായക്കാരും കൈയിലേന്തുന്ന കാലം സമാഗതമായെങ്കിൽ!

**അനുബന്ധം - 11**

## പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ
### ലഘു ജീവചരിത്രം

മഹർഷിമാരിൽ മഹർഷിയായി, ജീവകാരുണ്യമെന്ന ദിവ്യതത്ത്വത്തിന്റെ പ്രചാരകനായി, സർവ്വശാസ്ത്രവിശാരദനായി എഴുപതിൽപ്പരം സംവത്സരക്കാലം കേരളത്തിലെ സാംസ്കാരി കാന്തരീക്ഷത്തെ ജ്വലിപ്പിച്ച പരിപൂർണ്ണ കലാനിധിയായിരുന്നു പരമഭട്ടാരചട്ടമ്പിസ്വാമിതിരുവടികൾ. സ്വന്തം ആത്മാവിന്റെ ശില്പശാലയെ പ്രപഞ്ചസീമയോളം വികസ്വരമാക്കാൻ ആ ദിവ്യപുരുഷന്റെ ജീവിതത്തിന് സാധിച്ചു. വേദാന്ത സമ്പ്രദായത്തിലും സിദ്ധാന്തസമ്പദായത്തിലും ഉള്ള ശാസ്ത്രങ്ങളിൽ അഗാധ വൈദൂഷ്യവും, യോഗമാർഗ്ഗത്തിൽ നിർവ്വികല്പ സമാധിവരെയുള്ള സിദ്ധിയും നേടി 'അദൃഷ്ടശ്രുതപൂർവ്വനാമാവായ' ഏതോ ഒരവധൂത ഗുരുവിൽ നിന്നും 'ദൃഷ്ടിദീക്ഷാപൂർവ്വകമായ' ആത്മോപദേശം സിദ്ധിച്ച്, ശിവാദ്വൈതസ്വരൂപത്തിൽ ഉണർന്ന് ജീവന്മുക്തി സുഖമനുഭവിച്ച്, 'ലീലയാകാലമധികം' നയിച്ച ചട്ടമ്പി സ്വാമിതിരുവടികൾ സിദ്ധാന്തസമ്പദായത്തിലെ പരമാചാര്യനായിരുന്നു. അത് കൊണ്ടാണ് അവിടുത്തേക്ക് സന്യാസത്തിന്റെ ബാഹ്യ ലക്ഷണങ്ങളായ കാഷായം കമണ്ഡലു, മുതലായവ ഇല്ലാതിരുന്നത്. ബാഹ്യചടങ്ങുകളിലൊന്നും ശ്രദ്ധിക്കാതെ "ജ്ഞാനം സന്ന്യാസലക്ഷണം", എന്ന തത്ത്വത്തെ പ്രയോഗികമാക്കിയ യതിവര്യനാണ് ശ്രീ വിദ്യാധിരാജസ്വാമികൾ. അതിനാൽ സർവസംഗപരിത്യാഗിയായി, അതിവർണ്ണാശ്രമിയായി, സ്വാമി തിരുവടികൾ പ്രശോഭിച്ചു. ജ്ഞാനലബ്ധിക്കു കാരണമായ, സാധ നാചതുഷ്ടസമ്പത്ത് ഇരുപത്തിയെട്ടാമത്തെ വയസ്സിൽ തന്നെ അവിടുന്ന് നേടിക്കഴിഞ്ഞിരുന്നു. ബ്രഹ്മം മാത്രമേ സത്യവും നിത്യവും ആയിട്ടുള്ളു എന്നും, മറ്റുള്ളതെല്ലാം അസത്യവും അനിത്യവും ആണ് എന്നും അറിയുന്നതാണ്, സാധനാച തുഷ്ടയത്തിലെ ഒന്നാമത്തേതായ 'നിത്യാനിത്യവിവേകം', 'വൈരാഗ്യം', "ശമാദിഷൾക്കും", 'മുമുക്ഷുത്വം' എന്നിവയാണ് മറ്റ് മൂന്നുപാധികൾ. ഇവ നാലും വേണ്ടവണ്ണം നേടിക്കഴിയുമ്പോൾ വസ്തുബോധാരൂപമായ ജ്ഞാനം പൂർണ്ണമാകുന്നു. ഇരുപത്തെട്ടാമത്തെ (28) വയസ്സിൽ തന്നെ സ്വാമിതൃപ്പാദങ്ങൾക്ക് ഈ സാധനാസമ്പത്ത് നേടുവാൻ കഴിഞ്ഞു. അതു കൊണ്ടാണ് തിരുവടികൾ വിദ്യാധിരാജനും പരിപൂർണ്ണ കലാനിധിയും

ആയത്. വിജ്ഞാനത്തിന്റെ എല്ലാ മണ്ഡലങ്ങളെയും സ്വാംശീകരിക്കുവാൻ സ്വാമിതിരുവടികൾക്ക് കഴിഞ്ഞുവെന്നത് ഒരപൂർവ്വസിദ്ധിയാണ്. മുപ്പതാമത്തെ വയസ്സിൽ (30) ശിഷ്യന്മാർക്ക് മഹാവാക്യതത്ത്വോപദേശം നൽകത്തക്കവണ്ണം ചട്ടമ്പിസ്വാമികളുടെ ബ്രഹ്മജ്ഞാനം പൂർണ്ണത പ്രാപിച്ചിരുന്നുവെന്നാണ് നമ്മൾ മനസ്സിലാക്കേണ്ടത്. ഈ ഒരു ജന്മം കൊണ്ടു മാത്രം നേടിയെടുത്ത ഒരു സിദ്ധിവിശേഷമല്ല അത്. കഴിഞ്ഞപല ജന്മങ്ങളിൽ തുടർന്നു പോന്ന മനസ്സിന്റെ ഋഷിത്വം ഈ ജന്മത്തിൽ മൂന്നു പതിറ്റാണ്ടു കൂടിക്കഴിഞ്ഞപ്പോൾ പൂർണ്ണത നേടി എന്നതാണ് സത്യം. അതുകൊണ്ടു തന്നെയായിരിക്കണം. ചട്ടമ്പിസ്വാമികളുടെ സമാധിയെ അനുസ്മരിച്ച് ശ്രീനാരായണഗുരു 'ശുകവർത്മനാ ആഭാതി', 'പരമവ്യോമ്നി' എന്ന് രേഖപ്പെടുത്തിയിരിക്കുന്നത്. "ഭാരതത്തിൽ ഒരേയൊരു സന്യാസിയെ മാത്രമേ കാണാൻ കഴിഞ്ഞുള്ളു. അത് സർവഥാസമ്പൂർണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണെന്ന്" ശ്രീ വിവേകാനന്ദൻ ഉദ്ഘോഷിച്ചത്.

ഭാരതീയ സംസ്കാരത്തിന്റെ അടിത്തറ വേദമാണല്ലോ. ധർമ്മവും അധർമ്മവും തിരിച്ചറിയുന്നതിനുള്ള ഉപാധിയാണ് വേദം. "വിദന്ത്യനേന ധർമ്മധർമ്മാവിതി വേദഃ" എന്നാണ് വേദലക്ഷണം. യാതൊന്നിനാൽ ധർമ്മവും അധർമ്മവും അറിയപ്പെടുന്നുവോ അതാണ് വേദം. ഈ വേദത്തിന് മറ്റൊരു ലക്ഷണം കൂടിയുണ്ട് "പരമാത്മാവേദ്യതേയേന സ ഃവേദോ വേദ ഉച്യതേ" - യാതൊന്നു കൊണ്ട് പരമാത്മാവ് തിരിച്ചറിയപ്പെടുന്നുവോ അതാണ് വേദം. ഇന്നത് ധർമ്മം ഇന്നത് അധർമ്മം എന്ന് വിവേചിക്കാനും. പരമാത്മാവിനെ തിരിച്ചറിയാനുമുള്ളതാണ് വേദമെങ്കിൽ ആ വേദം എല്ലാവർക്കും ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒന്നാണ്. അത് സാർവ്വജനീനമാണ്. ജിജ്ഞാസുവായ ഏതു മനുഷ്യനും, അതു പഠിക്കാൻ അർഹതയുണ്ട്. അവിടെ ശൂദ്രനെന്നോ ബ്രാഹ്മണനെന്നോ, സ്ത്രീയെന്നോ, പുരുഷനെന്നോ വേർതിരിക്കേണ്ട കാര്യമില്ല. വൈദികകാലത്ത് വേദത്തിന്റെ സ്ഥിതി അങ്ങനെതന്നെയായിരുന്നു. എന്നാൽ കാലങ്ങൾ കഴിഞ്ഞപ്പോൾ ആ സംസ്കാരത്തിന് ലോപം വന്നു. മാറ്റം വന്നു. വേദപഠനം ഒരു പ്രത്യേക വർഗ്ഗത്തിന്റെ മാത്രം കുത്തകയായി മാറി. ക്ഷത്രിയനും വൈശ്യനും വേദം പഠിക്കാം, എന്നാൽ അവർക്ക് പഠിപ്പിക്കാൻ പാടില്ല. ശൂദ്രന് വേദം പഠിക്കാനോ, പഠിപ്പിക്കാനോ അർഹതയില്ല. മാത്രമല്ല വേദോച്ചാരണം കേട്ടുപോയാൽ ശൂദ്രൻ ചെവിയിൽ ഈയം ഉരുക്കി ഒഴിക്കണം. വേദം ഉച്ചരിച്ചുപോയാൽ നാക്കു കണ്ടിക്കണം എന്ന ക്രൂരനിയമം നിലവിൽ വന്നു. ചാതുർവർണ്യം

ശക്തമായതോടെ ഇത്തരം അലിഖിത നിയമങ്ങൾക്ക് അംഗീകാരവും പ്രചാരവും കൈവന്നു. സത്യത്തിൽ ഇതു ധർമ്മത്തിനു പറ്റിയ ച്യുതിയല്ലേ? അധർമ്മത്തിന്റെ വിജയമല്ലേ? മോക്ഷോപാധിയായ വേദസംസ്കാരം ഒരു വിഭാഗക്കാർക്കു മാത്രം നിഷേധിക്കുന്നത് ധർമ്മത്തിനു പറ്റിയ വീഴ്ചയല്ലേ? ഭാരതത്തിലാകെ പടർന്നു പിടിച്ച ഈ ദുരാചാരത്തിന്റെ അലകൾ കേരളത്തിലും വീശിയടിച്ചു. വേദധർമ്മം പുനസ്ഥാപിച്ചേ പറ്റുകയുള്ളു. "ഞാൻ ബ്രഹ്മമാണ്" എന്ന ബോധമുണ്ടാകാനും; ഈ പ്രപഞ്ചത്തിന്റെ രൂപം ഞാൻ തന്നെയാണെന്ന് ബോധിക്കാനും വേദജ്ഞാനം കൂടാതെ മനുഷ്യനു കഴിയുമോ? അത്രയ്ക്ക് അത്യാനർഘമായതും തത്ത്വജ്ഞാനാലംബന മായതുമായ വേദം എല്ലാ മർത്ത്യർക്കും ഒരു പോലെ ആവശ്യമാണ്. ഈശ്വരന് അവതാരമെടുക്കേണ്ട സമയമായി. ധർമ്മത്തിന് അപകർഷവും അധർമ്മ ത്തിന് ഉത്ക്കർഷവും സംഭവിക്കുമ്പോൾ ധർമ്മസംസ്ഥാപനത്തിനു വേണ്ടി ഭഗവാൻ അവതരിക്കാറുണ്ടെന്ന് അയ്യായിരിത്തിലേറെ വർഷങ്ങൾക്കു മുമ്പ് ഭഗവത്ഗിതയിൽ ഭഗവാൻ കൃഷ്ണൻ തന്നെ പറഞ്ഞിട്ടുണ്ട്. ഈശ്വരാവതാര ങ്ങളെല്ലാം ഉണ്ടായിട്ടുള്ളതും അങ്ങനെയാണ്. ധർമ്മം നിലനില്ക്കണമെന്നത് ഈശ്വരഹിതമാണ്. ഈ പ്രപഞ്ചം നിലനിൽക്കുന്നതുതന്നെ ധർമ്മ ത്തിലാണ്. ധർമ്മത്തിന് അപചയം സംഭവിക്കുമ്പോൾ ധർമ്മസ്വരൂപനായ ഈശ്വരന് ലോകസംരക്ഷണാർത്ഥം അവതരിക്കാതിരിക്കാൻ പറ്റുകയി ല്ലല്ലോ. അങ്ങനെ വേദത്തിന്റെ സാർവ്വജനീനത വീണ്ടെടുക്കാനും വേദനിഷേധം ചെയ്ത അധർമ്മനിരതന്മാരെ തകർക്കാനും ശ്രീ പരമശിവൻ മനുഷ്യാ വതാരമെടുത്തു. ആ തിരുവവതാരമാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. "ബ്രഹ്മവിദ് ബ്രഹ്മൈവഭവതി" എന്ന വചനമ നുസരിച്ച് ബ്രഹ്മജ്ഞൻ ബ്രഹ്മം തന്നെയാണ്. ഈ ശാസ്ത്രതത്ത്വമനുസരിച്ചു നോക്കുമ്പോൾ ബ്രഹ്മവിത്തായ ചട്ടമ്പിസ്വാമികൾ ബ്രഹ്മരൂപം തന്നെയാണ്. ആദ്ധ്യാത്മിക പാരതന്ത്ര്യമനുഭവിച്ചിരുന്ന ജനസമൂഹത്തെ സ്വതന്ത്രരാക്കാൻ മേധാബലം കൊണ്ട് പരിശ്രമിച്ച ശിവാവതാരം തന്നെയാണ് ശ്രീ പരമഭട്ടാരവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ.

**ജനനവും ബാല്യവും**

തിരുവനന്തപുരം നഗരത്തിൽ കണ്ണമ്മൂല എന്ന പ്രദേശത്തുള്ള കൊല്ലൂർ ഗ്രാമത്തിലാണ് സ്വാമിതിരുവടികൾ ജനിച്ചത്. ക്രിസ്തുവർഷം 1853-ാംമാണ്ട് ആഗസ്റ്റുമാസം 25-ാം തീയതി (കൊ: വ: 1029 ചിങ്ങം 11)

വ്യാഴാഴ്ച ഉച്ചയ്ക്ക് 2 മണിക്ക് ഭരണി നക്ഷത്രത്തിൽ സ്വാമിതിരുവടികൾ തിരുവവതാരം ചെയ്തു. കൃത്യമായിപ്പറഞ്ഞാൽ അന്ന് ഉദയാൽപ്പരം 20 നാഴികയും, 15 വിനാഴികയും ചെന്ന ശുഭമുഹൂർത്തത്തിൽ എല്ലാ സദ്ഗുണങ്ങളുടേയും കേദാരമായ സൗഭാഗ്യവതിയായ ശ്രീമതി നങ്ങമ്മപ്പിള്ള എന്ന സാധ്വീരത്നമാണ് മാതാവ്. സാത്വികനും ശാസ്ത്രാഭിവിജ്ഞനും ആയിരുന്ന ശ്രീ. വാസുദേവശർമ്മ പിതാവും. ഈ വിശിഷ്ടദമ്പതികളുടെ പ്രഥമസന്താനമായിരുന്നു സ്വാമികൾ. കണ്ണമ്മൂലകവലയിൽ നിന്നും കണ്ണമ്മൂല പാലത്തിലേയ്ക്കുള്ള പ്രധാനപാതയിലൂടെ ഉദ്ദേശം 200 അടി ചെല്ലുമ്പോൾ പാതയുടെ കിഴക്കുവശത്തായിട്ടാണ് ഉള്ളൂർക്കോട് എന്ന ഭവനം സ്ഥിതി ചെയ്തിരുന്നത്. ഉള്ളൂർക്കോട് എന്ന ഈ ചെറുഭവനത്തിനാണ് സ്വാമിയുടെ ജന്മഗേഹമാകാനുള്ള സൗഭാഗ്യം സിദ്ധിച്ചത്. നെയ്യാറ്റിൻകര താലൂക്കിൽ 'പോനിയത്ത്' എന്നു പറയുന്ന പ്രസിദ്ധമായ തറവാടിന്റെ ശാഖയാണ് ഉള്ളൂർക്കോട്. പ്രമാണങ്ങളിലും മറ്റും പോനിയത്ത് എന്നാണെങ്കിലും ഇന്നത് 'വേണിയത്ത്' എന്നാണ് അറിയപ്പെടുന്നത് മലയിൻകീഴ് മച്ചേൽ എന്ന സ്ഥലത്ത് സ്ഥിതി ചെയ്യുന്ന ഈ "വേണിയത്തു തറവാടിനോട"നുബന്ധിച്ച് തിരുവടികൾ ആരാധിച്ചിരുന്ന തമ്പുരാൻ ക്ഷേത്രവും ദേവീക്ഷേത്രവും നാഗർക്ഷേത്രവും ഇപ്പോഴും ഉണ്ട്. അതി പ്രാചീനമായ ആ ക്ഷേത്രങ്ങളും പരിസരവും വീടും കാണാനുള്ള ഭാഗ്യം ഈ ലേഖികയ്ക്കും കിട്ടിയിട്ടുണ്ട്. ചടയൻ പിള്ള എന്നു വിളിച്ചുവന്നിരുന്ന രാമൻപിള്ള, ഈശ്വരപിള്ള , നാരായണമൗനി, ഉമ്മിണിപിള്ള, തുടങ്ങി പ്രഖ്യാതന്മാരായ പല യോഗികളും ജ്ഞാനികളും ആ കുടുംബത്തിൽ മുൻപും ഉണ്ടായിരുന്നു. ആ മഹാന്മാർ ആർജ്ജിച്ച തപസ്സിന്റെ പൂർത്തീകരണമാണ് സ്വാമിതിരുവടികൾ. നോക്കെത്താത്ത ദൂരത്തിൽ കിടക്കുന്ന പുരയിടങ്ങളും ചുറ്റും വയലുകളും കുളങ്ങളും വൃക്ഷങ്ങളും ക്ഷേത്രങ്ങളും കൊണ്ട് നിറഞ്ഞിരിക്കുന്ന വേണിയത്ത് തറവാട് പൂർവ്വകാല ചരിത്രത്തിന്റെ പ്രസിദ്ധിയും പ്രശസ്തിയും വിളംബരം ചെയ്യുന്നു. ആളോഹരിവിഭാഗം കൊണ്ട് ഭാഗിച്ചും വിറ്റും ഇന്ന് കൂടുതൽ ഭാഗവും മറ്റുള്ളവരുടെ കയ്യിലാണ്. വേണിയത്തു വീടിന്റെ ശാഖാഗൃഹമായ ഉള്ളൂർക്കോട് എന്ന ഭവനവും സാമാന്യം സമ്പത്തും നല്ല കുലീനതയും ഉള്ള ഒരു തറവാടായിരുന്നു. എന്നാൽ കാരണവന്മാരുടെ അപഥസഞ്ചാരം മൂലം തിരുവടികളുടെ ജനനസമയത്ത് ആ കുടുംബം കലശലായ ദാരിദ്ര്യ ദുഃഖം അനുഭവിക്കുന്ന ഒരു കാലഘട്ടമായിരുന്നു. ഒരു കാലത്ത് ആഭിജാത്യവും സമ്പത്തും കൊണ്ട്

കീർത്തിപെറ്റ വേണിയത്തു വീട് ഈശ്വരപിള്ള, നാരായണമൗനി, ഉമ്മിണിപ്പിള്ള എന്നീ സിദ്ധന്മാരുടെ ജനനംകൊണ്ട് അതിപ്രഖ്യാതമായിരുന്നു. മുൻകൂട്ടി പ്രവചിച്ചദിവസം തന്നെ ജീവന്മുക്തി നേടിയ യോഗിയായിരുന്നു ഈശ്വരപിള്ള. ബ്രഹ്മജ്ഞനായ ഒരു യോഗിയായിരുന്നു നാരായണമൗനി. ബ്രഹ്മജ്ഞനും വിജ്ഞനും വിഖ്യാതനുമായിരുന്ന ഉമ്മിണിപിള്ള തിരുവിതാംകൂർ മഹാ രാജാവായിരുന്ന സ്വാതിതിരുനാളിന്റെ സമകാലികനായിരുന്നു ഒരു സംസ്കൃത ശ്ലോകത്തിന് ഏഴർത്ഥം പറഞ്ഞ് രാജസദസ്സിൽ വച്ച് മഹാരാജാവിനെയും പണ്ഡിതന്മാരെയും അദ്ഭുതപരതന്ത്രനാക്കിയ മഹാപണ്ഡിതനായിരുന്നു; ഇദ്ദേഹമെന്ന് പഴയ ആളുകൾ പറഞ്ഞു കേട്ടിട്ടുണ്ട്. അതു പോലെതന്നെ സൗന്ദര്യലഹരിയിലെ "മുഖം ബിന്ദു കൃത്വാ" എന്ന ശ്ലോകം 81 വിധം വ്യാഖ്യനിച്ച ആജന്മബ്രഹ്മചാരിയും ഒരു വലിയവേദാന്തിയും ആയിരുന്നു, ഈ ഉമ്മിണി പിള്ള മഹാശയൻ ഇങ്ങനെ എല്ലാത്തരത്തിലും ശ്രേഷ്ഠ മായിരുന്ന വേണിയത്തു തറവാട് സ്വാമിയുടെ ജനനകാലത്ത് സാമ്പത്തികമായ ബുദ്ധിമുട്ടനുഭവിച്ചു കൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു.

കണ്ണമ്മൂല ഉള്ളൂർക്കോടു താമസിച്ചിരുന്ന നങ്ങമ്മപ്പിള്ള കൊല്ലൂർ മഠത്തിൽ ജോലി ചെയ്ത് നിത്യവൃത്തികഴിച്ചിരുന്നു. നങ്ങമ്മപ്പിള്ളയെ കൊല്ലൂർ മഠത്തിലെ ശാന്തിക്കാരനായ, സൽഗുണസമ്പന്നനായ വാസുദേവശർമ്മ വിവാഹം കഴിച്ചു. ഉള്ളൂർക്കോടു വീട്ടിൽ താമസിച്ചിരുന്ന നങ്ങമ്മപ്പിള്ളയുടെ ഒരമ്മാവനാണ് ഈ വിവാഹം നടത്തികൊടുത്തതും. ദാരിദ്ര്യം കൊണ്ട് പൊറുതി മുട്ടിയിരുന്ന വേണിയത്ത് വീട്ടിലേക്ക് പ്രസവത്തിനു പോകാൻ പോലും നങ്ങമ്മപ്പിള്ളയ്ക്ക് അവസരം ലഭിച്ചിരുന്നില്ല. കൊല്ലൂർ മഠക്കാരുടെ കാരുണ്യം കൊണ്ട് നിത്യവൃത്തി കഴിച്ചുപോന്ന ആ ദമ്പതികൾ ഉള്ളൂർക്കോടു തന്നെ താമസം തുടർന്നു. മാതൃവഴിക്ക് സ്വാമികളുടെ ഒരു ജ്യേഷ്ഠസഹോദരനായ കൃഷ്ണപിള്ളയും പാർത്തിരുന്നത് ഈ ഭവനത്തിലാണ്.

സ്വാമിതിരുവടികൾ ജനിച്ചത് ഉള്ളൂർക്കോട്ടായിരുന്നെങ്കിലും അദ്ദേഹം ബാല്യകാലം കഴിച്ചുകൂട്ടിയത് 'കുന്നുംപുറത്തു' വീട്ടിലായിരുന്നു. ഉള്ളൂർക്കോട്ടു വീടിനു കിഴക്കു ഭാഗത്തായി കൊല്ലൂർ ദേവീ ക്ഷേത്രത്തിലേക്കു പോകുന്ന ഒരു ഇടുങ്ങിയ റോഡ് ഇപ്പോഴുമുണ്ട്. ആ റോഡിന്റെ കിഴക്കുവശത്താണ് ഈ കുന്നുംപുറത്തു വീട്

സ്ഥിതിചെയ്തിരുന്നത്. നിരയും പലകയും ഇട്ട് ഒരു മുറിയും അടുക്കളയും നാലുവശവും തിണ്ണകളുമുള്ള ഓലമേഞ്ഞ ഒരു ചെറിയ വീട്. ചട്ടമ്പി സ്വാമികൾ പതിനാറു വയസ്സുവരെ പാർത്തിരുന്നത് ഈ വീട്ടിലായിരുന്നു. മാതാവായ നങ്ങമ്മപ്പിള്ളയ്ക്ക് ഭർതൃസമേതം പാർക്കാൻ പിന്നീടു പണിയിച്ചതാവാം ഈ വീട്. കൊല്ലൂർ മഠത്തിന് കുറച്ചുകൂടി അടുത്തായ തുകൊണ്ട് മഠത്തിൽപ്പോകാനും കൂടുതൽ സൗകര്യമുണ്ടായിരുന്നു. എന്നാൽ ഇന്ന് ആ വീടിന്റെ സ്ഥാനത്ത് പുതിയ ഒരു ടെറസ് കെട്ടിടമാണ് നമുക്ക് കാണാൻ കഴിയുന്നത്.

'കുഞ്ഞൻ' എന്നായിരുന്നു മാതാപിതാക്കൾ സ്വാമികൾക്ക് ഇട്ട പേര്. അയ്യപ്പൻ എന്നും വിളിച്ചിരുന്നു.

**വിദ്യാഭ്യസം**

കുടുംബത്തിലെ ദാരിദ്ര്യം കാരണം കുഞ്ഞനെ യഥാകാലം വിദ്യാഭ്യാസം ചെയ്യിക്കാൻ കഴിഞ്ഞില്ല. എട്ടു പത്തു വയസ്സുവരെ കുഞ്ഞന് അക്ഷരജ്ഞാനം പോലുമില്ലായിരുന്നു. കുഞ്ഞനെ ആദ്യമായി വിദ്യാകർമ്മം ചെയ്യിച്ചത് അച്ഛൻ ആയിരുന്നു. വിദ്യ നല്കുന്ന സമയത്ത് അച്ഛനുണ്ടാകുന്ന മനോഭാവം മറ്റാർക്കെങ്കിലും ഉണ്ടാകുമോ? ആ അക്ഷര ജ്ഞാനം പിന്നീട് എല്ലാ വിദ്യയ്ക്കും ആളായിത്തീർന്നിട്ട് അക്ഷരബ്രഹ്മത്തോളം സ്വാമിതിരുവടികളെ കൊണ്ടെത്തിക്കുകയും ചെയ്തു. അടുത്തുള്ള കുട്ടികൾ ഓലയും നാരായവുമായി പള്ളിക്കൂടത്തിൽ പോകുന്നത് കുഞ്ഞൻ നോക്കിനില്ക്കും. വീടിനടുത്തുള്ള കുട്ടിയുടെ കയ്യിൽ നിന്നും എഴുത്തോല വാങ്ങി നോക്കി കുഞ്ഞൻ സ്വയം പഠിച്ചു. അദ്ദേഹം 'ഹരിശ്രീ' എന്നല്ല ആദ്യം പഠിച്ചത്. ഓലയിൽക്കണ്ട 'ഇതാവത്' എന്ന വാക്കാണ്. സ്വാമികൾതന്നെ പില്ക്കാലത്തു പറഞ്ഞിട്ടുള്ളതാണ് ഇക്കാര്യം. അതിദിവ്യമായ പൂർവ്വജന്മവാസനാ ബലം കൊണ്ട് അദ്ദേഹത്തിന് അക്ഷരവിദ്യയും കൂട്ടി വായനയും സ്വയം പഠിക്കുവാനും ശീലിയ്ക്കുവാനും കഴിഞ്ഞു. അക്ഷരം പഠിക്കാൻ പോലും സ ാഹചര്യമില്ലാതിരുന്ന ഈ ബാലൻ പില്ക്കാലത്ത് അക്ഷരവിദ്യയുടെ തന്നെ അനന്തതലങ്ങളിൽ അജയ്യനായ സർവ്വജ്ഞനായി പരിശോഭിച്ചതോർക്കുമ്പോൾ ആ ജന്മവാസന എത്ര ശക്തമായി രുന്നുവെന്ന് നമുക്ക് ഊഹിക്കാൻ കഴിയും. ബാലനായിരിക്കുമ്പോൾ കൊല്ലൂർമഠം ദേവീക്ഷേത്രത്തിൽ പൂമാലകെട്ടിക്കൊടുക്കുക പതിവായിരുന്നു. ഉച്ചപൂജകഴിയുമ്പോൾ കുറേ നിവേദ്യച്ചോറ് അമ്പലത്തിൽ നിന്നും കിട്ടും.

അത് വീട്ടിൽ കൊണ്ടുപോയി അമ്മയെ ഏൽപ്പിക്കും. ചോറ് എല്ലാവർക്കും തികയാതെ വന്നാൽ കുഞ്ഞൻ തന്റെ പങ്കുകൂടി മറ്റുള്ളവർക്ക് കൊടുക്കും. അമ്പലത്തിലേക്ക് പൂമാല കെട്ടുന്നതിനു പുറമേ കുഞ്ഞന് മറ്റൊരു ജോലികൂടി ഉണ്ടായിരുന്നു. മലക്കറികൾ പറിച്ചു മഠത്തിൽ ഏൽപ്പിയ്ക്കുക. അന്തർജ്ജനങ്ങളുടെ കണ്ണിലുണ്ണിയായ കുഞ്ഞന് മഠത്തിൽ എവിടെയും സഞ്ചരിക്കാനുള്ള അനുവാദം ഉണ്ടായിരുന്നു. പകൽ മിക്കവാറും കുഞ്ഞൻ അവിടെതന്നെ ചുറ്റിപ്പറ്റി നില്ക്കും. അങ്ങനെ വിദ്യാസമ്പാദനത്തിന് ഒരവസരം വന്നു ചേർന്നു. കൊല്ലൂർ മഠത്തിലെ ഉണ്ണിനമ്പൂതിരിമാരെ സംസ്കൃതം പഠിപ്പിക്കാൻ ഒരു പരദേശ ബ്രാഹ്മണനായ ശാസ്ത്രികൾ അവിടെ താമസിച്ചിരുന്നു. എന്നും രാവിലെ മഠത്തിലെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കും. ഇല്ലത്തിലെ വേലക്കാരിയുടെ മകന് ഉണ്ണികളോടൊപ്പം ഇരുന്ന് പഠിക്കാൻ അനുവാദമില്ലല്ലോ. അതു കൊണ്ട് കുഞ്ഞൻ മറഞ്ഞ് നിന്ന് കേട്ടു പഠിച്ചു. ഒരു ദിവസം ശാസ്ത്രികൾ തന്റെ മുൻപിൽ ഇരുന്ന് പഠിക്കുന്ന കുട്ടികളോട് കഴിഞ്ഞദിവസം പഠിപ്പിച്ച ഭാഗത്തു നിന്നും ചോദ്യങ്ങൾ ചോദിച്ചു. ആരും ഉത്തരം പറഞ്ഞില്ല. പുറത്ത് ശ്രദ്ധിച്ചുനിന്ന കുഞ്ഞൻ ശരിയായ ഉത്തരം വിളിച്ചു പറഞ്ഞു. ശാസ്ത്രികൾ പുറത്തേക്ക് നോക്കിയപ്പോൾ ഒരു തോർത്തുമുണ്ടുടുത്ത് വെളുത്ത് മെലിഞ്ഞ തേജസ്വിയായ ഒരു ബാലൻ. വിടർന്ന കണ്ണുകളോടെ വെളിയിൽ മറഞ്ഞു നിൽക്കുന്നതു കണ്ടു, 'ആ വിദ്യാവ്യസനിയെ' ശാസ്ത്രികൾ തന്റെ അടുക്കലേക്കു വിളിച്ചു. താൻ ചെയ്തത് തെറ്റായിപ്പോയോ എന്ന് സംശയിച്ച് ഭയന്നുകൊണ്ട് ആ ബാലൻ ശാസ്ത്രികളുടെ സമീപമെത്തി – ജിജ്ഞാസുവായ ആ പരോക്ഷശിഷ്യനെ മുറിയ്ക്കുള്ളിലിരുന്ന് പഠിച്ചുകൊള്ളുവാൻ ദയാലുവായ ആ ഗുരു അനുവദിച്ചു. അങ്ങനെ കുഞ്ഞന്റെ വിദ്യാഭ്യാസത്തിലെ രണ്ടാംഘട്ടം ഇവിടെ ആരംഭിക്കുന്നു. ആ സംസ്കൃത പഠനം ഏകദേശം രണ്ടു വർഷത്തോളം തുടർന്നു. ശാസ്ത്രികൾ മഠത്തിലെ താമസം മതിയാക്കി സ്വന്തം നാട്ടിലേക്കു തിരിച്ചു പോയി. അങ്ങനെ കുഞ്ഞന് പഠനം തല്ക്കാലം നിർത്തേണ്ടിവന്നു. അന്ന് പതിമൂന്ന് വയസ്സായിരുന്നു കുഞ്ഞനു പ്രായം.

അദ്ഭുതകരമായ ഒരു വിശേഷസംഭവം ഈ കാലഘട്ടത്തിൽ കുഞ്ഞന്റെ ജീവിതത്തിലുണ്ടായി. കൊല്ലൂർ ദേവീക്ഷേത്രത്തിനു സമീപമുള്ള ശാസ്താക്ഷേത്രത്തിലും കുഞ്ഞൻ മാല കൊണ്ടു കൊടുക്കും. പതിവുപോലെ പൂമാല കൊടുത്തിട്ട് കുഞ്ഞൻ വെളിയിലിറങ്ങി. അപ്പോൾ ക്ഷേത്രത്തിന്റെ വടക്കുപടിഞ്ഞാറുള്ള ചെറുകാവിൽ കാഷായാം

ബരധാരിയായ തേജസ്വിയായ ഒരു സന്യാസി നിൽക്കുന്നത് കുഞ്ഞൻ കണ്ടു. ആ കാവിനു മുൻപിലായി വലിയ ഒരു ശിവലിംഗ പ്രതിഷ്ഠയുള്ള ഒരു ശിവക്ഷേത്രവുമുണ്ട്. കുറ്റിക്കാടിനുള്ളിൽ നിൽക്കുന്ന ആ സന്യാസിയെ ക്കണ്ടപ്പോൾ കുഞ്ഞന്റെ മനസ്സിന് വല്ലാത്ത ഒരനുഭൂതി അനുഭവപ്പെട്ടു. ഭക്തിനിർഭരമായ ഹൃദയത്തോടെ കൂപ്പുകയ്യുമായി കുഞ്ഞൻ ആ സന്യാസി യുടെ സമീപമെത്തി. ഭാവിയിൽ സർവ്വജ്ഞനായി, ബ്രഹ്മസ്വരൂപനായി മാറാൻ പോകുന്ന ആളാണ് ആ കൊച്ചു ബാലനെന്ന് സന്യാസിക്കു മനസ്സിലായി. അദ്ദേഹം ആംഗ്യം കൊണ്ട് കുഞ്ഞനെ അരികിലേക്കു വിളിച്ചു. ബാലന്റെ വിടർന്ന കണ്ണുകളിലേക്ക് ഉറ്റുനോക്കിക്കൊണ്ട് ചൂണ്ടുവിരൽ കൊണ്ട് നെറുകയിൽ സപർശിച്ചു. ഒരു വൈദ്യുതി പ്രസരം ഞരമ്പുകളിൽ മിന്നി മറഞ്ഞതായി കുഞ്ഞനു തോന്നി. എന്നിട്ട് ആ യതീന്ദ്രൻ കുഞ്ഞന്റെ കർണ്ണപുടങ്ങളിൽ "ബാലാ സുബ്രഹ്മണ്യമന്ത്രം" ഉപദേശിച്ചു. എന്നിട്ട് ഇപ്രകാരം പറഞ്ഞു:- "നീ ഇതു ജപിച്ച് സിദ്ധിവരുത്തിക്കൊള്ളണം. നിനക്കു വേണ്ടുന്നതെല്ലാം ഇതിലുണ്ട്" – ഈ ബാലാസുബ്രഹ്മണ്യ മന്ത്രം സാധകം ചെയ്താൽ കർമ്മബന്ധങ്ങളൊക്കെ മാറി ധർമ്മത്തോടുകൂടി പ്രവൃത്തി മാർഗ്ഗത്തിലൂടെയും നിവൃത്തി മാർഗ്ഗത്തിലൂടെയും ആത്മജ്ഞാനം നേടാൻ കഴിയും.

എല്ലാം മറന്ന കുഞ്ഞൻ ആ സന്യാസിയുടെ പാദങ്ങളിൽ സാഷ്ടാംഗ പ്രണാമം ചെയ്തു. താൻ അന്വേഷിച്ചു നടന്നതും, അസുലഭമായതുമായ എന്തോ ഒന്നു ലഭിച്ചുവെന്ന സന്തോഷത്തോടുകൂടി കുഞ്ഞൻ എഴുന്നേറ്റ് അഞ്ജലീബദ്ധനായി നിന്നു. ശിഷ്യന്റെ നെറുകയിൽ കൈവച്ച് അനുഗ്രഹി ച്ചിട്ട് ആ ഗുരൂത്തമൻ നടന്നകന്നു. ഈ ബാലാസുബ്രഹ്മണ്യോപാസന കൊണ്ടാണ് പിൽക്കാലത്ത് കുഞ്ഞൻപിള്ളയ്ക്ക് 'ഷൺമുഖദാസൻ' എന്നു പേരുണ്ടായത്. നടന്നകന്ന യോഗിശ്രേഷ്ഠൻ, ദൂരത്ത് ഒരു ബിന്ദുവായി മായുന്നതുവരെ കുഞ്ഞൻ നിർനിമേഷനായി നിശ്ശബ്ദം നോക്കി നിന്നു. എന്നിട്ട് സന്തോഷത്തോടുകൂടി വീട്ടിലേക്കോടി. മഹർഷീശ്രേഷ്ഠനെ കണ്ടതും തന്നെ അനുഗ്രഹിച്ചതുമെല്ലാം അമ്മയോടു പറഞ്ഞു. തന്റെ സന്യാസി ശിഷ്യന്മാരായ ശ്രീ നാരായണഗുരു, നീലകണ്ഠ തീർത്ഥപാദ സ്വാമികൾ, തീർത്ഥപാദസ്വാമികൾ എന്നിവർക്ക് അനന്തര കാലത്ത് ശ്രീ ചട്ടമ്പിസ്വാമികൾ ഉപദേശിച്ചതും ഈ ബാലാസുബ്രഹ്മണ്യമന്ത്രം തന്നെയായിരുന്നു. ശ്രീ ചട്ടമ്പിസ്വാമികൾ തന്നെ ഇക്കാര്യം പിന്നീട് വ്യക്തമാക്കിയിട്ടുണ്ട് (ഈ "ബാലാസുബ്രഹ്മണ്യമന്ത്രത്തെക്കുറിച്ച്"

ചട്ടമ്പിസ്വാമിതിരുവടികൾ തന്നെ പറഞ്ഞിട്ടുണ്ട്:- "ബാലാബീജവും സുബ്രഹ്മണ്യബീജവും മറ്റും ആ മന്ത്രത്തിലടങ്ങിയിരിക്കുന്നതു കൊണ്ടാണ് 'ബാലാസുബ്രഹ്മണ്യം' എന്ന് അതിനെപ്പറയുന്നത്. ആ മന്ത്രത്തിന്റെ ദേവത ബാലസുബ്രഹ്മണ്യനാണ്. ബ്രഹ്മസ്വരൂപമായ ശിവന്റെയും ശക്തി സ്വരൂപിണിയായ പാർവ്വതിയുടേയും സംയോഗത്തിൽ നിന്നുണ്ടായ ഒരു ദേവതയാണ് അചിന്ത്യപ്രഭാവനായ ശ്രീ സുബ്രഹ്മണ്യൻ. അതിപുരാതന കാലം മുതൽ ദ്രാവിഡ ദേശത്തുള്ള മഹർഷിമാർ ബ്രഹ്മസ്വരൂപമായി ശ്രീ സുബ്രഹ്മണ്യനെ ഉപാസിച്ചു വരുന്നുണ്ട്. ഭക്തത്രാണപരായണനായ ശ്രീ സുബ്രഹ്മണ്യൻ ഭൗതികവും ആദ്ധ്യാത്മികവുമായ സിദ്ധികൾ ഭക്തന്മാർക്ക് നല്കികൊണ്ടാണിരിക്കുന്നത്. ശ്രീ ബാലാസുബ്രഹ്മണ്യമന്ത്രം (14) പതിനാലുവർണങ്ങളോടു കൂടിയതാണ്. അതിനാൽ ആ മന്ത്രം പതിനാലുലക്ഷം ഉരു, ജപിക്കേണ്ടിയിരിക്കുന്നു. ആ ജപത്തിനു ഭക്തിയും ശ്രദ്ധയും വ്രതശുദ്ധിയുമെല്ലാം അനിവാര്യമാണ്" ഈ ബാലാ സുബ്രഹ്മണ്യത്തിന്റെ ശക്തിയും വിശുദ്ധിയും മനസ്സിലാക്കിയാണ് അവിടുന്ന് തന്റെ പ്രിയപ്പെട്ട മൂന്നു ശിഷ്യന്മാർക്കും ഉപദേശിച്ചു കൊടുത്തതും.)

ബാല്യം മുതൽ തന്നെ ജപത്തിലും ധ്യാനത്തിലും ക്ഷേത്ര ദർശനത്തിലുമെല്ലാം കുഞ്ഞൻ ഉത്സുകനായിരുന്നു. ആത്മാവിന്റെ അഖണ്ഡാനുഭൂതി നേടാനാണ് അവിടുന്ന് ആഗ്രഹിച്ചതും പരിശ്രമിച്ചതും. കൊല്ലൂർ മഠത്തിലെ ക്ഷേത്രസാഹചര്യങ്ങൾ ഈ വ്രതാനുഷ്ഠാനങ്ങൾക്ക് പോഷണങ്ങളുമായിരുന്നു. ക്ഷേത്രദർശനം പതിവാക്കാൻ ഇക്കാലത്ത് കുഞ്ഞന്റെ ജീവിതത്തിൽ ഒരു സംഭവം ഉണ്ടായി. കുഞ്ഞന് എട്ടു വയസ്സു പ്രായമുള്ളപ്പോൾ ഒരു തരം ചൊറി ശരീരമാകെ പടർന്നുപിടിച്ചു. പല വൈദ്യന്മാരെയും കണ്ട് പല മരുന്നുകളും സേവിച്ചു നോക്കി. എന്നാൽ രോഗത്തിന് ഒരു ശാന്തിയും കണ്ടില്ല. അനുദിനം ചൊറിയുടെ ആക്രമണം വർദ്ധിച്ചുകൊണ്ടിരുന്നു. ഒടുവിൽ കുഞ്ഞനെ 41 ദിവസം ക്ഷേത്രത്തിൽ ഭജനമിരുത്താമെന്ന് അമ്മ മനം നൊന്തു പ്രാർത്ഥിച്ചു. അദ്ഭുതം എന്നു പറയട്ടെ ഭജനം കഴിഞ്ഞപ്പോൾ കുഞ്ഞനെ ബാധിച്ചിരുന്ന രോഗം നിശ്ശേഷം മാറി. ഭജനം ഏതു ദുഃഖത്തിനും പരിഹാരമാണെന്ന് കുഞ്ഞനു മനസ്സിലായി. അന്നു മുതൽ ക്ഷേത്രദർശനം പതിവാക്കുകയും ചെയ്തു.

**വിദ്യാഭ്യാസം തുടരുന്നു**

അക്കാലത്ത് തിരുവനന്തപുരത്ത് പേട്ടയിൽ രാമൻപിള്ള ആശാൻ എന്നൊരു മഹാനുഭാവൻ ഒരു വിദ്യാലയം നടത്തിയിരുന്നു. വെറും

കുടിപ്പള്ളിക്കൂടം നടത്തിയിരുന്ന ഒരാളായിരുന്നില്ല അദ്ദേഹം. പേട്ടയിൽ രാമൻപിള്ള ആശാൻ വേദാന്തിയും, സംസ്കൃതപണ്ഡിതനും, സമ്പന്നനുമായിരുന്നു. പേട്ട കവലയിൽ നിന്നും കൈതമുക്കിലേക്ക് പോകുന്ന റോഡിൽ, ഇന്നത്തെ പേട്ട റയിൽവേസ്റ്റേഷന് അല്പം പടിഞ്ഞാറുമാറി റോഡരുകിലായിരുന്നു ആശാന്റെ പള്ളിക്കൂടം സ്ഥിതിചെയ്തിരുന്നത്. വെള്ളമുണ്ടും കോട്ടും തലപ്പാവുമായി കണ്ണമ്മൂല ജംങ്ഷൻ വഴി അദ്ദേഹം പ്രഭാത സവാരിക്കു പോകുമായിരുന്നു. രാമൻപിള്ള ആശാന്റെ വിദ്യാലയത്തിൽ സംഗീതവും കണക്കുമായിരുന്നു മുഖ്യ പാഠ്യവിഷയങ്ങൾ. വിദ്യാദാനം പവിത്രവും ശ്രേഷ്ഠവുമായ ഒരു യജ്ഞകർമ്മമാണെന്നായിരുന്നു ആശാന്റെ വിശ്വാസം. അല്പം മുതിർന്ന കുട്ടികൾക്കു മാത്രമേ അവിടെ പ്രവേശനമുണ്ടായിരുന്നുള്ളു. കണ്ണമ്മൂലനിന്നും ഏതാണ്ട് രണ്ടു കിലോമീറ്റർ അകലെയായിരുന്ന ഈ വിദ്യാപീഠത്തിൽ കുഞ്ഞനും വിദ്യാർത്ഥിയായി ചേർന്നു; കണക്കും സംഗീതവും തമിഴും പഠിച്ചു തുടങ്ങി. ശിഷ്യന്റെ കൃത്യനിഷ്ഠയിലും ബുദ്ധിവിലാസത്തിലും, ഉത്സാഹശീലത്തിലും, സത്യാർജ്ജവാദി സദ്ഗുണഭാവത്തിലും ആശാന് ബഹുമാനവും തൃപ്തിയും തോന്നി. കുഞ്ഞനെ ശിഷ്യനായിക്കിട്ടിയത് ഒരു മഹാഭാഗ്യമായി ആ ഗുരുവിനു തോന്നി. അദ്ദേഹം കുഞ്ഞൻപിള്ളയെ ക്ലാസിലെ 'ചട്ടമ്പിയാക്കി'. ചട്ടത്തെ അമ്പുന്നവൻ 'ചട്ടമ്പി' എന്ന് അർത്ഥം. ചട്ടമ്പിപിള്ളയുടെ സംകുചിത രൂപമാണ് 'ചട്ടമ്പി'. 'ചട്ടമ്പി' എന്നാൽ 'മോണിറ്റർ' എന്നർത്ഥം. രാമൻപിള്ള ആശാന്റെ വിദ്യാലയത്തിൽ ചട്ടമ്പി എന്ന പേരിലാണ് കുഞ്ഞൻപിള്ള അറിയപ്പെട്ടിരുന്നത്. കുഞ്ഞൻപിള്ളയ്ക്ക് ചട്ടമ്പി എന്ന പേരുനല്കിയ ആശാൻ ധന്യാത്മാവുതന്നെ. ക്ലാസിലെ ചട്ടമ്പിഭാവിയിൽ സ്വാമിയായി മാറിയപ്പോൾ 'ചട്ടമ്പിസ്വാമിയായി'. ആ പേരിലാണല്ലോ സ്വാമിതിരുവടികൾ ഇന്നും അറിയപ്പെടുന്നത്. തന്റെ ശിഷ്യൻ കാരണം ഗുരുവും നിത്യസ്മരണീയനായിത്തീർന്നു. ഗുരുനാഥൻ കനിഞ്ഞരുളിയ ആ സ്ഥാനപ്പേര് ശിഷ്യന്റെ ജീവിതത്തിലാകെ നിറഞ്ഞ് നിലനിൽക്കുന്നു. സദ്ഗുരുനാഥന്മാർ ഉരയ്ക്കുന്ന വാക്കുകൾക്ക് അർത്ഥതലങ്ങൾ ഉണ്ടാകുമല്ലോ! ഗുരുവായ ഗർഗ മുനിയാണല്ലോ നന്ദഗോപരുടെ വളർത്തു പുത്രന് 'കൃഷ്ണൻ' എന്നു പേരിട്ടത്. ഇന്നും ആ പേര് ഭുവനത്തിലെങ്ങും പ്രസിദ്ധിയാർജ്ജിച്ച് നിൽക്കുന്നു.

രാമൻപിള്ള ആശാന്റെ ഗുരുകുലത്തിൽ താമസസൗകര്യവും ഉണ്ടായിരുന്നു. കുഞ്ഞനും മറ്റു കുട്ടികളോടൊപ്പം അവിടെ താമസിച്ചു

പോന്നു. വിദ്യാർത്ഥിയായിരിക്കുന്ന കാലത്തുതന്നെ, സാധാരണമായി മറ്റുകുട്ടികളിൽ കാണാൻ കഴിയാത്ത പല സ്വഭാവസവിശേഷതകളും കുഞ്ഞനിൽ ആശാൻ ശ്രദ്ധിച്ചു. രാവിലെയും വൈകുന്നേരവും കുളിക്കുക, ശരീരശുദ്ധിയിൽ ശ്രദ്ധിക്കുക, ജപിച്ച് ധ്യാനം പൂണ്ടിരിക്കുക, മുടങ്ങാതെ ക്ഷേത്രദർശനം നടത്തുക എന്നിങ്ങനെ പലതും. ഏതോ ഒരു ഘനഭാവം സദാസമയവും കൗമാരം കഴിഞ്ഞിട്ടില്ലാത്ത ആ ബാലനിൽ നിറഞ്ഞിരിക്കുന്നതായി ഗുരുവിനു തോന്നി. കുഞ്ഞന്റെ വിടർന്ന കണ്ണുകൾ സദാസമയവും അജ്ഞാതമായ എന്തോ ഒന്ന് അന്വേഷിക്കുതായും ഗുരു ദർശിച്ചു. കുഞ്ഞന്റെ നീക്കങ്ങളെ ഗുരു ശ്രദ്ധിക്കാൻ തുടങ്ങി. ഒരു ദിവസം രാത്രി 12 മണിയായി. എല്ലാവരും ഗാഢനിദ്രയിലായിരുന്നു. ആശാൻ കുഞ്ഞന്റെ മുറിയിൽ ചെന്നു നോക്കി. കുഞ്ഞനെ മാത്രം കാണാനില്ല. ആശാൻ എല്ലാവരെയും വിളിച്ചുണർത്തി. കുഞ്ഞനെ അന്വേഷിച്ചു കണ്ടുപിടിക്കാൻ കുട്ടികളെ നാനാദിക്കിലേക്കും അയച്ചു. കുഞ്ഞൻ സാധാരണ പോകാറുള്ള സ്ഥലത്തെല്ലാം നോക്കി. കുഞ്ഞനെ കണ്ടുപിടിക്കാതെ ഗുരുസന്നിധിയിലേക്ക് ചെല്ലാൻ അവരെല്ലാം മടിച്ചു. ഒടുവിൽ കൂട്ടത്തിലൊരാൾ കുഞ്ഞന്റെ വീട്ടിനു സമീപമുള്ള ശാസ്താക്ഷേത്രത്തിലെത്തി. ആ ക്ഷേത്രത്തിന്റെ കിഴക്കുഭാഗത്ത് അല്പം വടക്കു മാറി ഒരു വലിയ ശിവലിംഗമുണ്ട്. ആ ശിവലിംഗത്തിൽ കെട്ടിപ്പിടിച്ച് നിശ്ചലനായി കുഞ്ഞൻ കമഴ്ന്നു കിടക്കുന്നതു അരണ്ടവെളിച്ചത്തിൽ അയാൾ കണ്ടു. കുഞ്ഞനെ പിടിച്ചെഴുന്നേൽപ്പിച്ച് വല്ലപാടും ഗുരുവിന്റെ സമീപത്തെത്തിച്ചു. നടന്നതെല്ലാം ഗുരുവിനെ ധരിപ്പിച്ചു. കുറ്റബോധത്തോടെ തലതാഴ്ത്തി നില്ക്കുന്ന ശിഷ്യനെ നോക്കിയപ്പോൾ ഗുരുനാഥന്റെ കണ്ണുകൾ നിറഞ്ഞുപോയി. തനിയ്ക്കു ചെന്നെത്താൽ കഴിയാത്ത ഉയരങ്ങളിലേക്ക് തന്റെ ശിഷ്യൻ ഉയർന്നു തുടങ്ങിയതു കണ്ടപ്പോഴുള്ള ആനന്ദബാഷ്പമായിരുന്നു അത്. കുമാരനായ കുഞ്ഞനെ കൂറോടുകൂടി മാറോടണച്ച് ആ ദേശികൻ തലോടി. ഇതു കണ്ടുകൊണ്ട് അടുത്തുനിന്ന മറ്റു ശിഷ്യഗണങ്ങളും സന്തോഷത്താൽ കുഞ്ഞനെ കെട്ടിപ്പിടിച്ചു. ഇങ്ങനെ ആ ഗുരുകുലത്തിൽ കളിച്ചും പഠിച്ചും ഉല്ലാസവാനായി കുഞ്ഞൻ മറ്റു കുട്ടികളോടൊപ്പം ഏകദേശം രണ്ടുവർഷത്തോളം കഴിച്ചുകൂട്ടി. വീട്ടിലെ ദാരിദ്ര്യം നിമിത്തം കുഞ്ഞന് അവിടെ പഠിത്തം തുടരാൻ കഴിഞ്ഞില്ല. ഏതെങ്കിലും ഉപജീവനമാർഗ്ഗം അന്വേഷിക്കണമെന്ന് കുഞ്ഞനു തോന്നി. സന്താനങ്ങളിൽ മൂത്തയാൾ എന്ന നിലയിൽ കുടുംബത്തിന്റെ ചുമതല

മുഴുവൻ കുഞ്ഞന് ഏറ്റെടുക്കേണ്ടിവന്നു. പട്ടിണി മാറ്റാൻ വേണ്ടിയേതു ജോലിയും ഏറ്റെടുക്കാൻ കുഞ്ഞൻ തയ്യാറായി. അന്നു കുഞ്ഞന് പതിനാറു വയസ്സായിരുന്നു പ്രായം. കൂലിപ്പണി ചെയ്യാനും അദ്ദേഹം മടിച്ചില്ല. ഏതു ജോലിയ്ക്കും അതിന്റേതായ മഹത്ത്വം ഉണ്ടെന്ന വിശ്വാസക്കാരനായിരുന്നു കുഞ്ഞൻ. ദാരിദ്ര്യ ദുഃഖമാണ് ലോകത്തിലുള്ളതിൽ ഏറ്റവും വലിയ ദുഃഖം. അതിനു പരിഹാരം കണ്ടേ മതിയാകൂ. അന്ന് തിരുവനന്തപുരത്ത സെക്രട്ടേറിയറ്റ് പണി യുന്ന കാലമായിരുന്നു. ഒരു മടിയും കൂടാതെ കുറച്ചു ദിവസം കുഞ്ഞൻ അവിടെ കൂലിപണിക്കുപോയി. ഭാവിയിൽ ശിഷ്യഗണങ്ങളുമൊത്ത് അതു വഴി നടന്നുപോകുമ്പോൾ വിദ്യാധിരാജനായ ചട്ടമ്പിസ്വാമികൾ ആ മണിമന്ദിരം നോക്കി – "ഇതിൽ കുറേ കല്ലുകൾ ഞാനും ചുമന്നിട്ടുണ്ട്" എന്നു പറഞ്ഞതായി കേട്ടിട്ടുണ്ട്. അങ്ങനെ കൂലിപ്പണി ചെയ്യുവാനും കുഞ്ഞൻ ഒട്ടും മടിച്ചില്ല. കുറച്ചു നാൾ കഴിഞ്ഞപ്പോൾ കൂലിപ്പണി ഉപേക്ഷിച്ച് ജ്യേഷ്ഠസഹോദരനായ കൃഷ്ണപിള്ളയുടെ കൂടെ ആധാരമെഴുതാൻ പോയി. കൂലിപ്പണി മോശമായതു കൊണ്ടല്ല മറിച്ച് ജ്യേഷ്ഠന്റെ നിർബന്ധത്തിനു വഴങ്ങിയാണ് ആധാരമെഴുതാൻ പോയത്. നെയ്യാറ്റിൻകര കച്ചേരിയിലാണ് കുഞ്ഞൻപിള്ള ആധാരമെഴുതാൻ പോയത്. ആദ്യ ദിവസം തന്നെ ആധാരമെഴുതിയതിന് കുഞ്ഞൻ പിള്ളയ്ക്ക് എട്ടു ചക്രം കിട്ടി. അന്ന് ഒന്നും കിട്ടാത്ത ആധാരമെഴുത്തുകാർക്ക് കുഞ്ഞൻപിള്ള തനിയ്ക്കു കിട്ടിയതിൽ നിന്നും രണ്ടും മൂന്നും ചക്രം വീതം കൊടുത്തു. അനിയന്റെ ഈ പ്രവൃത്തിയിൽ പ്രതിഷേധിച്ചു പ്രിതികരിച്ച ജ്യേഷ്ഠനോട് കുഞ്ഞൻപിള്ള പ്രതികരിച്ചത് ഇങ്ങനെയാണ്– "അവരുടെ പട്ടിണി നമ്മുടെ പട്ടിണിപോലെ തന്നെയല്ലേ" എന്നാണ്. നെയ്യാറ്റിൻകരയിലെ രജിസ്ട്രേഷൻ ഇൻസ്പെക്ടർ ഷൺമുഖസുന്ദരൻ പിള്ള എന്ന ഒരാളായിരുന്നു. അദ്ദേഹം ഒരു ഭക്തനും സുബ്രഹ്മണ്യോപാസകനും ആയിരുന്നു. അദ്ദേഹത്തിന് കുഞ്ഞൻപിള്ളയുടെ പെരുമാറ്റത്തിലും സ്വഭാവത്തിലും ഒരു പ്രത്യേകത തോന്നി. ആധാരം എഴുതിയാലും ഇല്ലെങ്കിലും കുഞ്ഞൻ പിള്ളയ്ക്ക് എട്ടുചക്രം വീതം ദിവസവും കൊടുക്കണമെന്ന് ഷൺമുഖസുന്ദരൻപിള്ള ഏർപ്പാടുചെയ്തു. കാലം കുറച്ചു കഴിഞ്ഞപ്പോൾ കൃഷ്ണപിള്ള അനുജനെ ഭൂതപ്പാണ്ടിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഏകദേശം രണ്ടാഴ്ച ക്കാലത്തോളം കുഞ്ഞൻപിള്ള അവിടെ ആധാരമെഴുതി. എന്നാൽ അവിടുത്തെ ചൂടുള്ള കാലാവസ്ഥ കുഞ്ഞൻപിള്ളയക്ക് ഒട്ടും സഹിക്കാൻ വയ്യാതെയായി. ഒരു ദിവസം രാത്രി അദ്ദേഹം തിരുവനന്തപുരത്തേക്ക് തിരിച്ചു

പോയി. അനുജന്റെ മനസ്സുമാറ്റി കുടുംബകാര്യങ്ങളിൽ താല്പര്യമുണ്ടാക്കാൻ വേണ്ടിയാണ് ജ്യേഷ്ഠൻ അദ്ദേഹത്തെ ഭൂതപ്പാണ്ടിയിലേക്ക് കൊണ്ടുപോയത്. എന്നാൽ ആധാരമെഴുത്തു ജോലി അദ്ദേഹം അവസാനിപ്പിച്ചു. കുഞ്ഞന് ഇതിൽ താൽപ്പര്യമില്ലെന്നും, ഈശ്വരതത്ത്വം അന്വേഷിച്ചുനടക്കുകയാണെന്നും ജ്യേഷ്ഠന് ബോദ്ധ്യമായി. ഇഷ്ടപ്പെടുന്ന ആ മാർഗ്ഗം സ്വീകരിക്കുവാൻ അനുജനെ പ്രേരിപ്പിക്കുയും ചെയ്തു. സാധാരണക്കാരെഴുതാറുള്ള ആധാരമല്ല കുഞ്ഞന്റെ ആധാരം ജഗദാധാരമായബ്രഹ്മമാണ് കുഞ്ഞന്റെ ആധാരം. എഴുത്താണിയല്ല, യോഗിയോഗ്യമായ ദണ്ഡാണ് കുഞ്ഞന്റെ കൈകൾ വഹിക്കേണ്ടതെന്ന ഈ സത്യം ജ്യേഷ്ഠന് മനസ്സിലായി. അങ്ങനെ ആധാരമെഴുത്തു ജോലി അവസാനിച്ചു.

ഈ കാലഘട്ടത്തിൽ ഒരു ചെറിയ സർക്കാർ പണിയിലും കുഞ്ഞൻ പിള്ള പ്രവേശിച്ചു. സർ. ടി. മാധവറാവു തിരുവിതാംകൂറിൽ ദിവാൻജിയായിരിക്കുന്ന കാലമായിരുന്നു അത്. ഒരു പുതിയ കണക്കപ്പിള്ളയെ ഹജൂർക്കച്ചേരിയിൽ (ഇന്നത്തെ സെക്രട്ടേറിയറ്റ്) നിയമിക്കാൻ അദ്ദേഹം തീരുമാനിച്ചു. അപേക്ഷകർ ധാരാളമുണ്ടായിരുന്നു. അതു കൊണ്ട് കണക്കിലുള്ള സാമർത്ഥ്യം പരിശോധിച്ച് അതിൽ വിജയിയാകുന്ന ആളിനെ നിയമിക്കാമെന്ന് ദിവാൻജി തീരുമാനമെടുത്തു. അതനുസരിച്ച് കുറേ കണക്കു ചോദ്യങ്ങൾ അപേക്ഷകർക്കു നല്കി. പിറ്റേന്നു ശരിയായ ഉത്തരം കൊണ്ടു വന്നു കാണിച്ചാൽ മതിയെന്നും ദിവാൻജി അഭിപ്രായപ്പെട്ടു. പിറ്റേന്ന് എല്ലാവരും ഉത്തരങ്ങൾ എഴുതി കൊണ്ടു വന്നു. ഉത്തരങ്ങൾ ശരിയായിരുന്നു എന്നു മാത്രമല്ല, എല്ലാ ഉത്തരവും ചെയ്ത രീതിയും ഒരുപോലെയായിരുന്നു. ഈ ഉത്തരങ്ങളെല്ലാം ബുദ്ധിമാനായ ആരോ പറഞ്ഞുകൊടുത്തതാണെന്ന് ബുദ്ധിമാനായ ദിവാൻജി മനസ്സിലാക്കി. ആ അജ്ഞാത വിദ്വാൻ ആരാണെന്നു പറയണമെന്ന് ദിവാൻജി അവരോട് ആജ്ഞാപിച്ചു. കുഞ്ഞൻപിള്ള ചട്ടമ്പിയാണ് ഉത്തരമെല്ലാം പറഞ്ഞു തന്നതെന്ന സത്യം അവർ ദിവാൻജിയെ ഉണർത്തിച്ചു. കുഞ്ഞൻപിള്ളയെ ഉടനെ ഹാജരാക്കാൻ ഉത്തരവായി. അതനുസരിച്ച് കുഞ്ഞൻപിള്ള ചട്ടമ്പി ദിവാൻജിയുടെ മുമ്പിൽ വന്നു നിന്നു. 'ഏതു കണക്കും ചെയ്യുമോ' എന്ന ദിവാൻജിയുടെ ചോദ്യത്തിന് 'ശ്രമിച്ചുനോക്കാമെന്ന്' കുഞ്ഞൻപിള്ള മറുപടിയും നല്കി. അതനുസരിച്ച് ഉത്തരം കണ്ടു പിടിക്കാൻ വളര പ്രയാസമുള്ള ഒരു കണക്ക് അദ്ദേഹം കുഞ്ഞൻ പിള്ളയോട് ചോദിച്ചു. മനസ്സിൽ കണക്കുക്കൂട്ടി ഉത്തരക്ഷണത്തിൽ കുഞ്ഞൻപിള്ള ഉത്തരവും

നല്കി. അദ്ഭുതപരതന്ത്രനായ ദിവാൻജി കുഞ്ഞൻപിള്ളയെ ഉടൻതന്നെ കണക്കപ്പിള്ളയായി നിയമിക്കുകയും ചെയ്തു. മാസം നാലു രൂപയായിരുന്നു ശമ്പളം. കുഞ്ഞൻപിള്ളയുടെ കഴിവിലും കൈയക്ഷരത്തിന്റെ വടിവിലും സംപ്രീതനായ ദിവാൻജി ആദ്യത്തെ മാസത്തിൽ തന്നെ പത്തുരൂപ ശമ്പളമായി കൊടുത്തു. നാലുരൂപ ശമ്പളമായി സ്വീകരിച്ച് ബാക്കി ആറു രൂപ കുഞ്ഞൻപിള്ള തിരിച്ച് ഏൽപ്പിക്കുകയും ചെയ്തു. വിക്രമൻ തമ്പി എന്ന മുഷ്കരനായ തഹസീൽദാറുടെ കീഴിലായിരുന്നു കുഞ്ഞൻപിള്ളയെ നിയമിച്ചത്. കുഞ്ഞൻ തന്റെ ജോലികൾ കൃത്യമായിട്ടും വ്യക്തമായിട്ടും ചെയ്തു പോന്നു. ഒരു ദിവസം കുഞ്ഞൻ ഏതോ അത്യാവശ്യത്തിനു വേണ്ടി ഒരു ദിവസത്തെ അവധിക്ക് അപേക്ഷിച്ചു. വിനീതനായി തമ്പിയുടെ സമീപത്തെത്തി കുഞ്ഞൻ തന്റെ ആവശ്യം അറിയിച്ചു. തലേദിവസത്തെ ജോലി മുഴുവനും പിറ്റേന്നു വന്നു തീർത്തുകൊള്ളാമെന്നും ഉണർത്തിച്ചു. എന്നാൽ അഹങ്കാരിയായ ആ മേലുദ്യോഗസ്ഥൻ ക്രുദ്ധനായി അലറിക്കൊണ്ട് അവധി നിഷേധിച്ചു. മാത്രമല്ല; പിറ്റേന്ന് തമ്പിവരുമ്പോൾ കുഞ്ഞൻപിള്ള യഥാസ്ഥാനത്തു കാണണമെന്നും ആക്രോശിച്ചു. വ്യക്തിവിശേഷ വിശിഷ്ടനായ കുഞ്ഞന് വ്യക്തിവിരോധം അശേഷമില്ലാ എന്നതു സത്യം തന്നെ. എന്നാലും അദ്ദേഹം വിക്രമൻ തമ്പിയോട് ഇപ്രകാരം പറഞ്ഞു:- "ഞാൻ എപ്പോൾ ഇനി ഇവിടെ വന്നിരിക്കുമോ അപ്പോൾ എന്നെ കണ്ടുകൊള്ളണം"- അങ്ങനെ പിണങ്ങിപ്പിരിഞ്ഞ അദ്ദേഹം പിന്നെ ആ ഉദ്യോഗത്തിനു പോയതുമില്ല.

ഇക്കാലത്ത് പേട്ടയിൽ രാമൻപിള്ള ആശാൻ 'ജ്ഞാനപ്രജാഗരം' എന്നൊരു വേദാന്തസഭ സംഘടിപ്പിച്ച് പ്രവർത്തനം ആരംഭിച്ചു. തമിഴിലും സംസ്കൃതത്തിലും അസാധാരണ പാണ്ഡിത്യമുള്ള പല മഹാന്മാരും ആ സഭയിൽ വന്ന് ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ നടത്തുക പതിവായിരുന്നു. തിരുവനന്തപുരം മഹാരാജാസ് കോളേ ജിൽ തമിഴ് പ്രൊഫസ്സറായിരുന്ന 'സ്വാമിനാഥ ദേശികർ' ആയിരുന്നു അവരിൽ മുഖ്യൻ. തമിഴ് ഭാഷയിലും ശാസ്ത്രസാഹിത്യാദികളിലും അസാധാരണ പാണ്ഡിത്യം നേടിയ ആളായിരുന്നു അദ്ദേഹം. തമിഴ് വേദാന്തശാസ്ത്രത്തിലും അദ്ദേഹം അദ്വിതീയനായിരുന്നു. കുഞ്ഞൻപിള്ള അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ച് തമിഴിൽ ഉപരിപാഠങ്ങൾ അഭ്യസിച്ചു. തമിഴ് വേദാന്ത ശാസ്ത്രവും തമിഴ് വ്യാകരണവും അദ്ദേഹം ഹൃദിസ്ഥമാക്കി. തിരുവനന്തപുരത്ത് റസിഡൻസിയിലെ ഒരു ജീവനക്കാരനായിരുന്ന തൈക്കാട് അയ്യാവ് അവർകളും

'ജ്ഞാനപ്രജാഗര'ത്തിൽ പ്രഭാഷണം നടത്തിയിരുന്നു. ഹഠ യോഗത്തെ ക്കുറിച്ചായിരുന്നു അയ്യാവവർകൾ പ്രഭാഷണം നടത്തിയിരുന്നത്. ചെമ്പ് സ്വർണ്ണമാക്കുന്ന രാസവിദ്യയിലും അയ്യാവവർകൾ തല്പരനായിരുന്നു. കുഞ്ഞൻപിള്ളയും അയ്യാവും തമ്മിലുള്ള ബന്ധം കുറച്ചു മാസം മാത്രമേ നിലനിന്നുള്ളു. ചെമ്പു സ്വർണ്ണമാക്കാനുള്ള പച്ചിലശേഖരിക്കുവാനുള്ള നിർബന്ധം, സമലോഷ്ടാശ്മകാഞ്ചനദൃക്കായ കുഞ്ഞൻപിള്ളയ്ക്ക് അത്ര രുചിച്ചില്ല. അങ്ങനെ ഒരു ദിവസം അയ്യാവുമായുള്ള സഹവാസം ഉപേക്ഷിച്ചിട്ട് കുഞ്ഞൻപിള്ള യാത്രയായി. കുടുംബകാര്യങ്ങളിൽ തീരെ ശ്രദ്ധയില്ലാതായി ത്തീർന്ന കുഞ്ഞൻപിള്ള തന്റെ അറിവിന്റെ ചക്രവാളം വികസിപ്പിക്കാനുള്ള തീവ്രയ ജ്ഞത്തിലായി. പേട്ടയിൽ രാമൻ പിള്ള ആശാനോടൊപ്പമായിരുന്നു. ഈ കാലഘട്ടത്തിൽ അദ്ദേഹം അധികസമയവും ചെലവഴിച്ചത്. വേദാന്ത ശാസ്ത്രവിശാരദന്മാരുടെ വാദപ്രദിവാദങ്ങൾ കേൾക്കാൻ കുഞ്ഞന് വേണ്ടത്ര അവസരം ലഭിച്ചു. ആരണ്യകങ്ങളും, ഷഡ്ദർശനങ്ങളും, യോഗശാസ്ത്ര ങ്ങളും, സംഖ്യാ തത്ത്വങ്ങളും, ഹഠസയോഗാസനാദിയും ശാസ്ത്രസാഹിത്യ പുരാണേതിഹാസങ്ങളും ഒക്കെ ചർച്ചചെയ്യുന്നതു കേൾക്കുവാനും പഠിക്കുവാനും ഈ കാലഘട്ടത്തിൽ കുഞ്ഞന് അവസരം ലഭിച്ചു.

ഈ സന്ദർഭത്തിലാണ്, നവരാത്രി സദസ്സിൽ പങ്കുകൊള്ളാൻ തമിഴ്നാട്ടിൽ നിന്നും 'സുബ്ബ ജടാപാഠികൾ' എന്ന മഹാവിദ്വാൻ തിരുവനന്തപുരത്ത് എത്തിച്ചേർന്നത്. യോഗശാസ്ത്രം, വേദാന്തശാസ്ത്രം, വേദാംഗങ്ങൾ എന്നിവയിൽ അസാധാരണ അവഗാഹം നേടിയിരുന്ന അദ്ദേഹം തമിഴിലും, സംസ്കൃതത്തിലും അന്യാദൃശ പാണ്ഡിത്യമുള്ള ആളായിരുന്നു. ഇതിനൊക്കെപ്പുറമേ അദ്ദേഹം തികഞ്ഞ ഒരു ബ്രഹ്മജ്ഞനായിരുന്നു. ജ്ഞാനപ്രജാഗ രഗസഭയിൽ അദ്ദേഹം പതിവായി വേദാന്ത പ്രഭാഷണങ്ങൾ നടത്തി. ജടാപാഠികളുടെ വേദാന്തപ്രസംഗം കുഞ്ഞൻ പിള്ളയെ വല്ലാതെ ആകർഷിച്ചു. കുഞ്ഞൻപിള്ള ജടാപാഠികളെ പരിചരിക്കുകയും അദ്ദേഹത്തിന്റെ ശിഷ്യത്വം ലഭിക്കുവാനുള്ള ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. കുഞ്ഞൻ പിള്ളയ്ക്ക് അന്ന് ഏതാണ്ട് ഇരുപത്തിമൂന്നു വയസ്സു പ്രായം വരും. മക്കളില്ലാത്ത ദുഃഖമനുഭവിച്ചിരുന്ന ജടാപാഠികൾക്ക് ഒരു പുത്രനെ കിട്ടിയ സന്തോഷമാണ് കുഞ്ഞനെ കണ്ടപ്പോൾ അനുഭവപ്പെട്ടത്. കുഞ്ഞൻപിള്ളയുടെ അഭ്യർത്ഥന അദ്ദേഹം സസന്തോഷം സ്വീകരിച്ചു. മാത്രമല്ല, താൻ അന്നുവരെ നേടിയിട്ടുള്ള വിജ്ഞാന ധനം മുഴുവനും ആ അനൗരസപുത്രന് വാരിക്കോരി

ചൊരിയണമെന്നും അദ്ദേഹത്തിനു തോന്നി. കുറച്ചു ദിവസം കഴിഞ്ഞ് അദ്ദേഹം സ്വദേശമായ കല്ലടക്കുറിച്ചിയിലേക്ക് മടങ്ങിയപ്പോൾ ശിഷ്യനെ കൂടെ ക്ഷണിച്ചു. ഒരു മടിയും കാണിക്കാതെ കുഞ്ഞൻപിള്ള സമ്മതിക്കുകയും ചെയ്തു. ഉടനെ തന്നെ കുഞ്ഞൻപിള്ള അമ്മയുടെ സമീപത്തെത്തി. പലർക്കും സമ്മതമല്ലെങ്കിലും, അമ്മയോട് തന്റെ ഇംഗിതം ഉണർത്തിച്ച് അമ്മയെ തൊട്ടു വണങ്ങി തിരിച്ച് ജടാപാഠിയുടെ സമീപം എത്തി. ഒരു മടിയും കാണിക്കാതെ സന്തോഷത്തോടു കൂടി അദ്ദേഹത്തെ അനുഗമിക്കുകയും ചെയ്തു.

കല്ലടക്കുറിച്ചിയിലെ താമസം കുഞ്ഞൻപിള്ളയ്ക്ക് അത്യാകർഷകമായി തോന്നി. അവിടുത്തെ ഗൃഹാന്തരീക്ഷം ആശ്രമം പോലെ അതിശാന്തമാണ്. അശ്രയിക്കുന്നവർക്ക് വാർദ്ധീതടമാണ്. യാഗധൂ മങ്ങളും ആഗമസൂക്തവും ഹോമമന്ത്രാദിയും കൊണ്ട് മനോരമമാണ്. വിസ്തൃതമായ ഒരു പന്തൽ അവിടെ ഉണ്ട്. അത് എപ്പോഴും വേദമന്ത്രത്താൽ മുഖരിതമാണ് - ഒരിടത്ത് വേദങ്ങൾ പഠിപ്പിക്കുന്നു; മറ്റൊരിടത്ത് ഉപനിഷത്തും യോഗാസനങ്ങളും യോഗവി ചാരണാദികളും വ്യകരണങ്ങളും തർക്കവും മീമാംസയും നിരുക്തവുമെല്ലാം പ്രാമാണികന്മാർ നിത്യവും പഠിപ്പിച്ചു കൊണ്ടിരി ക്കുന്നു. വല്ലഭന്മാരായ പരബ്രഹ്മവിത്തുകളുടെ സദസ്സ് നിത്യവും അവിടെ ഉണ്ട്. നിത്യവും അവിടെ നടക്കുന്ന വേദാന്തചർച്ചകൾ കുഞ്ഞൻപിള്ളയെ കോരിത്തരിപ്പിച്ചു. യോഗശാസ്ത്രം, സംസ്കൃ തത്തിലും തമിഴിലുമുള്ള വേദാന്തശാസ്ത്രങ്ങൾ, തർക്കം, മന്ത്രശാസ്ത്രം, മുതലായ പലതും ജടാപാഠികളിൽ നിന്നും കുഞ്ഞൻ വിദ്ഗധമായി പഠിച്ചു. നാലു വർഷം കുഞ്ഞൻപിള്ള കല്ലടക്കുറിച്ചിയിൽ താമസിച്ചു. ഈ നാലു വർഷവും അദ്ദേഹത്തിന്റെ ജീവിതത്തിലെ സുപ്രധാന കാലഘട്ടമായിരുന്നു. ജീവിതത്തിലെ വഴിത്തിരിവായിരുന്നു. കുഞ്ഞൻപിള്ള ചട്ടമ്പി മറ്റൊരാളായി മാറിക്കഴിഞ്ഞിരുന്നു. ഏതു വിഷയത്തിലും ചട്ടമ്പിസ്വാമികൾക്കുള്ള അറിവ് അനന്യ സാധാരണമാണ്. ഇത്രയും പരപ്പാർന്ന പരിജ്ഞാനം ഇത്രയും തുച്ഛമായ കാലം കൊണ്ട് എങ്ങനെ നേടിയെന്ന് പലരും അദ്ഭുത പ്പെട്ടിട്ടുണ്ട്. "ഞാൻ വായിക്കുകയല്ല കഴിഞ്ഞ ജന്മങ്ങളിലെ എന്റെ മറവി തീർക്കുകയാണ്" എന്ന് വിദ്യാധിരാജനായിക്കഴിഞ്ഞ ശേഷം ഒരിക്കൽ അദ്ദേഹം പറഞ്ഞിട്ടുണ്ടത്രേ. അങ്ങനെ അല്പനേരം കൊണ്ട് കടലുകളാകെ കുടിച്ചുവറ്റിച്ച അഗസ്ത്യമുനിയേപ്പോലെ കുഞ്ഞനും അല്പകാലം കൊണ്ട് വിജ്ഞാനസമുദ്രങ്ങളാകെ ഉള്ളിലാക്കി. അങ്ങനെ 'ജഗന്മിഥ്യ' എന്നു വരെ

എത്തിയ ഉയർന്ന വിജ്ഞാനവുമായി കുഞ്ഞൻപിള്ള സ്വദേശത്തേക്കു മടങ്ങാനുള്ള ആഗ്രഹം ജടാപാഠികളെ അറിയിച്ചു. താൻ പുത്രനിർവിശ്ശേഷം സ്നേഹിച്ച ആ ശിഷ്യനെ വിട്ടയയ്ക്കാൻ ഗുരുനാഥന് തീരെ മനസ്സില്ലായിരുന്നു. തത്ത്വവിചാര നിബദ്ധനാണെങ്കിലും അദ്ദേഹത്തിന്റെ ചിത്തവും ഉലഞ്ഞു. പ്രാണൻ നല്കുന്ന പിതാവിനെപ്പോലെ തന്നെയാണ് വിദ്യ നൽകുന്ന ഗുരുവും. ഗുരുവും ഒരർത്ഥത്തിൽ പിതാവു തന്നെയാണ്. അങ്ങനെ ഒടുവിൽ ഗുരുനാഥനായ ജടാപാഠികൾ അനുഗ്രഹാശ്ശിസുകളോടെ കുഞ്ഞൻ പിള്ളയ്ക്ക് യാത്രാനുവാദം നല്കി.

**സന്യാസിമാർഗ്ഗം ഇവിടെ ആരംഭിക്കുന്നു**

നാലു വർഷം മുമ്പ് സുബ്ബജടാപാഠികളോടൊപ്പം കല്ലടക്കുറിച്ചിയിലേക്കു പോയ ആളായിട്ടല്ല കുഞ്ഞൻപിള്ള മടങ്ങിവന്നത്. ശാസ്ത്രങ്ങൾ, വേദവേദാംഗങ്ങൾ, ഉപനിഷത്തുകൾ, തർക്കശാസ്ത്രം, മന്ത്രശാസ്ത്രം എന്നിങ്ങനെയുള്ള ഗഹനമായ വിഷയങ്ങളിൽ അത്യഗാധമായ പാണ്ഡിത്യം നേടിയ ഒരു വിജ്ഞാന കേദാരമായിട്ടായിരുന്നു മടക്കയാത്ര. കല്ലടക്കുറിച്ചിയിൽ നിന്നും മടങ്ങിയ ചട്ടമ്പി സ്വദേശത്തേക്കല്ല പോയത്. ദേശാടനമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം തീർത്ഥാടനമായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. പ്രഖ്യാതമായ മഹാക്ഷേത്രങ്ങൾ ഒക്കെയും അന്വേഷിച്ചു കണ്ടെത്തി. തിരുപ്പതി, മൂകാംബിക, കാഞ്ചീപുരം, തിരുപ്പുറം കുൺഡ്രം, രാമേശ്വരം ചിദംബരം തുടങ്ങിയ ക്ഷേത്രങ്ങളിൽ ദർശ്ശനം നടത്തി അവിടെ താമസിച്ചു. ക്ഷേത്രമുറ്റത്ത് കിടന്നുറങ്ങിയും ധ്യാനിച്ചും ഒൻപതു മാസം അങ്ങനെ അമ്പലവാസിയെപ്പോലെ കാലം കഴിച്ചു. ദക്ഷിണഭാരതം മുഴുവൻ ചുറ്റിക്കറങ്ങി. ഈ ദീർഘസഞ്ചാര ത്തിനിടയിൽ പല വിശിഷ്ട വ്യക്തികളുമായും പരിചയപ്പെട്ടു. കൂട്ടത്തിൽ ഒരു തങ്ങളെയും കണ്ടുമുട്ടി. തങ്ങളുമായുള്ള സഹവാസം കൊണ്ട് ഇസ്ലാം മതസംബന്ധമായ സർവ്വതത്വങ്ങളും ഗ്രഹിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഈ സഞ്ചാര വേളയിൽ മരുത്വാമലയിലുള്ള ഒരു ഗുഹയിൽ ഏതാനും മാസം ചട്ടമ്പി സ്വാമികൾ തപസ്സനുഷ്ഠിച്ചു. ഈ ഗുഹയിലിരുന്നുകൊണ്ട് മുമ്പോട്ടു നോക്കിയാൽ കാണുന്ന കാഴ്ചകൾ ചേതോഹരമാണ്. ഏകാന്തത തളം കെട്ടി നിൽക്കുന്ന ഈ ഗുഹയ്ക്കുള്ളിൽ ഇരുന്നാൽ ആർക്കും മനഃശാന്തികിട്ടും. ഈ ഗുഹയിലാണ് കുഞ്ഞൻ പിള്ള ചട്ടമ്പി ഏകാന്ത തപസ്സനുഷ്ഠിച്ചത്. നാരായണ ഗുരുസ്വാമി ശിഷ്യത്വം സ്വീകരിച്ച ശേഷം അദ്ദേഹവുമൊരുമിച്ച് പിന്നീട് ഒരവസരത്തിലും ചട്ടമ്പിസ്വാമി ഈ ഗുഹാതലത്തിൽ വിശ്രമിച്ചിട്ടുണ്ട്.

മരുത്വാമലയിൽ തപസനുഷ്ഠിക്കുന്ന കാലത്ത് 'കുമാരവേലു' എന്നൊരു സന്യാസിയെ കുഞ്ഞൻപിള്ള ചട്ടമ്പി പരിചയപ്പെട്ടു. കുമാരവേലു പൂർവ്വാശ്രമത്തിൽ നാടാർ സമുദായത്തിൽപ്പെട്ട ഒരാളായിരുന്നു. 'ആത്മാനന്ദസ്വാമികൾ' എന്ന പേരിൽ കുമാരവേലു അറിയപ്പെട്ടിരുന്നു. യോഗഭ്യാസമുറകളും മർമ്മശാസ്ത്രവും കുഞ്ഞൻപിള്ള അദ്ദേഹത്തിൽ നിന്നും വശപ്പെടുത്തി. മരുത്വാമലയിലെ ഏകാന്തവാസത്തിനു ശേഷം ചട്ടമ്പിസ്വാമികൾ സ്വദേശമായ തിരുവനന്തപുരത്തേക്കു മടങ്ങി.

**യോഗിയായിത്തീരുന്നു**

നാട്ടിലെത്തിയ കുഞ്ഞൻപിള്ള ചട്ടമ്പി തമ്പാനൂരുള്ള കല്ലുവീട്ടിലേക്കാണ് പോയത്. മരാമത്തു വകുപ്പിൽ ഓവർസിയറായിരുന്ന കല്ലുവീട്ടിൽ ഗോവന്ദപ്പിള്ള അദ്ദേഹത്തിന്റെ ഒരകന്ന ബന്ധുവായിരുന്നു. കുഞ്ഞൻപിള്ള അദ്ദേഹത്തിനോടൊപ്പം വാമനപുരത്തും നെടുമങ്ങാട്ടും മറ്റും സഞ്ചരിച്ച് ചില അപൂർവ ഗ്രന്ഥങ്ങൾ ശേഖരിച്ചത് ഇക്കാലത്തായിരുന്നു. വിജ്ഞാന ദാഹിയായ കുഞ്ഞൻപിള്ള എപ്പോഴും പഠനത്തിൽ ഉത്സുകനായിരുന്നു. ക്ഷേത്രപ്രതിഷ്ഠ, മന്ത്രതന്ത്രശാസ്ത്രങ്ങൾ ക്ഷേത്രത്തിലെ തന്ത്രവിധികൾ എന്നിവയിൽ ഉപരിപഠനം നടത്തണമെന്ന് ഒരു വലിയ ആഗ്രഹം അദ്ദേഹത്തിനുണ്ടായിരുന്നു. താന്ത്രികന്മാരായ കൂപക്കരപ്പോറ്റിമാരെപ്പറ്റി കുഞ്ഞൻപിള്ള ധാരാളം കേട്ടിട്ടുണ്ട്. മന്ത്രശാസ്ത്രത്തിലും തന്ത്രശാസ്ത്രത്തിലും ഉള്ള പല അപൂർവ്വ ഗ്രന്ഥങ്ങളും കൂപക്കര മഠത്തിലുണ്ടെന്നും കുഞ്ഞൻ കേട്ടിട്ടുണ്ട്. ഒരു ദിവസം അദ്ദേഹം കൂപക്കര മഠത്തിൽ ചെന്ന് കാരണവരായ വലിയ നമ്പൂതിരിയെ കണ്ടു. തന്റെ ആഗമനോദ്ദേശം അറിയിച്ചു. ഗ്രന്ഥങ്ങ ളൊന്നും പുറത്തു കൊണ്ടു പോകാൻ അനുവദിക്കുകയില്ലെന്നു പോറ്റി പറഞ്ഞു. ഗ്രന്ഥപ്പുരയിലിരുന്ന് വായിക്കാൻ അനുവദിച്ചാൽ മതിയെന്ന് കുഞ്ഞൻപിള്ള അപേക്ഷിച്ചു അങ്ങനെ കൂപാക്കര മഠത്തിലെ ഗ്രന്ഥപ്പുരയിൽ പ്രവേശനം കിട്ടി. അന്തമില്ലാതെ കിടക്കുന്ന നിബന്ധങ്ങളുടെ കൂമ്പാരം കണ്ട് കുഞ്ഞന്റെ മനസ്സു കുളിർത്തു. നീല മേഘാവലി കണ്ട് ആനന്ദിച്ച് നൃത്തമാടുന്ന മയിലിനെപ്പോലെ ജ്ഞാനേച്ഛുവായ കുഞ്ഞൻ ഗ്രന്ഥശേഖരം കണ്ട് ആഹ്ളാദിച്ച് വായന തുടങ്ങി. നാലഞ്ചുദിവസം ഊണും ഉറക്കവുമില്ലാതെ രായും പകലും ആ ഗ്രന്ഥപ്പുരയിൽ കഴിച്ചു. മുറിയിൽ നിന്നുപുറത്തു വന്നപ്പോൾ കാരണവരായ പോറ്റി പൂമുഖത്തുണ്ടായിരുന്നു. മഹാതാന്ത്രികനായ അദ്ദേഹം 'എല്ലാം പഠിച്ചോ' എന്ന് പുച്ഛസ്വരത്തിൽ കുഞ്ഞനോട് ചോദിച്ചു. 'വേണ്ടതൊക്കെ

പഠിച്ചു' എന്ന് വിനീതനായി കുഞ്ഞൻ മറുപടി പറഞ്ഞു. "ഒന്നു പരീക്ഷിക്കട്ടെ' എന്ന് പോറ്റി, "ആവശ്യമെങ്കിൽ ആവാം" എന്ന് കുഞ്ഞൻ. തന്ത്രപടുക്കൾക്ക് പോലും സാധാരണ ഗതി യിൽ പറയാൻ പ്രയാസമുള്ള പലവിധികളെക്കുറിച്ചും കാരണവർ കുഞ്ഞനോട് ചോദിച്ചു. എല്ലാ ചോദ്യങ്ങൾക്കും കുഞ്ഞൻ അനായാസേന വ്യക്തമായ മറുപടി നല്കി. പോറ്റി അദ്ഭുതസ്തബ്ധനായി. അദ്ദേഹം ചാടിയെഴുന്നേറ്റു കുഞ്ഞൻപിള്ള ചട്ടമ്പിയെ വന്ദിച്ചുകൊണ്ടു പറഞ്ഞു. 'അങ്ങ് മനുഷ്യനല്ല, സാക്ഷാൽ പരമശിവൻ തന്നെയാണ്' എന്ന്. തന്ത്രവിധികളും ബിംബ സംബന്ധിയായ തന്ത്രവിധാനവും, എല്ലാം പഠിച്ച സന്തുഷ്ടനായ കുഞ്ഞൻ കുറച്ചു നാൾ അന്തർമുഖനായി കറങ്ങി നടന്നു. ഇങ്ങനെ നടക്കുന്ന കുഞ്ഞനെക്കണ്ടിട്ട് നാട്ടുകാർ പലതും ചിന്തിച്ചു. സന്യാസിയാണെന്ന് ചിലർക്കു തോന്നി. വേറെ ചിലർ അദ്ദേഹത്തെ ധന്യാത്മൻ എന്നു മനസ്സിലാക്കി. മന്ത്രവാദിയാണോ, മഹാ വൈദ്യ നാണോ എന്ന് മറ്റു ചിലർ. അങ്ങനെ അഞ്ചാറു വർഷം കഴിഞ്ഞ് നാട്ടിൽ തിരിച്ചെത്തിയ കുഞ്ഞൻപിള്ള ചട്ടമ്പിയെ അദ്ഭുതാതിശയത്തോടു കൂടി ജനങ്ങൾ വീക്ഷിച്ചു. പെട്ടന്നൊരു ദിവസം ചട്ടമ്പിസ്വാമികൾ ഉള്ളൂർക്കോട്ടു വീട്ടിലെത്തി. കുറച്ചു ദിവസമായി രോഗശയ്യ യിലായിരുന്ന അമ്മയ്ക്ക് രോഗം മൂർച്ഛിച്ചു എന്ന് അദ്ദേഹം മനസ്സിലാക്കി. ഒരു ദിവസം ജന്മഗൃഹത്തിൽ താമസിച്ച് മാതാവിനെ പരിചരിച്ചു. മകന്റെ പരിചരണമേറ്റ് ആ അമ്മ അന്ത്യശ്വാസം വലിച്ചു. മകൻ മഹായോഗിയായി മാറിയതു കാണാനുള്ള മഗാഭാഗ്യം ആ മഹതിക്കുണ്ടായില്ലെങ്കിലും, സന്യാസിയായ മകന്റെ മടിയിൽ തല വച്ച് ഈ ലോകത്തോട് വിടപറയാനുള്ള സൗഭാഗ്യം ആ പെറ്റമ്മ യ്ക്കുണ്ടായി. ആ മഹതിയുടെ ആത്മാവ് സായൂജ്യപദം പൂകിയിരിക്കും. ചട്ടമ്പിസ്വാമികളെപ്പോലുള്ള ഒരു മഹായോഗിക്ക് ജന്മമരുളാൻ കഴിഞ്ഞതിൽ കൂടുതലായി മറ്റെന്തു ഭാഗ്യമാണ് ആ സാധ്വീരത്നത്തിനുണ്ടാകേണ്ടത്?! മാതാവിന്റെ സംസ്കാരങ്ങൾ കഴിഞ്ഞ ഉടനെ തന്നെ കുഞ്ഞൻ പിള്ള ഉള്ളൂർക്കോടു വിട്ടിറങ്ങി. സമാധി പര്യന്തം അദ്ദേഹം പിന്നീട് ആ വീട്ടിൽ വന്നിട്ടില്ല. മാതാവിന്റെ അന്ത്യം കാലേക്കൂട്ടി മനസ്സിലാക്കിയതു കൊണ്ടാകണം അദ്ദേഹം തിരുവന ന്തപുരത്തു തന്നെ തങ്ങിയത്. അന്ന് കുഞ്ഞൻപിള്ളയ്ക്ക് ഇരുപത്തിയെട്ടു വയസ്സായിരുന്നു പ്രായം.

**ജീവന്മുക്തനാവുന്നു**

അമ്മയുടെ മരണശേഷം കുഞ്ഞൻ പിള്ള വീണ്ടും ദേശാടനത്തിനു പുറപ്പെട്ടു. പരപ്പാർന്ന പാണ്ഡിത്യം ഇതിനകം നേടിക്കഴിഞ്ഞിരുന്നുവെങ്കിലും കുഞ്ഞന്റെ മനസ്സിനെ എന്തോ ചിന്ത അലട്ടിക്കൊണ്ടിരുന്നു. അറിയേണ്ടത് അറിയാൻ കഴിഞ്ഞില്ല എന്ന ദുഃഖം കുഞ്ഞന്റെ മനസ്സിലുണ്ടായി. അതു കൂടി അറിഞ്ഞാലേ മനസ്സിനു സ്വസ്ഥതകിട്ടുകയുള്ളു എന്നൊരു തോന്നൽ. ഏകാന്തധ്യാനത്തിനു വേണ്ടി വീണ്ടും മരുത്വാമലയിൽ പ്രവേശിച്ചു. കുറച്ചു ദിവസം തപസ്സനുഷ്ഠിച്ച ശേഷം വീണ്ടും തെക്കൻ തിരുവിതാംകൂറിലേക്ക് സഞ്ചാരം തുടങ്ങി. പല സ്ഥലങ്ങളിലും ചുറ്റിക്കറങ്ങി. ഒടുവിൽ നാഗർ കോവിലിനടുത്ത് വടിവീശ്വരം എന്ന ദേശത്തെത്തി. അവിടെ ഒരദ്ഭുത മനുഷ്യനെ കുഞ്ഞൻ കണ്ടെത്തി. സാധാരണക്കാരുടെ ദൃഷ്ടിയിൽ ഒരു പ്രാകൃത മനുഷ്യൻ. എച്ചിൽ വടിച്ചു തിന്നുന്ന കുട്ടികളോടും പട്ടികളോടും ഒത്ത് റോഡരികിൽ നിൽക്കുന്നു. കുട്ടികൾ കൂവിവിളിയ്ക്കുന്നു. പക്ഷേ ആ പ്രാകൃത മനുഷ്യന്റെ മുഖത്തു നോക്കിയപ്പോൾ ഏതോ അവാച്യമായ ഒരനുഭൂതിയാണ് കുഞ്ഞൻ പിള്ളയ്ക്കു തോന്നിയത്. ഒരു സിദ്ധനെക്കണ്ട പ്രതീതി കുഞ്ഞനുണ്ടായി. സദ്ഗുരു രൂപാന്തരപ്പെട്ടു വന്നതാണോ? യോഗീശ്വരനാണോ? ഇദ്ദേഹം അവധൂതനല്ലേ?! എന്നൊക്കെ കുഞ്ഞൻപിള്ളയ്ക്ക് തോന്നി. എല്ലാം മറന്ന് കുഞ്ഞൻ ആ പ്രാകൃതന്റെ നേർക്ക് ഓടി. അതു ശ്രദ്ധിച്ച പ്രാകൃതനും ഓടിമറയാൻ തുടങ്ങി. കുഞ്ഞൻ പിള്ളയും കൂടെ ഓടി. എത്ര ദൂരം ഓടി എന്നറിഞ്ഞു കൂടാ. എന്നാൽ ഓടുന്തോറും കുഞ്ഞന് ആനന്ദവും ഉന്മേഷവുമാണ് തോന്നിയത്. ശരീരത്തിന് ക്ഷീണമോ വിയർപ്പോ അനുഭവപ്പെട്ടില്ല. വിജനമായ ഒരു സ്ഥലത്തെത്തി യപ്പോൾ ആ പ്രാകൃത വേഷം പെട്ടെന്നു നിന്നു. കുഞ്ഞൻ പിള്ളയുടെ മുഖത്തു നോക്കി മന്ദഹസിച്ചു എന്നിട്ട് കുഞ്ഞന്റെ ഭ്രൂമദ്ധ്യത്തിൽ വിരലമർത്തി തെല്ലിട നിന്നു. ചെവിയിൽ എന്തോ മന്ത്രിച്ചു. - മഹാവാക്യമോതി. കുഞ്ഞൻപിള്ളയുടെ മേലാകെ കോരിത്തരിച്ചു. മനസ്സുശാന്തമായി. കാമാദിമുക്തമായി. അതുവരെയും അകതളിരിൽ അനുഭവച്ചിട്ടില്ലാത്ത ഒരാനന്ദപൂരത്തിൽ കുഞ്ഞൻ ആറാടി. വാഗതീതമായ ഒരാനന്ദത്തിൽ അന്തഃകരണം അലിഞ്ഞു ചേർന്ന ഒരനുഭൂതി! കിട്ടേണ്ടതു കിട്ടിയെന്നൊരു തോന്നൽ. മനസ്സ് സംശയമുക്തമായി. 'ജഗദഖിലംഅഹം' എന്ന അനുഭവം ഉണർന്നു.

"ഭിദ്യതേ ഹൃദയഗ്രന്ഥിഃ
ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യകർമ്മാണി"

എന്ന സ്മൃതി വാക്യത്തിന്റെ പൊരുൾ അനുഭവിച്ചറിഞ്ഞു. പാദങ്ങളിൽ തൊട്ട് ഭക്ത്യാദരപുരസ്സരം വന്ദിച്ച് പൂർണ്ണകാമനായി കുഞ്ഞൻപിള്ള ഗുരുമുഖത്തേക്കുനോക്കിനിന്നു. സർവ്വവും താനാണ് എന്നൊരു ബോദ്ധ്യം കൈവന്നു. ശിഷ്യന്റെ ശിരസ്സിൽ കൈവച്ച് അനുഗ്രഹിച്ചശേഷം ആ പ്രാകൃത മനുഷ്യൻ നിശ്ശബ്ദനായി നടന്നകന്നു. ഗുരുവായ ആ മഹായോഗിനടന്നു മറയുന്നത് കുഞ്ഞൻപിള്ള ശാന്തനായി നോക്കി നിന്നു. അങ്ങനെ കുഞ്ഞൻ പിള്ള ചട്ടമ്പി, ചട്ടമ്പിസ്വാമിയായി. വിദ്യാധിരാജനായി. ജീവന്മുക്തനായി.

വടിവീശ്വരത്തു നിന്നും നേരെ തിരുവനന്തപുരത്തേക്കായിരുന്നു മടക്ക യാത്ര. ബന്ധുഭവനങ്ങളിലും മിത്രഭവനങ്ങളിലുമായി കുറേ മാസങ്ങൾ തങ്ങി. ഇതു പഴയ കുഞ്ഞനല്ലെന്നും സാക്ഷാൽ അവധൂതനാണെന്നും എല്ലാവരും മനസ്സിലാക്കി. തമ്പാനൂരുള്ള നന്ത്യാരുവീട്, കല്ലുവീട്, വഞ്ചിയൂരുള്ള ചാത്താംവീട്, മുട്ടടയ്ക്കു സമീപമുള്ള ചിറ്റല്ലൂർ വീട്, അഞ്ചൽ സൂപ്രണ്ടായിരുന്ന ശ്രീനാഗൻ പിള്ളയുടെ വീട്, ദേവസ്വം കമ്മീഷണറായിരുന്ന അമ്പലപ്പുഴ കൃഷ്ണപിള്ളയുടെ വീട്, ജഡ്ജി കൃഷ്ണപിള്ളയുടെ ശ്രീരംഗത്തു വീട് എന്നിവ സ്വാമികൾ പതിവായി വന്ന് വിശ്രമിക്കാറുള്ള ഭവനങ്ങളായിരുന്നു. ഇതിനകം സ്വാമിയുടെ ഖ്യാതി നാടെങ്ങും പരന്നു കഴിഞ്ഞു. വടിവീശ്വരത്തുനിന്നും മടങ്ങിയെത്തിയ കുഞ്ഞൻപിള്ള ചട്ടമ്പി സാധാരണക്കാരനല്ലെന്ന് എല്ലാവർക്കും ബോദ്ധ്യപ്പെട്ടു. ചിലർ അദ്ദേഹത്തെ സംശയത്തോടെ വീക്ഷിച്ചു. മന്ത്രതന്ത്രാദികൾ അറിയുന്ന ഒരു മാന്ത്രികനാണെന്ന് ചിലർ തെറ്റിദ്ധരിച്ചു. എന്നാൽ പട്ടികൾക്കു സദ്യ കൊടുത്തും, ഉപദ്രവകാരികളായ ഉറുമ്പുകളെയും, എലികളേയും, അണ്ണാനേയും വിളിച്ചു വരുത്തി ഉപദ്രവമുണ്ടാക്കരുതെന്ന് ഉപദേശിച്ച് മടക്കി അയച്ചതും, കൊല്ലാനായി ആഞ്ഞടുത്ത കടുവയെ ശാന്തനാക്കി തിരിച്ചയച്ചതും; മാറാരോഗം ബാധിച്ച ആളിനെ പൊട്ട മരുന്നു കൊടുത്ത് രോഗവിമുക്തനാക്കിയതും മറ്റുമായ സംഭവങ്ങൾ അറിഞ്ഞതോടെ സംശയദൃക്കുകൾക്കും ചട്ടമ്പിസ്വാമിയിൽ ഭക്ത്യാദരവും വിശ്വാസവും വർദ്ധിച്ചു തുടങ്ങി. പലരും ഉപദേശങ്ങൾ വാങ്ങുവാൻ അടുത്തു കൂടി. ഇക്കാര്യത്തിൽ താൻ വലിയ ലുബ്ധനാണെന്ന് അവരോടു സ്വാമികൾ പറഞ്ഞു. മുക്തിസാധകമായ മന്ത്രോപദേശം

ചോദിക്കുന്നവർക്കൊക്കെ കൊടുക്കാനുള്ളതല്ലെന്ന് അവിടുത്തേക്കറിയാം. അത് അർഹിക്കുന്നവർക്കു മാത്രമേ കൊടുക്കാൻ നിർവ്വാഹമുള്ളു. അതിനർഹനാരാണെന്നും സ്വാമികൾക്ക് നന്നായറിയാം. അങ്ങനെയുള്ള മൂന്നു പേർക്ക് മാത്രമേ അദ്ദേഹം മന്ത്രോപദേശം കൊടുത്തിട്ടുമുള്ളു.

കാഷായമോ, കമണ്ഡലുവോ ഇല്ലാത്ത സന്യാസിയായിരുന്നു ചട്ടമ്പിസ്വാമികൾ. ഒരു വെളുത്ത വസ്ത്രം ഉടുക്കും. ഒരു വെളുത്ത വസ്ത്രം പുതയ്ക്കും. മാറോളം ഞാന്നു കിടക്കുന്ന താടി. മുട്ടോളം നീളുന്ന ബാഹുയുഗളം. കഴുത്തിലൊരു രുദ്രാക്ഷമാല, വലതുകയ്യിലെ ചൂണ്ടാണിവിരലിൽ ഒരു ഇരുമ്പു മോതിരം. സാമാന്യം വണ്ണമുള്ള ദീർഘദൃഢഗാത്രം. ഇളം ചെമപ്പുകലർന്ന വെളുപ്പുനിറം കയ്യിൽ ഒരു വിശറി. ഇതാണ് സ്വാമികളുടെ രൂപം. പെട്ടെന്നു കോപം വരും. അത് ഉടനേ തണുക്കുകയും ചെയ്യും. സമസൃഷ്ടികളോടെല്ലാം ഒരു പൊലെ വാത്സല്യം. ഭേദബുദ്ധി ആരോടുമില്ല. ഇവ അവിടുത്തെ സ്വഭാവ സവിശേഷതകളാണ്. കാടുകയറാത്ത ഒരു മഹർഷി, ആരുടേയും ബന്ധുവല്ലാത്ത എന്നാൽ സകലജീവജാലങ്ങളുടേയും ബന്ധുവായ ഒരു ലോകബന്ധു. ഗുരുമുഖാഭ്യാസം കൂടാതെ പരിണത പ്രജ്ഞനായിത്തീർന്ന ഒരു മഹാ പണ്ഡിതൻ, ആദ്ധ്യാത്മിക പാരതന്ത്ര്യം അനുഭവിച്ചിരുന്ന ജനസമൂഹത്തെ സ്വതന്ത്രരാക്കാൻ മേധാബലം കൊണ്ട് പരിശ്രമിച്ച ഒരു വിശിഷ്ടവ്യക്തി. സാമാന്യ ജീവിതം നയിച്ച ഒരസാമാന്യൻ. ഇതൊക്കെയായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ.

**ശിഷ്യന്മാർ**

ചട്ടമ്പിസ്വാമികൾക്ക് നിരവധി ഗൃഹസ്ഥശിഷ്യന്മാരുണ്ട്. എന്നാൽ സന്യാസി ശിഷ്യന്മാരായി മൂന്നുപേരാണ് അദ്ദേഹത്തിനുള്ളത്. ശ്രീ നാരായണഗുരുസ്വാമികളും, ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളും, തർത്ഥപാദപരമഹംസ സ്വാമികളുമാണ് ആ മൂന്നുപേർ. വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ പ്രഥമശിഷ്യനാകാനുള്ള ഭാഗ്യം സിദ്ധിച്ചത് ശ്രീ നാരായണഗുരുദേവനാണ്. 1856 ആഗസ്റ്റുമാസം 20-ാം തീയതി ചതയം നക്ഷത്രത്തിലാണ് ശ്രീനാരായണഗുരു ജനിച്ചത്. (കൊല്ലവർഷം 1032 ചിങ്ങം 11). വീട്ടുകാരുടെ നിർബന്ധത്തിന് വഴങ്ങി അദ്ദേഹം വിവാഹിതനായെങ്കിലും നിത്യബ്രഹ്മചാരിയായിരുന്നു. അദ്ദേഹം സന്യാസം സ്വീകരിക്കുവാൻ ഉഴറി നടക്കുന്ന ഒരു കാലഘട്ടമായിരുന്നു അത്. ഒരു സദ്ഗുരുവിനെ കണ്ടുപിടിക്കണം എന്നത് അദ്ദേഹത്തിന്റെ വലിയ ഒരാഗ്രഹമായിരുന്നു.

ആയിടയ്ക്ക് ചട്ടമ്പിസ്വാമികൾ അണിയൂർ ക്ഷേത്രത്തിൽ വിശ്രമിക്കുന്ന വിവരം ശ്രീനാരായണഗുരു അറിയാനിടയായി. തന്റെ ഉറ്റമിത്രമായ കൊടിപ്പറമ്പിൽ നാരായണ പിള്ളയേയും കൂട്ടി ശ്രീനാരായണൻ ചട്ടമ്പിസ്വാമികളെ കാണാൻ ചെന്നു. നാരായണ പിള്ള നാണുവിനെ സ്വാമികൾക്ക് പരിചയപ്പെടുത്തികൊടുത്തു. ആഗമനോദ്ദേശ്യവും അറിയിച്ചു. സന്യാസദാനത്തിന് ഉത്തമാധികാരിയാണ് നാണുവെന്ന് പ്രഥമദർശന ത്തിൽ തന്നെ ചട്ടമ്പിസ്വാമികൾക്കു ബോദ്ധ്യമായി. അതു കൊണ്ട് ശിഷ്യത്വം നല്കി അനുഗ്രഹിച്ചു. ക്രിസ്തു വർഷം 1883-ൽ (കൊല്ലവർഷം 1058) ആയിരുന്നു ഈ സംഭവം നടന്നത്. അന്നു ചട്ടമ്പിസ്വാമികൾക്ക് മുപ്പതും ഗുരുവിന് ഇരുപത്തിയേഴും വയസ്സായിരുന്നു പ്രായം. മുപ്പതു വയസ്സിൽ ശിഷ്യർക്ക് മഹാവാക്യതത്ത്വോപദേശം നൽകത്തക്കവണ്ണം ചട്ടമ്പി സ്വാമികളുടെ ബ്രഹ്മജ്ഞാനം പൂർണ്ണതപ്രാപിച്ചിരുന്നു എന്നാണ് ഈ സംഭവം വ്യക്തമാക്കുന്നത്. ഈ ഒരു ജന്മം കൊണ്ടുമാത്രം നേടിയെടുത്ത ഒരു സിദ്ധിവിശേഷമല്ല അത്. കഴിഞ്ഞ പല ജന്മങ്ങളിൽ തുടർന്നു പോന്ന മനസ്സിന്റെ ഋഷിത്വം ഈ ജന്മത്തിൽ മൂന്നു പതിറ്റാണ്ടുകൂടി കഴിഞ്ഞപ്പോൾ പൂർണതനേടി എന്നു വിശ്വസിക്കുന്നതാവും ശരി. അതു കൊണ്ടുതന്നെ യായിരിക്കണം ചട്ടമ്പിസ്വാമികളുടെ സമാധിയെ അനുസ്മരിച്ച്, ശ്രീനാരായണഗുരു 'ശുകവർത്മനാ ആഭാതി, പരമവ്യോമ്നി' എന്ന് രേഖപ്പെടുത്തിയത്. ചട്ടമ്പിസ്വാമികൾ ശ്രീനാണുഗുരുസ്വാമിയെ തന്റെ സന്തതസഹചാരിയാക്കി. ശിഷ്യനോട് അതീവ സ്നേഹവാത്സല്യങ്ങളാണ് ഗുരുവിന് ഉണ്ടായിരുന്നത്. 'നാണൻ' എന്ന ഓമനപ്പേരിലായിരുന്നു അദ്ദേഹം ശ്രീനാരായണനെ വിളിച്ചിരുന്നതും. ഏതാനും മാസങ്ങൾക്കു ശേഷം നാണന് ബാലാസു ബ്രഹ്മണ്യമന്ത്രം നല്കി അനുഗ്രഹിച്ചു. യോഗാഭ്യാസ മുറകളും പഠിപ്പിച്ചു. ഖേചരീമുദ്രയും ശീലിപ്പിച്ചു. ചട്ടമ്പിസ്വാമികൾ തന്റെ പ്രഥമശിഷ്യനെ വത്സല ശിഷ്യനായി അംഗീകരിച്ചു. ഗുരുചരണ പരിചരണ ത്തിൽ തല്പരനായി അഞ്ചു സംവത്സരക്കാലം നാണു ഗുരുവും ചട്ടമ്പി സ്വാമികളോടൊപ്പം വാണു.

വർഷങ്ങൾക്കു ശേഷം കൊല്ലവർഷം 1073 മീനമാസം 16-ാം തീയതി ബുധനാഴ്ച പ്രഭാതത്തിൽ ശ്രീ തീർത്ഥപാദ സ്വാമികൾക്ക് ബാലാ സുബ്രഹ്മണ്യ മന്ത്രം ഉപദേശിച്ച സമയത്ത്:- "ഇത് നമ്മുടെ പരമ്പരയിലെ ഏറ്റവും രഹസ്യവും പ്രാധാന്യമേറിയതുമായ ഒരു സിദ്ധമന്ത്രമാണ് - ഞാൻ ഇത് അധികം ആളുകൾക്ക് ഉപദേശിച്ചിട്ടില്ല. ആദ്യം നാണന് ഇത് ഉപദേശിച്ചു കൊടുത്തു. അയാളിൽ അതു വളരെ ഫലിച്ചു." എന്ന് ചട്ടമ്പിസ്വാമികൾ

തന്നെ ഇക്കാര്യത്തെക്കുറിച്ച് പറഞ്ഞിട്ടുണ്ട്. ചട്ടമ്പിസ്വാമികൾ പോകുന്നിടത്തെല്ലാം ശിഷ്യനെക്കൂട്ടി ക്കൊണ്ടു പോകുക പതിവായിരുന്നു. നെയ്യാറ്റിൻകരയിലും അരുവിപ്പുറത്തും രണ്ടുപേരും വിശ്രമിക്കാറു ണ്ടായിരുന്നു. അരുവിപ്പുറത്തു വച്ചാണ് സ്വാമികൾ നാരായ ണഗുരുവിന് ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചത്. കൊല്ലവർഷം 1063-ൽ അരുവിപ്പുറത്തു ശിവപ്രതിഷ്ഠ നടത്തിയ ശേഷം "എനിക്ക് ഗുരു ഉപദേശം നല്കിയ സ്ഥാനത്ത് ഗുരുവിനെ ശിവനായി സങ്കൽപ്പിച്ച് നാം ശിവപ്രതിഷ്ഠ നടത്തി'' എന്ന് ശ്രീനാരായണഗുരുദേവൻ തന്നെ അരുളിചെയ്ത തായിപ്പറയുന്ന സംഭവം ഇതിനു തെളിവാണ്. ചട്ടമ്പിസ്വാമികളും നാണു ഗുരുസ്വാമികളും പലപ്പോഴും വിശ്രമിക്കാറുള്ള സ്ഥലത്ത് ക്ഷേത്രം പണിയാനുള്ള സ്ഥലം ചട്ടമ്പിസ്വാമികൾ കാണിച്ചു കൊടുക്കുകയും ക്ഷേത്രം പണിയേണ്ടരീതി ഗുരുദേവനു പറഞ്ഞുകൊടുക്കുകയും ചെയ്ത സംഭവങ്ങൾ തനിയ്ക്കു നേരിട്ടറിയാവുന്നതാണെന്ന് രണ്ടു പേരിലും ഭക്തിവിശ്വാസങ്ങളുണ്ടായിരുന്ന കൃഷ്ണനാശാൻ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതും മഹാവാക്യോപദേശ ദാനം നടന്നത് അരുവിപ്പുറത്താണെന്ന വസ്തുതയെ വെളിപ്പെടു ത്തുന്നു. 1883-ൽ ആരംഭിച്ച ഈ ഗുരുശിഷ്യ ബന്ധം ചട്ടമ്പി സ്വാമികളുടെ സമാധി പര്യന്തമുള്ള നാല്പത്തി ഒന്നു വർഷവും യഥാവിധി തുടർന്നു. ചട്ടമ്പിസ്വാമികളോട് അളവറ്റ ഭക്ത്യാദരങ്ങളാണ് ഗുരുദേവനുണ്ടായിരുന്നത്. ക്രി: വ: 1924-ൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ ബ്രഹ്മവിലയം പ്രാപിച്ചപ്പോൾ പ്രഥമശിഷ്യനായ നാരായണഗുരു ശിവഗിരി മഠത്തിൽ വിശ്രമിക്കുകയായിരുന്നു. വിവരം അറിഞ്ഞപ്പോൾ ഗുരു സമാധിയെക്കുറിച്ച്:-

സർവ്വജ്ഞഃ ഋഷിരുത്ക്രാന്തഃ
സദ്ഗുരു ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ
ലീലയാകാലമധികം
നീത്വാന്തേ സഃമഹാപ്രഭുഃ
നിസ്വം വപുസ്സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

എന്ന് രണ്ട് അനുഷ്ടുപ് ശ്ലോകമെഴുതി അയച്ചു. ഒരു ഋഷി യെക്കുറിച്ച് മറ്റൊരു ഋഷി എഴുതിയ ഒരു സംക്ഷിപ്ത ജീവചരിത്രം. ചട്ടമ്പിസ്വാമികളുടെ

മഹത്ത്വാതിശയങ്ങളെക്കുറിച്ച് എത്ര അഗാധമായി ഗുരുദേവൻ മനസ്സിലാക്കിയിരിക്കുന്നു! ഗുരുവിനോടുള്ള ഭക്ത്യാദരങ്ങളും ഇവിടെ വ്യക്തമാണ്. ഗുരുവിന്റെ സമാധിക്കു ശേഷം അഞ്ചു സംവത്സരം കൂടി ജീവനലീല തുടർന്നശേഷം കൊല്ലവർഷം 1104 കന്നി 5-ാം തീയതി ശ്രീനാരായണഗുരുദേവൻ മഹാ സമാധിപ്രാപിച്ചു.

ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളാണ് ചട്ടമ്പി സ്വാമികളുടെ ദ്വിതീയ ശിഷ്യൻ. 1893-ൽ സ്വാമിതിരുവടികൾ മൂവാറ്റുപുഴയിൽ മുൻസിഫ് കോർട്ട് ക്ലർക്കായിരുന്ന തൈലോത്തു നാരായണ പിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്ന കാലം. അന്നാണ് നീലകണ്ഠ തീർത്ഥപാദർ ആദ്യമായി സ്വാമിയെക്കാണുന്നത്. മൂവാറ്റുപുഴയിൽ മാറായി ഗ്രാമത്തിലുള്ള വാളാനിക്കോട് എന്ന പ്രസിദ്ധ നായർ തറവാട്ടിൽ കൊല്ലവർഷം 1047 ഇടവം 13-ാം തീയതി നീലകണ്ഠതീർത്ഥപാദർ ഭൂജാതനായി. നീലകണ്ഠപിള്ള എന്നായിരുന്നു പിതാവിന്റെ പേര്. അമ്മയുടെ പേര് കല്യാണിഅമ്മ. ഈ ദമ്പതികൾക്ക് നാലുപെൺമക്കളും മൂന്ന് ആൺമക്കളും ഉണ്ടായിരുന്നു. ആൺമക്കളിൽ ഇളയ ആളായിരുന്നു നിലകണ്ഠതീർത്ഥപാദർ. സന്യസിക്കുന്നതിനു മുൻപ് കൊച്ചുനീലകണ്ഠപിള്ള എന്നായിരുന്നു നാമധേയം. വിഷവൈദ്യം, മർമ്മവിദ്യ, ജോതിഷം എന്നിവയിൽ പ്രസിദ്ധിയാർജ്ജിച്ച ഒരു കുടുംബമായിരുന്നു അച്ഛന്റേത്. പിതാവിൽ നിന്നും വിഷവൈദ്യവും ജ്യോതിഷവും കൊച്ചുനീലകണ്ഠപിള്ള വശമാക്കിയിരുന്നു. കൂടാതെ ചില മന്ത്രങ്ങളും പഠിച്ച് സിദ്ധി വരുത്തിയിരുന്നു. പുറപ്പെട്ടു പോയവരെ മന്ത്രശക്തി കൊണ്ട് തിരിച്ചു വരുത്തുക, കടിച്ച പാമ്പിനെ വരുത്തി വിഷമിറക്കുക തുടങ്ങി പല അദ്ഭുതകാര്യങ്ങളും യൗവ്വനകാലാരംഭത്തിൽ അദ്ദേഹം ചെയ്തിരുന്നു. വിഷവൈദ്യത്തിൽ കൂടുതൽ പരിജ്ഞാനം നേടാനാണ് അദ്ദേഹം ചട്ടമ്പി സ്വാമിയെ കാണാൻ പോയത്. പലസംശയങ്ങളും കൊച്ചുനീലകണ്ഠപ്പിള്ള സ്വാമിതിരുവടികളോട് ചോദിച്ചു. എല്ലാ ചോദ്യത്തിനും ശാസ്ത്രീയമായ വിശദീകരണം ലഭിക്കുകയും ചെയ്തു. വിഷവൈദ്യത്തിൽ ചട്ടമ്പിസ്വാമിക്കുണ്ടായിരുന്ന അസാധാരണ വൈദുഷ്യം കൊച്ചുനീലകണ്ഠപിള്ളയെ വിസ്മയപരതന്ത്രനാക്കി. ചട്ടമ്പിസ്വാമിയെക്കുറിച്ച് നേരത്തേ കേട്ടറിഞ്ഞ അറിവുമാത്രമേ കൊച്ചുനീലകണ്ഠപ്പിള്ളയ്ക്ക് ഉണ്ടായിരുന്നുള്ളു. എന്നാൽ സ്വാമിയെ നേരിട്ടു കണ്ട് സംസാരിച്ചപ്പോൾ അദ്ദേഹത്തിന് സ്വാമിയോടുള്ള ഭക്ത്യാദരങ്ങൾ ശതഗുണീഭവിച്ചു. കൊച്ചുനീലകണ്ഠപിള്ളയുടെ ജീവിതത്തിന് ഒരു വഴിത്തിരിവായിരുന്നു

സ്വാമികളുടെ സന്ദർശനം. സ്വാമിയുടെ തിരുവായ് മൊഴികൾ കൊച്ചുനീലകണ്ഠപ്പിള്ളയെ മറ്റൊരാളാക്കി മാറ്റി. വിഷവൈദ്യത്തിലെ ഉപരിപാഠരഹസ്യങ്ങൾ മനസ്സിലാക്കാൻ വന്ന അദ്ദേഹം സ്വാമിയോടു പല സംശയങ്ങളും ചോദിച്ചു. തന്റെ മുൻപിൽ നിൽക്കുന്ന നീലകണ്ഠ പിള്ളയുടെ മുഖത്തുസൂക്ഷിച്ചു നോക്കിക്കൊണ്ട് സ്വാമികൾ പറഞ്ഞു:- "സർപ്പവിഷം എത്രയോനിസ്സാരം. അത് നിസ്സാരമായി പരിഹ രിക്കുകയും ചെയ്യാം. അതു സാരമില്ല എന്നാൽ പരിഹരിക്കാൻ പ്രയാസമുള്ള മറ്റൊരു വിഷമുണ്ട്. സംസാരവിഷം. അതു പരിഹരിക്കാനുള്ള മന്ത്രങ്ങളാണ് പഠിക്കേണ്ടത്. സ്വാമികളുടെ ഈ വാക്യങ്ങൾ ഇരുപത്തി ഒന്നു വയസ്സ് മാത്രം പ്രായമുള്ള നീലകണ്ഠപ്പിള്ളയുടെ മനസ്സിൽ ആഴത്തിൽ തറച്ചു. അതിനു ശേഷം അദ്ദേഹം പലപ്പോഴും സ്വാമിയെച്ചെന്നു കാണുകയും ആ സാമീപ്യ സൗഖ്യം അനുഭവിക്കുകയും ചെയ്യുക പതിവായി. ഒരു ദിവസം സ്വാമിതിരുവടികൾ കൊച്ചുനീലകണ്ഠപ്പിള്ളയുടെ ചെവിയിൽ എന്തോ മന്ത്രോപദേശം ചെയ്ത്, ശിഷ്യത്വം നല്കി അനുഗ്രഹിച്ചു. അന്നു മുതൽ കൊച്ചു നീലകണ്ഠപ്പിള്ള നീലകണ്ഠതീർത്ഥപാദരായി. ചില യോഗ സാധനകൾ സ്വാമി അദ്ദേഹത്തിനു പറഞ്ഞു കൊടുത്തു. തമിഴിലും സംസ്കൃ തത്തിലുമുള്ള ചില പ്രാമാണിക ഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്തു.

അതിവിനയം, അമിതഗുരുഭക്തി, മേധാബലം, തത്വബോധ ജിജ്ഞാസ, ശ്രദ്ധ, യമനിയമ ജപമനനം തുടങ്ങിയ ഗുണങ്ങൾ ശിഷ്യനിൽക്കണ്ട് ഗുരു അത്യധികം സന്തോഷിച്ചു വിജ്ഞാനനിധിയായ ഒരു പണ്ഡിതസന്യാസി യായിരുന്നു നീലകണ്ഠതീർത്ഥപാദർ. അദ്ദേഹത്തിന്റെ സംസ്കൃത ഗ്രന്ഥങ്ങൾ വിദേശങ്ങളിൽപ്പോലും മാനിക്കപ്പെടുന്നു. ഗുരുവിനെപ്പോലെ സർവ്വജ്ഞനായിരുന്ന ശിഷ്യനും ചട്ടമ്പിസ്വാമികൾ സമാധിയടയുന്നതിന് മൂന്നുവർഷം മുൻപ് 1921-ൽ നാല്പത്തി ഒൻപതാമത്തെ വയസ്സിൽ നീലകണ്ഠതീർത്ഥപാദർ സമാധിയായി. കരുനാഗപ്പള്ളിയിൽ താഴ ത്തോടത്തു വീട്ടിലാണ് അദ്ദേഹം സമാധിയടഞ്ഞത്. സമാധിയിരുത്തലിന്റെ ചടങ്ങുകൾ ചട്ടമ്പിസ്വാമികളാണ് നടത്തിയത്. ഇതുവരെയും മറ്റാർക്കും കിട്ടാത്ത ഭാഗ്യമാണ് ഈ ശിഷ്യനു ലഭിച്ചത്.

മൂന്നാമത്തെ ശിഷ്യൻ ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസ സ്വാമി കളാണ്. സന്യസിക്കുന്നതിനു മുൻപ് നാണുക്കുറുപ്പ് എന്നായിരുന്നു നാമം.

വടക്കൻപറവൂരിൽ വടക്കേക്കരമഠം എന്നൊരു സുപ്രസിദ്ധമായ നായർ തറവാടുണ്ട്. പ്രതാപവും സമ്പൽസമൃദ്ധിയും വേണ്ടുവോളമുള്ള ആ തറവാട്ടിലാണ് തീർത്ഥപാദസ്വാമികൾ ജനിച്ചത്. ക്രിസ്തുവർഷം 1881 ഒക്ടോബർ 19-ാം തീയതിയാണ് നാണുക്കുറുപ്പിന്റെ ജനനം. ബാല്യം മുതൽക്കു തന്നെ ശരീരശുദ്ധിയിലും പൂജാദികാര്യങ്ങളിലും നാണുക്കുറുപ്പ് അതീവതല്പരനായിരുന്നു. കൗമാരകാലത്ത് അദ്ദേഹം ചേന്ന മംഗലത്തായിരുന്നു പഠിച്ചിരുന്നത്. അവിടെ വച്ച് പല മഹദ്വ്യക്തികളെയും പരിചയപ്പെടാൻ അദ്ദേഹത്തിനു കഴിഞ്ഞു. അക്കൂട്ടത്തിൽ ഒരാളായിരുന്നു കൊച്ചിവേലുപ്പിള്ള എന്ന അഭിഭാഷകൻ. നാണുക്കുറുപ്പ് ചില ദിവസങ്ങളിൽ കൊച്ചി വേലുപ്പിള്ളയുടെ വീട്ടിൽ കഴിയുക പതിവായിരുന്നു. പല വിഷയങ്ങളെക്കുറിച്ചും അവർ സംസാരിക്കുകയും ചെയ്യും. അക്കൂട്ട ത്തിൽ ഒരിക്കൽ വേലുപ്പിള്ള ചട്ടമ്പിസ്വാമിയുടെ സിദ്ധിവി ശേഷങ്ങളെ ക്കുറിച്ച് വർണ്ണിച്ചുപറഞ്ഞു. സ്വാമിയുടെ ഒരു ഭക്തനായിരുന്നു വേലുപ്പിള്ള. അങ്ങ നെയാണ് നാണുക്കുറുപ്പ് ചട്ടമ്പിസ്വാമികളെക്കുറിച്ച് കേൾക്കാൻ ഇട യായത്. ഒരു ദിവസം രാത്രി പതിവുപോലെ അത്താഴം കഴിഞ്ഞ് നാണുക്കുറുപ്പ് വേലുപ്പിള്ളയുടെ വീട്ടിൽ ഉറങ്ങാൻ കിടന്നു. ഉറങ്ങാൻ തുടങ്ങിയപ്പോൾ കണ്ണിൽ ഒരു വെട്ടമടിക്കുന്നു. നാണുക്കുറുപ്പ് കണ്ണുതുറന്നുനോക്കിയപ്പോൾ കയ്യിൽ ഒരു റാന്തലുമായി ഒരാൾ വിനയ ഭാവത്തിൽ മുൻപേനടക്കുന്നു. ഒരു വെള്ളവസ്ത്രമുടുത്ത് മറ്റൊരു വെള്ളവസ്ത്രം പുതച്ച് ശാന്തഗംഭിരനായ ഒരാൾ വിളക്കിനു പുറകേ നടന്നു വരുന്നു. പിന്നിൽ നില്ക്കുന്ന ആൾ താൻ കേട്ടിട്ടുള്ള ചട്ടമ്പിസ്വാമികൾ തന്നെയാണെന്നു കുറുപ്പിനു തോന്നി. കുറുപ്പ് ആ ഗംഭീരപുരുഷനെ സാഷ്ടാംഗം പ്രണമിച്ചു. തന്നെ നമിക്കുന്ന ആ ബാലനെ പിടിച്ചെഴുന്നേൽപ്പിച്ച് നെറുകയിൽ തടവികൊണ്ട് ആ മഹാ പുരുഷൻ ചോദിച്ചു. "അപ്പനേ! നീ എന്നെ അറിയുമോ" എന്ന്. "കണ്ടിട്ടി ല്ലെങ്കിലും ഞാൻ അറിയും" എന്നായിരുന്നു മറുപടി. എങ്ങനെ അറിയും എന്ന് ആഗതൻ ആരാഞ്ഞു. "കുടൽ വെളിയിലെടുത്ത് കഴുകുകയും, ചോവ ന്മാരെ തൊട്ടുണ്ണുകയും ചെയ്യുന്ന ചട്ടമ്പി സ്വാമിയാണെന്നറിയാം" എന്ന് നാണുക്കുറുപ്പ് മടിച്ചു മടിച്ച് നിറുത്തി നിറുത്തി പറഞ്ഞു. ചോവന്മാരെ തൊടാതെ തന്നെ ഉണ്ണാം. ആർക്കും എവിടെ നിന്നും ആഹാരം കഴിക്കാം എന്ന് സ്വാമികൾ ചിരിച്ചു കൊണ്ട് പറഞ്ഞു. ഭക്തിബഹുമാനങ്ങൾ കൊണ്ടും ലജ്ജകൊണ്ടും മരവിച്ചു നിന്നതല്ലാതെ നാണുക്കുറുപ്പ് മറുപടി ഒന്നും പറഞ്ഞില്ല. "നീ എന്റെ കൂടെ പോരുന്നുണ്ടോ? " എന്ന് സ്വാമികൾ

ചോദിക്കേണ്ട താമസം "ഇതാ പോന്നിരിക്കുന്നു" എന്നു പറഞ്ഞ് നാണുക്കുറുപ്പ് സ്വാമിയോടൊപ്പം പോകാൻ തയാറെടുത്തു. ഇപ്പോൾ പഠിക്കൂ നിന്നെ പിന്നീട് ഒരിക്കൽ ഞാൻ കൊണ്ടു പോയ്ക്കൊള്ളാം എന്ന് സ്വാമിതിരുവടികൾ പറഞ്ഞു. അന്നു നാണുക്കുറുപ്പിന് പതിനാറു വയസ്സാണ് പ്രായം. സന്യാസദാനത്തിന് സർവ്വഥാ സമർത്ഥനാണ് ആ ബാലനെന്ന് പ്രഥമദർശനത്തിൽ തന്നെ സ്വാമികൾക്കു തോന്നിയിരിക്കണം. നാണുക്കുറുപ്പിന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു ഈ കൂടിക്കാഴ്ച. അന്നു മുതൽ സ്വാമിയുമായുള്ള സന്തതസഹവാസത്തിന് അദ്ദേഹത്തിന്റെ മനസ്സു കൊതിച്ചു. സ്വാമി എവിടെ ഉണ്ടെന്നറിഞ്ഞാലും അവിടെ ചെന്ന് സ്വാമിയെ കാണുക പതിവാക്കി. ഒരനുകൂലസാഹചര്യത്തിൽ ബാലാസുബ്രഹ്മണ്യ മന്ത്രം ഉപദേശിച്ച് സ്വാമികൾ അദ്ദേഹത്തെ അനുഗ്രഹിച്ചു. കൊല്ലവർഷം 1073 മീനമാസം 16-ാം തീയതി പ്രഭാതത്തിലായിരുന്നു ഈ സംഭവം. അന്നു മുതൽ നാണുക്കുറുപ്പ് ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച് 'തീർത്ഥപാദസ്വാമി' എന്ന സന്യാസിനാമം സ്വീകരിച്ചു. ചട്ടമ്പിസ്വാമികളോട് അതീവ ഭക്ത്യാദരങ്ങളുള്ള ഒരു ശിഷ്യനായിരുന്നു തീർത്ഥപാദസ്വാമിതിരുവടികൾ. സ്വാമിതിരുവടികൾക്ക് ശിഷ്യനോടും നിറഞ്ഞ വാത്സല്യമായിരുന്നു "തീർത്ഥനെ കണ്ടാൽ ഞാൻ നല്ല സ്ഥലത്തേക്കു മാറി നിൽക്കു"മെന്ന് സ്വാമികൾ പറയാറുണ്ടായിരുന്നു. കാരണം ചട്ടമ്പിസ്വാമികൾ എവിടെ നിന്നാലും അവിടെ വീണുകിടന്ന് തീർത്ഥപാദസ്വാമികൾ നമസ്കരിക്കും. ചെളിയിലായാലും വെള്ളത്തിലായാലും കല്ലിലായാലും എവിടെയായാലും. ചട്ടമ്പിസ്വാമികളുടെ ആദർശങ്ങളും സന്ദേശങ്ങളും നാടു മുഴുവൻ പ്രേരിപ്പിക്കാൻ അനവരതം പ്രയത്നിച്ച മഹാത്മാവാണദ്ദേഹം. തീർത്ഥപാദസമ്പ്രദായത്തിന് പ്രചാരണം നൽകിയതും തീർത്ഥപാദാശ്രമങ്ങൾ സ്ഥാപിച്ചതും ഇദ്ദേഹം തന്നെയായിരുന്നു. ചട്ടമ്പിസ്വാമികളിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട് സാമൂഹികോന്നമനപരമായ പല നല്ല കാര്യങ്ങളും അദ്ദേഹം ആസൂത്രണം ചെയ്ത് നടപ്പിലാക്കിയിട്ടുണ്ട്. ചട്ടമ്പിസ്വാമിതിരുവടികളുടെ അവസാന ശിഷ്യൻ എന്ന പദവിക്കർഹനായ തീർത്ഥപാദസ്വാമികൾ കൊല്ലവർഷം 1114 ചിങ്ങമാസം 26-ാം തീയതി മഹാസമാധി പ്രാപിച്ചു.

**ശ്രീ ചട്ടമ്പിസ്വാമികൾ സാമൂഹികരംഗത്തേക്ക്**

സന്യാസിമാർ സർവ്വസംഗപരിത്യാഗികളാണെങ്കിലും അവർക്ക്

സമൂഹത്തോട് കടപ്പാടും പ്രതിബദ്ധതയുമുണ്ട്. മനുഷ്യ സമൂഹത്തിന്റെ ഉന്നമനമാണ് അവരുടെ ലക്ഷ്യം. വർഗ്ഗീയ സമൂഹങ്ങളെ അവർ കാര്യമായി ഗൗനിക്കാറില്ല. മനുഷ്യസമൂഹത്തിന്റെ ഉന്നതിക്കുവേണ്ടി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യാറുണ്ട്. നാം ഇന്നനുഭവിക്കുന്ന എല്ലാ സാമൂഹിക നന്മകൾക്കും ഉത്തരവാദികൾ സത്യത്തിൽ അവർ തന്നെയല്ലേ? മനുഷ്യസമൂഹത്തിന്റെ നന്മയ്ക്കുവേണ്ടി ശ്രീ ചട്ടമ്പിസ്വാമികളും പലതും പ്രവർത്തിച്ചിട്ടുണ്ട്. കേരളീയ സമൂഹത്തിന്റെ, പ്രത്യേകിച്ച് ഹിന്ദു സമൂഹത്തിന്റെ പരിവർത്തനചരിത്രത്തിന് അദ്ദേഹം നൽകിയ സംഭാവനകൾ വിലപ്പെട്ടവയാണ്. ഒരു സമൂഹത്തിന്റെയും നേതൃത്വം അദ്ദേഹം ഏറ്റെടുത്തിട്ടില്ല. എങ്കിലും ഹിന്ദു സമൂഹത്തിന്റേയും ഹൈന്ദവ സംസ്കാരത്തിന്റെയും നവോത്ഥാനത്തിന് മാർഗ്ഗദർശനം നൽകിയത് അദ്ദേഹമാണ്. ചട്ടമ്പിസ്വാമികൾ ജീവിച്ചിരുന്ന കാലത്ത് ഹൈന്ദവ സമൂഹത്തിൽ ആകെ ഒരു ജീർണ്ണത പടർന്നു പിടിച്ചിരുന്നു. ഹിന്ദുക്കളിൽ തന്നെ അവർണരെന്നും സവർണരെന്നും രണ്ടുവിഭാഗം. അവർണരെ മനുഷ്യരായി പോലും പരിഗണിച്ചിരുന്നില്ല. അവർണ്ണർക്ക് സവർണ്ണ ഗൃഹങ്ങളിൽ കയറിക്കൂടാ. സവർണ്ണരോടൊപ്പമിരുന്ന് പഠിച്ചുകൂടാ. സവർണ്ണരെതൊട്ടുകൂടാ തീണ്ടിക്കൂടാ. അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണ് അന്ന് സമൂഹത്തെ ഭരിച്ചിരുന്ന ശക്തികൾ. ആംഗല വിദ്യാഭ്യാസത്തിന്റെ പ്രചാരവും ക്രിസ്തീയ മിഷനറിമാരുടെ ആസൂത്രിത തന്ത്രങ്ങളും കൊണ്ട് ഹിന്ദുമതസിദ്ധാന്തങ്ങളും പാരമ്പര്യവും നിരാകരിക്കപ്പെട്ടിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച യുവാക്കൾ തന്നെ ഹിന്ദുമതാചാരങ്ങളെ അവഗണിക്കുകയും അപവദിക്കുകയും ചെയ്തു. സവർണ്ണഹിന്ദുക്കളുടെ പീഢനം സഹിക്കാനാവാതെ ഈഴവരുൾപ്പടെയുള്ള അവർണ്ണ ഹിന്ദുക്കളിൽ ഒരു വിഭാഗം ക്രിസ്തു മതം സ്വീകരിക്കാൻ തയ്യാറായി. അതിനുള്ള ശ്രമവും തുടങ്ങി. എല്ലാ മനുഷ്യർക്കും ധാർമ്മിക ജീവിതത്തിന് അത്യന്താപേക്ഷിതമായ വേദ പഠനം ഒരു വിഭാഗക്കാരുടെ കുത്തകയായി മാറിക്കഴിഞ്ഞിരുന്നു. പൂണൂൽ ധരിക്കാത്തവരാരും വേദം പഠിച്ചു കൂടാ. ചൊല്ലിക്കൂടാ. ഇതിനൊക്കെ പുറമേ എല്ലാ മണ്ഡലങ്ങളിലും ബ്രാഹ്മണാധിപത്യം വളരാനും കൊടികുത്തിവാഴാനും തുടങ്ങി. ഇവയ്ക്കെതിരെ പ്രതികരിക്കാൻ തന്നെ സ്വാമികൾ തീരുമാനിച്ചു. ഹിന്ദുക്കൾ ജാതി തിരിഞ്ഞും വർണ്ണം തിരിഞ്ഞും വിഘടിച്ചു നിൽക്കുന്നത് ശരിയല്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അവിടുന്ന് നേരിട്ടിറങ്ങി ഇതൊക്കെ പ്രഖ്യാപിക്കുകയും പ്രവർത്തിക്കുകയുമല്ല ചെയ്തത്. തന്റെ ഗൃഹസ്ഥശിഷ്യന്മാരും വാഗ്മികളുമായ കാളിയങ്കൽ നീലകണ്ഠപിള്ള,

കരുവാകൃഷ്ണനാശാൻ, മുതലായവർ മുഖാന്തിരം തന്റെ ആശയങ്ങൾ പ്രചരിപ്പിക്കുകയാണ് ചെയ്തത്. നായർ, ഈഴവർ, നാടാർ, പുലയർ, പറയർ മുതലായ എല്ലാ ഹിന്ദുവിഭാഗങ്ങളെയും ഒരുമിച്ചു ചേർത്ത് ഒരു ഹൈന്ദവസമൂഹമുണ്ടാക്കുകയായിരുന്നു സ്വാമിയുടെ ലക്ഷ്യം. അർത്ഥശൂന്യമായ ജാതിചിന്തകൾക്ക് അതീതനായിരുന്നു സ്വാമികൾ. മനുഷ്യൻ ഒരു ജാതിയാണെന്നായിരുന്നു അവിടുത്തെ അഭിപ്രായം. സ്വന്തം ജീവിതശൈലികൊണ്ട് സ്വാമികൾ അതു തെളിയിക്കുകയും ചെയ്തു. നായരെന്നോ ഈഴവനെന്നോ അവിടുത്തേക്ക് വ്യത്യാസമില്ല. പുലയനെന്നോ പറയനെന്നോ ഭേദമില്ല. അവിടുത്തെ സുഹൃത്തുക്കളിൽ പലരും ഈഴവരായിരുന്നു. അന്യജാതിക്കാരെ തൊട്ടുണ്ണാൻ പാടില്ല എന്ന് വിലക്കുള്ള കാലഘട്ടത്തിൽ അവിടുന്ന് ഈഴവഭവനങ്ങളിൽ താമസിക്കുകയും അവിടെ നിന്നും ആഹാരം കഴിക്കുകയും ചെയ്യുമായിരുന്നു. നായന്മാരിൽ പലരും ഇതിൽ പ്രതി ഷേധിച്ചു. അന്നത്തെ ചില പത്രങ്ങൾ സ്വാമിതിരുവടികളെ വിമർശിക്കുക പോലും ചെയ്തു. പേട്ടയിൽ രാമൻ പിള്ള ആശാനും ഇക്കാര്യത്തിൽ സ്വാമികളെ എതിർത്തു. "പെരുന്നെല്ലിയുടെ വീട്ടിൽ നിന്നും ഊണുകഴിച്ചെന്നു കേട്ടല്ലോ എന്ന് ആശാൻ പറഞ്ഞപ്പോൾ, ഞാൻ ആശാന്റെ വീട്ടിൽ നിന്നും ഊണു കഴിച്ചിട്ടുണ്ടല്ലോ" എന്നായിരുന്നു സ്വാമികളുടെ മറുപടി. ഈഴവനായ പെരുന്നെല്ലിയും നായരായ ആശാനും അവിടുത്തേക്ക് ഒരുപോലെയാണ്. രണ്ടുപേരും മനുഷ്യരാണ്. നായന്മാരും ഈഴവരും ഒന്നായിച്ചേർന്ന് ഒരു സമുദായമായിത്തീരണം എന്നായിരുന്നു സ്വാമികളുടെ ആഗ്രഹവും അഭിപ്രായവും. ഈ രണ്ടു മഹാസമുദായക്കാരും ഒരുമിച്ചാൽ മറ്റ് ഹിന്ദു സമൂഹങ്ങൾ അതിൽ ലയിച്ചുകൊള്ളുമെന്നും സ്വാമിതിരുവടികൾ പ്രത്യാശിച്ചു. അത്തരത്തിലുള്ള ശക്തമായ ഒരു ഹിന്ദു സമൂഹം വാർ ത്തെടുക്കുക എന്നതായിരുന്നു അവിടുത്തെ ലക്ഷ്യം. ജാതി ചിന്ത മാറ്റിയെടുക്കാൻ അവിടുന്ന് ആസൂത്രണം ചെയ്ത ഒരു പരിപാടിയായിരുന്നു അത്. ഈ ആശയം ഫലപ്രദമായി പ്രായോഗികമാക്കാൻ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും കുറേക്കാലം പ്രയത്നിക്കുകയും ചെയ്തു. ആ ഋഷീശ്വരന്മാരുടെ സങ്കല്പം യാഥാർത്ഥ്യമായി രൂപാന്തരപ്പെട്ടിരുന്നെങ്കിൽ ഇന്നത്തെ ജാതിമത്സരങ്ങളുടെ സ്ഥാനത്ത് അഖണ്ഡമായ ഒരു ഹിന്ദു മാനവികത വളർന്നു വരുമായിരുന്നു. ജാതീയമായി ഭിന്നിച്ചു നിന്ന ആ ഹിന്ദുശക്തി ഈ രാജ്യത്തെ ഏറ്റവും വലിയ രാഷ്ട്രീയ ശക്തിയായി മാറുകയും ചെയ്യുമായിരുന്നു. വർഗ്ഗീയ ശക്തിയെ വളർത്തിയെടുക്കാനല്ല അവർ യത്നിച്ചത്. മറിച്ച് "ലോകാഃ സമസ്താഃ സുഖിനോഭവന്തു" എന്നു വിശ്വസിക്കുന്ന യഥാർത്ഥമാനവസംസ്കാരത്തെ

അരക്കിട്ടുറപ്പിക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അതു ഫലിച്ചിരുന്നെങ്കിൽ ഈ നാടിന്റെ ശാപമായ ജാതിചിന്ത അന്നേ പമ്പകടന്നേനെ. ഒരു മഹാജ്ഞാനി എന്നതിനു പുറമേ ഗവേഷകൻ കൂടിയായിരുന്നു സ്വാമികൾ. അവിടുത്തെ ഗവേഷണ ശ്രമങ്ങളെ ദേശീയ ചരിത്രഗവേഷണം, ഭാഷാശാസ്ത്ര ഗവേഷണം, മതതത്ത്വഗവേഷണം, ആദ്ധ്യാത്മിക ഗവേഷണം എന്നിങ്ങനെ നാലായി തരം തിരിക്കാം. ചരിത്രം, ഭാഷ, മതം, വേദേതിഹാസങ്ങൾ. സംസ്കാരം എന്നിങ്ങനെ പല സരണികളിലും അവിടുത്തെ ഗവേഷണ ബുദ്ധി സഞ്ചരിച്ചിട്ടുണ്ട്. കേരളചരിത്രത്തെക്കുറിച്ചും, സമുദായചരിത്രത്തെക്കുറിച്ചും സ്വാമികൾ നടത്തിയ ഗവേഷണങ്ങളുടെ പരിണതഫലമാണ് 'പ്രാചീനമലയാളം' എന്ന ഗ്രന്ഥം. കേരളചരിത്രത്തെ ക്കുറിച്ചുള്ള ഏറ്റവും ആധികാരികമായ ഒരു ഗ്രന്ഥമാണിത്. ചരിത്രഗവേഷണം കേരളത്തിൽ ആരംഭിക്കു ന്നതിനു എത്രയോ മുമ്പാണ് സ്വാമികൾ ഈ കേരളചരിത്രഗവേഷണം നടത്തിയതെന്ന വസ്തുത ശ്രദ്ധേയമാണ്. കേരളോത്പത്തി, കേരളമാഹാത്മ്യം, എന്നിവയിലെ പല പരാമർശങ്ങളും വെറും നുണക്കഥകളാണെന്നും പരശുരാമൻ കേരളത്തിൽ വരുകയോ കേരളം സൃഷ്ടിക്കുകയോ ചെയ്തിട്ടില്ലെന്നും സംയുക്തികം ആദ്ദേഹം സ്ഥാപിച്ചിരിക്കുന്നു. പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ അന വധി പ്രാചീന തമിഴ്ഗ്രന്ഥങ്ങളിൽ നിന്ന് അദൃഷ്ടപൂർവ്വങ്ങളായ എത്ര യെത്ര വസ്തുതകളാണ് അദ്ദേഹം അതിൽ ഉദ്ധരിച്ചിരിക്കുന്നത്. നായന്മാരുടെ പൂർവ്വചരിത്രവും 'പ്രാചീനമലയാളത്തിൽ' അദ്ദേഹം അനാവരണം ചെയ്യുന്നു. പ്രാചീന കേരളത്തെയും കേരള സംസ്കാരത്തെയും കുറിച്ച് നിരവധി നൂതന ഗവേഷണങ്ങൾക്ക് ഒരവലംബഗ്രന്ഥം കൂടിയാണിത്. പരശുവാൽ രാമനുണ്ടാക്കിയ പാരിടമല്ലാ ഈ കേരളമെന്നും ജീവിതം തേടി അലഞ്ഞു വന്ന സേവകരാണ് ബ്രാഹ്മണരെന്നും അവർക്ക് ഈ കേരളഭൂവിൽ ഒരധികാരവുമില്ലെന്നും സ്വാമി ഉറക്കെ പ്രസ്താവിക്കുന്നു. ഈ കേരളത്തിന്റെ അധികാരികൾ 'നായകാരാണെന്നും' ഈ നായകനാണ് 'നായരായി' രൂപാന്തരപ്പെട്ടതെന്നും സ്വാമികൾ ഉദ്ഘോഷിക്കുന്നു. നായന്മാർ പാദജരല്ലെന്നും അവരും ബാഹുജരാണെന്നും. കേരളത്തിന്റെ തുടിയ്ക്കുന്ന രേഖകൾ നിരത്തി വച്ചുകൊണ്ട് പൂജ്യപാദരായ ഭട്ടാരകസ്വാമികൾ സയു ക്തികം സ്ഥാപിക്കുന്നു. ചുരുക്കത്തിൽ കേരളചരിത്രത്തെ സംബന്ധിച്ചുള്ള ഏറ്റവും ആധികാരികമായ ഒരു വിശിഷ്ടഗ്രന്ഥമാണ് പ്രാചീനമലയാളം. ഭാഷാ ശാസ്ത്രപരമായി സ്വാമികൾ തുടർന്ന ഗവേഷണങ്ങളുടെ ഫലമാണ് 'ആദിഭാഷ' എന്ന ഗ്രന്ഥം. മലയാളത്തിൽ ഭാഷാശാസ്ത്രഗവേഷണശാഖ അതിന്റെ അങ്കുരാവസ്ഥയിൽ പോലും അല്ലാതിരുന്ന കാലത്താണ്

സ്വാമികൾ ആ വഴിക്ക് ഗവേഷണം ആരംഭിക്കുന്നത് എന്നത് പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു. 'ക്രിസ്തുമതച്ഛേദനം', 'ക്രിസ്തുമതസാരം' 'സർവ്വമതസാരസ്യം' എന്നീ ഗ്രന്ഥങ്ങൾ മതപരമായ വിഷയത്തിൽ അവിടുന്നു നടത്തിയ ഗവേഷണങ്ങളുടെ പരിണതഫലങ്ങളാണ്. വേദേതിഹാസങ്ങൾ, മാനവസംസ്കാരം എന്നിവയിൽ സ്വാമികൾ നടത്തിയ ഗവേഷണങ്ങളുടെ ഫലമായി നമുക്കു ലഭിച്ച വിശിഷ്ടഗ്രന്ഥമാണ് 'വേദാധികാരനിരൂപണം'. കൂടാതെ 'അദ്വൈതചിന്താപദ്ധതി', നിജാനന്ദവിലാസം, അദ്വൈതപഞ്ജരം, ചിദാകാശലയം എന്നിങ്ങനെ നിരവധി വേദാന്തഗ്രന്ഥങ്ങളും അവിടുന്ന് രചിച്ചിട്ടുണ്ട്. മോക്ഷപ്രദീപഖണ്ഡനം, ജീവകാരുണ്യനിരൂപണം, എന്നിവയും ഇവയ്ക്കു പുറമേ, മനോനാശം, ശരീരതത്വശാസ്ത്രം, ദേശനാമങ്ങൾ, തമിഴകം, ബ്രഹ്മനിർഭാസം, ഭൂഖനനം, പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം എന്നിങ്ങനെ ഒട്ടനേകം പ്രബന്ധങ്ങളും അവിടുത്തെ രചനകളായി നമുക്ക് ലഭിച്ചിട്ടുണ്ട്. ഏതെല്ലാം ഗ്രന്ഥങ്ങൾ സ്വാമിതിരുവടികൾ രചിച്ചിട്ടുണ്ടെന്ന് പറയുക സാധ്യമല്ല. അവിടുത്തെ തൃക്കൈവിളയാട്ടം കൊണ്ട പല ഗ്രന്ഥങ്ങളും നമുക്കു കിട്ടിയിട്ടില്ല. കിട്ടിയവതന്നെ പലതും അപൂർണ്ണങ്ങളാണ്. അന്നത്തെ സഹൃദയരായ സ്വാമിഭക്തന്മാർ ആത്മാർത്ഥമായി ശ്രമിച്ചിരുന്നെങ്കിൽ വിലമതിക്കാനാവാത്ത ആ ഗ്രന്ഥസമ്പത്തു മുഴുവനും നമുക്കു ലഭിക്കുമായിരുന്നു. അക്കാര്യത്തിൽ നമ്മൾ നിർഭാഗ്യവാന്മാരാണ്. ധാരാളം കവിതകളും സ്വാമിതിരുവടികൾ രചിച്ചിട്ടുണ്ട്. അധികവും നമിഷകവിതകളാണ്. പുസ്തകരൂപത്തിൽ അവയൊന്നും കിട്ടിയിട്ടില്ല. ധാരാളം കവിതകൾ എഴുതുക, അവ എഴുതുന്ന സ്ഥലത്തു തന്നെ ഇട്ടിട്ടു പോകുക – ഇതായിരുന്നു സ്വാമികളുടെ പതിവ്. തന്റെ പ്രിയപ്പെട്ടവരായ പെരുന്നെല്ലി കൃഷ്ണൻ വൈദ്യനെയും, വെളുത്തേരി കേശവൻ വൈദ്യനേയും കവികളാക്കാനാണ് താൻ കവി വേഷം കെട്ടിയതെന്ന് സ്വാമികൾ തന്നെ ഒരിക്കൽ അരുളിചെയ്തിട്ടുണ്ട്. ഈഴവ സമുദായത്തിൽപ്പെട്ടവരായിരുന്നു വെളുത്തേരിയും പെരുന്നെല്ലിയും. രണ്ടുപേരും പ്രസിദ്ധ വൈദ്യന്മാരും ഈഴവ പ്രമാണികളും, ചട്ടമ്പിസ്വാമിഭക്തരുമായിരുന്നു. ഒരിക്കൽ നെയ്യാറ്റിൻകര നിന്നും തിരുവനന്തപുരത്തേക്ക് ഇവർ കാൽനടയായി വരുമ്പോൾ ചോദ്യോത്തരരൂപത്തിൽ നിമിഷകവിതകൾ ചൊല്ലി രസിച്ചിരുന്നു. മഹാകവികളുടെ പദ്യനിർമ്മാണ കൗശലത്തെ അതിശയിപ്പിക്കത്തക്ക വിധത്തിലുള്ളവയായിരുന്നു അവയെല്ലാം തന്നെ.

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾക്ക് വശപ്പെട്ടിട്ടില്ലാത്ത കലകളോ വിദ്യകളോ ഇല്ല. ഏതു കലയും അവിടുത്തേക്ക് ഒരു പോലെ വശഗമാ

യിരുന്നു. സംഗീതത്തിലാണെങ്കിൽ സംഗീതത്തിന്റെ ശാസ്ത്രീയമായ എല്ലാ കാര്യങ്ങളും അദ്ദേഹത്തിനറിയാമായിരുന്നു. ഏതു കൊടി കെട്ടിയ സംഗീതജ്ഞനെയും നിഷ്പ്രഭനാക്കാൻ പോരുന്ന വൈദൂഷ്യം സ്വാമിതിരുവടികൾക്കുണ്ടായിരുന്നു. സംഗീതോപകരണങ്ങൾ കൈകാര്യം ചെയ്യുന്ന കാര്യങ്ങളിലും അദ്ദേഹം അദ്വിതീയൻ തന്നെ. സാഹിത്യത്തിലും ഭാഷാശാസ്ത്രത്തിലും സ്വാമിതിരുവടികൾക്കുള്ള പ്രാവീണ്യം അപാരമെന്നേ പറയാൻ സാധിക്കൂ. ആയുർവ്വേദ ശാസ്ത്രത്തിലും സ്വാമി തിരുവടികൾക്കുള്ള അഗാധമായ പാണ്ഡിത്യം വ്യക്തമാക്കുന്നതിന് നിരവധി സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. അപാരമായ സംസ്കൃതപാണ്ഡിത്യം, ഭൂതദയ, ജാതിമത രഹിതമായ സഹോദര സ്നേഹം, യോഗാഭ്യാസ വൈദഗ്ധ്യം, മനം മയക്കുന്ന വാങ്മാധുര്യം, ഹൃദയശുദ്ധിയുടേയും ബ്രഹ്മചര്യനിഷ്ഠയുടേയും പ്രഭാവത്തെ പ്രസ്പഷ്ടമാക്കുന്ന ദൃഷ്ടിപ്രസരം വീരരസപ്രധാനവും എന്നാൽ കാരുണ്യമസൃണവുമായ മുഖഭാവം ഇവയെല്ലാം സ്വാമി തിരുവടികളിൽ തിളങ്ങി വിളങ്ങിയിരുന്ന മഹാഗുണങ്ങളാണ്. സത്യം, അഹിംസ, സ്നേഹം എന്നീ ത്രിഗുണങ്ങളുടെ മൂർത്തീകരണമായിരുന്നു സ്വാമിതൃപ്പാദങ്ങൾ. ഈശ്വരസാക്ഷാത്കാരം അത്രകണ്ട് കൈവന്ന ഒരു പരമഹം സനും സകലകലാവല്ലഭനും ആയിരുന്നു സ്വാമിതിരുവടികൾ. ഇതൊക്കെയാണെങ്കിലും അതിവർണ്ണാശ്രമിയായ ഒരു ജീവന്മുക്തന്റെ നിലയായിരുന്നു അവിടുന്ന് തുടർന്നിരുന്നത്. അവിടുത്തെ ഏറ്റവും വലിയ ഒരു മഹാപുരുഷനാക്കിതീർത്തതും അതു തന്നെയാണ്. വിശ്വവിഖ്യാതന്മാരായ പല പല മഹാപണ്ഡിതന്മാരെപ്പോലും പുളകം കൊള്ളിക്കത്തവിധം സർവ്വജ്ഞത്വം ആർജ്ജിച്ചിരുന്ന ഒരു മഹാപ്രഭുവാണ് ചട്ടമ്പിസ്വാമിതിരുവടികൾ. “അവിടുന്ന് സകലകലാവല്ലഭനായ പരിപൂർണ്ണ കലാനിധിയായിരുന്നു. തിരുവടികൾ കലാവാനാണെങ്കിലും നിഷ്ക്കളങ്കനായിചമയുന്നു”. സചിത്തനാണെങ്കിലും നിശ്ചിത്തനാകുന്നു. ജീവിയ്ക്കുന്നുണ്ടെങ്കിലും മുക്തനായി മാറുന്നു. അവിടുത്തെ ജന്മം കൊണ്ട് ഈ കേരളഭൂമി തന്നെ പുണ്യവതിയായി മാറി. അറുപത്തിനാല് അനാചാരങ്ങളുടെ വിളനിലമായിരുന്ന ഈ നാട്ടിൽ, ധർമ്മാധർമ്മങ്ങൾ എന്തെന്നറിയാതെ, കോഴിവെട്ടും പടയണി തുള്ളലും, ആദ്ധ്യാത്മിക സാധനകളെന്ന് കരുതിപ്പോന്നിരുന്ന നാട്ടുകാരുടെ ഹൃദയത്തിൽ, ആദ്ധ്യാത്മിക വിദ്യാ പ്രകാശം ചൊരിഞ്ഞ പരമാചാര്യൻ ശ്രീ ചട്ടമ്പിസ്വാമികൾ തന്നെയായിരുന്നു. എഴുപതു വർഷത്തെ ജീവിതലീലകളിൽ മഹാപ്രഭുവായ ആ മഹായോഗി എന്തെന്ത് അദ്ഭുത സിദ്ധികളാണ് കാഴ്ചവച്ചത്?! പരശുരാമക്ഷേത്രത്തെ ബ്രഹ്മവിദ്യാ ക്ഷേത്രമാക്കി മാറ്റി; ശൂദ്രനെ നായകനാക്കി വാഴിച്ചു, ചണ്ഡാലനെ മഹാ

ബ്രാഹ്മണനാക്കിമാറ്റി, ഏതു വിഷയത്തിലും ഇത്ര അന്യാദൃശമായ പാണ്ഡിത്യമുള്ള മറ്റൊരു ഋഷിയെ ഭാരതം ഇന്നോളം ദർശ്ശിച്ചിട്ടില്ല. സ്വാമിതിരുവടികളുടെ ലീലാവിലാസങ്ങളെക്കുറിച്ചും അദ്ഭുത സിദ്ധികളെക്കുറിച്ചും എനിക്ക് നേരിട്ടുണ്ടായ അനുഭവങ്ങളെക്കുറിച്ചും ഒന്നും ഞാൻ വിവരിക്കുന്നില്ല. എന്നാൽ സ്വാമി തിരുവടികൾ വെളിപ്പെടുത്തിയ നാദമാഹാത്മ്യത്തെക്കുറിച്ചു മാത്രം ഒന്നു പറഞ്ഞു കൊള്ളട്ടെ

**നാദബ്രഹ്മം**

പ്രപഞ്ചം നാദാത്മകമാണ്. ആയതിനാൽ പ്രപഞ്ചം നാദരൂപാത്മകമായി തോന്നുന്നു. ഈ പ്രപഞ്ചത്തിൽ രൂപത്തെക്കാൾ നാമത്തിനാണ് പ്രാധാന്യം. ഒരു പദാർത്ഥം നശിച്ചാലും അതിന്റെ നാമം അവശേഷിക്കുന്നു. ഒരു കുടം തന്നെ ഉദാഹരണമായെടുക്കാം. കുടമെടുത്തുകൊണ്ടു വരുന്ന ഒരാളിന്റെ കയ്യിൽ നിന്നും കുടം താഴെ വീണു പൊട്ടിച്ചിതറിയെന്നു വയ്ക്കുക. അയാൾ പറയുന്നു "ശ്ശേ! കുടം താഴെ വീണു പൊട്ടിപ്പോയല്ലോ". കുടം എന്ന പദാർത്ഥം ഛിന്ന ഭിന്നമായിട്ടും കുടം എന്ന നാമം അവശേഷിക്കുന്നു. പ്രപഞ്ചം മുഴുവൻ നാദാത്മകമാണ്. നാമങ്ങളെല്ലാം സർവ്വപ്രപഞ്ചരൂപങ്ങൾക്കും വ്യവഹാരക്ഷമത്വം നൽകുന്നു.നാമങ്ങളെല്ലാം ശബ്ദസ്വരൂപങ്ങളാണ്. അതിനാൽ സ്ഥൂലപ്രപഞ്ചത്തെ വാക്യസ്വരൂപങ്ങളായി കണക്കാക്കാവുന്നതാണ്. അപഗ്രഥിച്ചു നോക്കിയാൽ വാക്യങ്ങൾ പദങ്ങളായും പദങ്ങൾ അക്ഷരങ്ങളായും മാറുന്നതു കാണാം.

അക്ഷരങ്ങൾ തന്നെ 'സ്വരങ്ങൾ' എന്നും 'വ്യഞ്ജനങ്ങൾ' എന്നും രണ്ടായി വേർപിരിയുന്നു. വ്യഞ്ജനങ്ങൾക്ക് സത്ത നൽകുന്നത് സ്വരങ്ങളാണ്. വ്യഞ്ജനങ്ങൾ സ്വരത്തിൽ നിന്നുണ്ടായി അതിൽ തന്നെ ലയിക്കുന്നു. സ്വരം എന്നു പറഞ്ഞാൽ തന്നെ 'സ്വയംരാജിക്കുക' അല്ലെങ്കിൽ 'പ്രകാശിക്കുക' എന്നർത്ഥമാകുന്നു. 'അ' മുതൽ 'ഔ' വരെയുള്ള സ്വരങ്ങളെല്ലാം പരിശോധിച്ചു നോക്കിയാൽ അവയെല്ലാം സ്വയം പ്രകാശമായ അകാരത്തിൽ ലയിക്കുന്നു എന്നു മനസ്സിലാക്കാം. അതു കൊണ്ടാണ് 'അക്ഷരാണാമകാരോസ്മി' എന്ന് ഭഗവാൻ ഭഗവത് ഗീതയിൽ പഞ്ഞിട്ടുള്ളത്. ഈ 'അ'കാരവും പരിശോധിച്ചു നോക്കിയാൽ മാറ്റമില്ലാത്ത ഒരു ധ്വനി അവശേഷിക്കുന്നു. ഇത് നാദബ്രഹ്മമാണെന്ന് യോഗികളും സ്ഫോടമാണെന്ന് വൈയാകരണന്മാരും അഭിപ്രായപ്പെടുന്നു. സർവ്വ വേദങ്ങളുടേയും മൂലം നിത്യവും പ്രണവസ്വരൂപവുമായ ഈ ധ്വനിയാണ്. വ്യവഹാപരോചിതമായിട്ടുള്ള സകലശബ്ദപ്രപഞ്ചവും വാക്ക്പ്രപഞ്ചവും; ഭാഷാപ്ര

പഞ്ചവും ഇങ്ങനെ 'അ'കാരത്തിൽ നിന്നു തുടങ്ങിയതാണ്. 'അ' എന്ന അക്ഷരത്തിൽ മേല്പങ്ക് പുല്ലിംഗത്തേയും കീഴ്പങ്ക് മൂലപ്രകൃതിയേയും കുറിയ്ക്കുന്നു. ഇവയെ വെവ്വേറെ തിരിക്കുമ്പോൾ ലിംഗവ്യത്യാസമോ, വാക്യവാചകപ്രപഞ്ചം സൃഷ്ടിക്കാനുള്ള ശക്തിവൈഭവമോ ഇല്ല. രണ്ടിന്റേയും സംയോഗത്താൽ പൂർണ്ണാക്ഷരമായി എന്നു മാത്രമല്ല, മറ്റു ശബ്ദങ്ങളെ ജനിപ്പിക്കുകയും, ഭാഷാപ്രപഞ്ചം സൃഷ്ടിക്കുകയും ചെയ്യുന്നു. ശബ്ദത്തിന് അചിന്ത്യമായ ശക്തിവിശേഷമാണുള്ളത്. അതിന് സൃഷ്ടി സ്ഥിതിസംഹാരത്തിനുള്ള കഴിവുണ്ട്. ബ്രഹ്മത്തിൽ നിന്ന് പ്രപഞ്ചം രൂപപ്പെടുന്നതിനുമുമ്പുള്ള അദ്യസ്ഫുരണമാണ് ശബ്ദം. ആ ശബ്ദം പരിണാമ ഭേദത്താൽ, പര, പശ്യന്തി, മദ്ധ്യമ, വൈഖരി, എന്ന് നാലുവിധത്തിൽ വ്യവഹരിക്കപ്പെടുന്നു. നമ്മുടെ ശരീരത്തിലെ മൂലാധാരത്തോടു ബന്ധപ്പെട്ടതാണ് 'പര'. അവിടെന്നിന്ന് മേല്പോട്ടു കടന്നു വരുന്നതനുസരിച്ച്, പശ്യന്തി, മദ്ധ്യമ എന്നിങ്ങനെ പറയുന്നു. പിന്നീട് ഗളനാദത്തിലൂടെ വൈഖരിയായി പുറത്തേക്കു വരുന്നു.

ശ്രവിക്കപ്പെടാൻ കഴിയുന്ന ശബ്ദമാണ് വൈഖരി. ദേവതാ പ്രസാദത്തിനുവേണ്ടിയുള്ള മന്ത്രങ്ങൾ വൈഖരീരൂപത്തിലാണ്. വാക്കുകൾ തന്നെ. വൈഖരി വാക്കിന് അർത്ഥത്തെ സ്ഫുരിപ്പിക്കാൻ കഴിവുണ്ട്. വാക്കിനും അർത്ഥത്തിനും തമ്മിലുള്ള ബന്ധത്തെ വേദാന്തികളും മീമാംസകരും "വാച്യവാചകഭാവം" എന്നു പറയുന്നു. 'ഷാൺമുഖീവിദ്യ' അഭ്യസിക്കുന്ന യോഗികൾക്ക് എല്ലാ നാദങ്ങളും ശ്രവിക്കുവാൻ കഴിയുമത്രേ. അതിൽ ആനന്ദിച്ചിരിക്കുന്ന യോഗികളുമുണ്ട്. എന്നാൽ ചട്ടമ്പിസ്വാമികൾ അരുളിചെയ്തിട്ടുള്ളത് നാദാതീതമായ പരം പൊരുളായിരിക്കണം യഥാർത്ഥയോഗികളുടെ ലക്ഷ്യം എന്നാണ്.

അതു കൊണ്ട് സാധാരണക്കാരായ നാം അവശ്യം അറിഞ്ഞിരിക്കേണ്ട തത്ത്വം ഇത്രയുമാണ്:-

'ഓം' എന്ന പ്രണവമന്ത്രം ജ്ഞാനസ്വരൂപമായ ബ്രഹ്മത്തെ കുറിക്കുന്നു. ഈശ്വരന്റെ അർത്ഥബോധകമായ ശബ്ദം തന്നെയാണ് 'ഓം'കാരം. പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരൻ തന്നെ.

പ്രപഞ്ചം ഈശ്വരനിൽ നിന്നുണ്ടായി
പ്രപഞ്ചം ഈശ്വരനിൽ വർത്തിക്കുന്നു
പ്രപഞ്ചം ഇശ്വരനിൽ അടങ്ങുകയും ചെയ്യുന്നു
എല്ലാം ഈശ്വരനാണ്

(ചട്ടമ്പിസ്വാമികൾ വെളിപ്പെടുത്തിയ നാദബ്രഹ്മമാഹാത്മ്യം തീർ

ത്ഥപാദപരമഹംസരുടെ ശിഷ്യനായ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ പ്രസംഗ മദ്ധ്യേ വിശദീകരിച്ചതാണ് ഇവിടെ ചേർത്തിട്ടുള്ളത്.)

അതു പോലെ തന്നെ യോഗികൾ ഒരിക്കലും അദ്ഭുതങ്ങൾ കാണിക്കാൻ പാടില്ല എന്ന് മതക്കാരനായിരുന്നു ചട്ടമ്പി സ്വാമിതിരുവടികൾ എന്ന്, ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഒരിക്കൽ പന്മന ആശ്രമത്തിൽ വച്ച് പ്രസംഗമദ്ധ്യേ പറയുകയുണ്ടായി. ശ്രീ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ 1984-ൽ 73-ാമത്തെ വയസ്സിൽ ബ്രഹ്മപദം പ്രാപിച്ചു. സമാധി പര്യന്തം പന്മന ആശ്രമത്തിൽ വരാറുണ്ടായിരുന്ന അവിടുത്തെ സ്നേഹവാത്സല്യാദികൾക്ക് ഞാനും എന്റെ കുടുംബവും പാത്രീഭവിച്ചിരുന്നുവെന്നത് മഹാഭാഗ്യമായി കരുതുന്നു. തീർത്ഥപാദസ്വാമികൾ ചട്ടമ്പിസ്വാമികളോടൊന്നിച്ച് താമസിച്ച് യോഗസാധനകൾ പരിശീലിക്കുന്ന കാലം. സാധനകൾ മൂലം സംസിദ്ധമാകുന്ന സിദ്ധിവിശേഷങ്ങളെക്കുറിച്ച് സംസാരി ക്കുന്നതിനിടയിൽ ചട്ടമ്പിസ്വാമികൾ പറഞ്ഞു, സിദ്ധികൾ ലഭിച്ചു കഴിഞ്ഞാൽ അതുപയോഗിച്ച് അത്ഭുതങ്ങൾ കാണിക്കരുതെന്ന്. അത് ഒരർത്ഥത്തിൽ ഹിംസയാണെന്നാണ് സ്വാമിതിരുവടികളുടെ അഭിപ്രായം. സിദ്ധികൾ കൊണ്ട് ഒരാളെ നമ്മൾ വശീകരിച്ചാൽ അയാളുടെ മനസ്സ് വാടിപ്പോകുമെന്നും അവിടുന്ന് അരുളി ചെയ്തു. ഇത് ബോധ്യപ്പെടുത്താൻ വേണ്ടി സ്വാമി തൃപ്പാദങ്ങൾ ഒരു സിദ്ധി പ്രയോഗം കാണിച്ചു കൊടുത്തു. തൊട്ടടുത്ത് ഒരു മരത്തിൽ ചുറ്റിക്കിടന്ന ഒരു വല്ലിയുടെ നേർക്ക് ചൂണ്ടിക്കൊണ്ട് അത് താഴേക്കു വരാൻ പറഞ്ഞു. ഉടനെ ആ വല്ലി ചുറ്റഴിഞ്ഞ് താഴേക്കുവന്നു. എന്നിട്ട് അതിന്റെ ഇലകൾ പരിശോധിക്കാൻ തിരുവടികൾ തീർത്ഥപാദരോടു പറഞ്ഞു. ആ ഇലകളാകെ വാടിയിരുന്നു. മുകളിലേക്കു കയറാൻ സ്വാമികൾ ആംഗ്യം കാണിച്ചപ്പോൾ അത് മേല്പോട്ടു പോകുകയും ചെയ്തു. ചിലനേരമ്പോക്കുകൾക്കു വേണ്ടി ചില സാഹചര്യങ്ങളിൽ ലീലയായി അവിടുന്ന് ഇതൊക്കെ കാണിച്ചു എന്നല്ലാതെ അദ്ഭുതങ്ങളും തന്ത്രങ്ങളും കാട്ടി മനുഷ്യരെ ആകർഷിക്കുന്നതിൽ അവിടുത്തേക്ക് ഒട്ടും താല്പര്യമില്ലായിരുന്നു.

അതു പോലെ തന്നെ ഉപദേശം ചോദിച്ചുകൊണ്ട് കാഷായമണിഞ്ഞ് സന്യാസിയാകാൻ സഹായിക്കണമെന്നു പറഞ്ഞ് തിരുവടികളെ സമീപിക്കുന്ന, അതിന് അധികാരികളല്ലാത്തവരോട് സ്വാമി നേരമ്പോക്കിൽ ചിലതു പറഞ്ഞിട്ടുണ്ട്. ഉപദേശം കൊടുക്കുന്ന ആ കച്ചവടത്തിൽ താനൊരു ലുബ്ധനാണ് കാരണം, "ആ സത്യാനൃത' ത്തിൽ താൻ വലിയലാഭമാണ് ഇച്ഛിക്കുന്നത്. അതിനു തയ്യാറുള്ളവരോടു മാത്രമേ ഈ കച്ചവടത്തിൽ

ഏർപ്പെടുകയുള്ളു" എന്ന് സ്വാമിതൃപ്പാദങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. അതിനർഹരായ മൂന്നുപേർക്കു മാത്രമേ അവിടുന്ന് കാഷായം കൊടുത്തിട്ടും ഉള്ളൂ. "ബാലാസുബ്രഹ്മണ്യ മന്ത്രം" ഉപദേശിച്ച് അവരെ മൂന്നു പേരേയും ആത്മജ്ഞാനികളാക്കി മാറ്റുകയും ചെയ്തു.

ഉപദേശദാനത്തെക്കുറിച്ചുള്ള സ്വാമിതൃപ്പാദങ്ങളുടെ അഭിപ്രായത്തെക്കുറിച്ചു പറഞ്ഞപ്പോൾ ഭട്ടാരകമുനി അരുളിചെയ്ത മറ്റൊരു കാര്യം ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. ഓർമ്മവച്ച നാൾ മുതൽ തിരുവടികളെ കാണാൻ മഹാഭാഗ്യം ലഭിച്ച, സ്വാമികളുടെ പ്രിയശിഷ്യനായ, ദീർഘകാലം അവിടുത്തോടു സമ്പർക്കം പുലർത്താൻ കഴിഞ്ഞ ശ്രീ. ടി. ആർ അനന്തക്കുറുപ്പു പറഞ്ഞ കാര്യങ്ങളാണ് അത്. ശ്രീ. അനന്തക്കുറുപ്പിന്റെ സഹോദരനായ തീർത്ഥപാദപരമഹംസസ്വാമികളുടെ മന്ദിരത്തിൽ ഭട്ടപാദേശ മുനി വിശ്രമിക്കുന്ന സമയത്തുണ്ടായ ഒരു സംഭവമാണ്. സ്വാമി തിരുവടികളുടെ സവിശേഷകൃപാപാത്രമായ പത്മനാഭപ്പണിക്കരുടെ ഒരു ഭവനത്തിൽ സ്വാമികളും അനന്തക്കുറുപ്പും കുറുപ്പിന്റെ ഒരു സതീർത്ഥ്യനായ ഒരു പിള്ളയുമായി പോയി. സ്വാമി തിരുവടികൾ പിള്ളയോട് സംസാരിച്ചുകൊണ്ടിരുന്നു. പിന്നീട് ആ പ്രഭാഷണം "യോഗശാസ്ത്രത്തെ"പ്പറ്റിയായി. അതിൽ ഒരുപിടിയും ഇല്ലാത്ത പിള്ള വിനയാന്വിതനായി അതെല്ലാം കേട്ട് മൂളിക്കൊണ്ടിരുന്നു. പിള്ള പോയിക്കഴിഞ്ഞപ്പോൾ തിരുവടികളുടെ സുഭാഷിതം തന്റെ കൂട്ടുകാരന് മനസ്സിലായിട്ടില്ലാ എന്നു മനസ്സിലാക്കിയ അനന്തക്കുറുപ്പ് സ്വാമികളോട് ചോദിച്ചു. "സ്വാമി ഇതെല്ലാം ആ മനുഷ്യന് മനസ്സിലാകുമോ? അയാൾ വെറുതേ മൂളി കേട്ടുവെന്നേയുള്ളു". സ്വാമികൾ ഉടനെ ചിരിച്ചു കൊണ്ട് ഇങ്ങനെ അരുളി ചെയ്തു. "അങ്ങനെയല്ല, ആദ്യകാലങ്ങളിലെല്ലാം എന്റെ അടുക്കൽ ഓരോരുത്തർ വന്ന് അതുമിതുംമെല്ലാം ചോദിച്ച് മെനക്കെടുത്താറുണ്ട്. ഉദ്യോഗസ്ഥന്മാരുടെ വേദാന്തം എന്നാലെന്തെന്ന് നിനക്കറിയാമോ? തന്റെ കാപട്യങ്ങൾ വെളിപ്പെടാതിരിക്കാൻ വേണ്ടി ഏതെങ്കിലും ഒരു സന്യാസിയുടെ ശിഷ്യനായിത്തീർന്നേക്കുക. അവരുടെ ആ വിഭൂതിലേപനവും മന്ത്രജപങ്ങളുമെല്ലാം വെറും വിദ്യ". ഇതെല്ലാം കണ്ട്കണ്ട് ഞാൻ ആരോടും അത്ര തുറന്ന് ശാസ്ത്രമാർഗ്ഗങ്ങളെപ്പറ്റി പറയാറില്ല. ഇപ്പോൾ എനിക്ക് അങ്ങു പോകാനുള്ള കാലമായി. എന്റെ ചുമട് ഇറക്കിയാൽ മതിയെന്നുമായി. ഈയ്യിടെ ആരെങ്കിലും വന്നു ചോദിക്കുന്ന പക്ഷം അവർ ആവശ്യപ്പെടുന്നതിൽ കൂടുതൽ പറഞ്ഞുകൊടുക്കുകയാണ്

പതിവ്. എന്തിനു ഞാൻ മടിക്കുന്നു? ചുമടിറക്കട്ടെ, ആവശ്യമുള്ളവർ പേറട്ടെ" 1080-ൽ പ്രസിദ്ധീകരിച്ച ശ്രീ. പറവൂർ ഗോപാലപിള്ളയുടെ ചട്ടമ്പി സ്വാമികളെക്കുറിച്ചുള്ള ജീവചരിത്രത്തിൽ ചേർത്തിട്ടുള്ള ശ്രീ. ടി. ആർ. അനന്തക്കുറുപ്പിന്റെ "സ്മരണകളിൽ" അദ്ദേഹം പറഞ്ഞതാണ് മുകളിൽ പ്രസ്താവിച്ച വാക്കുകൾ.

ശ്രീനാരായണഗുരുദേവൻ അരുളിചെയ്തതുപോലെ അക്ഷരാർത്ഥത്തിൽ തന്നെ പരിപൂർണ്ണ കലാനിധിയായിരുന്ന ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിത്രിവടികൾ കുമ്പളത്തുവീട്ടിൽ താമസിക്കുന്ന സമയം. അന്ന് എന്റെ വലിയമ്മാവനായ കുമ്പളത്തു ശങ്കുപിള്ളയുടെ ധർമ്മ പത്നി പൂർണ്ണ ഗർഭിണിയായിരുന്നു. അക്കാലത്ത് ധാരാളം ഭൃത്യ ജനങ്ങൾ ഞങ്ങളുടെ വീട്ടിൽ ഉണ്ടായിരുന്നിട്ടും സ്വാമി ഭക്തയായ അമ്മായി (മിസ്സിസ് കുമ്പളം) സ്വാമികൾക്കു വേണ്ടിയുള്ള ഭക്ഷണം സ്വയം തയ്യാറാക്കുമായിരുന്നു. അമ്മായി പാകം ചെയ്തു കൊടുക്കുന്ന ആഹാരം, എട്ടുവയസ്സുമാത്രം പ്രായമുള്ള എന്റെ അമ്മയും ശങ്കുപ്പിള്ള അമ്മാവന്റെ ജ്യേഷ്ഠന്റെ പുത്രിയായ ശാരദക്കുഞ്ഞും കൂടി സ്വാമികൾ ഇരിക്കുന്ന കാവിൽ കൊണ്ടു ചെന്ന് പകർന്ന് കൊടുക്കും. എട്ടു വയസ്സു മാത്രം പ്രായമുള്ള തങ്കമ്മയേയും ശാരദക്കുഞ്ഞിനേയും മടിയിൽ ഇരുത്തി ഓമനിക്കും. കഥകൾ പറഞ്ഞു കൊടുക്കും. മുന്തിരിങ്ങയും കൽക്കണ്ടവും കൊടുക്കും. കൽക്കണ്ടത്തെക്കാൾ മധുരതരമായ വാക്കുകൾ കൊണ്ട് 'തങ്കക്കുടമേ' എന്നു വിളിക്കും. അക്കാലത്ത് സ്വാമിതിരുവടികൾ, സുഖപ്രസവത്തിന് അമ്മായിക്ക് ഒരു പൊട്ടമരുന്ന് പറഞ്ഞു കൊടുത്തു. വലിയ ചെലവൊന്നുമില്ലാത്ത മൂന്നുനാലു പച്ചിലമരുന്നുകൾ. അതു പാകപ്പെടുത്തി നെയ്യിൽ കാച്ചി സേവിക്കണം. ഏഴാം മാസം മുതൽ കഴിച്ചു തുടങ്ങാം. മത്സ്യമാംസാദികൾ ഔഷധസേവക്കാലത്ത് കഴിച്ചുകൂടാ. വ്രതശുദ്ധിയോടു കൂടി വിളക്കു കത്തിച്ചു വച്ച് ഭക്തിയായി രാവിലെയും വൈകിട്ടും കഴിക്കാം. ഇതു സേവിച്ചാൽ അടുത്ത മുറിയിൽ ഇരിക്കുന്നവർ പോലുമറിയാതെ സുഖ പ്രസവം നടക്കും എന്ന് തിരുവടികൾ അരുളി ചെയ്തു. സേവിച്ച വർക്കെല്ലാം സ്വാമിതൃപ്പാദങ്ങൾ പറഞ്ഞ ഫലം തന്നെയാണ് അനുഭവപ്പെ ട്ടിട്ടുള്ളതും. ചട്ടമ്പിസ്വാമിതിരുവടികളുടെ ഈ നെയ്യിന്റെ ശക്തിയും മാഹാത്മ്യവും നേരിട്ടനുഭവിച്ചവളാണ് ഈ ലേഖിക. എന്റെ ആദ്യ പ്രസവത്തിൽ "എക്സ്റ്റൻഡഡ് ബ്രീച്ച്" (കുഞ്ഞ് ഗർഭാശയത്തിൽ കയ്യും കാലും നീട്ടിക്കിടക്കുക) ആയതു കൊണ്ട് ഓപ്പറേഷൻ തീയേറ്റർ ശരിപ്പെടുത്താൻ

പോയ ഡോക്ടർ തിരിച്ചുവരുന്നതിനു മുമ്പേ സുഖമായി പ്രസവം കഴിഞ്ഞു. ഇതൊരദ്ഭുതം തന്നെയെന്നു പറഞ്ഞ് ഡോക്ടർ സ്വാമിയുടെ നെയ്യിന്റെ മാഹാത്മ്യത്തെക്കുറിച്ചു മനസ്സിലാക്കുകയും ഡോക്ടറുടെ മക്കൾക്കു വേണ്ടി പിന്നീട് ആ മരുന്ന് ഞങ്ങളെക്കൊണ്ട് വാങ്ങിക്കുകയും ചെയ്തു.

സ്വാമിതിരുവടികളുടെ ആ ദിവ്യമായ ഔഷധത്തിന്റെ കുറിപ്പടി ഇവിടെ കുറിക്കുന്നു.

"നെയ്യ് (കറുത്ത പശുവിന് കറുക കൊടുത്തതിനു ശേഷം കിട്ടുന്ന പാലിലെ നെയ്യാണ് ഉപയോഗിക്കേണ്ടത്), മഞ്ചട്ടിപ്പൊടി, ത്രിഫലത്തോട്ട്, ഇരട്ടിമധുരം, അമുക്കുരം, കൊട്ടം, തകരം, മരമഞ്ഞൾത്തൊലി, അയമോദകം, കടുക്രോഹിണി, മഞ്ഞൾ, പാൽക്കായം, വയമ്പ്, അടകൊടിയൻ, കിഴങ്ങ് ഇവ 3 കഴഞ്ച് വീതം ഇടിച്ചു പൊടിച്ച്, ശതാവേരി കിഴങ്ങ്, 3 കഴഞ്ച് നാരും തൊലിയും കളഞ്ഞ് ഇടിച്ചു പിഴിഞ്ഞ് എടുത്ത നീര് പാൽ കൂട്ടിച്ചേർത്ത് തൊട്ടരച്ച് ഇടങ്ങഴി നെയ്യിൽ കലക്കി രണ്ടിടങ്ങഴി പാൽ ചേർത്ത് കാച്ചി കൽക്കൻപാകത്തിൽ അരിച്ചെടുത്ത് അഞ്ജനക്കല്ല് പാത്രപാകം ചേർത്ത് സൂക്ഷിച്ച് വച്ച് ഉപയോഗിക്കുക."

രാവിലെ കുളിച്ച് ഈശ്വരധ്യാനത്തിനു ശേഷം സേവിക്കുക. പഴകിയതും തണുത്തതുമായ ആഹാരം ഒഴിവാക്കുക. മത്സ്യം, മാംസം, മുട്ട തുടങ്ങിയവ ഈ കാലഘട്ടത്തിൽ കഴിക്കരുത്. എരുവും പുളിയും കുറയ്ക്കണം.

ഇങ്ങനെ സാന്ദർഭികമായി സ്വാമിതിരുവടികൾ പറഞ്ഞു കൊടുത്ത ദിവ്യ ഔഷധങ്ങളുടെ കുറിപ്പുകൾ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള പന്മന ആശ്രമത്തിൽ സൂക്ഷിച്ചിരുന്നു. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ അവയെല്ലാം നഷ്ടപ്പെട്ടിരിക്കുന്നു.

അതു പോലെ മലശുദ്ധിയ്ക്കു വേണ്ടി സ്വാമിതിരുവടികൾ ഒരിക്കൽ പറഞ്ഞ ഒരു മരുന്നും പ്രസ്താവം അർഹിക്കുന്നു. "ഒരു മൂട് ഉഴിഞ്ഞ പറിച്ചെടുത്ത് രണ്ടുതുടം വെള്ളം തളിച്ച് ഇടിച്ചുപിഴിഞ്ഞ് അരിച്ചുവെക്കണം. പിന്നീട് ഒരു പിടിഅരി പാകത്തിന് വെള്ളമൊഴിച്ച് വേകുമ്പോൾ ഉഴിഞ്ഞച്ചാറും ഒരു ഉണ്ട ശർക്കരയും ചേർത്ത് തിളപ്പിച്ച് പായസമാക്കി ചെറിയചൂടോടു കൂടി സേവിക്കണം."

കഞ്ചാവിന്റെ ലഹരി പോകാൻ കടലാസ്സുകത്തിച്ച് പുക വായിൽ കൂടെ വലിച്ചിറക്കിയാൽ മതിയെന്നും അവിടുന്ന് ഒരിക്കൽ അരുളിച്ചെയ്തിട്ടുണ്ട്.

ഇങ്ങനെ "തിരുവടിപദപ്രോക്തമായ" എത്രയെത്രമരുന്നുകളുടെ പേരുകളാണ് നമുക്ക് നഷ്ടപ്പെട്ടിരിക്കുന്നത്.

രണ്ടുതുടം കറുകച്ചാറ്, പരന്ന പാത്രത്തിലൊഴിച്ച് പുന്നക്കയോളം വെണ്ണ ആ ചാറിലിട്ട് കയ്യുകൊണ്ട് ചാലിച്ച് ചാറ് വറ്റിച്ച് കുറുക്കിയെടുത്ത് ഉള്ളം കാലിൽ പുരട്ടിയാൽ ഉറക്കം വരാത്ത രോഗികൾ ഉടനെ ഉറങ്ങുമെന്ന് സ്വാമികൾ പറഞ്ഞു കൊടുത്തതായി കാരണവത്തി! എന്നു സ്വാമികൾ വിളിച്ചനുഗ്രഹിച്ച മിസ്സിസ് കുമ്പളത്തു ശങ്കുപിള്ള പറഞ്ഞു തന്നിട്ടുണ്ട്. ആയുർവ്വേദ വിദഗ്ധരെപ്പോലും അമ്പരപ്പിക്കുന്ന എത്രയെത്ര മരുന്നുകൾ!!

**ഷഷ്ടിപൂർത്തി**

ഇതിനകം സ്വാമിതിരുവടികളുടെ പ്രസിദ്ധി നാടെങ്ങും വ്യാപിച്ചു കഴിഞ്ഞിരുന്നു. കേരളത്തിനു പുറത്തും സ്വാമികൾ അറിയപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്തു. അവിടുത്തെ യോഗി പ്രഭാവം പലരേയും ആകർഷിച്ചു. കേരളത്തിനകത്തും പുറത്തും ധാരാളം ഗൃഹസ്ഥശിഷ്യന്മാരും ഉണ്ടായിക്കഴിഞ്ഞു. സ്വാമിതിരുവടികളുടെ ദർശന സൗഭാഗ്യം ലഭിക്കുവാനും അനുഗ്രഹാശ്ശിസുകൾ നേടാനുമായി ധാരാളം ആളുകൾ വന്നു തുടങ്ങി. പലരും അവരുടെ വീടുകളിലേക്ക് തിരുവടികളെ ക്ഷണിച്ചു. ആ പ്രിയ ഭക്തരുടെ വീടുകളിൽ അദ്ദേഹം വിശ്രമിച്ചു. ആ ഗൃഹസദസ്സുകളിൽ സ്വാമിതൃപ്പാദങ്ങൾ നടത്തുന്ന പ്രഭാഷണങ്ങൾ കേൾക്കാനായി ആബാലവൃദ്ധം ജനങ്ങളും വന്നു ചേർന്നു. പണ്ഡിതന്മാരും ബ്രഹ്മജിജ്ഞാസുക്കളും ലൗകികരും സ്ത്രീകളും കുഞ്ഞുങ്ങളുമെല്ലാം അക്കൂട്ടത്തിൽപ്പെട്ടിരുന്നു. ഓരോരുത്തരോടും അവരവരുടെ അഭിരുചിക്കനു സരിച്ചുള്ള കാര്യങ്ങൾ തിരുവടികൾ അരുളിചെയ്യും. ബ്രഹ്മജിജ്ഞാസുക്കളോടു വേദാന്തവും സാധാരണക്കാരായ ലൗകികരോട് സമസ്വച്ഛമായ ലൗകിക ജീവിതത്തിനാവശ്യമായ ഉപദേശങ്ങളും അവിടുന്ന് നൽകി. ഗൃഹ സ്ഥാശ്രമികളെ സദുപദേശങ്ങൾ കൊടുത്ത് നേർവഴിക്ക് നടത്തുക എന്നതായിരുന്നു അവിടുത്തെ ലക്ഷ്യം.

ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ അമ്മാവൻ തഹസീൽദാർ പ്രാക്കുളം പത്മനാഭപിള്ളയുടേയും കുന്നത്തുനാട് താലൂക്കുകച്ചേരിയിലെ സംപ്രതിപ്പിള്ളയായ തെക്കിനേടത്ത് രാമൻപിള്ളയുടേയും പരിശ്രമഫലമായി മലയാറ്റൂർദേശത്ത് നൂറ്ഏക്കർ (100) സ്ഥലം ചട്ടമ്പിസ്വാമികളുടെ പേർക്ക് കരമൊഴിവായി പതിച്ചുകൊടുത്തു. മലയാറ്റൂരിനടുത്തുള്ള ഒരു ഭൂപ്രദേശമാണ് കോടനാട്. അവിടെ പുര കെട്ടി സ്വാമികൾ ഏതാനും മാസം വിശ്രമിച്ചു. കൊ:വ: 1076-1077 കാലഘട്ടങ്ങളിലായിരുന്നു. അതിനു ശേഷം

ഈ 100 ഏക്കർ സ്ഥലവും സ്വാമിതൃപ്പാദങ്ങൾ പന്ത്രണ്ടു വയസ്സു മുതൽ സമാധിപര്യന്തം തന്നെ ശുശ്രൂഷിച്ച, വത്സല ശിഷ്യനായ ശ്രീ പത്മനാഭ പ്പണിക്കർക്ക് എഴുതികൊടുത്തു. മഹാഭാഗ്യവാനായ പത്മനാഭപ്പണിക്കരുടെ മകളായ ഭാനുമതി അമ്മയുടെ മകൾ സീതാദേവിയെ എന്റെ അമ്മാവനായ ശ്രീ കുമ്പളത്ത് രാമൻപിള്ളയാണ് വിവാഹം കഴിച്ചിരിക്കുന്നത്. ചട്ടമ്പിസ്വാമി തിരുവടികളുടെ കുണാകടാക്ഷങ്ങൾക്ക് പാത്രീഭൂതനാകാൻ കഴിഞ്ഞ ശ്രീ പത്മനാഭപ്പണിക്കരുടെ ബന്ധുവാകാൻ കഴിഞ്ഞത് പൂർവ്വപുണ്യമാണെന്ന് ഞാൻ വിശ്വസിക്കുന്നു. ഇക്കാലത്ത് സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തി ഒരാഘോഷമായി കൊണ്ടാടണമെന്ന് ശ്രീ നീലകണ്ഠതീർത്ഥപാദരും, തീർത്ഥപാദസ്വാമികളും തീരുമാനിച്ചു. ഭക്തന്മാരുടേയും സജ്ജനങ്ങളുടേയും നിർലോപമായ സഹായസഹകരണത്തോടെ ഷഷ്ടിപൂർത്തി സ്മാരകമായി ഒരു മന്ദിരം എഴുമറ്റൂരിൽ പണി കഴിപ്പിച്ചു അതാണ് ഇന്നത്തെ "ഏഴമറ്റൂർ ആശ്രമം". ഭക്തജനങ്ങളുടേയും വത്സലശിഷ്യരുടേയും നിർബന്ധത്തിനു വഴങ്ങി സ്വാമിതിരുവടികൾ തന്നെ ആശ്രമം ഉദ്ഘാടനം ചെയ്തു. ഇത് ക്രി: വ: 1914-ൽ (കൊ:വ: 1089) ആയിരുന്നു. തിരുവടികൾ ഏതാനും ദിവസം ആശ്രമത്തിൽ വിശ്രമിച്ചതിനു ശേഷം വടക്കു ദിക്കിലേക്ക് സഞ്ചാരം ആരംഭിച്ചു.

**വിവേകാനന്ദനും സ്വാമിതിരുവടികളും**

ദക്ഷിണഭാരതത്തിലേക്ക് പര്യടനമാരംഭിച്ച ശ്രീ വിവേകാനന്ദസ്വാമികൾ ക്രി:വ: 1892-ൽ (കൊ:വ: 1068) എറണാകുളത്തെത്തി. കൊച്ചി ദിവാൻ സെക്രട്ടറി രാമയ്യരും, പോലീസ് സൂപ്രണ്ട് ചന്തുലാലും വിവേകാന ന്ദസ്വാമികളെ എറണാകുളം ബോട്ടുകടവിൽ വച്ചു കണ്ടു മുട്ടി. മൂന്നു പേരും കൂടി രാമയ്യന്റെ വീട്ടിൽ എത്തി. പലതും സംസാരിച്ച കൂട്ടത്തിൽ അവർ ചട്ടമ്പിസ്വാമികളുടെ സർവ്വജ്ഞതയെ കുറിച്ചും സിദ്ധിവിശേഷങ്ങളെ കുറിച്ചും യുവ സന്ന്യാസിയോട് പറഞ്ഞു. അടുത്ത ഒരു വീട്ടിൽ വിശ്രമി ക്കുന്ന ചട്ടമ്പിസ്വാമികളെ രാമയ്യൻ വിവരം അറിയിച്ചു. തിരുവടികൾ ഉടനെ അവിടെ എത്തി. കാഷായമോ, കമണ്ഡലുവോ, ഇല്ലാതെ ശുഭ്ര വസ്ത്രം ധരിച്ച് ഒരു സാധാരണക്കാരനെപ്പോലെ പടികയറി വന്ന ചട്ടമ്പിസ്വാമികളുടെ മുഖത്തേക്ക് വിവേകാനന്ദൻ സൂക്ഷിച്ചു നോക്കി. അദ്ദേഹത്തിന്റെ അന്തഃകരണത്തിൽ എവിടെയോ അവാച്യമായ ഒരു സ്പന്ദനം ഉണ്ടായി. ആദരപൂർവ്വം ചാടി എഴുന്നേറ്റ് ആർഷാചാരപ്രകാരം സ്വാമികളെ സ്വീകരിച്ചിരുത്തി. പറമ്പിലെ ഏകാന്തമായ ഒരു സ്ഥലത്ത് ആ രണ്ടു യതിവര്യന്മാർ ഒന്നിച്ചു. ചിന്മുദ്രയെക്കുറിച്ചുള്ള സംശയം വിവേകാനന്ദൻ ചട്ടമ്പിസ്വാമികളോടു ചോദിച്ചു. സ്വാമിതിരുവടികളുടെ വിവരണം കേട്ടു

കഴിഞ്ഞപ്പോൾ വിവേകാനന്ദൻ ചട്ടമ്പിസ്വാമികളുടെ ഇരുകരങ്ങളും ഗ്രഹിച്ച് തന്റെ ശിരസ്സിൽ വച്ചിട്ട് നമസ്കരിച്ചു. എന്നിട്ട് വിനയസ്വരത്തിൽ ഇപ്രകാരം പറഞ്ഞു. ‘‘ഞാൻ ബംഗാളിൽ നിന്നും ഇതുവരെ യാത്ര ചെയ്ത് കണ്ണിൽകണ്ട എല്ലാ സന്യാസിമാരോടും ഇതേ ചോദ്യം ചോദിച്ചു. ആരും തൃപ്തികരമായ ഉത്തരം പറഞ്ഞില്ല. എന്റെ സർവ്വസംശയങ്ങളും മാറിയത് ഇപ്പോഴാണ്.’’ മാത്രവുമല്ല കേരളത്തോടു വിടവാങ്ങുമ്പോൾ വവേകാനന്ദൻ പറഞ്ഞു “ഭാരതത്തിൽ ഒരേ ഒരു സന്യാസിയെ മാത്രമേ എനിക്കുകാണാൻ കഴിഞ്ഞുള്ളു. അത് സർവ്വഥാ സമ്പൂർണ്ണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണ്” എന്ന്.

സ്വാമിതിരുവടികൾ വീണ്ടും യാത്രതിരിച്ചു. തന്റെ ഗൃഹസ്ഥശിഷ്യനായ ആണ്ടിപ്പിള്ള മജിസ്ട്രേറ്റിന്റെ വീട്ടിൽ കുറച്ചുദിവസം താമസിച്ചു. ആ സമയം ശ്രീ. കൊറ്റിനാട്ടു നാരായണപിള്ള അവിടെ എത്തി. നീലകണ്ഠതീർത്ഥപാദ സ്വാമികൾക്ക് അസുഖം അല്പം കൂടുതലാണ് എന്നറിയിച്ചു. എന്നാൽ തന്റെ പ്രിയശിഷ്യന്റെ സമാധികഴിഞ്ഞിരുന്നുവെന്ന് കാലജ്ഞനായ ചട്ടമ്പിസ്വാമികൾ സ്വയം അറിഞ്ഞു. ഉടനെ തന്നെ കരുനാഗപ്പള്ളിയിലേക്ക് യാത്രയായി. നീലകണ്ഠതീർത്ഥപാദരുടെ സമാധി പൂർണ്ണമാണെന്നും ആ ആത്മാവിന് ഇനി ജന്മമില്ലെന്നും സ്വാമിതിരുവടികൾ അരുളിച്ചെയ്തു. സമാധികർമ്മങ്ങൾ യഥാവിധി നിർവ്വഹിച്ചതും ചട്ടമ്പിസ്വാമികൾ തന്നെയായിരുന്നു. അതിനുള്ള പരമഭാഗ്യം ശ്രീ നീലകണ്ഠതീർത്ഥപാദർക്കു മാത്രമേ ലഭിച്ചിട്ടുള്ളു. സമാധിക്കുമുകളിൽ ശിവപ്രതിഷ്ഠ ചട്ടമ്പിസ്വാമികൾ തന്നെ നടത്തി. ശ്രീ ചട്ടമ്പിസ്വാമികൾ നടത്തിയ ഒരേ ഒരു പ്രതിഷ്ഠയും ഇതു മാത്രമാണ്. 1921-ൽ ശിഷ്യന്റെ സമാധിക്കുശേഷം തിരുവടികൾ ഒരു വർഷത്തോളം വീണ്ടും ദേശസഞ്ചാരം ചെയ്തു.

**ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും കുമ്പളത്തു ശങ്കുപ്പിള്ളയും**

കൊല്ലം പേഷ്കാരായിരുന്ന ശ്രീ. അമ്പലപ്പുഴ കൃഷ്ണപിള്ളയുടെ വീട്ടിൽ ചട്ടമ്പിസ്വാമികൾ വിശ്രമിക്കുന്ന സമയമായിരുന്നു അത്. പ്രാക്കുളത്തു തറവാട്ടിൽ നിന്നും വന്ന്, കൃഷിയും നാട്ടുകാര്യങ്ങളും ഗുസ്തിയും ഒക്കെയായി ശ്രീ. കുമ്പളം പന്മനയിൽ കഴിയുന്ന കാലം. ചട്ടമ്പിസ്വാമിതിരുവടികളുടെ സിദ്ധിവിശേഷത്തെക്കുറിച്ചും സർവ്വജ്ഞത്വ ത്തെക്കുറിച്ചും അദ്ഭുതസിദ്ധികളെക്കുറിച്ചും പലരും പറഞ്ഞ് കേട്ടിട്ടും ഉണ്ട്. അതു കൊണ്ട് സ്വാമിയെ കാണണം എന്നൊരു മോഹം ശ്രീ കുമ്പള ത്തിനുണ്ടായി. സന്യാസിമാരെക്കാളും, ശരീരബലത്തെയും, ശാരീരി

കാരോഗ്യത്തെയും മാനിക്കുന്ന കുമ്പളം ഭക്തികൊണ്ടല്ല സ്വാമിയെ കാണാൻ പോയതും. തന്റെ സ്നേഹിതനായ പ്രൊഫ: വല്ലാടനുമൊത്ത് കുമ്പളം കൃഷ്ണപിള്ളയുടെ വീട്ടിൽ എത്തി. ശ്രീ ചട്ടമ്പിസ്വാമികളെ കണ്ടപ്പോൾ അദ്ദേഹം എല്ലാം മറന്ന് ആ പാദങ്ങളിൽ നമസ്കരിച്ചു. അങ്ങനെ ചെയ്യാൻ തന്റെ ഉള്ളിൽ ഇരുന്ന് ആരോ പറയുന്നതായി തനിയ്ക്കു തോന്നിയെന്ന് പിന്നീടൊവസരത്തിൽ കുമ്പളം പറഞ്ഞിട്ടുള്ളത് ഇവിടെ പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. തൊഴുതെഴുന്നേറ്റ് കൂപ്പുകൈകളോടു കൂടി വിനയാന്വിതനായി നില്ക്കുന്ന ആരോഗദൃഢഗാത്രനായ ആ യുവാവിനോട് സ്വാമികൾ ചോദിച്ചു. ''കാരണവരേ! എപ്പോഴാ വന്നത്'' അതിനു മറുപടിയായി കുമ്പളം ഇങ്ങനെ പറഞ്ഞു. "ഇപ്പോൾ വന്നതേയുള്ളു സ്വാമി! വളരെ നാളായി സ്വാമികളെ ഒന്നു കാണാൻ ഞാൻ കൊതിക്കുന്നു. പൂർവ്വപുണ്യപരിപാകം കൊണ്ടാണ് ഈ പരബ്രഹ്മാകാരത്തെ കാണാൻ എനിക്കുഭാഗ്യം സിദ്ധിച്ചത്. അതും സമാധിക്ക് ഇച്ഛിക്കുന്ന കാലം വരെ ഈ പാദസേവ ചെയ്യാനുള്ള ഭാഗ്യം കാരുണ്യപൂർവ്വം അവിടുന്ന് അനുഗ്രഹിച്ച് തരണം''. ''കാരണോർക്കല്ലാതെ ഈ ഭാഗ്യം ലോകത്ത് മറ്റാർക്കും ഉണ്ടാകില്ല" എന്ന് വാത്സല്യത്തോടെ സ്വാമിതിരുവടികൾ കുമ്പളത്തിനോടു പറഞ്ഞു. പല കാര്യങ്ങളും അവർ സംസാരിച്ചു. അധികവും ഗുസ്തിമുറകളെ കുറിച്ചായിരുന്നു. ഗുസ്തിയിലെ പല വിദ്യാകൗശലങ്ങളും സ്വാമിതിരുവടികൾ ഗുസ്തിക്കാരനായ ആ പുരുഷകേസരിക്ക് കാണിച്ചു കൊടുക്കുകയും ചെയ്തു. പിരിയാൻ സമയത്ത് ശ്രീ. കുമ്പളം സ്വാമിതിരുവടികളെ കുമ്പളത്തു വീട്ടിലേക്ക് ക്ഷണിക്കുകയും ചെയ്തു "ഇപ്പോഴില്ല, പിന്നിടൊരിക്കലാവട്ടെ" എന്ന് സ്വാമികൾ അരുളി ചെയ്തു. ഇതായിരുന്നു അവർ തമ്മിലുള്ള ആദ്യത്തെ കൂടികാഴ്ച. ഇത് കൊ:വ: 1097-ൽ (ക്രി:വ: 1922) ആയിരുന്നു. ആദ്യം കണ്ടപ്പോൾ അന്നു വെറും പയ്യനായ കുമ്പളത്തിനെ കാരണവർ എന്നു വിളിച്ചത് എന്തിനാണെന്ന് സ്വാമിജിയുടെ സമീപം ഉണ്ടായിരുന്ന ഒരു ഗൃഹസ്ഥശിഷ്യൻ ചോദിച്ചു. "കഴിഞ്ഞ ജന്മത്തിൽ ഈ പയ്യൻ എന്റെ കാരണവരായിരുന്നു" എന്നാണ് സ്വാമികൾ അതിനു പറഞ്ഞ മറുപടി.

സ്വാമിതിരുവടികളുടെ ദർശനസൗഭാഗ്യത്തിൽ ആനന്ദത്തിലാറാടി വല്ലാടനുമൊത്തു തിരിച്ചു പോയ കുമ്പളം തന്റെ കൂട്ടുകാരനോട് പറഞ്ഞു "സ്വാമികൾ സാക്ഷാൽ വസിഷ്ഠൻ തന്നെയാണ്" എന്ന്.

ആദ്യം കണ്ടപ്പോൾ തന്നെ ഇരുപത്തിയഞ്ച് വയസ്സുമാത്രം പ്രായമുള്ള കുമ്പളത്തിനെ സ്വാമിതിരുവടികൾ കാരണവർ എന്നു വിളിച്ചനുഗ്രഹിച്ചത്

ശ്രദ്ധിക്കപ്പെടേണ്ട ഒരു വസ്തുതയാണ്. അഭ്യസ്തവിദ്യരായ സഹോദരന്മാരും, നാട്ടുപ്രമാണിയായ കുടുംബകാരണവരായ ജ്യേഷ്ഠസഹോദരൻ ശ്രീ. പ്രാക്കുളം പരമേശ്വരൻ പിള്ളയും മറ്റും ജീവിച്ചിരുന്ന കാലത്ത് പ്രാഥമിക വിദ്യാഭ്യാസം മാത്രമുള്ള പയ്യനായ ശ്രീ. കുമ്പളത്തിനെ തിരുനാവു കൊണ്ട് കാരണവരെന്ന് വിളിച്ചു. ആ സംബോധനയുടെ അർത്ഥവ്യാപ്തി എത്രയെത്ര തലങ്ങളിലാണ് പിന്നീട് വ്യാപിച്ചത്. കുമ്പളം കുടുംബത്തിൽ കാരണവരായി, നാട്ടിൽ കാരണവരായി, രാഷ്ട്രീയത്തിലും കാരണവരായി മാറി. സത്യജ്ഞരായിട്ടുള്ള നിർലേപന്മാരുടെ ദീർഘദർശനം ഒരിക്കലും വ്യർത്ഥമായി തീരാറില്ലല്ലോ. മാത്രവുമല്ല ശ്രീ ചട്ടമ്പിസ്വാമിതിരുവടികളിലൂടെ ശ്രീ കുമ്പളം ചിരംജീവിയായിത്തന്നെ പ്രകാശിച്ചുകൊണ്ടിരിക്കും. പിന്നീട് രണ്ടു പ്രാവശ്യം കൂടി കുമ്പളം സ്വാമികളെ കാണുകയും വീട്ടിലേക്ക് ക്ഷണിക്കുകയും ചെയ്തു. ഒരിക്കൽ അവിടുന്ന് മരുതൂർകുളങ്ങര ശ്രീവർദ്ധനത്തുവീട്ടിൽ താമസിക്കുമ്പോഴായിരുന്നു – അഞ്ചാറുമാസം വീണ്ടും പിന്നിട്ടു. കൊ: വ: 1098 (ക്രി:വ: 1923)ൽ ചട്ടമ്പിസ്വാമികൾ കരുനാഗപ്പള്ളിയിൽ പുന്നക്കുളത്ത് "താഴത്തോടത്ത്" വീട്ടിൽ ഉണ്ടെന്നറിഞ്ഞ് കുമ്പളം കാണാൻ പോയി. അന്നും സ്വാമികളെ കുമ്പളത്തേക്കു ക്ഷണിച്ചു. വീണ്ടും പഴയ പല്ലവി തന്നെ ആവർത്തിക്കപ്പെട്ടു. "കാലമാകട്ടെ വന്നു കൊള്ളാം". മാസങ്ങൾ വീണ്ടും അഞ്ചാറു കഴിഞ്ഞു. 1098 മീനമാസത്തിൽ ശ്രീ. കുമ്പളം കല്ലടയിലെ ഭാര്യാഗൃഹത്തിലേക്കു പോയി. ആദിനാട്ടുനിന്നും ചട്ടമ്പി സ്വാമികളുടെ ഒരെഴുത്തുമായി ഒരാൾ കുമ്പളത്തിനെ കാണാൻ കല്ലടയിൽ എത്തി. "ഇത്തവണ അടിച്ചാലും കുമ്പളത്തു വീട്ടിൽ വരുമെന്നായിരുന്നു" എഴുത്തിലെ ഉള്ളടക്കം. ഒട്ടും താമസിക്കാതെ കുമ്പളം പന്മനയിൽ എത്തി. സ്വാമികളെ വള്ളത്തിൽ കുമ്പളത്തു വീട്ടിലേക്കു കൊണ്ടുവരാൻ ഏർപ്പാടു ചെയ്തു. വെളുപ്പിന് സ്വാമിതിരുവടികൾ കുമ്പളത്തു വീട്ടിൽ എത്തി. 1098 മീനമാസത്തിലായിരുന്നു അത്. രണ്ടുമാസത്തോളം സ്വാമികൾ കുമ്പളത്തു വീട്ടിൽ വിശ്രമിച്ചു. ഞങ്ങളുടെ മൂലകുടുംബമായ പ്രാക്കുളത്ത് തോട്ടുവയലിൽ ബംഗ്ലാവിലും തിരുവടികൾ ഇടയ്ക്കിടയ്ക്ക് വിശ്രമിക്കാറുണ്ടായിരുന്നു. രാത്രി കുമ്പളത്തു വീട്ടിലും പകൽ വീടിനു വടക്കു പടിഞ്ഞാറുള്ള കാവിലുമായിരുന്നു സ്വാമികൾ വിശ്രമിച്ചിരുന്നത്. പാണയത്ത് എന്ന പുരാതനമായ നായർ കുടുംബത്തിന്റെ വകയായിരുന്നു ആ കാവ്. സ്വാമികൾ വിശ്രമിച്ചിരുന്ന കാവിന്റെ പേര് മനയിൽ കാവ് എന്നാണ്. ആ കാവിന്റെ മുമ്പിൽ ഒരു വലിയ പാടമാണ്. പാടം കഴിഞ്ഞ് അതിന്റെ മറുകരയിൽ ഒരു വലിയ സർപ്പക്കാവുമുണ്ട്. വൻവൃക്ഷങ്ങളും

ലതകളും ചൂരൽപ്പടർപ്പുകളും കൊണ്ട് നിബിഡവും അന്ധകാര പൂർണ്ണവുമാണ് ആ പ്രദേശം. പകൽപോലും സർപ്പഭയം കൊണ്ട് ആരും അതു വഴി നടക്കാറില്ല. സർക്കാർ വകയാണെങ്കിലും പാണയത്തു വീട്ടുകാരുടെ കൈവശത്തിലാണ് ആ കാവും. സർക്കാരിൽ നിന്നും ലേലം പിടിച്ച് അവരുടെ ആരാധനാസ്ഥലമായി സൂക്ഷിക്കുന്ന ഭീകരമായ ഒരു സർപ്പക്കാവാണ് അത്.

ഒരു ദിവസം മനയിൽക്കാവിൽ എത്തിയ തിരുവടികൾ കുമ്പളത്തിനെ വിളിച്ച് പാടത്തിന്റെ മറുകരയുള്ള സർപ്പക്കാവൊന്നു പോയിക്കാണണം എന്നു പറഞ്ഞു. സ്വതേ നിർഭയനായ കുമ്പളം അവിടെ വിഷജന്തുക്കൾ ധാരാളമുണ്ടെന്നും അവിടെ പോകുന്നത് അപകടമാണെന്നും തിരുവടി കളോടു പറഞ്ഞു. ഒന്നും പേടിക്കണ്ടാ കാരണവരെ, പാമ്പുകൾ നമ്മളെ ഉപദ്രവിക്കുകയില്ലാ എന്നു പറഞ്ഞ് തിരുവടികൾ കുമ്പളവുമായി കാവിലേക്കു പുറപ്പെട്ടു. രണ്ടുപേരും സർപ്പക്കാവിലെത്തി. "വളരെ പുരാതനവും പരിശുദ്ധവുമായ ഒരു കാവാണത്" നടക്കുന്നതിനിടയിൽ തിരുവടികൾ പറഞ്ഞു. കാവിന്റെ ഉള്ളിൽ ഒരു ഭാഗത്ത് പഴകിയ ഒരു ചിത്രകൂടമുണ്ട്. അതിനുപുറകിലായി ഒരു വലിയ ആഞ്ഞിലിമരവും. അല്പം ചതുപ്പുള്ള സ്ഥലമാണിവിടം. അവിടെ എത്തിയപ്പോൾ സ്വാമികൾ പെട്ടെന്നു നിന്നു. "ഇതൊരു പുണ്യസ്ഥലമാണ്. സമാധിസ്ഥാപനത്തിനുപോലും പറ്റിയ സ്ഥലം. കാരണവർ ഇവിടെയൊരു ആശ്രമം സ്ഥാപിക്കണം" കയ്യിലിരുന്ന ഊന്നുവടിയുടെ ചുവടുകൊണ്ട് അവിടെയൊരു ഭാഗത്ത് കുത്തിക്കാണിച്ചിട്ട് സ്വാമികൾ പറഞ്ഞു. വടികുത്തിയ ഭാഗം കുമ്പളം പ്രത്യേകം ശ്രദ്ധിച്ചു. "ഈ കാവ് നമുക്കുള്ളതല്ല സ്വാമി, കുമ്പളം തുടർന്നു. സർക്കാർ സ്ഥലമാണെ ങ്കിലും മറ്റൊരു വീട്ടുകാരുടെ കൈവശത്തിലാണ്". "ചോദിച്ചാൽ കിട്ടും" സ്വാമികൾ പ്രതിവചിച്ചു. രണ്ടുപേരും നടന്ന് കാവിനു വെളിയിലിറങ്ങി. ഈ സംഭവങ്ങൾ നടന്നത് കൊ:വ: 1098 (ക്രി:വ: 1923)-ൽ മേടമാസത്തിലാണെന്ന് കുമ്പളം രേഖപ്പെടുത്തിയിട്ടുണ്ട്. സ്വാമികൾ അരോഗദൃഢഗാത്രനാ യിരുന്നതുകൊണ്ട് സമാധിയെക്കുറിച്ച് കുമ്പളം ചിന്തിച്ചതേയില്ല. സമയമാ കുമ്പോൾ മതിയല്ലോ കാവിന്റെ കാര്യം എന്ന് അദ്ദേഹം കരുതി.

പന്മനയിലെ രണ്ടുമാസത്തെ താമസത്തിനുശേഷം സ്വാമിതൃപ്പാദങ്ങൾ തിരുവനന്തപുരത്തേക്കു പോകാൻ തീരുമാനിച്ചു. കോഴിത്തോട്ടത്തുനിന്നും വള്ളത്തിലായിരുന്നു യാത്ര. യാത്രാമദ്ധ്യേ പ്രാക്കുളത്ത് തോട്ടുവയൽ ബംഗ്ലാ വിലും മൂന്ന് ദിവസം താമസിച്ചു. പ്രാക്കുളം വരെ കുമ്പളവും തിരുവടികളെ

അനുഗമിച്ചു. മൂന്നാം ദിവസം രാത്രി തിരുവനന്തപുരത്തേക്ക് യാത്രയാകുന്ന സമയത്ത് സ്വാമികൾ കുമ്പളത്തിനെ നോക്കിപ്പറഞ്ഞു:- കാരണവരെ, "കിഴവൻ ചാവാൻ നേരം അതിലെ വരും" എന്ന്. അതിനുമുമ്പ് കാവിന്റെ കാര്യവും ആശ്രമത്തിന്റെ കാര്യവും എല്ലാം ശരിപ്പെടുത്തണമെന്ന് ഓർമ്മിപ്പിച്ചു.

തിരുവനന്തപുരത്തെത്തിയ തൃപ്പാദങ്ങൾ ആരാധകരുടെ വീട്ടിലെല്ലാം വിശ്രമിച്ചു. പ്രീയപ്പെട്ടവരുടെയെല്ലാം ഭവനങ്ങളിൽ അവസാനമായിച്ചെന്ന് സ്വാമിതിരുവടികൾ സന്തോഷത്തോടും ഉല്ലാസത്തോടും കൂടി കഴിഞ്ഞു. ഒരു ദിവസം സ്വാമിതൃപ്പാദങ്ങൾ ഒറ്റക്ക് ചാഞ്ഞാംവീട്ടിൽ എത്തി. ഓല മേഞ്ഞ ആ വീട്ടിൽ താമസിക്കാൻ തിരുവടികൾക്ക് വലിയ ഇഷ്ടമായിരുന്നു. അങ്ങനെ 'കൊട്ടാരത്തിൽ പോലും കിട്ടാത്ത' സുഖത്തോടും കൂടി ചാഞ്ഞാംവീട്ടിൽ കഴിയുമ്പോൾ സ്വാമികൾക്ക് അതിസാരം പിടിപെട്ടു. അവിടുത്തെ ഗൃഹസ്ഥ ശിഷ്യന്മാരും വൈദ്യശാസ്ത്രവിശാരദരുമായ ഡോ: ഗോപാലപിള്ള, ആറന്മുള നാരായണപിള്ള മുതലായവരുടെ സ്നേഹമസൃണമായ നിർബന്ധത്തിനു വഴങ്ങി അവിടുന്ന് മരുന്ന് കഴിച്ചു. "എന്തിനാണ് മരുന്ന്? രോഗത്തെ തടയണ്ട. ശരീരം അതിന്റെ കർമ്മബന്ധങ്ങളെല്ലാം അനുഭവിച്ചു തീർക്കട്ടെ. അതിനു വേണ്ടി ഇനി വരാൻ വയ്യ!" എന്ന് അവരോടു പറയുകയും ചെയ്തു. ഈ ശരീരം വലിച്ചെറിയാനുള്ള സമയം അടുത്തിരിക്കുന്നു എന്ന് അവിടുന്ന് തന്റെ പ്രിയശിഷ്യന്മാരോടെല്ലാം പറഞ്ഞു.

**സമാധി**

1099 മീനമാസം ആദ്യവാരമായപ്പോൾ രോഗത്തിന് ശമനം വന്നു. സ്വാമികൾ തിരുവനന്തപുരത്തു തന്നെ വിശ്രമിച്ചാൽ മതിയെന്ന് പല ഭക്തന്മാരും അഭ്യർത്ഥിച്ചു. ആ അഭ്യർത്ഥന അവിടുന്ന് സ്വീകരിച്ചില്ല. ഉടനെ പന്മനയ്ക്ക് പോകാൻ സ്വാമിതിരുവടികൾ തിടുക്കം കാണിച്ചു. ഉടനെ വന്ന് സ്വാമികളെ കൂട്ടിക്കൊണ്ടുപോകണമെന്നു കാണിച്ച് തിരുവടികൾ കുമ്പളത്തിനു കത്തയച്ചു. എഴുത്തു കിട്ടിയതും കുമ്പളം കടച്ചിക്കാടനുമായി ചാഞ്ഞാംവീട്ടിൽ എത്തി. തിരുവടികളുടെ ആഗ്രഹപ്രകാരം നല്ലൊരു കെട്ടുവള്ളം ഒരുക്കി നിർത്തി. സ്വാമികൾ വള്ളക്കടവിലെത്തി. സ്വാമിതിരുവടികളെ ഒരു നോക്കു കാണാനായി അവിടെ ജനസമൂഹം തിക്കിതിരക്കി നിന്നു. എല്ലാവരേയും ഒരു പോലെ കരുണാ കടാക്ഷവിക്ഷേപങ്ങളാൽ അനുഗ്രഹിച്ചിട്ട് സ്വാമികൾ വള്ളത്തിൽ കയറി ഇരുന്നു. ഒരു മണിക്കൂർ അദ്ദേഹം ആരെയോ കാത്തിരിക്കുന്നതു പോലെ വള്ളത്തിൽ തന്നെ ഇരുന്നു. കുളത്തൂർ ആശ്രമത്തിലെ യോഗിനി അമ്മ

വന്നപ്പോൾ....“യാത്രയാണ്...” എന്ന് യോഗിനിഅമ്മയെ നോക്കിപ്പറഞ്ഞു. പന്മനയ്ക്കുള്ള യാത്രയെക്കുറിച്ചാണ് സ്വാമികൾ പറഞ്ഞതെന്നാണ് അവിടെ കൂടിനിന്നവർ ധരിച്ചത്. എന്നാൽ ഭൗതിക ലോകത്ത് നിന്നുള്ള യാത്രയെക്കുറിച്ചാണ് തിരുവടികൾ അരുളിച്ചെയ്തതെന്ന് അമ്മയ്ക്ക് മാത്രം മനസ്സിലായി.

സ്വാമിതിരുവടികളേയും വഹിച്ചുകൊണ്ട് വഞ്ചി പ്രാക്കുളം കടവിലെത്തി. തിരുവടികളെ സ്വീകരിക്കാൻ കാത്തു നിന്ന കുമ്പളം “ഇവിടെ തോട്ടുവയലിൽ അല്പം വിശ്രമിക്കാം” എന്ന് സ്വാമികളോട് അപേക്ഷിച്ചു. കുമ്പളത്തിന്റെ ഇംഗിതം മനസ്സിലാക്കി തിരുവടികൾ സമ്മതം മൂളി. സ്വാമികൾ തോട്ടുവയലിൽ ഉണ്ടെന്ന വിവരമറിഞ്ഞ് വേളിക്കാട്ടു ക്ഷേത്രത്തിൽ വിശ്രമിച്ചിരുന്ന നാരായണഗുരുദേവൻ അവിടെയെത്തി. ഈ യാത്രയിൽ ചട്ടമ്പിസ്വാമികൾ തോട്ടു വയലിൽ ഏതാനും ദിവസം വിശ്രമിച്ചു. പത്മനാഭപ്പണിക്കരും, പെരുമ്പാവൂർ പി. ജി. നാരായണപിള്ളയും ചാഞ്ഞാംവീട്ടിൽ മാധവൻപിള്ളയും സ്വാമികളെ ശുശ്രൂഷിക്കാൻ എപ്പോഴും പ്രാക്കുളത്ത് തോട്ടുവയലിൽ ഉണ്ടായിരുന്നു. 1099 മീനമാസം 12, 13, 14 എന്നീ തീയതി രാത്രിയിൽ ശ്രീ നാരായണഗുരു മിക്കവാറും അവിടെത്തന്നെ കാണും. തീർത്ഥപാദപരമഹംസരും, പന്നിശ്ശേരിനാണുപിള്ളയും ഒരു സ്ഥലത്തും പോകാതെ അവിടെ തന്നെ താമസിച്ചു. പ്രിയപ്പെട്ടവരുമായുള്ള അവിടുത്തെ താമസം ചട്ടമ്പിസ്വാമികളെ വളരെയധികം സന്തോഷിപ്പിച്ചു. 13-ാം തീയതിയിൽ കുമാരനാശാന്റെ ‘കരുണ’ ചൊല്ലുവാൻ സ്വാമി തിരുവടികൾ പന്നിശ്ശേരിയോടു പറഞ്ഞു. ചട്ടമ്പിസ്വാമികൾ അതു മുഴുവനും സശ്രദ്ധം കേട്ടു. നാരായണ ഗുരുവും തീർത്ഥപാദപരമഹംസരും വളരെയധികം രസിച്ചു. അന്ന് ശിഷ്യന്മാരുടെ നിർബന്ധപ്രകാരം സ്വാമിതിരുവടികൾ ഒരു ഫോട്ടോയെടുക്കാനും സമ്മതിച്ചു. ചട്ടമ്പിസ്വാമികളെ നടുക്കും നാരായണഗുരുസ്വാമികളെയും തീർത്ഥപാദസ്വാമികളെയും യഥാക്രമം വലത്തും ഇടത്തും ഇരുത്തി കുടുംബാംഗങ്ങളെല്ലാം ചേർന്ന് മറ്റൊരു ഫോട്ടോയും എടുത്തു. ഇടയ്ക്ക് ഒരു ദിവസം കുമ്പളം പന്മനയ്ക്ക് പോയി. പിറ്റേ ദിവസം തന്നെ ചട്ടമ്പിസ്വാമികളുടെ സന്ദേശവുമായി തീർത്ഥപാദസ്വാമികൾ പന്മനയിൽ എത്തി. സ്വാമികൾ നിർദ്ദേശിച്ച കാവിൽ ഒരു താത്കാലിക ഷെഡ് കെട്ടിച്ച് അവിടെ ഇരിക്കണമെന്ന് സ്വാമികൾക്ക് വലിയ ആഗ്രഹം. അതുടനെ തന്നെ വേണമെന്ന് അറിയിക്കാനാണ് തീർത്ഥപാദസ്വാമികൾ വന്നതെന്ന് കുമ്പളത്തിനോടു പറഞ്ഞു.

കുമ്പളം ആകെ വിഷമിച്ചു. കാവ് ഇപ്പോഴും കയ്യിൽ കിട്ടിയിട്ടില്ല.

ഏതായാലും കുമ്പളം ഉടനെ പ്രാക്കുളത്തെത്തി. "ഇനി പന്മനയിൽ ചെന്നേ വെള്ളം പോലും കുടിക്കുകയുള്ളൂ" എന്ന് സ്വാമികൾ ശാഠ്യം പിടിച്ചു. അതുകൊണ്ട് പന്മനയ്ക്കു പോകാൻ തന്നെ കുമ്പളം തീരുമാനിച്ചു. അത് 1099 മേടം ഒന്നാം തീയതിയായിരുന്നു വള്ളത്തിൽ ഉപ്പുന്നേൽ കടവിൽ എത്തിയ തിരുവടികളെ മഞ്ചലിൽ പന്മനയിലുള്ള സി. പി. പി. സ്മാരക വായനശാലയിൽ കൊണ്ടു വന്നു. കുമ്പളത്തു ശങ്കുപ്പിള്ളയുടെ അമ്മാവനായ സി. പ്രാക്കുളം പത്മനാഭപിള്ളയുടെ സ്മാരകമായി നിർമ്മിച്ചതാണ് ഈ വായനശാല. കാവിലേക്കു പോകാൻ വന്ന സ്വാമികൾക്ക് വായനശാലയിൽ കൊണ്ടുവന്നത് തീരെ രസിച്ചില്ല. പിന്നീട് തിരുവടികൾക്ക് സന്തോഷമായി. സമാധിവരെയും സ്വാമികൾ അവിടെ തന്നെയാണ് വിശ്രമിച്ചത്. ഇത്തവണ സ്വാമികൾ എപ്പോഴും സമാധിയുടെ കാര്യം പറയുമായിരുന്നു. സ്വാമി തിരുവടികൾ തൊട്ടുകാണിച്ച സമാധിസ്ഥാനത്തെ കുറിച്ച് കുമ്പളം ഗൗരവമായി ചിന്തിച്ചുതുടങ്ങി. കുമ്പളം പാണയത്തു കാരണവരോടു കാവിന്റെ കാര്യത്തെക്കുറിച്ചു സംസാരിച്ചു. അദ്ദേഹം അടുക്കുന്ന ലക്ഷണമില്ല. ഇനി ക്ഷമിച്ചിട്ടു കാര്യമില്ല എന്ന് കുമ്പളം തീരുമാനിച്ചു. അന്നു രാത്രി പാണയത്ത് കാരണവർക്ക് പല അസ്വസ്ഥതകളും അനുഭവപ്പെട്ടു. ഒരു പ്രാശ്നികനെ വരുത്തി പ്രശ്നം വായിപ്പിച്ചു. ആ സ്ഥലത്ത് ഒരു മഹാസമാധി നടക്കുമെന്നും തന്മൂലം പ്രസിദ്ധമായ ഒരു പുണ്യസ്ഥാനമായി ആ കാവു മാറുമെന്നും അതിന് എതിരുനിന്നാൽ അത്യാപത്തുകൾക്ക് കാരണമാകുമെന്നും ജ്യോത്സ്യൻ അറിയിച്ചു. അതോടെ കാരണവരുടെ മനസ്സു മാറി. ആ കാവു മുഴുവൻ സമാധി കാര്യങ്ങൾക്കുവേണ്ടി വിട്ടുതരാൻ തയ്യാറാണെന്ന് അദ്ദേഹം കുമ്പളത്തിനെ അറിയിച്ചു. സമാധിക്ക് കുറച്ച് ദിവസം മുമ്പായിരുന്നു ഈ സംഭവം.

സ്വാമിതിരുവടികൾ നന്നേ ക്ഷീണിച്ചു. പല സ്ഥലത്തു നിന്നും ഭക്തന്മാർ വന്നു കൊണ്ടിരുന്നു. ഒ.എൻ. കൃഷ്ണക്കുറുപ്പ്, കാടിച്ചേഴത്തു പരമേശ്വ രൻപിള്ള, പി.കെ. നാരായണനുണ്ണിത്താൻ, കരുവാ കൃഷ്ണനാശാൻ തുടങ്ങിയവരെല്ലാം സ്വാമിതിരുവടികളെ കൊല്ലത്തേക്കു കൊണ്ടുപോകാൻ ആഗ്രഹിച്ചു. ഡോ: ഗോപാലപിള്ള തുടങ്ങിയവർ സ്വാമിയുടെ സമാധി തിരുവനന്തപുരത്താകട്ടെ എന്ന് അശിച്ചു. "എന്തായാലും മേടം 23 കഴിയട്ടെ തെക്കോട്ടു വന്നേക്കാം" എന്ന് സ്വാമികൾ അവരോടെല്ലാം പറഞ്ഞു. ഇരുപത്തിമൂന്നാം തീയതി സംഭവിക്കാൻ പോകുന്ന തന്റെ സമാധിയെ ക്കുറിച്ചാണ് വിദ്യാധിരാജ സ്വാമികൾ സൂചിപ്പിക്കുന്നതെന്ന് ആർക്കും മനസ്സിലായില്ല. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ തിരുവടികൾ കുമ്പളത്തിനെ വിളിച്ച് അടുത്തിരിക്കാൻ പറഞ്ഞു. "കാരണവരേ! കിളവന് ഇടവ സൂര്യനെ

കാണാൻ ഒക്കുകയില്ല" എന്ന് സൂചിപ്പിച്ചു. ആ വാക്യവും സമാധിസൂചകമാണെന്നു കുമ്പളത്തിനു തോന്നിയില്ല. തിരുവടികൾ എന്തോ തമാശ പറയുകയാണെന്നാണ് കുമ്പളം ധരിച്ചത്. കാരണം സ്വാമികൾക്ക് കാര്യമായ അസുഖമൊന്നും അപ്പോഴും ഉണ്ടായിരുന്നില്ല. ആരോഗ്യത്തിന് കാര്യമായ കുറവോ, ക്ഷീണമോ ഒന്നും തോന്നിയതുമില്ല. അതിസാരത്തിന്റെ ഒരു ചെറിയ ഉപദ്രവം മാത്രമാണ് ഉണ്ടായിരുന്നത്.

"അതിസാരേണ മരണം
യോഗിനാമപി ദുർലഭം"

എന്ന പ്രമാണം തെറ്റാൻ വഴിയില്ലല്ലോ. അതിസാരം വന്നു കഴിഞ്ഞാൽ സർവ്വസ്രോതസ്സുകളും ശുദ്ധങ്ങളായിത്തീരും. പിന്നെ പ്രാണപ്രയാണം സുഖമായി കഴിയുകയും ചെയ്യും.

1099 മേടം 23-ാം തീയതി കുമ്പളം സ്വാമിയുടെ സമീപം വായനശാലയിൽ എത്തി. കാലത്ത് എട്ടുമണികഴിഞ്ഞിരിക്കും. പരിമണത്തുക്ഷേത്രത്തിൽ ഉത്സവത്തിനു പോകാൻ സ്വാമിയുടെ അനുവാദം വാങ്ങാൻ വന്നതാണ് അദ്ദേഹം. കുമ്പളത്തിന്റെ ഇംഗിതം മനസ്സിലാക്കി തിരുവടികൾ പറഞ്ഞു:- ''കാരണവർ ഇന്നെങ്ങും പോകരുത്. നാലുമണികഴിഞ്ഞോട്ടെ" ചിലർക്കൊക്കെ ആളയക്കണെന്നും മറ്റും പറഞ്ഞു. സ്വാമിതൃപ്പാദങ്ങൾ അവസാനമായി പറയുന്ന വാക്കുകളാണ് അവ എന്ന് ശ്രീ. കുമ്പളം മനസ്സിലാക്കിയില്ല!

സ്വാമിതിരുവടികൾ ഉല്ലാസവാനായി കാണപ്പെട്ടു. സ്വാമികളുടെ പല പഴയ പരിചയക്കാരും അവിടെ സന്നിഹിതരായിരുന്നു. സ്വാമികൾ ഗഞ്ചിറ വായിക്കുകയും വായിപ്പിക്കുകയും ചെയ്തു. അതിഥികളെല്ലാം പോയി കഴിഞ്ഞു. കുമ്പളവും തയ്യിൽ കൃഷ്ണപിള്ളയും മുറ്റത്ത് പന്തലിൽ ഇരിപ്പുണ്ട്.

മണി മൂന്നടിച്ചു. ഘടികാരത്തിന്റെ ശബ്ദം നിലച്ചു. "പണിക്കരെ വിളിക്കൂ" സ്വാമികൾ ആരോടെന്നില്ലാതെ പറഞ്ഞു. സ്വാമികളുടെ വാക്കുകൾ തികച്ചും വ്യക്തവും സ്ഫുടവുമായിരുന്നു. എന്നാൽ ഒരു തിടുക്കത്തിന്റെ ധ്വനി ആ ശബ്ദത്തിലുണ്ടായിരുന്നു. തയ്യിൽ കൃഷ്ണപിള്ളയും പത്മനാഭപ്പണിക്കരും ഓടിയെത്തി. "എനിക്ക് എഴുന്നേറ്റിരിക്കണം" സ്വാമികൾ പണിക്കരെ നോക്കിപ്പറഞ്ഞു. പണിക്കർ ഭക്ത്യാദരപുരസ്സരം സ്വാമിതിരുവടികളെ എഴുന്നേൽപ്പിച്ചിരുത്തി. സ്വാമികൾ തന്നെ കാലുകൾ

പദ്മാസന നിലയിൽ പിണച്ചിരുന്നു. ദൃഷ്ടികൾ ഊർദ്ധ്വഭാഗത്തേക്ക് ഏകാഗ്രമായി നിൽക്കുന്നതു കാണപ്പെട്ടു. "മതി എല്ലാം ശരിയായി" സംതൃപ്തിയോടെ സ്വാമിതിരുവടികൾ പറഞ്ഞു. അവസാന തിരുവായ് മൊഴികളായിരുന്നു അവ! കുമ്പളവും മറ്റും മുറിയിലേക്ക് എത്തി നോക്കി. പദ്മാസനം ബന്ധിച്ച് തിരുവടികൾ ഉർദ്ധ്വദൃഷ്ടിയായി ഇരിക്കുന്നതാണവർ കണ്ടത്. പൂർവ്വാധികം പ്രസന്നമായിരിക്കുന്ന ആ മുഖത്ത് അവാച്യമായ ഒരു ശാന്തത പരന്നിരിക്കുന്നു. അസാധാരണമായ എന്തോ ഒന്ന് ആ മുഖത്ത് പ്രകാശിക്കുന്നതുപോലെ അവർക്കു തോന്നി. എങ്ങനെയിരിക്കുന്നുവെന്ന് കുമ്പളം ഉദ്വേഗത്തോടെ ചോദിച്ചു. വിശേഷിച്ചൊന്നുമില്ല എന്ന് അകത്തുനിന്നവർ മറുപടി പറഞ്ഞു. തയ്യിൽ കൃഷ്ണപിള്ളയും പത്മനാഭപ്പണിക്കരും സ്വാമികളുടെ മുഖത്ത് സൂക്ഷിച്ചു നോക്കി. ഏകാഗ്രമായ ആ കൃഷ്ണമണികൾ സാവധാനം മേലോട്ടുയർന്ന്, അരമണിക്കൂർ കൊണ്ട് അവനിശ്ശേഷം മറഞ്ഞു. കൃത്യം നാലുമണിയായപ്പോൾ ആ കണ്ണുകൾ സ്വയം അടഞ്ഞു. ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ ബ്രഹ്മപദം പ്രാപിച്ച സുമുഹൂർത്തമ ായിരുന്നു അത്. കൊല്ലവർഷം 1099 മേടം 23-ാം തീയതി (ക്രി: വ: 1924 മെയ് 5) തിങ്കളാഴ്ചയും ശുക്ലപക്ഷ ദ്വിതീയയും കന്നിരാശിയും ചേർന്ന ശുഭമുഹൂർത്തത്തിൽ വൈകുന്നേരം നാലുമണിക്ക് സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ ശാശ്വതമായി പരിത്യജിച്ച് ഭഗവാൻ ചട്ടമ്പിസ്വാമിതിരുവടികൾ അങ്ങനെ ബ്രഹ്മസ്വരൂപനായി മാറി. സ്വാമികൾ നിശ്ചേഷ്ടനായി കാണപ്പെട്ടപ്പോൾ മാത്രമേ സമാധിയാണെന്നുള്ള വിവരം പണിക്കരും തയ്യിൽ കൃഷ്ണപിള്ളയും ഗ്രഹിച്ചുള്ളു. "നാലുമണി കഴിയട്ടെ എന്ന്" സ്വാമികൾ കുമ്പളത്തിനോടു പറഞ്ഞതിന്റെ പൊരുൾ അപ്പോഴാണ് എല്ലാവർക്കും മനസ്സിലായത്. (സ്വാമിതിരുവടികളുടെ സമാധി ശാസ്ത്ര ദൃഷ്ട്യാ പരിപൂർണ്ണമായ ബ്രഹ്മസ്വരൂപപ്രാപ്തിയായിരുന്നു. അതിനെക്കുറിച്ച് "ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ" എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്).

പിറ്റേന്ന് പ്രഭാതത്തിൽത്തന്നെ സമാധിയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങി. തച്ചുശാസ്ത്രജ്ഞനായ വയലേവീട്ടിൽ പപ്പു ആശാരിയേയും, മഠത്തിൽ എൻ. ശങ്കുപിള്ളയേയും കാവിൽ വിളിച്ചു വരുത്തി സമാധിസ്ഥാപനത്തിനുള്ള സ്ഥാനം നിർണ്ണയിച്ചു. സ്വാമികൾ വടികൊണ്ടു കുത്തിക്കാണിച്ച അതേസ്ഥാനമാണ് അവരും നിർണ്ണയിച്ചത്. കുമ്പളത്തിനു സമാധാനമായി. തിരുവടികൾ നിർദ്ദേശിച്ച സ്ഥാനത്തു തന്നെ സമാധി

പണിയാൻ സാധിക്കുമല്ലോ എന്നോർത്ത് അദ്ദേഹം ചരിതാർത്ഥനായി. രാവിലെ പത്തുമണിയാപ്പോൾ കല്ലറയുടെ പണിപൂർത്തിയായി. പത്തരമണിക്ക് കുറിശ്ശേരിയിൽ നാരായണപിള്ളയെ വരുത്തി സ്വാമികൾ സമാധിസ്ഥനായിരിക്കുന്ന ഒരു ഫോട്ടോ എടുപ്പിച്ചു. ഭക്തിസാന്ദ്രമായ അന്തരീക്ഷത്തിൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ പന്മനക്കാവിൽ വിധിപ്രകാരം സമാധിയിരുത്തി. ശക്തിക്കുളങ്ങര സ്വരൂപാനന്ദസ്വാമികളുടെ ശിഷ്യനായ ശ്രീശങ്കരനാനന്ദസ്വാമികളുടെ കാർമ്മികത്വത്തിലാണ് ആർഷാചാര പൂർവ്വകമായ സമാധികർമ്മങ്ങൾ നടന്നത്. നീണ്ടകരയിൽ വസിച്ചിരുന്ന ദേവ്യൂപാസകനായ ഒരു സന്യാസിവര്യനായിരുന്നു ശ്രീ ശങ്കരാനന്ദ സ്വാമികൾ.

ആദ്യം ഒരു സമാധിത്തറ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. ഏഴു വർഷത്തിനുശേഷം അതായത് കൊ:വ: 1106 (ക്രി: വ: 1931) മീനമാസം മൂന്നാംതീയതി രാത്രി രണ്ടുമണിയ്ക്കുള്ള ശുഭമുഹൂർത്തത്തിൽ സമാധിത്തറയ്ക്കു മുകളിൽ ഒരു ശിവലിംഗപ്രതിഷ്ഠ നടത്തി. കുമ്പളത്തിന്റെ നേതൃത്വത്തിലാണ് ആ പ്രതിഷ്ഠാ കർമ്മങ്ങൾ നടന്നത്. ശങ്കരധ്യാനം കൊണ്ട് ലൗകികമോഹങ്ങളെ കടന്ന മഹാനായ ഭക്താനന്ദസ്വാമികളാണ് ശിവലിംഗപ്രതിഷ്ഠ നടത്തിയത്. തൃപ്പൂണിത്തുറയ്ക്ക് അടുത്ത് കുരിശുംമൂട്ടിലുള്ള ഭക്താനന്ദാശ്രമ സ്ഥാപകനായ ഒരു സന്യാസി വര്യനായിരുന്നു ഇദ്ദേഹം. പ്രതിഷ്ഠയോടനുബന്ധിച്ച് ഒരു ചെറിയ ക്ഷേത്രവും പണികഴിപ്പിച്ചു. അതാണ് ഇന്നും കാണുന്ന സമാധിക്ഷേത്രം അഥവാ

"ശ്രീബാലഭട്ടാരകേശ്വര ക്ഷേത്രം"-

രാഷ്ട്രപിതാവായ മഹാത്മാഗാന്ധി ഈ സമാധിക്ഷേത്രത്തിൽ രണ്ടുദിവസം താമസിച്ച് പ്രാർത്ഥന നടത്തിയിട്ടുണ്ട്. അത് 1109-ാമാണ്ട് മകരമാസം 6-7 തീയതികളിലായിരുന്നു.

ശാസ്ത്രീയമായ പൂജാവിധികളോടെ ദിവസവും അവിടെ പൂജ നടക്കുന്നുണ്ട്. വൃശ്ചികം ഒന്നു മുതൽ ധനുമാസം 11 വരെ വിശേഷാൽ പൂജകളും നടന്നുവരുന്നുണ്ട്. ചട്ടമ്പിസ്വാമികളുടെ സമാധിദിനമായ മേടമാസത്തിലെ കാർത്തികനാളിൽ സമാധിവാർഷികവും എല്ലാവർഷവും ആഘോഷിക്കാറുണ്ട്. മൂന്നുദിവസത്തെ ഉത്സവമായിരുന്നു പണ്ട് കുമ്പളം നടത്തിയിരുന്നത്. (അശ്വതി, ഭരണി, കാർത്തിക) 1969 ഏപ്രിൽ 16-ാം തീയതി

(കൊ: വ: 3.9.1144) രേവതി നക്ഷത്രത്തിന് കുമ്പളം ദിവംഗതനായി. അതിനു ശേഷം രേവതി മുതൽ കാർത്തികവരെയുള്ള നാലുദിവസങ്ങളിലായിട്ടാണ് ഇപ്പോൾ പന്മന ആശ്രമത്തിൽ സമാധിവാർഷികം കൊണ്ടാടുന്നത്.

കൊല്ലവർഷം 1114 വൃശ്ചികം 23-ാം തീയതി ആശ്രമത്തിന്റെ ഭരണകാര്യങ്ങൾക്കായി ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള പ്രസിഡന്റായി ഒരു ട്രസ്റ്റ് രജിസ്റ്റർ ചെയ്തു. ആ ട്രസ്റ്റ് ഇന്നും നിലവിലുണ്ട്. ആ ട്രസ്റ്റു തന്നെയാണ് ആശ്രമത്തിന്റെ ഭരണകാര്യങ്ങൾ ഇപ്പോഴും നടത്തുന്നത്.

## ഉപസംഹാരം

അബ്രാഹ്മണ സമൂഹത്തിന് ആദ്ധ്യാത്മിക സ്വാതന്ത്ര്യം നേടിക്കൊടുത്ത സമദർശിയായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ. ആദിശങ്കരൻ പോലും അറച്ചു നിന്നിടത്ത് സ്വന്തം വിജയക്കൊടി പാറിച്ച ആത്മീയ തേജസ്സ്! ചരിത്രാതീതകാലം മുതൽ കരിനിഴൽപരത്തിപ്പോന്ന സാമൂഹികമായ അനാചാരങ്ങളുടെ പടയെ എതിർക്കാൻ തൂലിക പടവാളാക്കിയ നവോത്ഥാനനായകൻ, സ്വേച്ഛാധിപത്യവർഗ്ഗത്തിന്റെ കനത്തപിടിയിൽ ഞെരിഞ്ഞമർന്നിരുന്ന സർജനസാമാന്യമായ വേദാധികാരത്തെ സാർവജനീനമാക്കിയ വിപ്ലവകാരി. ഇതൊക്കെയായിരുന്നു ചട്ടമ്പിസ്വാമികൾ. നിസ്സംഗനും നിശബ്ദനുമായിരുന്നു കൊണ്ട് സാമൂഹികവും ആദ്ധ്യാത്മികവുമായ ശുദ്ധീകരണ പ്രക്രിയയ്ക്ക് സജീവനേതൃത്വം നല്കിയ അവിടുന്നാണ് യഥാർത്ഥത്തിൽ ഇന്നാടിന്റെ പരമഗുരുവും പരമാചാര്യനും.

വേദാന്തികൾക്ക് വേദാന്തവും ലൗകികർക്ക് ലോകനീതികളും കുട്ടികൾക്ക് ലീലാവിനോദങ്ങളും പകർന്നുകൊണ്ടുള്ള സ്വാമികളുടെ ജീവിതം സത്യത്തിൽ ഒരു വിനേദലീലമാത്രമായിരുന്നു. "ലീലയാ കാലമഖിലം നീത്വാ" എന്ന് ശ്രീ നാരായണഗുരുദേവൻ ചട്ടമ്പി സ്വാമി കളെക്കുറിച്ച് പരാമർശിച്ചത് എത്രയോപരമാർത്ഥം!! കാവിമുണ്ടുടു ക്കാതെയും, യോഗദണ്ഡെടുക്കാതെയും ഒരു സാധാരണക്കാരനെ പ്പോലെ ജീവിച്ച അസാധാരണ യോഗിയായിരുന്ന ചട്ടമ്പിസ്വാമികൾ സകലകലാനിധിയായിരുന്നു; ശ്രീ നാരായണഗുരു അരുളിചെയ്തതു പോലെ അക്ഷരാർത്ഥത്തിൽ തന്നെ ഒരു പരിപൂർണ്ണകലാനിധി!

പൂർവ്വജന്മാർജ്ജിത പുണ്യത്തിന്റെ പിൻതുടർച്ചയായി 1853 ആഗസ്റ്റ് മാസം 25ന് വ്യാഴാഴ്ച പകൽ രണ്ടുമണിക്ക് തിരുവനന്തപു

രത്ത് കണ്ണമ്മൂലയിൽ ആരംഭിച്ച ആ "ദിവ്യാവധുത സഞ്ചാരം" 1924 മെയ് അഞ്ചിന് തിങ്കളാഴ്ച പന്മനയിൽ സമാപിച്ചു. സാംസ്കാരിക കേരളത്തിന് ഒരു സുവർണ്ണകാലം തന്നെയായിരുന്ന പ്രകാശ പൂർണ്ണമായ ആ എഴുപതുസംവത്സരം.

# ശ്രീ വിദ്യാധിരാജ ദശകം

(പ്രൊഫ: ജഗതി വേലായുധൻ നായർ)

1

വിദ്യാധിരാജ മുനിനായക മാത്മരൂപം
വിദ്യാവിഹായസവിരാജിത ഭാനുബിംബം
സദ്യോ വിമുക്തിഗത സത്തമതാപസേന്ദ്രം
വിദ്യാധിരാജ മൃഷിവംശകലേശമീഡേ.

2

വിഭ്രാജമാന വദനാരുണ പങ്കജാഭം,
വിഭ്രാണ ധൗത മുഖരോമ മനോഭിരാമം
വിശ്വാന്തവിശ്രുത വിശേഷ ചരിത്ര മേനം
വിദ്യാധിരാജ മൃഷിവംശകലേശമീഡേ.

3

വിദ്രാവിതാഖില വിമൂഢ കുതാർക്കികൗഘം
വിദ്രോഹഭാവരഹിതം, വിബുധാഭിവന്ദ്യം
വിദ്യുല്ലതാ വിലസിതാംഗ വിഭൂതികാന്തം
വിദ്യാധിരാജ മൃഷിവംശകലേശമീഡേ.

4

പദ്മാസന സ്ഥിത, മതീവവിലാസനേത്രം
ചിദ്രൂപമുദ്രിത മനോരമഹസ്തപദ്മം,
ഭസ്മാഭിശോഭിത വിശാല ലലാടദേശം
വിദ്യാധിരാജ മൃഷിവംശകലേശമീഡേ.

5

തത്ത്വസ്വരൂപ, മവികല്പസമാധിരൂപം
സദ്ബ്രഹ്മഭാവ, മതുലം തു വിനാകൃതാഘം,
സത്യം, സദാശിവമയം, ച സമാഹിതാഢ്യം
വിദ്യാധിരാജ മൃഷിവംശകലേശമീഡേ.

6

നിർഭേദചിത്ത, മതിരൂഢ നിശാത ബുദ്ധിം,
നിസ്സീമ നിത്യനിരവദ്യ നിജപ്രഭാവം,
നിഷ്പിഷ്ട ജന്മനികരം, നിയതാത്മനിഷ്ഠം,
വിദ്യാദിരാജ മൃഷിവംശകലേശമീഡേ.

7

ത്വൽപ്പാദപങ്കജ സുധാരസമദ്വിതീയം
ഹൃദ്യം സദാ പിബതി യോ ഹൃദയ സ്രുവേണ
സോ*f*യം നരോ ശമലമത്ര വിഹായചാന്തേ
ബാഢം ഗമിഷ്യതി വിമുക്തി പദം വിശേഷം.

8

ത്വത്പ്പാദ മൂലമഖിലം ഹൃദിഭക്തിപൂർവ്വം
കൈക്കൊള്ളു മെങ്കിലതുതന്നെ തപസ്സമസ്തം
ഇക്കണ്ടവിശ്വമഹമെന്ന വിശാലതത്ത്വം
പുക്കീടുവാനതു നമുക്കുപകാരമാകും.

9

നിത്യം തൊഴാം, നിഗമനിർമ്മല ചാരുമൂർത്തേ!
പൊൽത്താരണിത്തിരുവടിത്തളിരാത്തഭക്ത്യാ
ചിത്തം തെളിഞ്ഞു പരമാത്മവിചാരമാളാൻ
വിദ്യാധിരാജ ഭഗവൻ! കനിവേകിടേണം.

10

വിദ്യാധിരാജ ഗുരുദേവ! വിഭോ! നമസ്തേ
സത്യസ്വരൂപ! സകലേശ! നമോനമസ്തേ
അദ്വൈതതത്ത്വ ശതപത്ര മരന്ദ കേളീ-
വൃത്തി പ്രതിത കളഹംസ! നമോനമസ്തേ!!



കണ്ണമ്മൂല കൊല്ലൂർ മഠം ദേവീക്ഷേത്രം



കണ്ണമ്മൂല ശാസ്ത്രാക്ഷേത്ര വളപ്പിലുള്ള ശിവാലയം



സ്വാമികൾ പകൽസമയത്ത് വിശ്രമിച്ചിരുന്ന പന്മനയിലെ മനയിൽകാവ്



കണ്ണമ്മൂല കൊല്ലൂർമഠം ശാസ്താക്ഷേത്രം



പന്മന ആശ്രമത്തിലെ സമാധിക്ഷേത്രം



ദ്വിതീയ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദരുടെ സമാധി
സ്ഥാനം താഴത്തോടത്തു ആശ്രമം, കരുനാഗപള്ളി



പന്മനസമാധി ക്ഷേത്രത്തിലെ ശിവപ്രതിഷ്ഠ



സ്വാമികൾ സമാധിയടഞ്ഞ പന്മനയിലെ
സി. പി. പി. സ്മാരകവായനശാല



ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ



സ്വാമിതിരുവടികൾ വിശ്രമിച്ചിരുന്ന മനയിൽകാവിൽ ആഹാരം കൊണ്ടുകൊടുത്തിരുന്ന കുമ്പളത്തുള്ള തങ്കമ്മ - ഗ്രന്ഥകർത്രിയുടെ മാതാവ്



ശ്രീനാരായണഗുരുദേവൻ, ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസർ

## അവലംബഗ്രന്ഥങ്ങൾ

1. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം
ശ്രീ പന്നിശ്ശേരി നാണുപിള്ള
ശ്രീ. ശ്രീവർദ്ധനത്ത് കൃഷ്ണപിള്ള

2. ബാലാഹ്വസ്വാമിചരണാഭരണം അഥവാ സദ്ഗുരുസർവ്വസം (സംസ്കൃതം)
കവിദീപൻ, ആറന്മുള എം. കെ. നാരായണപിള്ള

3. തീർത്ഥപാദപരമഹംസസ്വാമികൾ (ഒന്നും രണ്ടും ഭാഗങ്ങൾ)
ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ
പണ്ഡിറ്റ് ശ്രീ. സി. രാമകൃഷ്ണൻ നായർ

4. ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദസ്മാരക
ശതാബ്ദി ജയന്തിപ്രസിദ്ധീകരണം 1129 ചിങ്ങം 14

5. ഉപഹാരമാലികാ - പരമഭട്ടാരചട്ടമ്പിസ്വാമികളുടെ മഹാസമാധി
രജത ജൂബിലി സ്മാരകം 7-9-1125

6. എന്റെ കഴിഞ്ഞ കാല സ്മരണകൾ
ശ്രീ കുമ്പളത്തു ശങ്കുപിള്ള

7. ശ്രീ വിദ്യാധിരാജപുരാണം
പ്രൊഫ. ജഗതി വേലായുധൻ നായർ

8. ഗുരുപ്രണാമം
ശ്രീ വിദ്യാധിരാജ തീർത്ഥപാദചട്ടമ്പിസ്വാമി സ്മരണിക

9. തീർത്ഥപാദതീർത്ഥം
തെള്ളിയൂർ ഗോപാലകൃഷ്ണൻ

10. ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമികൾ
പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മ
(കേരളസർക്കാർ സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ്)

പ്രൊഫ: കുമ്പളത്തു ശാന്തകുമാരി അമ്മ



കായത്തിൽ കാഷായവും, കൈയിൽ കമണ്ഡലവുമായി യമിഭാവത്തിൽ നടക്കുന്നതല്ല സന്ന്യാസമെന്നും, ആർഷാദികളായ തത്ത്വജ്ഞാനലബ്ധിയാണ് സന്ന്യാസിയ്ക്കുണ്ടായിരിക്കേണ്ടതെന്നും സ്വാമിതിരുവടികൾ തെളിയിച്ചു. ബാഹ്യമായ സന്ന്യാസവേഷമല്ല, ആന്തരമായ തത്ത്വജ്ഞാനമായിരുന്നു സ്വാമികളുടെ സന്ന്യാസത്തിന്റെ അടിത്തറ. കാവിമുണ്ടുടുക്കാതെയും യോഗദണ്ഡെടുക്കാതെയും ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ച അസാധാരണയോഗിയായിരുന്ന ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ "ജ്ഞാനം സന്ന്യാസലക്ഷണം" എന്ന് ഉറക്കെ പ്രസ്താവിച്ച മഹാപ്രഭുവായിരുന്നു.

അഹിംസാസിദ്ധിയെ പ്രാപിച്ച ശ്രീ വിദ്യാധിരാജ സ്വാമികളുടെ മുൻപിൽ കീരി, പാമ്പ്, പൂച്ച, എലി, പശു, പുലി മുതലായ ജാത്യാപരസ്പരവൈരമുള്ള ജന്തുക്കൾ പോലും തങ്ങളുടെ വൈരത്തെ മറന്ന് സൗഭ്രാത്രനിർവ്വിശേഷമായ സൗഹാർദ്ദത്തോടുകൂടി വർത്തിക്കുമായിരുന്നു.

ശാസ്ത്രാർത്ഥതത്ത്വങ്ങൾ പൂർണ്ണമായി അറിയുകയും അവയെ ലോകാചാരങ്ങളിൽ സ്ഥാപിക്കുകയും സ്വയം ആചരിക്കുകയും ചെയ്യുന്നവനാണ് ആചാര്യൻ. ശ്രീ ചട്ടമ്പിസ്വാമികൾ അക്ഷരാർത്ഥത്തിൽ ആചാര്യനാണ്.


ISBN 81-7797-079-8
9798177970790